# ആമുഖം

ഞാൻ 1113-ൽ എഴുതിയ "ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള—സർവ്വസമ്മതനായ ഒരു പൗരൻ" എന്ന പ്രബന്ധം ഈ ഗ്രന്ഥത്തിൽ പൂർവ്വഭാഗമായും ഷഷ്ട്യബ്ദപൂർത്തിക്കുശേഷം എന്നുള്ളതു് (89-ാം പുറംമുതൽ) ഉത്തരഭാഗമായും ചേർത്തിരിക്കുന്നു. കഥാനായകന്റെ ജീവിതഗതി എങ്ങനെ അദ്ദേഹത്തെ സർവജനസമ്മതനാക്കിത്തീർത്തു എന്നു യുവജനങ്ങൾ ധരിച്ചിരിക്കേണ്ടതു് ആവശ്യമാണ്. "പരമുത്സാഹമുള്ള പുരുഷൻ തനിക്കോർത്താൽ മേരുപർവ്വതം പോലുമുയരം പാരമില്ല" എന്ന പ്രമാണം ശ്രീ മള്ളൂരിന്റെ ജീവിതവിജയത്തിൽ ഏതു ഘട്ടത്തിൽ നോക്കിയാലും സുവർണ്ണ രേഖകളിൽ മിന്നിത്തിളങ്ങുന്നതു കാണാം. അദ്ദേഹം എല്ലാ രംഗങ്ങളിലും മുൻപന്തിയിൽ എത്തിച്ചേരുവാൻ ഇടയാക്കിയതു് അദ്ദേഹത്തിന്റെ ആത്മവിശ്വാസവും സ്ഥിരപരിശ്രമവും ആണ്. അദ്ദേഹത്തിന്റെ ബുദ്ധിയേയും സിദ്ധിയേയും പററി മുക്തകണ്ഠം വർണ്ണിക്കുന്നതു് ജാതിമതഭേദം കൂടാതെ സമസ്തജനങ്ങളും ആണെന്നു ഇതിന്റെ ഉള്ളടക്കം കൊണ്ടു കാണാം. "അവ്യാധിഗാത്രമനുകൂലതരം കളത്രം" എന്നു മഹാകവിയുടെ കത്തിൽ (95-ാംപുറം) പറഞ്ഞിരിക്കുന്നതു് അക്ഷരംപ്രതി പരമാർത്ഥമാണ്. മിസിസ് മള്ളൂർ സമുദായസേവനോത്സുകയും അഭിപ്രായധീരതയിൽ അദ്വിതീയയും ആണെന്ന് അവരുടെ പ്രസംഗങ്ങൾ വായിക്കുമ്പോൾ ആർക്കും ബോധപ്പെടും. മള്ളൂർ കുടുംബം ഈശ്വരാനുഗ്രഹസമ്പൂർണ്ണമായ മാതൃകാജീവിതത്തിന്റെ മകുടോദാഹരണവും ശ്രീ. മള്ളൂർ അനുഗന്തവ്യനായ ആദർശപുരുഷനും ആണെന്നു പൊതുജനജിഹ്വകൾ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നതു് ഈ പുസ്തകത്തിൽ എവിടെ നോക്കിയാലും കാണാം. അദ്ദേഹത്തെ സർവതന്ത്രസ്വതന്ത്രൻ എന്നു ചിലർ വർണ്ണിക്കുന്നു, ചിലർ സകലകലാവല്ലഭൻ എന്നു പറയുന്നു. "ഉജ്ജ്വലചൈതന്യത്തിന്റെ പര്യായമായിട്ടാണ് ശ്രീമാൻ മള്ളൂരിന്റെ നാമം യാവരും ധരിച്ചിട്ടുള്ളതു്" എന്നു 'മലയാളരാജ്യം" പറയുമ്പോൾ (പുറം 5) "തിരുവിതാംകൂറിലെ അതുല്യനായ അഭിഭാഷകപ്രമുഖനും നായർ സമുദായത്തിലെ സുസമ്മതനേതാവും പൊതുക്കാര്യപ്രസക്തനും കേരളീയരുടെ സാംസ്കാരികവും കായികവും സാഹിത്യപരവുമായ ഉൽക്കർഷത്തിനു വേണ്ടി നിരന്തരം അക്ഷീണപരിശ്രമം നടത്തിക്കൊണ്ടിരിക്കുന്ന വിശാലാശയനും ആയ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള" എന്നു മലയാളമനോരമ

പറയുന്നു. (പുറം 12) ചിത്രദേശം പറയുന്നതു് "ലോകത്തിൽ വിശേഷിച്ചു് ഇൻഡ്യാസാമ്രാജ്യത്തിൽ മഹാത്മാഗാന്ധിയുടെ നാമധേയം ജനങ്ങൾക്കു് എങ്ങനെ സുപരിചിതമായിരിക്കുന്നുവോ അതുപോലെ കേരളത്തിൽ വിശിഷ്യ, തിരുവിതാംകൂറിൽ "മള്ളൂർ" എന്നു കേട്ടാലറിയാത്തതായി ഒരു കൊച്ചുകുഞ്ഞുപോലുമുണ്ടെന്നു തോന്നുന്നില്ലെ"ന്നാണു്. (പുറം 14). വടക്കുംകൂർരാജാവു് മള്ളൂരിനെ കേരളസാഹിത്യത്തറവാട്ടിലെ നിഷ്പക്ഷനായ കാരണവർ എന്നു വിളിക്കുന്നു. (പുറം 24). ഓരോരുത്തർ ഓരോ ദർശനസ്ഥാനത്തുനിന്നു മള്ളൂരിനെ കാണുന്നു. അതിഭാഗ്യവനായ അൽഭുതമനുഷ്യൻ എന്നു ബാലരാമപുരം ജി. രാമൻപിള്ള (ഉഗ്രകോൺഗ്രസ്സ്ഭക്തൻ) മള്ളൂരിനെ ചിത്രീകരിക്കുന്നു. (പുറം 142-145) എന്തുകൊണ്ടും എന്റെ ജ്യേഷ്ഠനാണു് അവിടുന്നു് എന്നു ശ്രീ. മന്നം മള്ളൂരിനു് എഴുതുന്നു. (പുറം 151). പി. സി. സി. പ്രസിഡൻറു് കുമ്പളം മള്ളൂരിനെ കാണുന്നതു് "ജീവിതനാടകത്തിലെ നിഷ്കാമപ്രേമമൂർത്തി" ആയിട്ടാണു്. (പുറം 152). നായർ സർവീസ്സൊസൈററിയുടെ നാവായ "സർവീസ്" മള്ളൂരിനെപ്പററി "അഭിഭാഷകാഗ്രേസരൻ സംഗീതസാഹിത്യാദികളിൽ അതീവവിദഗ്ദ്ധൻ സ്വപ്രയത്നംകൊണ്ടു കുബേരത്വം സമ്പാദിച്ച സമ്പന്നൻ സന്തുഷ്ടവും സമൃദ്ധവും ആയ ഒരു കുടുംബംകൊണ്ടു് അനുഗ്രഹീതൻ" എന്നാണു പറയുന്നതു്. (പുറം 17)

ഏവംവിധം സകല ജനാരാധ്യനായി മാതൃകാപുരുഷനായി ഇന്നും പരിലസിക്കുന്ന കഥാപുരുഷൻ തന്റെ 77-ാമത്തെ വയസ്സിലും അരോഗദൃഢഗാത്രനായി അശ്രാന്തപരിശ്രമിയായി ദീനദയാലുവായി കഴിഞ്ഞുകൂടുന്നു.

"എത്ര അനാഥബാലന്മാർക്കു ചെവിക്കുചെവി അറിയാതെ അദ്ദേഹം വിദ്യാഭ്യാസസഹായം ചെയ്തിരിക്കുന്നു. എത്ര പ്രോത്സാഹനീയന്മാരെ പ്രോത്സാഹിപ്പിച്ചിരിക്കുന്നു!" എന്നു് ആർ. നാരായണപ്പണിക്കർ അദ്ദേഹത്തിന്റെ സാഹിത്യചരിത്രത്തിൽ മള്ളൂരിനെപ്പററി എഴുതിയിരിക്കുന്നു. (പുറം 129)

ഇ. വി, എൻ. പി. ചെല്ലപ്പൻനായർ, കെ. പി. ശാസ്ത്രികൾ, പൊൻകുന്നം വർക്കി, സി. വി. കുഞ്ഞുരാമൻ, കെ. സി. മാമ്മൻമാപ്പിള, കെ. അയ്യപ്പൻ, ടി. എൻ. ഗോപിനാഥൻ നായർ, ചിത്രമെഴുത്തു് വർഗീസു് തുടങ്ങി ഭിന്നരുചികളായ എത്ര എത്ര പ്രശസ്തവ്യക്തികൾ എങ്ങനെ എല്ലാം മള്ളൂരിനെ സ്തോത്രം ചെയ്യുന്നു എന്നു വായിച്ചുനോക്കുക.

ഈ മഹാപുരുഷന്റെ സാശ്രയത്തിനു് എനിക്കു സംഗതി വരുത്തിയ ജഗദീശ്വരനെ കുമ്പിട്ടുകൊണ്ടു്

തിരുവനന്തപുരം
1954. ജൂലൈ 30.

വിനീതവിധേയൻ
എം. കൊച്ചുണ്ണിപ്പണിക്കർ.



മി. & മിസിസ്സ് മള്ളൂരും മൂത്ത പുത്രനും

**കോട്ടയം** താലൂക്കിൽ കോട്ടമതകരയിൽ പൈവള്ളിക്കൽ എന്നും വെള്ളിയോടെന്നും പറയുന്ന രണ്ടു മലയാളബ്രാഹ്മണഗൃഹങ്ങളുടെ ഇടയിൽ സ്ഥിതിചെയ്യുന്ന പുരാതന നായർകുടുംബത്തിന്റെ നാമധേയമാണ് മള്ളൂർ എന്നു പറയുന്നതു്. ഈ കുടുംബം ഒരു കാലത്തു ധനസമൃദ്ധമായിരുന്നു എങ്കിലും മി: ഗോവിന്ദപ്പിള്ളയുടെ ജനനകാലത്തു് വീടിരിക്കുന്ന പുരയിടമല്ലാത്തതെല്ലാം കടംകൊണ്ടു് അന്യാധീനപ്പെട്ടു ദാരിദ്ര്യപീഡിതമായിത്തീർന്നിരുന്നു. ഇപ്പോൾ കാണുന്ന മാളിക മുതലായ കെട്ടിടങ്ങൾ മി: ഗോവിന്ദപ്പിള്ള പണിയിച്ചതാണ്. മാളികയുടെ പിൻഭാഗത്തു മൂന്നു മുറിയുള്ള ഒരു പഴയ കെട്ടിടം മി: ഗോവിന്ദപ്പിള്ള പൊളിച്ചുകളയാതെ അററകുററം നീക്കി സൂക്ഷിച്ചിട്ടുണ്ടു്. ഈ കെട്ടിടത്തിൽ ആണ് അദ്ദേഹം ജനിച്ചതു്. തന്നെ സന്ദർശിച്ച ഒരാളെ ഈ കെട്ടിടം ചൂണ്ടിക്കാണിച്ചുകൊണ്ടു് അശ്രുപൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടി ദൈവഗതിയെപ്പററി അദ്ദേഹം ഒരിക്കൽ ഉപന്യസിക്കുന്നതു കേട്ടിട്ടുണ്ടു്. മള്ളൂർ ശ്രീ. കൊച്ചുപാർവ്വതി അമ്മയുടെ അപ്പന്റെ ഭാഗിനേയൻ നെടുമങ്ങാട്ടുവീട്ടിൽ ശ്രീ. നീലകണ്ഠപ്പിള്ളയാണ് അവരെ വിവാഹം ചെയ്തതു്. ആ വിവാഹത്തിൽ ഉത്ഭവിച്ച സീമന്തസന്താനമാണ് ഗോവിന്ദപ്പിള്ള. നീലകണ്ഠപ്പിള്ള 15 രൂപ ശമ്പളമുള്ള കോട്ടയം താലൂക്കു റിക്കാർഡ്കീപ്പർ ജോലിയിൽ കുറെനാൾ ഇരുന്നു. പെൻഷൻഡ് തഹശീൽദാർ മി: ശങ്കുണ്ണിപ്പിള്ളയും പെൻഷൻഡ് ഡിവിഷൻ അസിസ്റ്റന്റ് മി: ഗോവിന്ദപ്പണിക്കരും അദ്ദേഹത്തിന്റെ ഭാഗിനേയരാണ്. കൊച്ചുപാർവ്വതി അമ്മയ്ക്കു് ഒരു സഹോദരിയും ഒരു സഹോദരനും മാത്രമേ ഉണ്ടായിരുന്നുള്ളു. സഹോദരനു ഉപ്പുപണ്ടകശാലയിൽ 7 രൂപ ശമ്പളത്തിൽ മുതൽപിടി വേലയായിരുന്നു. സാമാന്യമായ മലയാളവിദ്യാഭ്യാസത്തിനുശേഷം ഗോവിന്ദപ്പിള്ളയെ വൈദ്യവൃത്തിയിൽ പ്രവേശിപ്പിക്കണമെന്നായിരുന്നു അമ്മാവൻ കൃഷ്ണപിള്ളയുടെ ഉദ്ദേശം. അഷ്ടവൈദ്യാഗ്രേസരനായ വയസ്കര മൂസ്സിന്റെ ഇല്ലം മള്ളൂർ വീടിന് ഏററവും അടുത്തായതുകൊണ്ടു് ഈ ഉദ്ദേശം സാധിക്കാൻ തീരെ വൈഷമ്യം ഉണ്ടായിരുന്നുമില്ല. അതിനുവേണ്ടി പ്രാരംഭമായ സംസ്കൃതവിദ്യാഭ്യാസം ചെയ്യിക്കുന്നതിനു വയസ്കരഇല്ലത്തിനു തൊട്ടു വടക്കുവശം കുന്നത്തുവാര്യത്തു താമസിച്ചിരുന്ന പന്തളം ശങ്കുവാര്യരുടെ അടുക്കൽ ഗോവിന്ദപ്പിള്ളയെ കാരണവർ കൊണ്ടാക്കി. എന്നാൽ വളരെനാൾ ചെല്ലുന്നതിനുമുമ്പ്, ഇംഗ്ലീഷുവിദ്യാഭ്യാസമാണ് ദാരിദ്ര്യനിവാരണത്തിനു പററിയതെന്നും "കൊച്ചുഗോവിന്ദനെ" ഇംഗ്ലീഷുപഠിപ്പിക്കാൻ അയയ്ക്കണമെന്നും കൊച്ചുപാർവ്വതിഅമ്മ ഉടൽപിറന്നവനോടു സങ്കടം പറഞ്ഞു. എന്നെക്കൊണ്ടാവില്ല, നിന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളണം എന്നു പറഞ്ഞു് കാരണവർ ചുമതല ഒഴിഞ്ഞതോടുകൂടി നമ്മുടെ കഥാപുരുഷന്റെ ജീവിതനഭോമണ്ഡലത്തിൽ ഒരു തങ്കത്താരൊളി വീശി. കാളിദാസന്റെയും വാഹടന്റെയും മധ്യത്തിൽ

നിന്നു മോചിപ്പിച്ചു തൻെറ പുത്രനെ ധിഷണാവതിയും ലോകകാൎയ്യചതുരയും ആയ കൊച്ചുപാൎവ്വതിഅമ്മ കോട്ടയം സി. എം. എസ്. സെമിനരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനായി പ്രവേശിപ്പിച്ചു. തൻെറ വകയായി അല്പസ്വല്പം ആഭരണങ്ങൾ വിററുകിട്ടിയ മുതൽ പലിശയ്ക്കിട്ടാണു് ഈ അമ്മ ഈ മകനെ പഠിപ്പിച്ചതു്. എഫ്. എ. പരീക്ഷ പാസ്സാകുന്നതുവരെ മി: ഗോവിന്ദപ്പിള്ള സി. എം. എസ്സ്. കാളേജിൽത്തന്നെ അദ്ധ്യയനം ചെയ്തു.

ഇതിനിടയ്ക്കു കോട്ടയത്തു സ്ഥാപിച്ച ഹിന്ദു യുവജനസമാജത്തിൻെറയും ഹിന്ദു മതപോഷിണി സഭയുടെയും സൎവ്വകാൎയ്യധുരീണനായിരുന്നതു മിസ്റ്റർ മള്ളൂർ തന്നെയാണു്. ഉത്സവസ്ഥലങ്ങളിൽ പോയി ഹിന്ദുമതത്തെപ്പററി മി: പിള്ള അക്കാലത്തു ചെയ്ത പല പ്രസംഗങ്ങളുടെയും രൂക്ഷത അദ്ദേഹത്തെ ക്രിസ്ത്യൻ മിഷനറിമാരുടെ നീരസത്തിനു പാത്രമാക്കാതിരുന്നില്ല. കവിതയും പത്രത്തിലെഴുത്തും ബാല്യവിനോദങ്ങൾ എന്നവണ്ണം മി: മള്ളൂരിനു പ്രിയതരങ്ങളായിരുന്നു. "നിദ്രായിതത്വമൊടു വാഴുക കഷ്ടമത്രെ" എന്നു മനോരമയിൽ ഉണ്ടായിരുന്ന ഒരു സമസ്യ

"പാദ്രിപ്രവീണതതിവന്നിഹ വീതശങ്ക
മദ്രീശനില്ല ഹരിയില്ല വിരിഞ്ചനില്ല.
ഉൾദ്രോഹമാൎന്നിതികഥിപ്പതു കേട്ടു നമ്മൾ
നിദ്രായിതത്വമൊടു വാഴുകകഷ്ടമത്രെ"

എന്നു മി: മള്ളൂർ പൂരിപ്പിച്ചതു് ആ പത്രത്തിൽ കേരളവൎമ്മ വലിയ കോയിൽതമ്പുരാൻ തിരുമനസ്സുകൊണ്ടു് കണ്ടു വളരെ അഭിനന്ദിച്ചു് അദ്ദേഹത്തിനു് ഒരു കത്തയച്ചു. അന്നു മി: മള്ളൂരിനു 15 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. 1069-ൽ മി: മള്ളൂരിനു 16 വയസ്സുള്ളപ്പോൾ വെണ്മണി മഹൻ നമ്പൂതിരിയെ വയസ്കരയില്ലത്തുവെച്ചു കണ്ടതു വൎണ്ണിച്ചു മനോരമയിൽ അദ്ദേഹം എഴുതിയ ശ്ലോകം 1113-ചിങ്ങം 27-നു-യിലെ മനോരമ വിശേഷാൽപ്രതിയിൽ 10-ാംപുറത്തു ഉദ്ധരിച്ചിരിക്കുന്നു. അതിങ്ങനെയാണു്.

"കാന്ത്യാകാരൊളി ചിന്തിടുന്ന കമനീയാംഗപ്രഭാവത്തൊടെ-
ത്തേതത്തും സൌഹൃദഭാരമോടുപുറകിൽ കൈകെട്ടിനിന്നങ്ങനെ
തേന്തോക്കും മൊഴിയൊന്നിനൊന്നു ചിതറിക്കൊണ്ടേകദാ വൈക്കരെ
സ്വാന്താനന്ദമൊടൊത്തു വെണ്മണിമഹീദേവേന്ദ്രനെക്കണ്ടുഞാൻ"

ബി. എ.-യ്ക്കു പഠിക്കുവാൻ തിരുവനന്തപുരത്തിനു പുറപ്പെടുന്നതിനു മുമ്പുതന്നെ പത്രലോകത്തിൽ മള്ളൂർ ഗോവിന്ദപ്പിള്ളയ്ക്കു് ഒരു സ്ഥാനം ലഭിച്ചുകഴിഞ്ഞു. മനോരമയുമായി എന്തോ കാരണവശാൽ രസമില്ലാതെയാവുകയും മി: ജോസഫ് പൈലിയുടെ ആധിപത്യത്തിൽ നടന്നുവന്ന നസ്രാണിദീപികയിൽ മി: പിള്ള

'ഇന്ദ്രജിത്ത്' എന്ന അപരനാമത്തിൽ ആഴ്ചതോറും വിവിധവിഷയങ്ങളെപ്പററി വിജ്ഞാനവും വിനോദവും നിറഞ്ഞ ലേഖനങ്ങൾ എഴുതിത്തുടങ്ങുകയും കുറേക്കാലം ആ പത്രത്തിന്റെ പത്രാധിപത്യം വഹിക്കുകയും അതോടുകൂടിത്തന്നെ 'മലയാളി' മുതലായ പല പത്രങ്ങൾക്കും മുഖപ്രസംഗങ്ങൾ എഴുതിക്കൊടുക്കുകയും തൽസംബന്ധമായി "ആറേഴു പത്രങ്ങളുടെ പത്രാധിപർ" ആയ "സ്കൂൾകുട്ടി" എന്നും മററും മി: മള്ളൂരിനെ അപലപിച്ചു മനോരമാധിപർ തന്റെ പത്രത്തിൽ ലേഖനം പ്രസിദ്ധീകരിക്കുകയും ചെയ്കയുണ്ടായിട്ടുണ്ട്. മി. മള്ളൂരിന്റെ കോട്ടയത്തുനിന്നുള്ള വേർപാടോടുകൂടി പ്രസ്തുത വാദകോലാഹലം ശമിക്കുകയും അദ്ദേഹത്തിന്റെ അനിരുദ്ധമായ യുവോന്മേഷം അനന്തരം അനന്തപുരിയിൽ നിരന്തരം പരിലസിക്കുവാൻ തുടങ്ങുകയും ചെയ്തു.

തലസ്ഥാനനഗരിയിൽ കാലൂന്നിയ പ്രഥമവത്സരത്തിൽതന്നെ മി: മള്ളൂർ "തിരുവിതാംകൂർ വിദ്യാഭിവർദ്ധിനി മഹാസഭ" സ്ഥാപിച്ചു. ഇതിൽ തിരുവിതാംകൂറിൽ അന്നുണ്ടായിരുന്ന സാഹിത്യപരങ്ങളും വിദ്യാഭ്യാസപരങ്ങളും ആയ മുപ്പതോളം സമാജങ്ങളും കൊച്ചിയിൽ ഒല്ലൂർ എന്ന സ്ഥലത്തുള്ള ഒരു സാഹിത്യസമാജവും അംഗങ്ങളായി ചേർന്നു. ശ്രീമൂലംതിരുനാൾ പൊന്നുതമ്പുരാൻ തിരുമനസ്സിലെ തിരുനാൾ ആഘോഷകമായി ആണ്ടുതോറും കന്നിമാസത്തിൽ കറിക്കുവെട്ടുദിവസം ഈ മഹാസഭയുടെ വാർഷികോത്സവം ജൂബിലിടൗൺഹാളിൽവച്ച് ആഡംബരപൂർവം കൊണ്ടാടുകയും വിവിധവിഷയങ്ങളെ പുരസ്കരിച്ച് വിദ്വാന്മാരെക്കൊണ്ട് ഉപന്യസിപ്പിച്ചു സുശിക്ഷിതമായ പൊതുജനാഭിപ്രായം രൂപവൽകരിക്കുകയും യോഗാവസാനത്തിൽ തിരുമനസ്സിലെ ദീർഘായുരാരോഗ്യങ്ങൾക്കായി പ്രാർത്ഥിച്ച് അവിടുത്തേക്ക് ഒരു മംഗളപത്രം സമർപ്പിക്കുകയും ചെയ്തുവന്നു. പ്രാരംഭംമുതൽ 25 സംവത്സരം ഈ സഭയുടെ കാര്യദർശിത്വം മി: മള്ളൂർതന്നെ നിർവഹിക്കുകയും പിന്നീട് അതു് ശ്രീ. പി. അനന്തൻപിള്ള എം. എ. യെ ഏൾപ്പിക്കുകയും ചെയ്തു. ഈ വരുന്ന തുലാമാസത്തിൽ പ്രസ്തുത മഹാസഭയുടെ 41-ാമത്തെ വാർഷികമാണ് നടക്കാൻ പോകുന്നതു്. മഹാസഭ സ്ഥാപിച്ച ആണ്ടിൽതന്നെ കാളേജ്ഡേ, കാളേജ് ഓണംഡേ, നാഷനൽക്ലബ്ബ് ഇതെല്ലാം സ്ഥാപിതങ്ങളായി. ഇതിലെല്ലാം പ്രധാന ഭാരവാഹിയായിനിന്നു പ്രവർത്തിച്ച "സാക്ഷാൽ വിദ്യാർത്ഥി" മള്ളൂർ തന്നെയാണ്. കാളേജ് മലയാളസമാജത്തിന്റെ പ്രഥമകാര്യദർശിയും അദ്ദേഹം ആയിരുന്നു. ബി. എ. പാസായതോടുകൂടി സെൻറ്ജോസഫ്സ് ഹൈസ്കൂളിൽ കുറെ നാളും തെക്കെതെരുവു ഗവൺമെൻറ് ഗേൾസ്സ്കൂളിൽ കുറെ നാളും മി: മള്ളൂർ ഉപാധ്യായവൃത്തിയിൽ ഇരുന്നു. അതിൽപിന്നീടു 15 രൂപ ശമ്പളത്തിൽ തിരുവനന്തപുരം ഡിവിഷൻകച്ചേരിയിൽ ഒരു ക്ലാർക്കായിട്ടും അവിടുന്നു പ്രൊമോഷൻ കിട്ടി 17 രൂപ ശമ്പളത്തിൽ ഹജൂരിൽ

ഒരു ക്ലാക്കായിട്ടും ജോലി നോക്കിവരവേ മി. മള്ളൂർ ബി. എൽ. പരീക്ഷ പാസായി 25 രൂപ ശമ്പളത്തിൽ സ്ഥിരലാവണത്തിൽ പ്രവേശിച്ചു. അധികം താമസിയാതെ ജോലി രാജിവെച്ച് മി: പിള്ള വക്കീലായി വ്യവഹരിക്കാൻ തുടങ്ങി. ഇതു് 1079-ൽ ആണു്. ലെജിസ്ലേററീവ്കൌൺസിലിൽ മെമ്പറന്മാരായി മെസേഴ്സ് ആർ. വീരരാഘവയ്യങ്കാർ. കെ. ജി. ശേഷയ്യർ, ആർ. മഹാദേവയ്യർ, എന്നീ മൂന്നു ബ്രാഹ്മണരെ ദിവാൻ മി: വി. പി. മാധവരാവു നിയമിച്ചതു് അബ്രാഹ്മണരുടെ അവകാശത്തെ അവഗണിച്ചാണെന്നും തുല്യയോഗ്യതയുള്ള അബ്രാഹ്മണരെക്കൂടി എടുക്കേണ്ടതാണെന്നും മററും ഗവർമ്മെന്റ് നയത്തെ നിർഭയമായി വിമർശിച്ച് പേട്ടയിൽ രാമൻപിള്ള ആശാൻ തുടങ്ങിയോര് അബ്രാഹ്മണർ ഒപ്പിട്ട ഒരു മെമ്മോറിയൽ മി: മള്ളൂർ സമർപ്പിച്ചതിനു ദിവാൻ മി: വി. പി. മാധവരാവു നൽകിയ മറുപടിയിൽ ആണു ശ്രീമൂലം പ്രജാസഭ സ്ഥാപിക്കുന്നതിനെപ്പററി അദ്ദേഹം ആദ്യമായി സൂചിപ്പിച്ചതു്. മി: മള്ളൂരിന്റെ ബുദ്ധിവൈഭവത്തേയും തന്റേടത്തേയും ദേശാഭിമാനത്തേയും സൂക്ഷ്മമായി ഗ്രഹിച്ച സാഹിത്യകുശലൻ സി. വി. രാമൻപിള്ള എപ്പോഴും അദ്ദേഹത്തിന്റെ നാനാമുഖങ്ങളായ പരിശ്രമങ്ങളെ സ്നേഹബഹുമാനങ്ങളോടുകൂടി ചിന്തിക്കുകയും അദ്ദേഹത്തിന്റെ ഭാവിജീവിതം നാട്ടിനു പ്രയോജനപ്രദമാകുമെന്നു പ്രവചിക്കുകയും ചെയ്തുവന്നു. വക്കീൽവൃത്തിയിൽ അചിരേണ പ്രാമാണ്യം ലഭിക്കുകയും മി. മള്ളൂർ സാമുദായികം, രാഷ്ട്രീയം, വിദ്യാഭ്യാസപരം, മതപരം ഇത്യാദി സകല സദ്വിഷയങ്ങളിലും ഉജ്ജ്വലമായും അനസ്യൂതമായും പ്രവൎത്തി ആരംഭിക്കുകയും ചെയ്തു. വക്കീൽ ആയതിൽപിന്നെ മി. മള്ളൂരിന്റെ പത്രപ്രവൎത്തന കൌതുകം ശതഗുണീഭവിച്ചു. മി. ലോസന്റെ കാലത്തു മദ്രാസ്മെയിലിന്റെയും, മി. വിജയരാഘവാചാരിയുടെ കാലത്തു ഹിന്ദുവിന്റെയും, മി. പി. എൻ. രാമൻപിള്ളയുടെ കാലത്തു ജസ്റ്റിസിന്റെയും തിരുവനന്തപുരം പ്രതിനിധിയായി മി. പിള്ള ഏറിയകാലം വൎത്തിച്ചു. രാമരാജൻ, വഞ്ചിഭൂപഞ്ചിക, കേരളദർപ്പണം, ദേശാഭിമാനി ഈ പത്രങ്ങളിൽ നാടുകടത്തപ്പെട്ട മി. രാമകൃഷ്ണപിള്ളയുടെ സഹായായി അനേകം ലേഖനങ്ങൾ മി. മള്ളൂർ എഴുതിയിട്ടുണ്ടു്. തനിക്കു് ആദ്യം കിട്ടിയ വക്കീൽഫീസ് രണ്ടു രൂപ ആയിരുന്നു എന്നു് അദ്ദേഹം ഒരു ലേഖനത്തിൽ എഴുതിയിരുന്നു. എന്നാൽ 1084-ൽ നടന്ന ചാല ലഹളക്കേസിൽ അദ്ദേഹത്തിനു കിട്ടിയ ഫീസ് 5000 രൂപ ആയിരുന്നു എന്നു് ഇതെഴുതുന്ന ആളിനു് അറിയാം. ഡാക്ടർ ബക്കിംഗ്ഹാംസ്റ്റീഫൻ കൊലക്കേസ് നടത്തിയതോടുകൂടി ആണു് തിരുവിതാംകൂറിലെ നോർട്ടൻ എന്ന പേർ മി. മള്ളൂരിനു ലഭിച്ചതു്.

അനന്തശയനത്തിൽ ഇക്കഴിഞ്ഞ നാല്പതുസംവത്സരത്തിൽ പൊന്നുതമ്പുരാനെയും പ്രജകളെയും സംബന്ധിച്ചുണ്ടായിട്ടുള്ള സകല സൽപ്രസ്ഥാനങ്ങളിലും

ശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള ഒരു പ്രധാന പ്രവൎത്തകനായിരുന്നു് യഥാവിധി
സഹകരിച്ചിട്ടുണ്ടു്. പ്രകൃത്യാ യാഥാസ്ഥിതികനായ മി. പിള്ള ആളോഹരിഭാഗ
ത്തിനും ക്ഷേത്രപ്രവേശവാദത്തിനും ആരംഭകാലങ്ങളിൽ എതിരായിരുന്നു. എന്നാൽ
നാഷണൽ ക്ലബ്ബിൽ വെച്ചു നടന്ന നായർപ്രമാണികളുടെ രാജിവ്യവസ്ഥയ്ക്കു്
അദ്ദേഹംകൂടി അനുമതി നല്കുകയും നായർബിൽ അചിരേണ പാസാകുകയും
ചെയ്തു. അതുപോലെ കാലക്രമത്തിൽ ക്ഷേത്രപ്രവേശവാദത്തെ അദ്ദേഹം അനുകൂ
ലിക്കുകയും ശ്രീമതി രാമേശ്വരിനെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ തമ്പാനൂർ
തിയേറ്ററിൽ കൂടിയ മഹായോഗത്തിൽ പ്രസ്തുത വാദത്തിൻെറ ന്യായ്യതയെ മുക്ത
കണ്ഠം സമൎത്ഥിച്ചു പ്രസംഗിക്കുകയും ആ യോഗത്തിൽനിന്നു നിയമിതമായ
നിവേദകസംഘത്തിൽ നായർസമുദായ പ്രതിനിധിയായി ഗവമ്മെൻറിനെ സമീ
പിച്ചു ന്യായവാദം ചെയ്കയും തിരുമനസ്സിലെക്കുള്ള മെമ്മോറിയലിൽ ഒപ്പിടു
കയും ചെയ്തു. അതിഥിപൂജയിൽ അഗ്രഗണ്യനായ മി. മള്ളൂർതന്നെയാണു നഗര
വാസികളുടെ നേതൃത്വം വഹിച്ചു് മഹാത്മാ ഗാന്ധി, മഹാകവി ടാഗോർ, മഹാ
ബലൻഗാമാ തുടങ്ങിയ ഭാരതീയ മഹാരഥന്മാരെ പ്രഥമമായി സ്വീകരിച്ചു സൽ
ക്കരിച്ചതു്. Friend-in-need Society, Soldiers Committee. S. P. C. A. Humanitarian
Society, ഇത്യാദി ജീവകാരുണ്യപരങ്ങളായ സംഘങ്ങളിലെ നായകസമിതികളിൽ
ഇരുന്നു് മി. മള്ളൂർ സമസൃഷ്ടങ്ങൾക്കുവേണ്ടി ഉള്ളഴിഞ്ഞു പല ഉപകാരങ്ങളും
ചെയ്തിട്ടുണ്ടു്. വിദ്യാൎത്ഥികളുടെ ബന്ധു എന്ന നിലയിൽ മി. മള്ളൂർ സമാനര
ഹിതനാണു്. കോളേജ് പ്രവേശനം സംബന്ധിച്ചും ഫീസ് സൌജന്യം സംബ
ന്ധിച്ചും എത്ര പ്രാവശ്യമാണു് ഗവമ്മെൻറിനോടു് അദ്ദേഹം പടവെട്ടിയിട്ടുള്ള
തെന്നുള്ളതിനു കണക്കില്ല. വൈ. എം. സി. എ. ഹാളിൽ 1936 ജൂൺ 12-ാനു-
അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിൽ കാളേജ് പ്രവേശനം സംബന്ധിച്ചു ഒരു
മഹായോഗം കൂട്ടുകയും അന്നത്തെ നിശ്ചയം അനുസരിച്ചു ദിവാൻ സർ മഹമ്മദു
ഹബിബുള്ളയെ തൻെറ നേതൃത്വത്തിൽ മി. പട്ടംതാണുപിള്ള മുതൽപേർ ഉൾ
പ്പെട്ട ഒരു ഡെപ്യൂട്ടേഷൻ ചെന്നുകണ്ടു ബലമായി വാദിക്കുകയും ചെയ്തതെല്ലാം
സുവിദിതമാണു്. വിദ്യാലയങ്ങൾ സ്ഥാപിക്കുന്ന വിഷയത്തിലും ദരിദ്രരായ വിദ്യാ
ൎത്ഥികളെ സഹായിക്കുന്ന വിഷയത്തിലും മി. പിള്ള ഉദാരസ്ഥനാണെന്നു പ്രസിദ്ധ
മാണു്. കേരള സൎവ്വകലാശാലക്കമ്മററിയിൽ അദ്ദേഹം ഒരു തിരഞ്ഞെടുക്കപ്പെട്ട
മെമ്പറായിരുന്നു. ദിവാൻ സർ മഹമ്മദിനേയും സർ സി. പി. യേയും ഏതദ്വി
ഷയകമായി സന്ദർശിച്ച ഡെപ്യൂട്ടേഷനിൽ അദ്ദേഹം നായകനായിരുന്നു. കേരള
സൎവ്വകലാശാലാസ്ഥാപനം മൂന്നു ഗവമ്മെൻറുകളുടെയും യോജിപ്പില്ലായ്മനിമിത്തം
ഒരു പ്രായോഗികപ്രമേയം അല്ലെന്നു ബോദ്ധ്യപ്പെട്ടതിൽപിന്നെ ഒരു തിരുവിതാം
കൂർ സൎവ്വകലാശാല എങ്കിലും ഉണ്ടായേ മതിയാവൂ എന്നുള്ള അഭിപ്രായത്തിൽ
അദ്ദേഹം പൂൎണ്ണമായി യോജിക്കുകയും 1112-ൽ ചേൎത്തല തുറവൂർ വെച്ചു കൂടിയ

എഡ്യൂക്കേഷണൽ കാൺഫ്രൻസ് ഉൽഘാടനം ചെയ്തുകൊണ്ട് ആ അഭിപ്രായത്തിൻെറ സാധുതയേയും സാദ്ധ്യതയേയും പററി അദ്ദേഹം ചെയ്ത ഉജ്ജ്വലപ്രസംഗം Hindu മുതലായ പത്രങ്ങളിൽ പ്രസിദ്ധീകൃതമാകുകയും ചെയ്തു. മദ്രാസ് യൂണിവേഴ്സിററിയുമായി ദീർഘകാലം പല സ്ഥാനങ്ങളിൽ ഇരുന്നു പരിചയം സമ്പാദിച്ചിട്ടുള്ള മി. മള്ളൂരിൻെറ അഭിപ്രായം തിരുവിതാംകൂർ ഗവമ്മെൻറു വളരെ വിലവെച്ചിട്ടുള്ളതായിട്ടാണ് അറിഞ്ഞിട്ടുള്ളത്. ഇന്നാളു ഇവിടെവെച്ചു കേമമായി കഴിഞ്ഞുകൂടിയ ഒറിയൻറൽ കാൺഫ്രൻസിൻെറ മാനേജിംഗ് കമ്മിററിയിൽ മെംബറായിരുന്ന് അതിൻെറ വിജയപൂർവ്വമായ നടത്തിപ്പിനുവേണ്ടി തന്നാൽ കഴിവുള്ളതെല്ലാം മി. പിള്ള ചെയ്തു. സാഹിത്യോത്സവങ്ങളിലും കലോത്സവങ്ങളിലും കായികോത്സവങ്ങളിലും സ്കൌട്ടുത്സവങ്ങളിലും മി. മള്ളൂർ ഒന്നുപോലെ ഉത്സാഹിയായ ഒരു നായകനാണ്. സമസ്തകേരള സാഹിത്യപരിഷത്തിൻെറ 12 സമ്മേളനങ്ങൾ ഇതേവരെ നടന്നു. ഇതിൽ കോട്ടയ്ക്കൽ, കൊല്ലം, തിരുവനന്തപുരം, കോട്ടയം എന്നീ സ്ഥലങ്ങളിൽവെച്ചുനടന്ന സമ്മേളനങ്ങളിൽ മി. മള്ളൂർ അദ്ധ്യക്ഷനായിരുന്നു. അനേകം പ്രഹസനങ്ങൾ നാഷണൽ ക്ലബ്ബിന്റെ ആണ്ടോടാണ്ടുള്ള അഭിനയത്തിനായി അദ്ദേഹം രചിച്ചുകൊടുത്തിട്ടുണ്ട്. സാഹിത്യദർപ്പണം, സാഹിത്യദീപിക മുതലായ മാസികകൾ അദ്ദേഹത്തിൻെറ നായകത്വത്തിൽ നടന്നുവന്നു. സുമധുരങ്ങളായ വളരെ പദ്യങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. മി. ഇ. വി. കൃഷ്ണപിള്ള തുടങ്ങിയ പല യുവസാഹിത്യകാരന്മാരും അവരുടെ ചില കൃതികൾ മി. മള്ളൂരിനു സമർപ്പിച്ചിട്ടുണ്ട്. പല ഗ്രന്ഥങ്ങൾക്കും അദ്ദേഹം പ്രൌഢങ്ങളായ ആമുഖങ്ങൾ എഴുതിയിട്ടുണ്ട്.

വിഘ്നൈർമ്മുഹുർമ്മുഹുരപിപ്രതിഹന്യമാനാ
പ്രാരബ്ധമുത്തമഗുണാഃനപരിത്യജന്തി

എന്ന പ്രമാണത്തിൽ മി. മള്ളൂർ അചഞ്ചലവിശ്വാസിയാണ്. തിരുവനന്തപുരത്തുവെച്ചു നടന്നതും അത്ഭുതപൂർവ്വമായ വിജയത്തിൽ കലാശിച്ചതെന്നു സകല വത്തമാനപ്പത്രങ്ങളും പ്രകീത്തിച്ചതും ആയ സമസ്തകേരള സാഹിത്യപരിഷൽ ചതുർത്ഥ സമ്മേളനത്തിനു മലബാർ പ്രതിനിധിയായി സമാഗതനായ പാലക്കാട്ട ഗവമ്മെൻറു വിക്ടോറിയാ കാളേജ് മലയാളപണ്ഡിതർ ശ്രീമാൻ പഴയനൂർ രാമപ്പിഷാരടി ആ മഹാമഹത്തിൻെറ പരിസമാപ്തിയിൽ ശ്രീ മള്ളൂരിനു അയച്ചുകൊടുത്ത ഒരു കത്തു ചുവടെ ചേക്കുന്നു.

Dear Sir,

Having reached this place quite safely I hasten to write this, my first letter, to you to thank you most warmly for all that you have done to make our stay at Trivandrum quite comfortable. I feel I shall be grieviously

erring if I were not to mention a word about the natural hospitality that I noticed when there. I attended all the past Parishat Sessions and I want to say without the least exaggeration that the last Session has never even been approached by the previous ones either in the volume of work done or in the greatness and respectability of the assemblage. You can certainly have the supreme satisfaction of having conducted one of the noblest of Kerala's assemblies under your powerful and effective guidance. By the way, it is pleasing to note that the work of some of the propagandfsts has miserably failed. More in my next.

With loving regards and wishing happiness.

Yours sincerely,

**Pazhayannoor Rama Pisharody.**

To,

SREEMAN MALLOOR GOVINDA PILLAI.

TRIVANDRUM.

ഇവിടത്തെ Theosophist ബ്രഹ്മവിദ്യാസംഘത്തിന്റെ ഖജാൻജി ആയിരുന്ന കാലത്തു മി. മല്ലൂരിന്റെ മേൽനോട്ടത്തിൽ പണിയിച്ചതാണു് ഇന്നത്തെ അനന്താലോഡ്ജു് കെട്ടിടം. ശ്രീമൂലംതിരുനാൾ പൊന്നുതമ്പുരാൻ തിരുമനസ്സിലെ സന്നിധിയിൽ മി. മല്ലൂർ കരയാതെ കരഞ്ഞു വാങ്ങിയ സ്ഥലത്താണു് ഇന്നത്തെ നാഷനൽ ക്ലബ്ബു് കെട്ടിടം ഇരിക്കുന്നതു്. സർക്കാർ ഉദ്യോഗത്തിൽ മി. മല്ലൂരിനു ഭ്രമം ഒരിക്കലും ഉണ്ടായിട്ടില്ല. പ്രാക്ടീസ് ആരംഭിച്ചു കുറച്ചുകഴിഞ്ഞപ്പോൾതന്നെ അദ്ദേഹത്തെ തിരുവനന്തപുരം സർക്കാർവക്കീലായി നിയമിച്ചു. എന്നാൽ അന്നത്തെ 100 രൂപാ ശമ്പളം അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയില്ല. സ്ഥിരം ഒഴിവു വന്നപ്പോൾ തനിക്കു് ആ ഉദ്യോഗം വേണ്ടെന്നുവെയ്ക്കുകയാണു ചെയ്തതു്. അതുപോലെ ദിവാൻ മി. എസ്. ഗോപാലാചാരി അദ്ദേഹത്തെ ടൗൺമജിസ്ട്രേട്ടായി നിയമിച്ചുത്തരവയച്ചു. ആ ഉദ്യോഗവും അദ്ദേഹം കൃതജ്ഞതാപൂർവം നിരസിക്കുകയാണു ചെയ്തതു്. ലാക്കാളേജിനോടുള്ള അദ്ദേഹത്തിന്റെ വിശേഷ പ്രതിപത്തിമൂലവും ദിവാൻ മി. വി. എസ്. സുബ്രഹ്മണ്യയ്യരുടെ നിർബ്ബന്ധംകൊണ്ടും ആണു് അതിന്റെ പ്രിൻസിപ്പാലായിരിക്കാമെന്നു മി. പിള്ള സമ്മതിച്ചതു്.

"ഭജേഭാരതം" സെഡിഷൻകേസ് നടത്തുന്നതിനു ഗവമ്മെൻറിൽനിന്നു സ്പെഷ്യൽ പബ്ളിക്ക് പ്രോസിക്യൂട്ടറായി നിയമിച്ചു് അതു ഹൈക്കോടതിയിൽ നടത്തിക്കൊണ്ടിരിക്കുമ്പോളാണു് അദ്ദേഹത്തെ പ്രിൻസിപ്പാലായി നിയമിച്ചുത്തരവുണ്ടായതു്. ആ കേസിലെ വാദം പര്യവസാനിപ്പിക്കുന്നതിനു രണ്ടാഴ്ചകൂടി വേണ്ടിയിരുന്നതുകൊണ്ടു അത്രയുംകൂടി കഴിഞ്ഞിട്ടേ പുതിയ ഉദ്യോഗത്തിൽ അദ്ദേഹം പ്രവേശിച്ചുള്ളു. പ്രിൻസിപ്പാലായതോടുകൂടി തിരുവിതാംകൂർ നായർ മഹാസഭ

യുടെ പ്രസിഡൻറുസ്ഥാനവും ആ സഭയുടെ നാവായിരുന്ന 'നായർ' പത്രത്തിൻെറ പത്രാധിപസ്ഥാനവും മി: മള്ളൂർ രാജിവെയ്ക്കുകയും മററു രാഷ്ട്രീയപ്രവർത്തനങ്ങളിൽ നിന്നു തല്ക്കാലത്തേക്കു വിരമിക്കുകയും ചെയ്തു. "സമുദായസേവനത്തേക്കാൾ പരിപാവനമായ ഒരു ധർമ്മം മനുഷ്യനു അനുഷ്ഠിക്കേണ്ടതായില്ല" എന്നു മി: ഗോവിന്ദപ്പിള്ള ആറാമത്തു കൊച്ചി നായർമഹാസമ്മേളനത്തിന്റെ അദ്ധ്യക്ഷസ്ഥാനത്തു നിന്നുകൊണ്ടു ചേന്നമംഗലത്തുവെച്ചു 110 മേടം 26-ാനു ചെയ്ത പ്രസംഗത്തിൽ പ്രഖ്യാപനം ചെയ്ത തത്വം അദ്ദേഹം അന്നാക്ഷരം അനുനിമിഷം അനുഷ്ഠിക്കുന്ന ഒന്നാണ്. തിരുവിതാംകൂറിൽ നായർ സമാജങ്ങളുടെ ജനയിതാവു യശശ്ശരീരനായ സി. കൃഷ്ണപിള്ള അവർകളാണല്ലോ. അദ്ദേഹത്തിന്റെ വലംകയ്യായി നിന്നു സഹകരിച്ചിട്ടുള്ളവരിൽ പ്രഥമഗണനീയൻ മി: മള്ളൂരാണ്. 1091-ൽ കേരളീയ നായർ സമാജവും സമസ്തകേരള നായർസമാജവും രണ്ടായി പിരിയുന്നതുവരെ അവർ ഒരുമിച്ചുതന്നെ സമുദായസേവനം നടത്തിവന്നു. തന്റെ സമുദായത്തെ തന്നെക്കാൾ പ്രിയതരമായി സ്നേഹിച്ച് അതിനുവേണ്ടി സകലതും ബലികഴിച്ച ഒരു നായർ സി. വി. രാമൻപിള്ളയാണ്. അദ്ദേഹത്തിനെ തുടർന്നു കേരളീയ നായർസമാജം സെക്രട്ടറിസ്ഥാനത്തിൽ മി: മള്ളൂർ പ്രവേശിക്കുകയും നായർ സമുദായത്തിൽ നടപ്പിൽ ഇരുന്ന ദുർവ്യയഹേതുകങ്ങളും അനാവശ്യങ്ങളും ആയ കെട്ടുകല്യാണം, തെരണ്ടുകുളി മുതലായ അടിയന്തിരങ്ങളുടെ ഉന്മൂലനത്തിനും നായർ ബാലികാബാലന്മാരുടെ വിദ്യാഭ്യാസാഭിവൃദ്ധിക്കും നായന്മാരുടെ ദായക്രമ പരിഷ്ക്കാരത്തിനും അവരുടെ രാഷ്ട്രീയാവകാശസംരക്ഷണത്തിനും മററുമുള്ള പരിഷ്കാരശ്രമങ്ങളിൽ നിരന്തരം സഹകരിക്കുകയും ചെയ്തു. നായർ സർവ്വീസ് സൊസൈററി ഒരു പ്രഭുസഭയാണെന്നും അതിൽ ദരിദ്രരായ നായന്മാർക്കു പ്രവേശവും ഭരണാധികാരവും നിഷേധിക്കപ്പെട്ടിരിക്കുന്നു എന്നും മററും മി. മള്ളൂർ 105 മകരത്തിൽ തിരുവല്ലായിൽ കൂടിയ തിരുവിതാംകൂർ നായർ മഹാസഭയുടെ പ്രഥമ സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നുകൊണ്ടു ചെയ്ത നിർദ്ദയനിരൂപണം സൊസൈററി ഭാരവാഹികളെ വല്ലാതെ ക്രുദ്ധിപ്പിക്കുകയും കുറെനാളത്തേക്കു പല വാദപ്രതിവാദങ്ങൾക്കും സംഗതി ആകുകയും ചെയ്തു എന്നുവരികിലും താമസിയാതെ സൊസൈററിയിൽ മെമ്പർഷിപ്പിനുള്ള ഫീസ് 500-ൽ നിന്നു നൂറുരൂപയാക്കി കുറയ്ക്കുകയും മി: മന്നത്തിൻെറ ക്ഷണം അനുസരിച്ച് മി: മള്ളൂർ തന്നെ സൊസൈററിയിൽ ഒരു ആയുഷ്കാലസാമാജികനായി ചേരുകയും അവർ ഒത്തൊരുമിച്ചു സൌഹാർദ്ദപൂർവ്വം സമുദായരംഗത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ നായരുടെ ശക്തി നവോന്മേഷംകൊണ്ടു ദ്വിഗുണീഭവിക്കുകയും എല്ലാവരും ചരിതാർത്ഥരാവുകയും ചെയ്തു. തദനന്തരം മള്ളൂരിൻെറ സ്വദേശമായ കോട്ടയത്തുവെച്ച് അദ്ദേഹം സ്വാഗതസംഘാദ്ധ്യക്ഷനായി നടത്തപ്പെട്ട അഞ്ചാമത്തു സമസ്തകേരള നായർസമ്മേളനത്തെപ്പററി മലയാളരാജ്യത്തിൽ അതിൻെറ പ്രത്യേക ലേഖകൻെറ കുറിപ്പ് ഇങ്ങനെ ആയിരുന്നു.

"രണ്ടുവർഷത്തിനു മുമ്പുവരെ തിരുവിതാംകൂറിൽ സമസ്ത കേരളീയനായർ സമ്മേളനം, കേരളീയ നായർസമ്മേളനം, ദക്ഷിണതിരുവിതാംകൂർ നായർസമാജം, നായർമഹാസഭ എന്നിങ്ങനെ പലേ നായർസമിതികൾ ഉണ്ടായിരുന്നു. അവയെല്ലാം ഇന്ന് അസ്തപ്രായങ്ങളായിരിക്കുന്നു. മേൽ പറയപ്പെട്ട സമിതികളുടെ പ്രവർത്തകന്മാരും നേതാക്കളുമാണ് ഈ മഹാസമ്മേളനത്തെ ഉള്ളഴിഞ്ഞു് നയിക്കയും സഹായിക്കയും ചെയ്തതു്. കേരളത്തിന്റെ ശരിയായ പ്രാതിനിധ്യം ഉണ്ടായിട്ടുണ്ടു്. അഭ്യസ്തവിദ്യരായ മാന്യന്മാരും മഹതികളും ഇത്ര വളരെ സമ്മേളിച്ച ഒരു മഹാസമ്മേളനം ഇതിനുമുമ്പ് ഈ വേണാട്ടിലുണ്ടായിട്ടില്ലെന്നു ഇരുപതു വർഷമായി തുടരെ നായർസമ്മേളനത്തിൽ മാത്രമല്ല ഇതരവർഗ്ഗക്കാരുടെ സമ്മേളനങ്ങളിലും രാഷ്ട്രീയ മഹായോഗങ്ങളിലും സംബന്ധിച്ചിട്ടുള്ള എനിക്ക് തീർത്തുപറയുവാൻ കഴിയും. പ്രസംഗിച്ചാൽ പോരാ പ്രവൃത്തികൂടെ ഉണ്ടെങ്കിലേ ഈ കാലത്തു് സാമുദായികസമിതികൾക്ക് സ്ഥാനവും സാമുദായികന്മാരിൽനിന്നും ഹൃദയപൂർവ്വകമായ സഹായവും ലഭിക്കു എന്നുള്ളതിനു് സർവീസ് സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ നടത്തിയ ഈ മഹാമഹം ഉത്തമ മാതൃക കാണിച്ചിട്ടുണ്ടു്. ഉൽകൃഷ്ടപരീക്ഷായോഗ്യത, അപാരമായ ധനം ഇവയൊന്നുമല്ല ബഹുജനങ്ങൾ ആദരിക്കുന്നതു്, സേവനമാണ് ആദരണീയമായിട്ടുള്ളതെന്നുള്ളതിനും സമ്മേളനം ഉത്തമമാതൃകയായിരുന്നു. നായന്മാർ അവരുടെ യാഥാർത്ഥ്യം മനസ്സിലാക്കിത്തുടങ്ങി എന്നുള്ളതിനു തെളിവ് ഈ സമ്മേളനംതന്നെ."

പ്രശസ്ത ലേഖകനായ മി. വെങ്കുളം ജി. പരമേശ്വരൻപിള്ള പ്രസ്തുത സമ്മേളനത്തെപ്പറ്റി 110 മേടം 23-ാനു-യിലെ ഭാരതപത്രികയിൽ "ഞാൻ കണ്ട നായർ മഹോത്സവം" എന്ന തലക്കെട്ടിൽ എഴുതിയിരുന്ന സാമാന്യം ദീർഘമായ ലേഖനത്തിൽ "ഇരണിയൽമുതൽ കോഴിക്കോട്ടുവരെയുള്ള വിവിധ ഗ്രാമങ്ങളിലും പട്ടണങ്ങളിലും നിന്നുമായി അഞ്ചാറായിരം നായന്മാർ കോട്ടയം പട്ടണത്തിൽ സമ്മേളിച്ചു നടത്തിയ സമസ്തകേരളനായർസമ്മേളനം സർവ്വപ്രകാരേണയും മംഗളകരമായി കഴിഞ്ഞുകൂടിയിരിക്കുന്നു. ഇത്ര വളരെ വിശാലമായ ഒരു സമ്മേളനശാല ഇതിനുമുമ്പ് നിർമ്മിതമാകയോ, ഇത്ര വളരെ ജനങ്ങൾ തിക്കിത്തിരക്കിക്കൂടിയ ഒരു മഹായോഗം നടക്കുകയോ ചെയ്തു എന്നുള്ളതു കേരളത്തിനെ സംബന്ധിച്ചെടത്തോളം മുമ്പ് ഉണ്ടായിട്ടില്ല എന്നുള്ളതു കേവലം അതിശയോക്തിപരമായ ഒരു പ്രസ്താവനയല്ല. ഏർപ്പെടുന്ന കാര്യങ്ങളിലെല്ലാം ഏകാഗ്രചിന്തയോടുകൂടി ഉഗ്രപ്രവർത്തനം നടത്താനും, വിജയം സുനിശ്ചിതമായി സമ്പാദിക്കാനും തക്ക പ്രാഭവവും പ്രാഗത്ഭ്യവും ഉള്ള ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ കർമ്മകുശലത ഈ മഹൽ സമ്മേളനത്തിലെ ഓരോ വിനാഴികാഘട്ടത്തിലും സവിശേഷം കളിയാടിക്കൊണ്ടിരുന്നു." എന്നു പ്രസ്താവിച്ചിരുന്നു.

സർവീസ്സൊസൈററിയിൽ ചേർന്നിട്ട മി: മള്ളൂർ ഉദാസീനനായിരിക്കയല്ല ചെയ്തതു്. സൊസൈററിവക ബാങ്കിൻെറ പ്രസിഡണ്ടുസ്ഥാനം സ്വീകരിച്ചു മൂന്നു കൊല്ലം പ്രവൃത്തി എടുക്കുകയും അതിനിടയ്ക്കു കൂടുതൽ കരയോഗങ്ങളുടെ സ്ഥാപനത്തിനും എല്ലാ കരയോഗങ്ങളുടേയും ആഭിമുഖ്യത്തിൽ കളരികൾ, വായനശാലകൾ, യുവജനസമിതികൾ എന്നിവ രൂപവൽക്കരിച്ചു പൂർവോപരി ഊർജ്ജസ്വലമായ സമുദായസേവനം നിർവഹിക്കുന്നതിനും പര്യാപ്തമായ വ്യവസ്ഥകൾ എഴുതി ഉണ്ടാക്കുകയും ചെയ്തു. യുവജനങ്ങളുടെ നിഷ്കളങ്കമിത്രമായ മി: മള്ളൂർ അവരുടെ ആരോഗ്യാഭിവൃദ്ധിക്കുവേണ്ടി "ഉത്തമാശനം മാംസോത്തരമെന്നറിയണം" എന്നുള്ള വിദുരവാക്യത്തിൻെറ യാഥാർത്ഥ്യത്തെയും സ്വീകാര്യതയേയുംപററി സന്ദർഭം കിട്ടുമ്പോഴൊക്കെ അവരോടു് ഉപദേശിക്കാറുണ്ടു്. ബ്രഹ്മചര്യത്തിൻെറ മാഹാത്മ്യത്തെപ്പററിയും അദ്ദേഹം അവരോടു തുറന്നു പറയാറുണ്ടു്. 1109 കന്നിയിൽ തിരുവനന്തപുരത്തുവച്ചു് നടന്ന സംയുക്ത നായർമഹായോഗത്തിൽ യുവജനസമ്മേളനത്തിൻെറ അദ്ധ്യക്ഷനായും 111-ൽ കോന്നിയിൽവെച്ചു നടന്ന ആറാമത്തു സമസ്തകേരളനായർമഹാസമ്മേളനത്തിൻെറ അദ്ധ്യക്ഷനായും അദ്ദേഹംചെയ്തു പ്രൌഢപ്രഭാഷണങ്ങളിൽ യുവജനങ്ങളോടുള്ള ഉൽബോധനത്തിൽ ഏറിയകൂറും അവരുടെ ആഹാരത്തിനേയും ആകാരത്തിനേയും പററിയും ആത്മപ്രത്യയത്തിൻെറയും നിസ്തന്ദ്രതയുടേയും സ്വാശ്രയശീലത്തിൻെറയും മാഹാത്മ്യത്തെപ്പററിയും ഉള്ള ഒരു ഉപാഖ്യാനമായിരുന്നു. നിയമസഭ, പബ്ളിക്ക്സർവീസ് എന്നിവകളിൽ നായന്മാക്കു നേരിട്ടിട്ടുള്ള പ്രാതിനിദ്ധ്യക്കുറവിനെപ്പററി ഗവമ്മെൻറിനെ ധരിപ്പിച്ചു പരിഹാരം ഉണ്ടാക്കുന്നതിനു നിയമിതമായ നായർ വിജിലൻസ് കമ്മിററിയുടെ നേതാവായി മി: മള്ളൂർ ദിവാൻ സർ സി. പി. യെ കാണുകയും അതിനുമുമ്പു് സർ മഹമ്മെദിൻെറ കാലത്തു് അതേസംബന്ധിച്ചുതന്നെ തൻെറ വസതിയിൽവെച്ചു 110 കക്കടകം 7-ാംനു- നായർ നേതാക്കന്മാരുടെ അനൌപചാരികമായ ഒരു ആലോചനായോഗം വിളിച്ചുകൂട്ടി മേൽ വേണ്ടും നടപടികളുടെ സ്ഥൂലമായ രൂപം നിശ്ചയിക്കുകയും ചെയ്തു. (മലയാളരാജ്യം, കക്കടകം 9.) മനോഹരമായ കോട്ടയം താലൂക്ക് നായർസമാജമന്ദിരം അതിൻെറ സ്ഥിരാദ്ധ്യക്ഷനായ മി: മള്ളൂരിൻെറ സൌജന്യമനോഭാവത്തെ വിളംബരം ചെയ്യുന്നു. തിരുവനന്തപുരത്തെ നായർ സെൻട്രൽ യൂണിയനു 600 രൂപയും അതുപോലെയുള്ള മററു സ്ഥാപനങ്ങൾക്കു യഥോചിതം ഉദാരസംഭാവനകളും അദ്ദേഹം ചെയ്തിട്ടുണ്ടു്. സ്വജനാഭ്യുദയത്തിൽ ശ്രദ്ധാലുവായ മി: ഗോവിന്ദപ്പിള്ള എല്ലാസമുദായക്കാരുടെയും സ്നേഹാദരങ്ങൾ സമ്പാദിക്കത്തക്കവിധത്തിലാണു് ഇതേവരെ പെരുമാറിയിട്ടുള്ളതെന്നു ഈ പുസ്തകം വായിക്കുന്നവക്കു പകൽപോലെ വെളിവാകും. രാഷ്ട്രീയകാര്യങ്ങളിലും മി: മള്ളൂർ യഥാസ്ഥിതികനാണെന്നു വിചാരിക്കാൻ 95-ലെ 1-ാം റെഗുലേഷൻ (നിയമസഭാ പരിഷ്കാരം) സംബന്ധിച്ചുണ്ടായ പ്രതികൂലപ്രക്ഷോഭണത്തിൽ

അദ്ദേഹം ഗവർമ്മെൻറു ഭാഗംപിടിച്ചു നിന്നതു് ഒരു തെളിവായി ഗണിക്കാമെങ്കിലും അതുകഴിഞ്ഞു റീജൻസി ഭരണത്തിൽ മി: വാട്സ് തിരുവെഴുത്തുവിളംബരംമുഖേന പാസ്സാക്കിവിട്ട പ്രസ് റെഗുലേഷനെപ്പററി തമ്പാന്നൂർ ഹാളിൽ കൂടിയ പ്രതിഷേധമഹായോഗത്തിൽ ജനപക്ഷത്തുനിന്നു കക്ശമായി വാദിച്ചതു് മി: മള്ളൂർ ആയിരുന്നു എന്നുള്ളതു സ്മരണീയമാണു്. അന്നു് അദ്ദേഹം ഗവമ്മെൻറുശമ്പളത്തിൽ ലാകാളേജിൽ ഒരു പ്രൊഫസ്സറായിരുന്നു എന്നുള്ളതും മറക്കത്തക്കതല്ല. സർ പി. രാജഗോപാലാചാരിയുടെ ചില നടപടികളിൽ മി: മള്ളൂരിനുണ്ടായ മുഷിച്ചിൽ നിമിത്തം, ആ ഉഗ്രനായ ദിവാൻജിക്കു തിരുവനന്തപുരം പട്ടണത്തിൽനിന്നു് ഒരു യാത്രയയപ്പോ മംഗളപത്രമോ ലഭിച്ചില്ല. നേരേ മറിച്ചു മള്ളൂർ അനുകൂലിച്ചു സർ എം. കൃഷ്ണൻനായരെ തിരുവനന്തപുരം നഗരവാസികൾ എത്ര ബഹുമാനിച്ചാണു് യാത്ര അയച്ചതെന്നു് ഓർമ്മിക്കണം. ലാകാളേജ് പ്രൊഫ്സറന്മാർ നിയമസഭാസ്ഥാനാർത്ഥികളായി നിൽക്കാൻ പാടില്ലെന്നു പ്രസ്സ്റെഗുലേഷൻെറ വിധാതാവായ ദിവാൻ മി: വാട്സ് പെട്ടെന്നു് കീഴ്നടപ്പിനു വിപരീതമായി ഒരു ചട്ടം ഉണ്ടാക്കിയതു് മി: മള്ളൂരിനെ തടയുന്നതിനും അദ്ദേഹം സ്ഥാനാർത്ഥിത്വം വിജ്ഞാപനം ചെയ്തതിനുശേഷവുമാണു്.

തിരുവനന്തപുരം താലൂക്കിനേയും നഗരത്തേയും പ്രതിനിധീകരിച്ചു പലതവണ മി: മള്ളൂർ ശ്രീമൂലം പ്രജാസഭയിൽ മെംബറായിരിക്കുകയും ഉദ്യോഗസ്ഥന്മാരുടെ അഴിമതികളെപ്പററിയും ഊട്ടു നിറുത്തേണ്ടതിനെപ്പററിയും ടെക്സ്റ്റ്ബുക്കു കമ്മിററിയുടെ തോന്ന്യാസങ്ങളെപ്പററിയും വിദ്യാഭ്യാസപരിഷ്കാരത്തെപ്പററിയും മററും നിർവിശങ്കം നിശിതവിമർശനങ്ങൾ നടത്തി ഗവമ്മെൻറിൻെറയും ജനങ്ങളുടെയും ബഹുമാനാദരങ്ങൾ സമാർജ്ജിക്കയും ചെയ്തിട്ടുണ്ടു്. ഈ നാട്ടിലെ നിയമങ്ങൾ പരിശോധിച്ചു് വേണ്ട ഭേദഗതികൾ നിർദ്ദേശിക്കുന്നതിനു കല്പിച്ചു നിയമിച്ച Law Revision കമ്മിററിയിലെ ഒരു അംഗം മി: മള്ളൂർ ആണു്. രാജഭക്തരായ ഉത്തമപൗരന്മാർക്കു കല്പിച്ചു സമ്മാനിച്ച ജൂബിലിമെഡലുകളിൽ ഒന്നു മി: മള്ളൂരിനാണു് ലഭിച്ചതു്. അന്യായവും അനീതിയും എവിടെ കണ്ടാലും അതിനെ നിർഭയം എതിർക്കുക എന്നുള്ള ഒരു ലക്ഷണം അദ്ദേഹത്തിനു നൈസർഗ്ഗികമാണു്. ഹിന്ദുക്കളുടെ സത്യനിഷ്ഠയേയും സദാചാരബോധത്തേയും ഒരിക്കൽ ഒരു പ്രസംഗത്തിൽ അപലപിച്ചതു മഹാരാജാവുതിരുമനസ്സിലെ ട്യൂട്ടർ മി: ഡോഡ്‌വെൽ (ഇപ്പോൾ ബ്രി: ഇന്ത്യയിൽ ഒരു കലക്ടർ) ആയിരുന്നു. ആ ധപരയും അതുപോലെ തന്നെ ഒരു അപരാധംചെയ്ത വൈ. എം. സി. ഏ. സെക്രട്ടറി ഡാക്ടർ ഹാച്ചും തിരുവിതാംകൂറിൽ മദ്രാസിലെപ്പോലെ പ്രാമാണികന്മാരായ യോഗ്യന്മാരില്ലെന്നു് ആർട്സ്കാളേജിൽവെച്ചു് ഒരു കൃതജ്ഞതാപ്രകടനപ്രസംഗത്തിൽ പ്രസ്താവിച്ച പ്രിൻസിപ്പൽ മി: സി. വി. ചന്ദ്രശേഖരനും മി: മള്ളൂരി

ൻെറ മൂർച്ചയേറിയ തൂലികയുടെ കീഴടങ്ങി ഉത്തരം പറയാൻ പരുങ്ങിയ കഥ Travancore Express, Daily News എന്നീ പത്രങ്ങളുടെ പഴയ ഫയലിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്. തൻെറ അഭിപ്രായം ആർക്ക് രസിക്കും, ആർക്ക് രസിക്കുകയില്ല, തൻെറ അഭിപ്രായത്തിൽ എത്ര പേർ ചേരും, എത്ര പേർ ചേരുകയില്ല, എന്നൊരു ചിന്ത മി: മള്ളൂരിനെ ബാധിക്കുകയോ വിഷമപ്പെടുത്തുകയോ ചെയ്യാറില്ല. ഈ പ്രകൃതത്തിൽ എം. എൻ. നായർ മാസിക മേടം—ഇടവം ലക്കത്തിൽ 404-ാം പുറത്തു രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള എന്ന തലക്കെട്ടിൽ ചേർത്തിട്ടുള്ള പത്രാധിപക്കുറിപ്പ് ഉദ്ധരിക്കുന്നതു് ഉചിതമായിരിക്കുമെന്നു തോന്നുന്നു. അതിങ്ങനെയാണ്:—

“113- മേടം 29-ാം ൹ വഞ്ചിരാജ്യചരിത്രത്തിൽ പ്രധാനമായ ഒരു സുദിനമാണ്. അന്നാണ് ശ്രീ വഞ്ചിരാജ്യത്തിലെ പ്രജാപ്രമാണികളിൽ അഗ്രിമനായ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ തൻെറ ധന്യമായ ആയുസ്സിൽ അറുപത്തൊന്നാമത്തെ വർഷത്തിലേയ്ക്കു കാലൂന്നിയതു്. അജയ്യമായ വാഗ്വിലാസം, അപ്രതിരോധ്യമായ ഉൽക്കർഷേച്ഛ, അമാനുഷമായ കർമ്മകുശലത, അതിപ്രഗത്ഭമായ പ്രതിഭാവിലാസം, അസാധാരണമായ ബുദ്ധിക്കൂർമ്മത, അസാമാന്യമായ സമുദായഭക്തി, പൗരുഷം രാജ്യസ്നേഹം രാജഭക്തി മുതലായവയുടെ വിളനിലമാണ് മി: മള്ളൂർ. സാമുദായികമോ രാഷ്ട്രീയമോ ആയ അഭിപ്രായങ്ങളിൽ മി: മള്ളൂരിനോടു ഭിന്നിച്ചിട്ടുള്ളവർ വളരെയുണ്ടു്. എന്നാൽ അവർക്കും മള്ളൂരിനോടുള്ള ബഹുമാനം അസാമാന്യമാണ്. തിരുവിതാംകൂറിലെ പരിമിതമായ സൗകര്യങ്ങൾക്കുള്ളിൽ നിന്നുകൊണ്ടു് ഒരു പൗരന് ആർജ്ജിക്കാവുന്നതിലധികം സ്വാധീനശക്തിയും, പ്രശസ്തിയും, പൊതുജനസ്നേഹവും, ധനവും അദ്ദേഹം സമ്പാദിച്ചുകഴിഞ്ഞിട്ടുണ്ട്. ബഹുമുഖങ്ങളായ വിവിധപ്രവൃത്തികളിൽ ഏകകാലത്തു് ജാഗരൂകനായിരിക്കയും അവയിലെല്ലാം ഒരേസമയം അസാധാരണമായ വിജയം സമ്പാദിക്കുകയും ചെയ്തിട്ടുള്ളവർ ഒരു പക്ഷേ മള്ളൂരിനെപ്പോലെ ഒരാളിനെക്കൂടി പറയുവാൻ ഉണ്ടായിരിക്കയില്ല. സ്വപരിശ്രമംകൊണ്ടുതന്നെ അത്യുന്നതസ്ഥാനം സമ്പാദിച്ചിട്ടുള്ള അദ്ദേഹത്തിൻെറ ജീവിതചര്യ ഉൽക്കർഷേച്ഛുക്കളായ യുവജനങ്ങൾക്ക് ഒരു മാതൃകയാണ്. പുരുഷായുസ്സിൻെറ പൂർവ്വാർദ്ധത്തെ അതിക്രമിച്ചിട്ടും ശാരീരികവും മാനസികവുമായ അദ്ദേഹത്തിൻെറ ഊർജ്ജിതത്തിനോ, ഉന്മേഷത്തിനോ, അദ്ദേഹത്തിൻെറ കർമ്മകുശലതയ്ക്കോ അണുപോലും വാട്ടം തട്ടിയിട്ടില്ല. തൻെറ പിൻബലത്തിനുവേണ്ടി സാമുദായികമോ രാഷ്ട്രീയമോ ആയ സംഘടനയെ ഇദ്ദേഹം ആശ്രയിക്കാറില്ല. പൊതുജനാഭിപ്രായത്തെ തൻെറ അഭിപ്രായത്തിലേക്കു തിരിച്ചുകൊണ്ടുവരാൻവേണ്ടി പ്രചരണവേല ചെയ്യുന്നുമില്ല. എന്നാൽ ഈ രാജ്യത്തിൽ ചെറുതും വലുതുമായ ഏതു സംരംഭമുണ്ടാകുമ്പോഴും

അതിനെ സംബന്ധിച്ചടത്തോളം മി: മള്ളൂരിൻെറ അഭിപ്രായമെന്താണ്, അദ്ദേഹം ഏതു നിലയാണ് സ്വീകരിക്കുക, എന്ന് എല്ലാപേരും ആരായാറുണ്ട്. എന്താണു ഇതിനു കാരണം? മി: മള്ളൂർ ഒരു വ്യക്തിയെന്ന നില അതിക്രമിച്ച് ഒരു സ്ഥാപനമെന്നപോലെ വളൎന്നുകഴിഞ്ഞിരിക്കുന്നു. അദ്ദേഹം നിർബന്ധവ്രതത്തോടെ ഒരു പ്രത്യേക അഭിപ്രായത്തിൻെറ സ്ഥാപനത്തിനു ശ്രമിക്കുന്നുവെങ്കിൽ പൊതുജനാഭിപ്രായത്തിൻെറ സ്വാധീനം അദ്ദേഹത്തിനുണ്ടെന്ന് എല്ലാപേരുടെ ഉള്ളിലും ലയിച്ചുകിടക്കുന്ന ഉത്തമബോദ്ധ്യമാണ് അതിനുകാരണം. മി: മള്ളൂർ പ്രാധാന്യേന ഒരു അഭിഭാഷകനാണ്. മറ്റൊന്നിലും മനമഴിഞ്ഞു ശ്രദ്ധിക്കുവാനോ ശ്രമിക്കുവാനോ സാദ്ധ്യമല്ലാത്തവിധം അദ്ദേഹം അത്രമാത്രം സ്വീകരിച്ചിരിക്കുന്നതൊഴിലിൻെറ ദാസനാണ്. അതാണ് അദ്ദേഹത്തിൻെറ അസാധാരണ വിജയത്തിൻെറ രഹസ്യവും. എന്നാൽ അതേസമയംതന്നെ മി: മള്ളൂർ അത്ഭുതകരമായ സാദ്ധ്യതകളുള്ള ഒരു അഗ്നിപർവ്വതവും കൂടെയാണ്. അത് ഇതേവരെ പൊട്ടിപ്രവഹിച്ചിട്ടില്ല. അഗ്നിസ്ഫുലിംഗങ്ങളെ ഇടയ്ക്കിടെ അപൂർവ്വമായി വർഷിക്കമാത്രമെ ചെയ്തിട്ടുള്ളു. പരിതസ്ഥലോകത്തെ ഒട്ടൊട്ടു സംഭ്രാന്തമാക്കുവാൻ അതുതന്നെയും പോരുന്നതായിരുന്നു. അത്ര വളരെക്കാലം അത് പൊട്ടിപ്പുറപ്പെടാതെ ഒതുങ്ങി നിൽക്കുമെന്നു വിചാരിക്കുവാൻ പാടില്ല. ഒരു മനോഹരസായാഹ്നത്തിൽ അദ്ദേഹം തൻെറ തൊഴിലിൽ നിന്നു വിരമിച്ചിരിക്കുന്നതായി പ്രഖ്യാപനം ചെയ്തുകൊണ്ടു തിരുവിതാംകൂറിൻെറ രാഷ്ട്രീയാഭിവൃദ്ധിക്കുവേണ്ടി യുദ്ധം ചെയ്യാൻ തയ്യാറായ ഒരു വീരനേതാവായി പ്രത്യക്ഷപ്പെടുമെന്നാണ് ഞങ്ങളുടെ വിശ്വാസം. രാഷ്ട്രീയാന്തരീക്ഷത്തിലെ അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ഇന്നത്തെ ചാഞ്ചല്യത്തിനും ചാപല്യത്തിനുമൊക്കെ ഒരു പൂർണ്ണവിരാമമിടുമെന്ന് ഞങ്ങൾക്കു വിശ്വാസമുള്ളതുകൊണ്ടു ആ സുദിനം അകന്നകന്നുപോകാതെ അടുത്തടുത്തു വരുവാൻ ഞങ്ങൾ പ്രാർത്ഥിക്കുന്നു."

ജനോപകാരപ്രദങ്ങളായ ഒരു സംരംഭത്തിലെങ്കിലും മി: മള്ളൂർ പിന്നണിയിൽ നിന്നിട്ടില്ല. സഹകരണപ്രസ്ഥാനത്തിൻെറ പ്രാരംഭഘട്ടംമുതൽ അതിൻ്റെ പുരോഗതിക്കുവേണ്ടി തന്നാൽ ആവുംവിധം അദ്ദേഹം പ്രവത്തിച്ചു; സെൻട്രൽ കോഓപ്പറേറ്റീവ് ബാങ്ക് സ്ഥാപിച്ചതു് അദ്ദേഹം കൂടിച്ചേർന്നാണ്. അതിൻെറ നായകന്മാരിൽ ഒരാളായും വൈസ്പ്രസിഡൻറായും അദ്ദേഹം വളരെനാൾ ഇരുന്നു. ഇന്നാട്ടിലെ സഹകരണസംഘങ്ങളുടെ വളർച്ചയും തളർച്ചയും സൂക്ഷിച്ചു വീക്ഷിച്ചിട്ടുള്ള അദ്ദേഹം തിരുവനന്തപുരത്തു കഴക്കൂട്ടത്തുവെച്ചു നടന്ന സഹകരണസമ്മേളനത്തിൽ അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞതു് സഹകരണപ്രസ്ഥാനം തിരുവിതാംകൂറിൽ പരാജയത്തിൽ കലാശിച്ചിരിക്കുന്നു എന്നാണ്. 1934

ജൂൻ 14-ാംനു-യിലെ മദ്രാസ്മെയിൽ പത്രത്തിൽ ഇതേപ്പററി പ്രസിദ്ധം ചെയ്തിരുന്ന ചെറിയ വത്തമാനത്തെ ചുവടെ ചേക്കുന്നു.

# CO-OPERATION IN TRAVANCORE

MORE STATE CONTROL SUGGESTED.

(From our own Correspondent)

TRIVANDRUM JUNE 12.

"Presiding over the eighth annual conference of the Co-operative Societies of the Trivandrum Taluq (Travancore) held at Kazhakuttam yesterday, Mr. Malloor Govinda Pillai (retired Principal of the Law College, Trivandrum), said that he had intimate knowledge of the co-operative movement from its very inception in Travancore, and he was constrained to say that the movement had failed in the State.

The failure he observed, was chiefly due to factious spirit among co-operators. Many co-operative societies were like joint stock companies and merely lent money to profit shareholders and directors.

Continuing Mr. Govinda Pillai said that socities, instead of becoming more and more democratic, tended to become oligarchic, if not quite despotic. Loans were created in the name of fictitious persons and secured by insolvent sureties. *Benami* (loan taken by a person in the name of another) transactions were the order of the day, and directors were the biggest borrowers. This situation should not continue. He would have the law amended so that the Co-operative Department might have greater powers of supervision and control over the affairs of the societies.

The conference was attended by a large number of people interested in the co-operative movement.

Mr. G. Madhavan Pillai, Secretary, welcomed the gathering and presented the annual report.

Mr. G. K. Devadhar, (President of the servants of India Society) who is the President of the Travancore Co-operative Inquiry Committee spoke about the fundamental principles of co-operation and the spirit of service which should



സഹകരണകോൺഫ്റൻസിൽ മി. മള്ളൂർ സ്വാഗത
സംഘാദ്ധ്യക്ഷൻ. സർ. സി. പിയും, എസ്. എ.
വെങ്കിട്ടരാമനും ഇടവും വലവും

guide those who joined the movement. He depricated the idea of viewing the movement as a commercial undertaking by considering only dividends and profits, which he said were only of secondary importance."

കാരാപ്പുഴ ബാങ്ക്, ചങ്ങനാശേരി ബാങ്ക് ഇതുകളെ ഉൽഘാടനം ചെയ്തതു് മി: മള്ളൂരാണു്. ബാങ്കിംഗിനെപ്പററി ശാസ്ത്രീയമായും പ്രായോഗികമായും അദ്ദേഹത്തിനുള്ള വിദഗ്ദ്ധാഭിപ്രായം സ്റ്റേയിററു് എയിഡെഡ്ബാങ്കിൻെറ പുനഃസ്ഥാപനത്തിനു പ്രയോജകീഭവിക്കുമെന്നുള്ള പ്രതീക്ഷയിലാണു് അദ്ദേഹത്തെ ഗവമ്മെൻറിൽനിന്നു് അതിൻെറ ഒരു ഡയറക്റ്ററായി നോമിനേററു ചെയ്തതു്. ജന്മിവാരണബില്ലിനെപ്പററി സർ. സി. പി. യുടെ ഗവർമ്മെൻറിനോടു പരാതിക്കു പുറപ്പെട്ട നിവേദകസംഘത്തിൻെറ നായകനും മി. മള്ളൂർ തന്നെ ആയിരുന്നു.

തിരുവിതാംകൂർ ഗ്രന്ഥശാലാ പ്രസ്ഥാനത്തിനു മി: മള്ളൂരിൽനിന്നു ലഭിച്ചിട്ടുള്ളടത്തോളം സജീവവും ഫലവത്തും ആയ പ്രോത്സാഹനം മറെറാരു ജനനായകനിൽനിന്നു ലഭിച്ചിട്ടുണ്ടോ എന്നുള്ളതു സംശയാധീനമാണു്. ഇദ്ദേഹത്തിൻെറ നാമധേയസ്മാരമായി ആററിങ്ങൽ നിലകൊള്ളുന്ന മനോഹരമായ മള്ളൂർവിലാസം ഗ്രന്ഥശാലയ്ക്കു് 500 രൂപയും അനവധി ഗ്രന്ഥങ്ങളും നൽകിയിട്ടുള്ളതുപോലെ മററു പല ഗ്രന്ഥശാലകൾക്കും അദ്ദേഹം ധനസഹായവുംമററും ചെയ്തിട്ടുണ്ടു്. പുന്നപുരം മള്ളൂർവിജയാ ഗ്രന്ഥശാല ദീർഘവും ശ്ലാഘ്യവുമായ സേവനംമൂലം പ്രഖ്യാതമാണു്. തിരുവനന്തപുരത്തുവച്ചു നടന്ന ഗ്രന്ഥശാലാകാൺഫറൻസിൽ നിശ്ചയം ചെയ്തതനുസരിച്ചു് "The Travancore Public Libraries Regulation" എന്നൊരു നിയമപദ്ധതി മി: മള്ളൂർ എഴുതി ഉണ്ടാക്കുകയും അതു 1109 ഇടവം 21-ാംനു-യിലെ മലയാളരാജ്യത്തിൽ പൊതുജനങ്ങളുടെ വിമർശനത്തിനായി പ്രസിദ്ധം ചെയ്തതിൻെറ ശേഷം ഗവമ്മെൻറിൻെറ അംഗീകാരത്തിനായി അയച്ചുകൊടുക്കുകയും ചെയ്തതിൽ തൽക്കാലം ഗ്രന്ഥശാലകളുടെ വ്യവസ്ഥിതിയെ ഒരു നിയമശാസനംകൊണ്ടു ബന്ധിക്കുന്നതിനു ഗവമ്മെൻറു വിചാരിക്കുന്നില്ലെന്നു് ഉത്തരം ലഭിക്കുകയും ചെയ്തു. തിരുവനന്തപുരം ടൗൺഹാളിൽ ദിവാൻ സർ. സി. പി. യുടെ അദ്ധ്യക്ഷതയിൽ ഏറെത്താമസിയാതെ 110 തുലാത്തിൽ കൂടിയ ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാലാസമ്മേളനത്തിൽ പ്രസംഗകനായിരുന്ന മി: മള്ളൂർ നിയമശാസനം വേണമെന്നുള്ള തൻെറ ദൃഢമായ അഭിപ്രായത്തെ വീണ്ടും മുക്തകണ്ഠം പ്രഖ്യാപനംചെയ്തു. സ്ഥിരവ്രതനായ മി: മള്ളൂർ നെയ്യൂർവെച്ചു കൂടിയ അഖിലതിരുവിതാംകൂർ ദ്വിതീയസമ്മേളനത്തിൽ അദ്ധ്യക്ഷനായിനിന്നുകൊണ്ടു് ഈ അഭിപ്രായം ഉച്ചൈസ്തരം പുനരാവത്തനം ചെയ്തു. ആ അദ്ധ്യക്ഷപ്രസംഗം മദ്രാസ് മെയിൽ, ഹിൻഡു മുതലായ പത്രങ്ങളിൽ സവിസ്തരം പ്രസിദ്ധം ചെയ്കയും മദ്രാസ് ഗ്രന്ഥശാലാപ്രവത്തകമുഖ്യനായ റാവുബഹദൂർ കെ. വി. കൃഷ്ണസ്വാമി അയ്യർ

ബി. ഏ., ബി. എൽ. മുതലായവരുടെ ആദരപൂർവമായ വിമർശനത്തിനു പാത്രമാവുകയും ചില ഉത്തരേന്ത്യാപത്രങ്ങളിൽ മുഖപ്രസംഗത്തിനു വിഷയമാകുകയും ചെയ്തു. അതെപ്പററി 1111 ഇടവം 17-ാംനു-യിലെ "മലയാളി"യിൽ ചുവടെ ചേർക്കുന്ന പത്രാധിപക്കുറിപ്പു് ഉണ്ടായി.

## "ലൈബ്രറിപ്രസ്ഥാനം"

"നെയ്യൂർവെച്ചു് നടന്ന അഖില തിരുവിതാംകൂർ വായനശാലാസമ്മേളനത്തിൽ മി: മള്ളൂർ ഗോവിന്ദപ്പിള്ള ചെയ്ത അദ്ധ്യക്ഷപ്രസംഗത്തെ ഞങ്ങൾ വിമർശിച്ചിരുന്നുവല്ലോ. ഗ്രാമോദ്ധാരണത്തിൻെറ ഒരു ശാഖയായി ലൈബ്രറിപ്രസ്ഥാനത്തെ ഉറപ്പിക്കണമെന്നാണു് ഞങ്ങൾ അഭിപ്രായപ്പെട്ടതു്. മി. മള്ളൂരിൻെറ അദ്ധ്യക്ഷപ്രസംഗം ഇന്ത്യയിലുള്ള പല പത്രങ്ങളുടേയും അഭിനന്ദനപൂർവമായ പരിചിന്തനത്തിനു വിഷയമായിട്ടുണ്ടെന്നു കാണുന്നു. അലഹബാദിൽനിന്നു പുറപ്പെടുന്ന "പയണിയർ" പത്രത്തിൻെറ മുഖപ്രസംഗം ഞങ്ങൾ അന്യത്ര ചേർത്തിട്ടുണ്ടു്. ഡൽഹിയിൽനിന്നു പുറപ്പെടുന്ന "യൂണൈറഡ് ഇന്ത്യാ ആൻഡ് നേററീവ് സ്റ്റേററ്സ്" എന്ന പത്രവും ആ അദ്ധ്യക്ഷപ്രസംഗത്തിലെ നിർദ്ദേശങ്ങളെ ശക്തിയായി പിന്താങ്ങിയിട്ടുണ്ടു്. തിരുവിതാംകൂർ ഗവർമ്മെൻറു ഈ അഭിപ്രായങ്ങളെ സമാദരിച്ചു് വായനശാലാപ്രസ്ഥാനത്തിനും ഗ്രാമോദ്ധാരണത്തിനും പ്രോത്സാഹനം നൽകുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു."

ടൗൺ അത്‌ലററിക്ക് അസോസിയേഷൻെറ പ്രസിഡൻറു്, തിരുവിതാംകൂർ (സ്റേറയിററ് എയിഡേഡ്) അത്‌ലററിക്ക് അസോസിയേഷൻെറ വൈസ് പ്രസിഡൻറു്, വീരകേരളജിംഖാനയുടെ പ്രസിഡൻറു്, ഗ്രാമാഗുസ്തികമ്മിററി അദ്ധ്യക്ഷൻ, തിരുവനന്തപുരം രാമവർമ്മയൂണിയൻ ക്ലബ്ബ് പ്രസിഡൻറു്, നാഷനൽ ക്ലബ്ബ് സെക്രട്ടറി, തിരുവനന്തപുരം ടെന്നിസ്ക്ലബ്ബ് ട്രെഷറർ ഇങ്ങനെ പല സ്ഥാനങ്ങളിൽ നിന്നുകൊണ്ടു യുവജനങ്ങളുടെ കായികസംസ്കാരത്തിനുവേണ്ടി ശരീരംകൊണ്ടും ധനംകൊണ്ടും മി: മള്ളൂർ ധാരാളം സഹായിക്കുകയും ഇറങ്ങി പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ടു്. ദ്വാഞ്ചാമത്തു സമസ്തകേരള നായർമഹാസമ്മേളനത്തോടനുബന്ധിച്ചു കോട്ടയത്തു നടത്തപ്പെട്ട ഗുസ്തിമത്സരത്തിൽ തൻെറ പ്രായത്തിലുള്ള ആരോടെങ്കിലും ഗുസ്തിചെയ്യാൻ താൻ തയ്യാറാണെന്നു അദ്ദേഹം വിളിച്ചുപറഞ്ഞു എന്നു് അന്നത്തെ ഭാരതപത്രികയിൽ വലിയ തലക്കെട്ടിൽ അച്ചടിച്ചുകണ്ടു. "ശത്രുമിത്രഭേദമില്ലാതെ എല്ലാ കേരളീയരാലും ഒരുപോലെ ആദരിക്കപ്പെട്ടുവരുന്ന ഭാഷാകുഡുംബത്തിലെ ഏകകാരണവൻ നിങ്ങൾമാത്രമാകുന്നു." എന്നു് പണ്ഡിതസാർവ്വഭൌമനായ വടക്കുംകൂർ രാജരാജവർമ്മ എഴുതിയിരിക്കുന്നതും (26-ാം പുറം



ടെന്നീസ് ക്ലബ്ബിൽ—നടുക്കു കേണൽ ഗോദവർമ്മ, ഇടത്തുവശം മള്ളൂർ, വലത്തുവശം കമാൻഡർ ഇൻചീഫ് വാട്ട്കീസ് മുതലായ മെംബർമാർ

നോക്കുക) ശരിതന്നെ. ആട്ടത്തിനും പാട്ടിനും നൃത്തത്തിനും നൃത്യത്തിനും സിനിമായ്ക്കും ഡ്രാമയ്ക്കും ഒക്കെ കുടുംബസമേതം മി. മള്ളൂർ മുന്നണിയിൽ തന്നെ സ്ഥലം പിടിക്കാറുമുണ്ട്. ഇത്യാദി ശാരീരികങ്ങളായ വിഷയങ്ങളിൽ സവിശേഷം വ്യാപൃതനായിരിക്കുന്ന ഒരാൾ ആദ്ധ്യാത്മികകാര്യങ്ങളിൽ വിമുഖനായിരിക്കാനേ തരമുള്ളു എന്ന് ആരെങ്കിലും സന്ദേഹിച്ചാൽ അതിൽ വലിയ തെററില്ല. എന്നാൽ മി: മള്ളൂർ അതിനൊരു വ്യത്യസ്തമാണ്. അദ്ദേഹത്തെപ്പോലെ ഈശ്വരഭക്തനായ ഒരാളിനെ കാണാൻ പ്രയാസം. കേരളീയ ഹിന്ദുസഭ എന്നൊരു സംഘം തിരുവനന്തപുരത്തു അഞ്ചെട്ടുകൊല്ലം മുമ്പുവരെ ഊർജ്ജിതമായി പ്രവൎത്തിച്ചു വന്നിരുന്നു. മി. ആർ, അനന്തരാവു ബി. ഏ., ബി. എൽ. അതിന്റെ അദ്ധ്യക്ഷനും മി: മള്ളൂർ ഉപാദ്ധ്യക്ഷനും ആയിരുന്നു. മിഷ്യൻ പള്ളിക്കൂടങ്ങളിൽ ഹിന്ദുവിദ്യാർത്ഥികളെ ബൈബിൾ പഠിപ്പിക്കാൻ നിർബന്ധിക്കുന്ന സമ്പ്രദായത്തെ നിരോധിക്കുന്നതിനു ദിവാൻ മി. രാഘവയ്യായെ ഡെപ്യൂട്ടേഷനായി മി: മള്ളൂർ ചെന്നു കണ്ടതു പ്രസ്തുതസഭയുടെ ആഭിമുഖ്യത്തിൽ തമ്പാന്നൂർ ഹാളിൽ കൂടിയ മഹായോഗത്തിലെ നിശ്ചയം അനുസരിച്ചാണ്. വടക്കേക്കൊട്ടാരം മിഷൻസ്കൂളിൽ (ബ്ലാൻഡ്ഫോർഡ്സ്കൂളിൽ) അദ്ധ്യയനം ചെയ്തുകൊണ്ടിരുന്ന പാറുക്കുട്ടിഅമ്മ എന്നൊരു നായർബാലികയെ മാർഗ്ഗം കൂട്ടുന്നതിന് ആ സ്കൂളിലെ പ്രിൻസിപ്പാളായിരുന്ന മിസ് കോക്സ് എന്ന യൂറോപ്യൻസ്ത്രീ ചെയ്തുവന്ന അധിക്ഷേപാർഹമായ പ്രലോഭനപരമ്പരയെ പ്രതിരോധിച്ചു കുട്ടിയെ മദാമ്മയുടെ ബന്തോവസ്തിൽനിന്നു മോചിപ്പിച്ചതു മി: മള്ളൂരും അദ്ദേഹത്തിന്റെ അനുയായികളും കൂടിയാണ്. ക്ഷേത്ര ദർശനത്തിൽ മി: മള്ളൂരും കുടുംബവും അത്യന്തം നിഷ്ഠയുള്ളവരാണ്. ദേവസ്വം അധികാരികളുടെ ക്ഷണം അനുസരിച്ചു 111 ധനു 22-ാം തീയതി തമ്പാന്നൂർ ന്യൂതീയേററിൽവെച്ചു "ഹിന്ദുമതത്തിന്റെ വിശ്വവശ്യത"യെപ്പററി അദ്ദേഹം ചെയ്ത ഉജ്ജ്വലമായ പ്രസംഗം കേട്ടിട്ടുള്ളവരും പത്രങ്ങളിൽ വായിച്ചിട്ടുള്ളവരും അടിയും പിടിയും കുത്തും കൊലപാതകവും "ചതുരംഗമായി" പ്രയോഗിക്കുന്ന ക്രിമിനൽ വ്യവഹാരങ്ങളിൽ "മുങ്ങിമുഴുകി"യിരിക്കുന്ന ഒരാൾക്കു ഇത്ര സർവ്വംകഷമായ ആത്മസാക്ഷാൽകാരം എങ്ങനെ സംസിദ്ധമായി എന്ന് ആശ്ചര്യപ്പെട്ടിട്ടുണ്ട്. ഈശ്വരഭക്തി മാതൃഭക്തി രാജഭക്തി രാജ്യഭക്തി ഇതു നാലും മി. മള്ളൂരിന്റെ കൂടപ്പിറവികളാണ്. ഇതു നാലും തന്നെയാണദ്ദേഹത്തെ ഒരു ഉത്തമപൗരനാക്കിച്ചെയ്തിട്ടുള്ളതെന്ന് ഈയുള്ളവൻ വിചാരിക്കുന്നു. വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ ഉത്സവസ്ഥലങ്ങളിൽ പോയി മി: മള്ളൂർ ഹിന്ദുമതപ്രസംഗം ചെയ്യാറുണ്ടെന്നുള്ളതു മുമ്പൊരേടത്തു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അധഃകൃതരുടെ ഉദ്ധാരണത്തിൽ ഇന്നും അദ്ദേഹം ദത്തദീക്ഷനാണെന്നു ഹരിജനപ്രസ്ഥാനനേതാക്കന്മാൎക്കു നല്ലപോലെ അറിയാം. സമുദായങ്ങളുടെ ഐക്യത്തിനുപയുക്തമെന്നു തനിക്കു അപ്പോഴപ്പോൾ തോന്നിയിട്ടുള്ള അഭിപ്രായങ്ങളെ സധൈര്യം

മി: ഗോവിന്ദപ്പിള്ള പുറത്തു പറഞ്ഞിട്ടുണ്ട്. ആറാം സമസ്തകേരള നായർ സമ്മേളനാധ്യക്ഷനായി കോന്നിയിൽവെച്ച് അദ്ദേഹം ചെയ്ത പ്രസംഗത്തെപ്പററി മലയാളമനോരമ വിമർശിക്കാൻ ആരംഭിക്കുന്നതിനെയാണ്. (111 മേടം 18-ാം നംയിലെ പത്രം) "ഇത്തവണത്തെ സമ്മേളനത്തിൽ മി: മള്ളൂർ ഗോവിന്ദപ്പിള്ള ചെയ്ത ഉത്തേജകമായ അദ്ധ്യക്ഷപ്രസംഗത്തിൽ, നായർസമുദായത്തെ പ്രധാനമായി ലക്ഷീകരിച്ചുകൊണ്ടെങ്കിലും, തിരുവിതാംകൂറിലെ വിവിധസമുദായങ്ങളെ പരോക്ഷമായി സ്പർശിക്കുന്ന ചില വിമർശനങ്ങൾകൂടി അടങ്ങിയിരിക്കുന്നു. തിരുവിതാംകൂറിൽ ഇന്നു പൊന്തിനിൽക്കുന്ന രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവുമായ പലപ്രശ്നങ്ങളും മി: മള്ളൂരിൻെറ നിരൂപണവ്യാപ്തിയിൽ ഉൾപ്പെടുന്നു. പണ്ടേക്കുപണ്ടേ ഈഴവരുടെ അവശതകൾക്കു നിവാരണമുണ്ടാക്കാനുള്ള ഭഗീരഥപ്രയത്നങ്ങളിൽ മുന്നിട്ടുനിന്നു പ്രവർത്തിച്ചതു നായന്മാരാണെന്നും, ഇന്നും ഈഴവക്കു വേണ്ട എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കാൻ തങ്ങൾ സന്നദ്ധരാണെന്നും, അതിനാൽ ഈഴവരുംകൂടി യോജിച്ചുനിന്നു പ്രവർത്തിക്കാമെന്നും, ഈഴവരെ ഉൽബോധിപ്പിക്കുവാൻ മി: മള്ളൂർ തൻെറ പ്രസംഗത്തിൽ വളരെ വാചാലതയോടുകൂടി ഉദ്യമിച്ചിരിക്കുന്നതായി കാണുന്നു. വൈക്കം സത്യാഗ്രഹത്തിൻെറ നേതൃത്വം നായന്മാർ വഹിച്ചു, പരേതനായ ദിവൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള പുലയരോടൊന്നിച്ച് ആദ്യമായി പന്തിഭോജനംചെയ്തു, 40 വർഷം മുമ്പ് മി. ജി. പി. പിള്ള പൂനായിൽവച്ചു പറയക്കുവേണ്ടി വാദിച്ചു. എന്നിങ്ങനെ പല ഉദാഹരണങ്ങൾ, നായർ സമുദായത്തിൻെറ ഈഴവോദ്ധാരണ പരിശ്രമങ്ങളെ വിശദീകരിക്കുന്നതിനായി മി: മള്ളൂർ ഉദ്ധരിക്കുന്നു. കൂടാതെ ഇന്നത്തെ സ്ഥിതിക്ക് ഈഴവരുമായി മിശ്രവിവാഹത്തിനും പന്തിഭോജനത്തിനുംകൂടി താൻ തയ്യാറാണെന്നു മി: മള്ളൂർ നായർസമ്മേളനാധ്യക്ഷവേദിയിൽ നിന്നു പ്രഖ്യാപനംചെയ്യുന്നു. ഈ ഉൽകൃഷ്ടമായ ആദർശം നടപ്പിൽ വരുന്നപക്ഷം, അതു നായരീഴവ സമുദായങ്ങൾ തമ്മിലുള്ള ബന്ധത്തിൽ ഒരു സമൂലപരിവർത്തനം വരുത്തുമെന്നുള്ളതിനു സംശയമില്ല."

മി: മള്ളൂർ ഗോവിന്ദപ്പിള്ളയുടെ നിയമശാസ്ത്രപാണ്ഡിത്യത്തെപ്പററി എഴുതാൻ അദ്ദേഹത്തിൻെറ ഉഗ്രശാസനയിൽ തൊഴിൽ അഭ്യസിച്ച ഇയ്യുള്ളവനു പരിണതമായ പരിചയവും രസവും ഉണ്ട്. എന്നാൽ ഹൃദയം ത്രസിക്കുകയും തൂലിക വിറയ്ക്കുകയും ചെയ്യുന്നതായിട്ടുള്ള ഒരു അനുഭവംകൂടി മുൻപറഞ്ഞ പരിചയരസങ്ങളുടെ മുൻപിൽ കവാത്തുചെയ്യുന്നതായി തോന്നുന്നു. Criminal Law (ദണ്ഡനീതി) യിൽ മി: മള്ളൂരിനുള്ള ജ്ഞാനത്തിൻെറ ശിഷ്യവർഗ്ഗത്തിൽപെട്ടവരാണ്. ശാസ്ത്രരീത്യാ ദണ്ഡനീതിയിൽ താരതമ്യപാനം നടത്തി ഗവേഷണം ചെയ്തി

ട്ടുള്ള അപൂർവ്വം ചില പ്രൊഫസറന്മാരിൽ ഒരാൾ മി: മള്ളൂർ ആണ്. മദ്രാസ് യൂണിവേഴ്സിററി എക്സ്റ്റെൻഷൻ ലെക്ചേഴ്സിൽ അദ്ദേഹം മനുവിൻെറയും മററു ഭാരതീയധർമ്മശാസ്ത്രകർത്താക്കളുടെയും അഭിപ്രായങ്ങളെ അപഗ്രഥിച്ച് അവയെ ആംഗലശാസ്ത്രകാരന്മാരുടെ അഭിപ്രായങ്ങളോടു താരതമ്യപ്പെടുത്തി ചെയ്ത പ്രസംഗങ്ങൾ അതഃപശ്ചാത്തം മനുമുതലായ സ്മൃതികാരന്മാരെപ്പററി പ്രചാരത്തിലിരുന്ന ജാതിപരങ്ങളായ പല തെററിദ്ധാരണകളും ദൂരീകരിക്കുന്നതിനു പര്യാപ്തങ്ങളായിരുന്നു. മി: മള്ളൂരിൻെറ നാമശ്രവണമാത്രയിൽ വേപഥു പൂണ്ടിട്ടുള്ള കള്ളസാക്ഷികളുടെ സംഖ്യ ചില്ലറയല്ല. അദ്ദേഹത്തിൻെറ സാക്ഷിവിസ്താരത്തിൽ സംഭവിച്ചിട്ടുള്ള നേരംപോക്കുകളും തൽസംബന്ധമായ കഥകളും കെട്ടുകഥകളും അസംഖ്യം ഉണ്ട്. അദ്ദേഹംതന്നെ സാക്ഷിവിസ്താരത്തെപ്പററി തതപോഷിണി എന്ന ഒരു മാസികയിൽ ഒരു സരസമായ ലേഖനപരമ്പര പ്രസിദ്ധം ചെയ്തിട്ടുണ്ട്. Marshall Hall -ന് ഇംഗ്ലീഷ്ബാറിൽ ഉണ്ടായിരുന്ന സ്ഥാനം ആണ് മള്ളൂരിന് ഇവിടെ ഉണ്ടായിട്ടുള്ളത്. അദ്ദേഹത്തിൻെറ ഹീയറിംഗു കേൾക്കാനുള്ള രസംകൊണ്ടു കോടതികളിൽ ഇന്നും വലിയ പുരുഷാരം കൂടാറുണ്ട്. "മി. സി. കേശവൻ കേസ്" ഹീയറിംഗു കഴിഞ്ഞ ഉടനെ രസികൻ മാസികയിൽ ഒരു മുഖപ്രസംഗം ഉണ്ടായിരുന്നു. അതിൻെറ കലാപരമായ തന്മയത്വവും സത്യദീക്ഷയുംതന്നെയാണ് അതു ചുവടെ ഉദ്ധരിക്കുന്നതിനുള്ള സമാധാനം.

## "യഥാർത്ഥ ജന്മസാഫല്യം അഥവാ മള്ളൂർ"

"സർ ടി. മാധവറാവുവിൻെറ പ്രതിമയെ നിർന്നിമേഷം വീക്ഷിച്ചുകൊണ്ടു പുത്തൻകച്ചേരിയുടെ മുകളിൽ സ്ഥിതിചെയ്യുന്ന ഘടികാരത്തിൽ മണി പതിനൊന്നടിക്കുവാൻ പോകുന്നു. വായുവേഗത്തിൽ ഹുങ്കാരശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടു ഒരു കാർ കച്ചേരിവളപ്പിൽ എത്തുന്നു. വവ്വാലുകൾ ഓരോന്നായി വൃക്ഷാഗ്രങ്ങളിൽ പറന്നുപാറുന്നതുപോലെ ആടിപ്പറക്കുന്ന ചിറകുകളോടുകൂടി പകച്ചുനിൽക്കുന്ന അഭിഭാഷകപ്രവീണന്മാർ ആ കാറിൻെറ ഹുങ്കാരശബ്ദത്തെപ്പോലും സ്വാഗതം ചെയ്യുന്നു. ഇടതൂർന്നു നിൽക്കുന്ന ജനാവലിയെ അധികൃതാജ്ഞകൾ നിയന്ത്രിക്കുന്നു. ഈ ബഹളത്തിൽനിന്നും രക്ഷപ്പെട്ടവർ ഓടിക്കിതച്ചു നേരത്തെ സ്ഥലം പിടിക്കുന്നു. ജനസഞ്ചയം ആ കാറിൻെറ പിറകിലത്തെ സീററിൽനിന്നു ദൃഷ്ടിപറിക്കാതെ കുതൂഹലചിത്തരായി പകച്ചുനിൽക്കുന്നു. ഉത്തരക്ഷണത്തിൽ ദിഗന്തങ്ങൾ നിശ്ശബ്ദാവസ്ഥയെ പ്രാപിക്കുന്നു. നിയമഗ്രന്ഥങ്ങൾ നടുങ്ങുന്നു. അധികൃതമണ്ഡലം ചിന്താക്ലേശത്തിൻെറ ലാഞ്ഛനകളെ ദ്യോതിപ്പിക്കുന്നു. ഒരു കിഴവൻനായർ ആ കാറിൻെറ സീററിൽനിന്നും കച്ചേരിവളപ്പിലേക്കു മന്ദം മന്ദം ഇറങ്ങുന്നു.

സന്നാഹസമന്വിതം പടവെട്ടി സാമ്രാജ്യപരിധികളെ വിപുലങ്ങളാക്കുവാൻ ധൈര്യസമേതം പുറപ്പെട്ടിരിക്കുന്ന ഒരു സേനാനായകനല്ലാ നമ്മുടെ കൺമുമ്പിൽ നിൽക്കുന്നതു്. ഖജനാവിന്റെ നെല്ലിപ്പലക കാണുവാൻ ഭഗീരഥപ്രയത്നം ചെയ്യുന്ന ഒരു മന്ത്രീശ്വരനല്ലാ മുന്നോട്ടേയ്ക്കു പായുന്നതു്. വൈദ്യുതപങ്കകളുടെ കീഴിൽ നിവർന്നിരിക്കുന്ന ഒരു പ്രാഡ്വിവാകനേയല്ലാ നാമിപ്പോൾ കാണുന്നതു്. ഹൈന്ദവസംസ്കാരത്തിന്റെ മായാത്ത വൈഡൂര്യമായി കുശാഗ്രീയബുദ്ധിയുടെ പരിപൂർണ്ണസൌരഭ്യമായി പൌരാണികബോധത്തിന്റെ സുഭഗചൈതന്യമായി, നയകോവിദത്വത്തിന്റെ നടനരംഗമായി കാണപ്പെടുന്ന ഈ മായാമാനുഷൻ ആരെന്നറിവാനുള്ള ഉൽക്കണ്ഠ തിങ്ങിനിൽക്കുന്ന ജനസമൂഹത്തെ അതിദാരുണമായി മർദ്ദനം ചെയ്യുന്നു.

അരശതാബ്ദത്തിനുമുമ്പു്, എന്റെ തിരുനക്കരയപ്പാ! ഈ കഷ്ടതകൾ ഞാൻ എത്രനാൾ ഇങ്ങനെ സഹിക്കും! ഇതിനെന്നെങ്കിലും ഒരുപശാന്തി ഉണ്ടാക്കിത്തരണേ! എന്നു വെള്ളമൊലിക്കുന്ന ഒരു തോർത്തുമുണ്ടും എരിഞ്ഞുപൊരിയുന്ന വയറും തടവി, ഭസ്മക്കുറികളും പൂശി, നെഞ്ചിൽചേർത്ത കൂപ്പുകൈകളുമായി അതിദുസ്സഹമായ ഹൃദയവേദനയോടുകൂടി തിരുനക്കരക്ഷേത്രപരിസരങ്ങളിൽ നിന്നുകൊണ്ടു പ്രാർത്ഥിച്ച ആ മനുഷ്യനല്ലേ ഈ പുരുഷാരത്തിൽക്കൂടി മുന്നോട്ടേയ്ക്കു പായുന്നതു്. പതിനഞ്ചു് വയസ്സാകുന്നതുവരെ ഈ മനുഷ്യൻ അനുഭവിച്ച ദുരിതങ്ങൾ എണ്ണി എണ്ണി പറയുന്നതായാൽ ഹൃദയമുള്ളവർ മാറത്തടിച്ചു നിലവിളിച്ചുപോകും. ഉടുക്കുവാൻ മുണ്ടില്ലാതെയും കിടക്കുവാൻ സ്ഥലമില്ലാതേയും അലഞ്ഞുതിരിഞ്ഞിട്ടുള്ള ദരിദ്രനാരായണന്മാരല്ലേ ഇന്നത്തെ ഭരണമേധാവിത്വത്തിന്റെ പ്രഥമസാരഥ്യം വഹിക്കുന്നവർ എന്നുള്ള ഏകസമാധാനമാണു് ഈ സാധുവിന്റെ പൂർവ്വകഥാഗവേഷണത്തിലും നിരങ്കുശമായി നിഴലിച്ചു കാണുന്നതു്. പുത്തൻകച്ചേരിയും വഴുതയ്ക്കാട്ടും പിനൽകോട്ടമായി യാതൊരു സാഹചര്യവും അന്നില്ലായിരുന്ന ഈ പട്ടിണിക്കാരൻ, നിരാലംബൻ, ഇന്നാകട്ടെ നായർസമുദായത്തിന്റെ നടുനായകം, അഭിഭാഷകസാമ്രാജ്യത്തിലെ അഭിവന്ദ്യരണശൂരൻ, പ്രപഞ്ചചരിത്രത്തിലെ ഒരു കഥാനായകൻ 'പ്രതിഫലത്തെയല്ല ഞാൻ കണക്കാക്കുന്നതു്' തിരുമനസ്സിലെ കല്പനകളെ ശിരസാ വഹിക്കുവാൻ സദാപി ഞാൻ സന്നദ്ധനാകുന്നു. കല്പിച്ചാൽ തൃപ്പാദങ്ങളിൽ ഈ തലപോലും അടിയറവയ്ക്കുവാൻ ഭയമില്ലാത്തവനാകുന്നു ഞാൻ. എന്റെ അഭിമാനവും, സമ്പത്തും, സ്വത്തും തിരുമനസ്സിലെ കാരുണ്യം മാത്രമാകുന്നു. അതു മറക്കുന്ന ഒരു സമുദായത്തിലല്ല, എന്റെ ജനനം' എന്നു് രണ്ടുമാസത്തിനുമുമ്പുപോലും ഭക്തിവിലാസത്തുവെച്ചു് ദിവാൻജിയുമായുണ്ടായ ഒരു കൂടിക്കാഴ്ചയിൽ ധൈര്യസമേതം പ്രഖ്യാപനംചെയ്ത ഒരുത്തമ രാജഭക്തൻ, ധർമ്മരാജ്യചരിത്രത്തിൽ ശാശ്വതപ്രതിഷ്ഠ സിദ്ധിച്ചുകഴിഞ്ഞ തേജോമയനായ

ഒരു യഥാർത്ഥ പൗരൻ, നാക്കിൻെറ നായകത്വംകൊണ്ട് ലക്ഷോപലക്ഷം സമ്പാദിച്ചുകഴിഞ്ഞ ഒരു കുബേരൻ, യശഃശ്ശരീരനായ സി. വി. രാമൻപിള്ള അവർകളുടെ അന്തേവാസിയായും സമീപസ്ഥനായും കഴിയുവാൻ സർവയോഗ്യതകളും ജന്മസിദ്ധമായും കർമ്മസിദ്ധമായും ഹസ്തഗതമാക്കിയിട്ടുള്ള ഒരുൽകൃഷ്ടസാഹിത്യകാരൻ, പരാഗതിജ്ഞാനപടുവായ ഒരു സഹൃദയാഗ്രേസരൻ ഈ ഇരുപതാംനൂററാണ്ടിലും മുടിചൂടുന്ന ഒരു മാമൂൽപ്രിയൻ ഐശ്വര്യമഹാക്ഷേത്രത്തിലെ താഴികക്കുടം കാലചക്രഭ്രമണത്തെപ്പോലും തടഞ്ഞു നിർത്തുന്ന ഒരു സുപ്രസിദ്ധ വാഗ്മി, കൊലപ്പുള്ളികളുടെ സത്വരമോചനത്തിനായി ഘോരതപമനുഷ്ഠിക്കുന്ന ഒരു ഹരിശ്ചന്ദ്രൻ, സ്ഥിരോത്സാഹംകൊണ്ടും പരിശ്രമശീലംകൊണ്ടും ഏതുൽകൃഷ്ടസ്ഥാനത്തേയും കരസ്ഥമാക്കാമെന്ന ജനസമുദായത്തെ ഏതൽപര്യന്തമുള്ള പ്രവർത്തനങ്ങൾകൊണ്ട് വിശദബോധ്യമാക്കിയ ഒരു മാതൃകാപുരുഷൻ.

മേടമാസത്തിലെ ചിത്തിരനാളിൽ പത്താമുദയവേളയിൽ ആദിത്യഭഗവാൻ അത്യച്ചനായിരിക്കുമ്പോൾ കഷ്ടതയുടെവിലാപഗർഭത്തിൽ ജനിച്ചു, ദാരിദ്ര്യത്തിൻെറ വിരിമാർത്തട്ടിൽ ലയിച്ചു, ദുരിതങ്ങളുടെ താരാട്ടുകൾ ശ്രവിച്ചു, എങ്കിലും അധൈര്യപ്പെടാതെ, വഴിതെററാതെ, ഭഗ്നോത്സാഹി ആകാതെ വീണ്ടും മുന്നോട്ടേക്കുതന്നെ പാഞ്ഞു്, സൗഭാഗ്യത്തിൻെറ വീക്ഷണകോടികളെ ആക്രമാനം കടന്ന് പ്രാബല്യത്തിൻെറ അകമ്പടികളോടുകൂടി മേധാശക്തിയുടെ വീണവായനകളിൽ ലയിച്ചു്, സുകൃതത്തിൻെറ സുവർണ്ണകവാടങ്ങൾ തുറന്ന്, വിജയത്തിൻെറ തിരത്തള്ളലിൽ പതിച്ചു്, ജന്മസാഫല്യത്തിൻെറ മൂർദ്ധാവിൽ വിലയം പ്രാപിച്ചിരിക്കുന്ന ഈ മഹാനുഭാവൻ ആരാണെന്നു വായനക്കാർക്ക് ഇതിനകം മനസ്സിലായിരിക്കുമല്ലോ. ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഗവർമ്മെൻറിന്റെ പ്രതിപുരുഷനായി നായർ സമുദായത്തിൻെറ അഭിമാനസമ്പത്തായി ധർമ്മരാജ്യഫൽഗുനനായി ലോകചരിത്രത്തിൽ ഇതിനുമുമ്പു് ഒരുകാലത്തും ആർക്കും ഉണ്ടായിട്ടില്ലാത്ത പൌരുഷപ്രവാഹത്തെ പ്രദ്യോതിപ്പിക്കുന്ന രാജഭക്തിത്തള്ളലോടുകൂടി രംഗപ്രവേശം ചെയ്യുവാൻ ഭാഗ്യമുണ്ടായ ഉജ്ജ്വലസിംഹമേ! ഉൽകൃഷ്ടാത്മാവേ! അഭിഭാഷകരത്നമേ! അങ്ങയെ ഒരു നോക്കു കാണുവാൻ അക്ഷമയോടു കാത്തുനിൽക്കുന്ന ഈ ജനബാഹുല്യത്തെ അങ്ങു കാണുന്നില്ലെങ്കിലുംഅങ്ങേ അന്തർനേത്രങ്ങൾ ആനന്ദസരിത്തിൽ ആറാടിക്കുന്നുണ്ടായിരിക്കണം. കഴിഞ്ഞ വർഷാവസാനത്തിൽ അങ്ങേ ജന്മദേശമായ കോട്ടയത്തുവച്ചു് നടത്തപ്പെട്ട സമ്മേളനപ്പന്തലിൽവെച്ചു് കസേരയും ബെഞ്ചും ചുമന്നു തഴമ്പിച്ച ആ കരതല്ലജങ്ങളിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്ന നിയമഗ്രന്ഥങ്ങളുമായി ഇത്ര തിടുക്കത്തിൽ അങ്ങ് ആരുടെ ജാതകം കുറിക്കുവാനാണ് മുന്നോട്ടേയ്ക്കു പായുന്നതു്? പൌരസ്ത്യമഹാമൂർത്തിയുടെ പരിപാവനമായ ഹൃദയശുദ്ധിയുടെ പരിപാകഫലമായി പരിലസിക്കുന്ന അങ്ങയുടെ വാഗ്ധോ

രണ്ടി പരാശക്തിയെപ്പോലും പരമാത്ഭുതങ്ങൾക്ക വിധേയപ്പെടുത്തിയിട്ടുണ്ടെന്നുള്ള തിനു രണ്ടുപക്ഷമില്ല. മരണത്തിൻെറ വായിലേക്ക ഇഴയേണ്ടിവന്നിട്ടുള്ള എത്ര കരാള ഹൃദയന്മാരെയാണ് അങ്ങേ വാശിത നിരപരാധിത്വത്തിൻെറ ദിവ്യസന്നിധാനത്തിലേക്ക വലിച്ചിഴച്ചുകൊണ്ടു പോയിട്ടുള്ളതെന്ന് ആലോചിക്കുമ്പോൾ ഞങ്ങൾ അങ്ങേ മഹനീയാഭിജാത്യപ്പെരുമയുടെ തിരുമുമ്പിൽ ലലാടപ്രമാണം ചെയ്തു പോകുന്നു. ഒരു മോട്ടിലാൽ നെഹ്റുവിനെ ദേശീയബോധംകൊണ്ടും, ഒരു സി. ആർ. ദാസിനെ പ്രസാഗചാതുരികൊണ്ടും, ഒരു വേലുത്തമ്പിയെ പൌരുഷപ്രവാഹംകൊണ്ടും, ഒരു കേശവദാസനെ രാജഭക്തിപ്രചുരിമകൊണ്ടും, ഒരു നമ്പ്യാരെ ഫലിതപ്രയോഗം കൊണ്ടും ജയിക്കുവാൻ സാധിച്ചിട്ടുള്ള അങ്ങേക്ക ഇനി എന്താണു സാധിക്കുവാനുള്ളത്? അഭിമാനംകൊണ്ടും അന്തസ്സുകൊണ്ടും ആഭിജാത്യംകൊണ്ടും പരിപുഷ്കലമായിരിക്കുന്ന അങ്ങേ ജീവിതശിഷ്ടത്തെ ഇതാ മഹാനുഭാവനായ അങ്ങ് നായർസമുദായവധൂടിയുടെ ചേവടികളിൽ സപുളകം സമർപ്പിച്ചിരിക്കുന്നു. അങ്ങാണു വാസ്തവത്തിൽ യഥാർത്ഥ സമുദായാഭിമാനി, ഉൽകൃഷ്ട രാജഭക്തൻ, ശുഭാപ്തിവിശ്വാസി, ഉജ്വലകുലീനൻ. നിരവദ്യമായ സുകൃതപൌഷ്കല്യവും, അഭിമാനജനകമായ ഭാഗധേയപ്രകർഷവും, പരമോജ്വലമായ ആഭിജാത്യവരിഷ്ഠവും വാസ്തവത്തിൽ കുടികൊള്ളുന്നതു് അങ്ങേ ജീവരക്തത്തിലാകുന്നു.

സ്വസമുദായത്തിൻെറ അഭിമാനസംരക്ഷണം ചെയ്തുകൊണ്ടു സ്വരാജ്യസേവനത്തിന് ഒരു പുരുഷായുസ്സിൽ ഇതുപോലെ ഒരു സന്ദർഭം, അതേ സവ്യസാചിപ്രഭാവനായ അങ്ങേയ്ക്കു കരഗതമായതുപോലെ ഒരു കനകാവസരം മററാക്കെങ്കിലും സിദ്ധിച്ചിട്ടുണ്ടോ? ഇപ്പോഴത്തെ പരിഷ്കാരചിഹ്നങ്ങളായ റിസ്റ്റ്‌വാച്ചിൻേറയും ഓപ്പൺകോട്ടിൻേറയും, പൊടിമീശയുടേയും അഭാവം അങ്ങേ അചഞ്ചലമായ മാമൂൽപ്രിയത്തെപ്പററിയല്ലാതെ മറെറന്താണ് ഉൽഘോഷിക്കുന്നതു് ? ഉപര്യുപരി ശക്തിയെ പ്രാപിച്ചുവരുന്ന ഫാഷൻേറയും, മുറയ്ക്കുമുറയ്ക്കു വെളിയിൽനിന്നും കയററുമതിചെയ്യുന്ന ബാരിസ്റ്റന്മാരുടേയും, നടുവിൽ കിടന്നിട്ടും പ്രാചീനാദർശങ്ങളോടുള്ള ബഹുമതിയെ കുറിക്കുന്ന അങ്ങേ, 'തലമുടി' ഒന്നു ക്രാപ്പീകരിക്കുവാൻ ഇവയിൽ ഏതെങ്കിലും ഒരു മഹൽബദ്ധശക്തിയ്ക്കു സാധിച്ചിട്ടുണ്ടോ? ബുൾപ്പട്ടികളുടെ കഴുത്തുകളെ അസ്വാതന്ത്ര്യത്തിലേക്ക താഴ്ത്തുന്ന വാറുകളോട് സാദൃശപ്പെട്ടുത്താവുന്ന പരിഷ്കാരത്തിൻെറ കണ്ഠപാശമായ 'ടൈ' അങ്ങേ കളകണ്ഠകേവണത്തിൽ വീഴാതിരുന്നതും അങ്ങേ സ്ഥിരനിശ്ചയത്തിൻേറയും മാമൂൽപ്രണയത്തിൻേറയും പ്രത്യക്ഷലക്ഷണങ്ങളാകുന്നു. നിയമഗ്രന്ഥവും ഗവുണും താഴത്തുവെച്ചിട്ടു തോത്തുമുണ്ടും മമ്മട്ടിയുമായി കാലയാപനം ചെയ്യുന്നതിനും അങ്ങേ മഹാമനസ്കത യാതൊരു വൈമുഖ്യവും പ്രകടിപ്പിക്കുകയില്ലായെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ടാഗ്ഗൂറിൻെറ ഗീതാഞ്ജലി, ഓച്ചിറ പടനിലം, ഗോപീനാഥൻെറ നൃത്തം, നരാകസു

രന്റെ പുറപ്പാടു്, കുഞ്ഞാപ്പു സിനിമാ, അഹല്യാമോക്ഷം തുള്ളൽ, വല്ലാടന്റെ ഗുസ്തി, നീണ്ടകര പാലം ഇതെല്ലാം അങ്ങേ വിശാലഹൃദയത്തിൽ തുല്യശക്തിയേയും പ്രാധാന്യത്തേയും ബീജാവാപം ചെയ്യിച്ചിട്ടുള്ളതിന്റെ സുഭഗഫലമാണു് അങ്ങേ വിജയരഹസ്യം.

അങ്ങേ ഈ സുഭഗസമാഗമം, എത്ര മഹത്തായ, ശക്തിയേറിയ, അക്ഷയമായ ഒരു ദൌത്യത്തെയാണു വഹിക്കുന്നതെന്നു പക്ഷെ അങ്ങറിയുന്നില്ലായിരിക്കണം. അങ്ങേ ഉത്തുംഗരാജ്യസേവനത്തിന്റെ ചേവടികളിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ഗൌരവാവഹമായ കൃത്യം എന്താണെന്നു് പക്ഷേ അങ്ങേ അന്തേവാസികാം ആരായുന്നില്ലായിരിക്കണം. സമരാങ്കണത്തെ ആഗ്നേയോജ്ജ്വലമാക്കുവാൻ പോകുന്ന അങ്ങേ അജയ്യവാഗ്വിലാസത്തിന്റെ അഭംഗുരസൌഷ്ഠവം ഭാവനാതീതവും ചിന്താതീതവും എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലോ. അങ്ങേ ജനിച്ച സമുദായത്തിന്റെ അഭിമാനത്തേയോ, അങ്ങേ പ്രസവിച്ച ധർമ്മരാജ്യത്തിന്റെ ആഭിജാത്യത്തേയോ, അങ്ങേ ശ്വസിക്കുന്ന വായുവിന്റെ മാഹാത്മ്യത്തേയോ അങ്ങേ നാവിൽ കുടികൊള്ളുന്ന വാഗീശ്വരിയുടെ വാത്സല്യത്തേയോ വാഴ്ത്തുവാൻ അങ്ങേപ്പോലുള്ള ധിഷണാസമ്പന്നന്മാർക്കല്ലാതെ മററാർക്കു സാധിക്കും ? അങ്ങേ ഹൃദയത്തിന്റെ അടിത്തട്ടിൽ ഉദിച്ചുയർന്നു്, ധിഷണാശക്തിയുടെ മുകുരംപരപ്പിൽക്കൂടി ഭാവനാവൈഭവത്തിന്റെ തളിരിളംതെന്നലേററു, സങ്കല്പസുന്ദരങ്ങളായ വൈദ്യുതസോപാനങ്ങളെ കടന്നു്, ആവനാഴിയിൽനിന്നും സ്വഭാവവൈവിധ്യങ്ങളോടുകൂടി ബഹിർഗമിക്കുന്ന നിശിതശരങ്ങളെന്നോണം, പ്രേക്ഷകലോകത്തെ സ്തബ്ധപ്രജ്ഞരാക്കുന്ന അങ്ങേ പ്രസംഗചതുരിയുടെ വൈഭവവൈശിഷ്ട്യങ്ങളെ വാസ്തവത്തിൽ മനസ്സിലാക്കുവാൻ സാധിച്ചതു് "സി. കേശവൻ രാജദ്രോഹക്കേസോടു"കൂടിയാണു്. സമുദായോത്തേജകമായ ആത്മാഭിമാനസമ്പന്നമായ അങ്ങേ അചഞ്ചലമായ രാജ്യസ്നേഹത്തേയും അനാസ്യൂതമായ നിയമനിശ്ചയത്തേയും അസുലഭമായ ധീരോദാത്തതയേയും, ഒരഖിലേന്ത്യാ പ്രസ്ഥാനത്തിനുവേണ്ടി വിനിയോഗിച്ചിരുന്നുവെങ്കിൽ അങ്ങേ ഇന്നത്തെ അവസ്ഥ ഇപ്പോൾ ഉള്ളതിൽനിന്നും എത്രയോ പതിന്മടങ്ങു് അസൂയാജനകമാകുമായിരുന്നു. ഗംഗാസാഗരത്തിലെ തുംഗതരംഗപരമ്പരയ്ക്കു തുല്യം അങ്ങേ കണ്ഠപരിസരങ്ങളിൽനിന്നും വിനിർഗ്ഗളിച്ച വാഗ്വിലാസം കേൾക്കുവാൻ, ഒരു സി. വി. രാമൻപിള്ളയ്ക്കോ, കാളിദാസനോ, ഷേക്സ്പിയക്കോ സാധിക്കാതെ പോയതു്, ലോകപരിജ്ഞാനഭണ്ഡാഗാരത്തിന്റെ അപരിഹാര്യമായ ഒരു മഹാനഷ്ടമായിപ്പോയി. മണിപ്രവാളത്തിന്റെ ഭാഷാസാരള്യവും, ഗീതയുടെ മഹനീയതയും, നിബിയുടെ സ്ഥിരനിശ്ചയവും, വാർദ്ധക്യത്തിന്റെ ശിശുത്വവും, സപ്രുവിന്റെ ആശയഗാംഭീര്യവും, ഒന്നുപോലെ വരിഷിക്കുവാൻ സാധിച്ച അങ്ങേ പ്രസംഗപാടവത്തെ എത്രതന്നെ വാഴ്ത്തിയാലും അതധികമാകുന്നതല്ല. ഭഗവൽ

ഗീത എന്തിനധികം വായിക്കുന്നു. ഗംഗയിലെ പരിശുദ്ധജലം എന്തിനധികം കുടിക്കുന്നു. മിന്നൽപ്പിണർ എന്തിനധികം കാണുന്നു. അങ്ങേ വാണീവിലാസത്തേയും ഏതാണ്ടു ഇവകളോട് ഉപമിക്കാവുന്നതാണ്. സൌരയൂഥമാർഗ്ഗങ്ങളിൽ സ്ഥിതിചെയ്യുന്ന എത്ര താരകോടികളാണ് അങ്ങേ വീക്ഷിച്ചുകൊണ്ടു നിൽക്കുന്നതെന്നും എത്ര കോടി ജനപരമ്പരകളാണ് അങ്ങേ പ്രതിഭാശക്തിയെപ്പററി കീർത്തിക്കുവാൻ പോകുന്നതെന്നും എത്ര ചിത്രകാരന്മാരാണ് അങ്ങേ രൂപഗാംഭീര്യത്തെ മനോധർമ്മപ്രചുരിമയിൽകൂടി നിഴലിപ്പിക്കുവാൻ പോകുന്നതെന്നും കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. മി: സീ. കേശവൻ കോഴഞ്ചേരിചന്തയിൽവെച്ചു ചെയ്തുപോയ ഒരു പ്രസംഗത്തിനു പ്രത്യുത്തരമായി ബഹുമാനപ്പെട്ട തിരുവിതാംകൂർ ഹൈക്കോടതിയുടെ മുൻപിൽവെച്ച്, അതേ ദൈവികസങ്കേതങ്ങളെന്ന് വിശ്വസിക്കപ്പെട്ടിരിക്കുന്ന ന്യായാധിപന്മാരുടെ മുൻപിൽവെച്ച് മി: കേശവൻെറ പ്രസംഗത്തെ കൂലങ്കഷമായി ചർച്ചചെയ്തു്, പാററിക്കൊഴിച്ച്, അതിലെ കരടുകൾ ബുദ്ധിശക്തികൊണ്ടു് കൊത്തിപ്പെറുക്കി പ്രതിയോഗികളെപ്പോലും അത്ഭുതപരതന്ത്രരാക്കത്തക്കവണ്ണം കോടതിയെ ഉൽബോധിപ്പിച്ച അല്ലയോ പാർവ്വതീവല്ലഭാ! അങ്ങേ അസുലഭഭാഗധേയത്തെ ഞങ്ങൾ രണ്ടു കൈകളുമുയർത്തി സ്വാഗതം ചെയ്യുന്നു. അങ്ങേ പ്രസംഗമഹോത്സവം കോടതിയിൽ സമാരംഭിച്ചപ്പോൾ മധുരയിൽനിന്നു കാകതാലീയനായി ഇങ്ങോട്ടേയ്ക്കു പോന്ന മി: ജാർജ്ജ് ജോസഫ് മൂകനായി. മി: ടി. എം. വർഗ്ഗീസ് മൌനവ്രതം അവലംബിച്ചു. സകല ജീവരാശികളും ശാന്തരായി. (Note മി: മള്ളൂരിൻെറ പ്രിയപത്നിയുടെ പേർ പാർവ്വതിഅമ്മ എന്നാണ്.)

ധിഷണാസമ്പന്നനായ മഹാത്മാവേ! അങ്ങ് ഇംഗ്ലീഷ് ചാനലിന് അപ്പുറത്തെങ്ങാനും ജനിച്ചിരുന്നു എങ്കിൽ അഭിഭാഷകസാർവ്വഭൌമനായ സർ ജാൺ സൈമൺ, വല്ല വ്യവസായശാലകളിലും പോയി നിത്യവൃത്തിക്കായി കൂലിവേല ചെയ്യുമായിരുന്നു. അങ്ങേ ലോകം വെല്ലുന്ന ശബ്ദശ്രവണമാത്രയിൽ നയകോവിദനായ മാക്ഡൊണാൾഡ് വല്ല പല വ്യഞ്ജനക്കടകളിലും പോയി മറയുമായിരുന്നു. അങ്ങേ അത്ഭുതാവഹമായ ആംഗ്ലേയഭാഷാപാണ്ഡിത്യപാരമ്യത്തെ ആചന്ദ്രതാരം ആരാധിക്കുവാൻ മി: ഏ. ജി. ഗാർഡിനർ ഒരു മള്ളൂർ സർവ്വകലാശാലയ്ക്കായി യത്നം ചെയ്യുമായിരുന്നു. സംസ്കൃതചിത്തനായ സർ സാമുവൽഹോറിൻെറ മണിമയഹർമ്മ്യത്തിനുള്ളിൽ പോലും ഇംഗ്ലീഷ്കാർ അങ്ങേ ഛായാപടത്തെ വെച്ച് സമ്പൂജനം ചെയ്യുമായിരുന്നു. ഇതൊന്നും അതിശയോക്തികളായോ, അത്ഭുതങ്ങളായോ, സ്തുതിവചനങ്ങളായോ ലോകം പരിഗണിക്കയില്ല.

വെള്ളത്തലപ്പാവുവെച്ചാലും ഒരു വശത്തേയ്ക്കു നിൽക്കുന്ന തലയും, മനുഷ്യഹൃദയജ്ഞാനത്തിൻെറ ചുളിവുകൾ വീണ കവിൾത്തടങ്ങളും ഏതു ശബ്ദത്തേയും ചുഴി

ഞെട്ടുക്കുവാൻ ഉയർന്നുനിൽക്കുന്ന ചെവികളും, മനുഷ്യരെ പ്രഥമവീക്ഷണത്തിൽ തന്നെ അളുന്നു തിട്ടപ്പെടുത്തുന്ന അടഞ്ഞ കണ്ണും മുൻഷിമാരുടെ കോട്ടും, അങ്ങേ ശരീരലാഘവവും കണ്ടാൽ അങ്ങൊരു വെറും നാടോടിമനുഷ്യനാണെന്ന് ആരും വിശ്വസിച്ചുപോകുന്നതിൽ അത്ഭുതപ്പെടുവാനില്ല. മഹാരാജാവു തിരുമനസ്സിലെ അഭിനന്ദനങ്ങൾക്ക് പാത്രമാകുന്നതിനും, അടിയുറച്ച ദേശാഭിമാനത്തെ അഹോരാത്രം പുലർത്തുന്നതിനും മഹാസമ്മേളനങ്ങളിൽ ആധ്യക്ഷം വഹിച്ചു പ്രസംഗിക്കുന്നതിനും മമ്മട്ടിയും തുമ്പയും എടുത്ത് രാപ്പകൽ ദേഹാധ്വാനം ചെയ്യുന്നതിനും കലപ്പയും നുകവുമായി നാഗരികന്മാരെ പോരിനു വിളിക്കുന്നതിനും സഭ്യകൾക്കു ഒന്നാമത്തെ പന്തിയിൽ സ്ഥലം പിടിക്കുന്നതിനും, പ്രസിദ്ധ ചട്ടമ്പികളെ ഗുസ്തിക്കു വിളിക്കുന്നതിനും ഒന്നുപോലെ സാധിച്ചിട്ടുള്ള അങ്ങേയാണ് സകലകലാവല്ലഭൻ എന്നു പറയേണ്ടതും പ്രശംസിക്കേണ്ടതും. ബുദ്ധീന്ദ്രിയങ്ങളുടെ കാലിണകളെ തഴുകിത്തലോടുന്ന അങ്ങേ മേധാശക്തിയുടെ സുഭഗസ്വനങ്ങൾ കോടതിയിൽ മുഴങ്ങവേ, അങ്ങേയുടെ ഹസ്തഗതമായ അലഭ്യസൌഭാഗ്യത്തെ ജനസഞ്ചയം ഹൃദയസഹസ്രങ്ങൾകൊണ്ട് വാഴ്ത്തി സ്തുതിക്കവേ, സ്വതസ്സിദ്ധവാഗ്വിലാസത്താൽ വിധികർത്താക്കളെപ്പോലും ഇളക്കിമറിച്ച് മാനസാന്തരപ്പെടുത്തുവാനുള്ള മഹായജ്ഞങ്ങൾ അനുക്രമമായി നടത്തവേ, ഹൃദയശുദ്ധിയും രാജഭക്തിയും ഇടതൂർന്നു നിൽക്കുന്ന അങ്ങേ ആശയമേധാവിത്വപാരമ്യത്തിന്റെ പാദപത്മങ്ങളെ മാറോടണച്ചാശ്ലേഷിക്കുവാൻ സമുദായാഭിമാനികൾ ലാക്കുനോക്കിയിരിക്കവേ, അകന്നിരിക്കുന്ന പ്രതിയോഗിയെ കണ്ണടകളിൽക്കൂടി ഉളിഞ്ഞുനോക്കുന്ന കടക്കണ്ണുകൊണ്ടും തട്ടിപ്പുകൊണ്ടും വെരട്ടുകൊണ്ടും പോരിനു വിളിക്കവേ, അങ്ങേ ശരീരകാർശ്യത്തിന്റെ മൃദുലശാന്തതയുമായി യാതൊരു സാദൃശ്യവുമില്ലാത്ത വാക്ശരങ്ങൾ അന്തരീക്ഷത്തെയും പ്രേക്ഷകലോകത്തേയും അത്ഭുതംകൊണ്ടു ശിഥിലീഭവിപ്പിക്കവേ എന്റെ സർവേശ്വരാ! ശ്രീപത്മനാഭാ! ഇതിനെല്ലാം കാരണമാക്കിയ തിരുനക്കരയപ്പാ! ഈയുള്ളവരുടെ ഹൃദയകോടികളിൽ മിന്നൽപിണറിനേയും വിജയിച്ചു പായുന്ന വേഗതയോടുകൂടി ഉദിച്ചുപൊങ്ങിയ ആത്മാഭിമാനത്തിന്റെ മുമ്പിൽ ദേവഗണങ്ങളാൽ ആകാശത്തുനിന്നും വരിഷിക്കപ്പെട്ട പുളകാങ്കുരങ്ങൾ "യഥാർത്ഥ ജന്മസാഫല്യം" എന്നുള്ള ആ മന്ത്രങ്ങളോടുകൂടി, അതാ മറയുന്നു:- അടുത്ത ക്ഷണത്തിൽ വഴുതയ്ക്കാട്ടുള്ള ഒരു മണിമയഹർമ്മ്യത്തിൽനിന്നും നായർ വപ്പൂടിയുടെ സിരകളിൽക്കൂടി പാഞ്ഞ്, വീണ്ടും ആ പുളകാങ്കുരങ്ങൾ 'ജന്മസാഫല്യത്തിന്റെ' മൂർദ്ധാവിലേക്കുതന്നെ ഉയരുന്നു! ഇതാണ് വാസ്തവത്തിൽ 'യഥാർത്ഥ ജന്മസാഫല്യം' അഥവാ 'മള്ളൂർ'. "

---

തിരുവിതാംകൂറിൽ പത്രലേഖനത്തെ ആസ്പദമാക്കി ഗവർമ്മെൻറിൽനിന്നു് ആദ്യമായി പ്രോസിക്യൂട്ടുചെയ്ത രാജദ്രോഹക്കേസ് 'ഭജേഭാരതം' കേസാണു്. അതിലും അതിനേക്കാൾ പലതുകൊണ്ടും ക്ഷോഭജനകമായ "സി. കേശവൻ രാജദ്രോഹക്കേസി"ലും തൻെറ ഓരോ ശിഷ്യന്മാരെയാണു ശിക്ഷിപ്പി്ക്കേണ്ടിവന്നതെന്നുള്ള സംഗതി മള്ളൂരിനെ വളരെ ക്ലേശിപ്പിച്ചു എന്നു് അദ്ദേഹം "സി. കേശവൻ രാജദ്രോഹക്കേസ്സ്" എന്ന പുസ്തകത്തിനു് എഴുതിയിട്ടുള്ള പണ്ഡിതോചിതമായ മുഖവുരയിൽ ഒരു ഭാഗത്തു പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹത്തിനു ആരോടും വ്യക്തിവിദ്വേഷമില്ലെന്നുള്ളതിനു പല ഉദാഹരണങ്ങളും പറയാനുണ്ടു്. 113 കർക്കടകം 21-ാംനു-യിലെ "നവശക്തി"യിൽ ശ്രീമാൻ കെ. കെ. കുഞ്ചുപിള്ള അവർകൾ ബി. ഏ., എൽ. ടി. എഴുതിയിട്ടുള്ള ഉദ്വേഗജനകമായ ലേഖനത്തിലെ ഒരു ഖണ്ഡിക, ഈ പ്രകൃതത്തിൽ പ്രസക്തമാണെന്നു തോന്നുന്നതുകൊണ്ടു് അതേപടി ഇവിടെ പകർത്തുന്നു:—

"ഈ സമുദായസൌഹാർദ്ദമഹോദയത്തിനുവേണ്ടി ആത്മത്യാഗപൂർവ്വം അത്ര ഭയങ്കരമായ ശകാരങ്ങൾ സഹിച്ചും പ്രയത്നിച്ചുകൊണ്ടിരുന്ന ഈ. വി. പെട്ടെന്നു ദിവംഗതനായി. ജനറൽ ആസ്പത്രിയിൽനിന്നു് അദ്ദേഹത്തിൻെറ മൃതശരീരവും പേറി റോസ് കോട്ടയ്ക്കുള്ള യാത്ര ഈ രാജ്യത്തെ സമുദായസൌഹാർദ്ദത്തിൻെറ അതിശോഭനമായ അടിസ്ഥാനക്കല്ലു് ഏററവും ഹൃദയക്ഷോഭകരമായ ഒരന്തരീക്ഷത്തിൽ യമധർമ്മരാജസന്നിധിയിൽവച്ചു് ഉറപ്പിച്ചതായിരുന്നു. തമ്മിൽ തമ്മിൽ തല്ലിപ്പോന്ന ഭിന്നസമുദായങ്ങളുടെ പ്രശസ്തരായ പ്രതിനിധികൾ അതിൽ പങ്കെടുത്തു് ആ മൃതശരീരം പേറി തിരുവനന്തപുരം പട്ടണത്തിൽക്കൂടി ഒന്നിലധികം മൈൽദൂരം നടന്നുപോന്നു. ആ പുണ്യാത്മാക്കൾ ചുമലിൽ പേറിയ ആ ഭാരം ഈ വഞ്ചിരാജ്യത്തിലെ തമ്മിലടിയായ അധർമ്മഭാരത്തെ നിശ്ശേഷം നീക്കംചെയ്തു. അന്നത്തെ ഹൃദയക്ഷോഭം മനുഷ്യരിൽ അടിയുറച്ചിരുന്ന ആ സമുദായവൈരത്തെ തായ്വേരുവരെ ഇളക്കി ഉന്മൂലനാശംചെയ്യുന്നതിനു പര്യാപ്തമായി. സംസ്കാരകർമ്മങ്ങൾ കഴിഞ്ഞു തൻെറ കാലിൽതൊട്ടു ആദരാ നമസ്കരിക്കുന്നതായി കണ്ട മി: മള്ളൂർ ഗോവിന്ദപ്പിള്ള തിരിഞ്ഞുനോക്കുമ്പോൾ അദ്ദേഹം കണ്ടതു് മി: സി. കേശവനെ ആയിരുന്നു. മി: മള്ളൂർ അതിബുദ്ധിമാനാണെന്നു സർവസമ്മതമാണല്ലോ. എന്നാൽ അദ്ദേഹത്തിൻെറ ഹൃദയാലുത്വം അദ്ദേഹത്തിൻെറ ബുദ്ധിശക്തിയെ പലപ്പോഴും അധഃക്കരിച്ചിട്ടുണ്ടു്. കേരളീയനായർസമാജത്തിൻെറ നിത്യമായ ഒരാലോചനാശാലയായിരുന്ന റോസ്‌ക്കോട്ട് ബംഗ്ലാവിൽവച്ചു്, സാഹിത്യകുശലനും സമുദായഭക്തനുമായിരുന്ന സി. വി. യുടെ വീട്ടിൽവച്ചു്, ചെറുപ്പത്തിലെ കേരളത്തിലെ ഹൃദയം കവന്ന ഈ. വി. യുടെ എരിയുന്ന ചിതയുടെ മുൻപിൽവച്ചു് കലങ്ങിയ ഹൃദയത്തോടെ ഇരിക്കുന്ന മള്ളൂർ കണ്ടതു് ആരെയാണു്? മി: സി.

കേശവനെ. സമുദായവൈരാഗ്യം കൊടുംപിരിക്കൊണ്ടിരുന്ന ആ ദുർദ്ദശയിൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ മുൻപിൽ താൻ സിംഹഗർജ്ജനം ചെയ്തു പൂജപ്പുരയ്ക്കുള്ള പാസ്പോർട്ടു കൊടുപ്പിച്ച മി: കേശവൻ; ഈ. വി. യുടെ മൃതശരീരം പേറി ഒന്നിലധികം മൈൽദൂരം പട്ടണമദ്ധ്യത്തിൽകൂടി നടന്നതിന്റെ ക്ഷീണം തീർന്നിട്ടില്ലാത്ത മി: കേശവൻ! അദ്ദേഹം എന്താണു ചെയ്തതു്? തന്റെ എതിർകക്ഷി വക്കീലിനെയല്ല കണ്ടതു്. തന്നെ ലാക്കാളേജിൽ സ്നേഹപൂർവം പഠിപ്പിച്ച ഗുരുവരനെയാണു് കണ്ടതു്. അദ്ദേഹത്തിന്റെ പാദങ്ങൾതൊട്ടു നമസ്കരിച്ചു! എന്റെ പ്രിയ സഹോദരാ! നിങ്ങൾക്കേ അതിനു കഴികയുള്ളു. അന്നു നിങ്ങൾക്കു ഖേദമില്ലായിരുന്നു! എങ്കിലും നിങ്ങളുടെ സ്നേഹിതന്മാക്കു് അതിനു മുൻപും അറിയാമായിരുന്ന ഹൃദയം അന്നു മഹാത്മജിയുടെ ഉപദേശങ്ങളെ തികച്ചും അനുഷ്ഠിച്ചു! മള്ളൂർ! തന്റെ ഫലിതം കേട്ടു ചിരിച്ചു തലകുത്തുന്ന മഹാസദസ്സിനെ ഒരു പുഞ്ചിരിപോലും കൂടാതെ നോക്കിനിൽക്കുന്ന ഗംഭീരൻ! എത്ര ഭയങ്കരമായ ആപത്തിലും നിസ്സ്ക്ഷോഭമായി ചിന്തിക്കാനും പ്രവത്തിക്കാനും പ്രാഗത്ഭ്യമുള്ള ആ ധീരാഗ്ര്യൻ! മള്ളൂരിന്റെ നേത്രങ്ങളിൽനിന്നു കണ്ണുനീർത്തുള്ളികൾ ഉതിർന്നു. ഒരു നിമിഷത്തിൽ അദ്ദേഹം ആ ഹൈക്കോടതിയിലെ രംഗം സ്മരിച്ചിരിക്കാം. പശ്ചാത്താപം! ഹാ! സവ്വശക്താ അതിനു കഴിവുള്ള ഹൃദയം എന്നും പരിശുദ്ധമാണേ! ആ ചുടുകണ്ണുനീർത്തുള്ളി അതിന്റെ പ്രവാഹമല്ലേ? ആയിരിക്കാം. ലോകവ്യാപാരത്തിൽനിന്നു വിരമിക്കുന്ന ഈ. വി. യുടെ നിത്യസഖാവായ കേശവനെ തന്റെ ക്ലാസിലെ സമർത്ഥനായ വിദ്യാർത്ഥിയായിരുന്ന കേശവനെ, സാഹിത്യകലയിലല്ല നാട്യകലയിലും തന്റെ അഭിനന്ദനം സമ്പാദിച്ചിട്ടുള്ള പ്രിയശിഷ്യനെ, സർവോപരി പരിഷ്കാരത്തിന്റെ കേന്ദ്രമായ ആ പട്ടണമദ്ധ്യത്തിലൂടെ ഈ. വി. യുടെ മൃതശരീരം പേറി സ്നേഹിതനോടും നായർസമുദായത്തോടും തന്റെ കടമയെ നിർവഹിച്ച ആ യുവകേസരിയെ മള്ളൂരിന്റെ ഹൃദയം കണ്ടു. മി: കേശവന്റെയും അദ്ദേഹത്തിന്റെ സമുദായത്തിന്റെയും പേരിൽ മഹാപരാധങ്ങൾ സ്വപ്നംകണ്ടു വൈരാഗ്യചിത്തനായിരുന്ന ആ ഗുരു സ്വശിഷ്യനായ ത്യാഗസമ്പന്നന്റെ ഈ പ്രണാമത്തിൽ സ്തബ്ധചേഷ്ടനായി! അദ്ദേഹം തന്റെ കേശവനെ മാറോടണച്ചു. ശരീരങ്ങളുടെ ആ സമ്പക്കം നിസ്സാരമാണു്. ആ ഹൃദയങ്ങൾ ഒന്നായിച്ചേർന്നു് ഒരു നിമിഷത്തെ നിർവൃതി അനുഭവിച്ചു. അപ്പോഴും അതിനുമുകളിലായി ചുററുന്ന ഈ. വി. ആനന്ദാശ്രുവർഷംകൊണ്ടു് ഈ "സാഗരസമ്മേളനത്തെ" ആശീർവദിച്ചിരിക്കണം! അഭിഷേകം ചെയ്തിരിക്കണം. ഭാഗ്യവാൻ! കാണേണ്ടതു കണ്ടവർ! ആനന്ദപൂർണ്ണമായി ആ പുണ്യാത്മാവു ഭഗവൽപാദങ്ങളിൽ വിലയിച്ചിരിക്കാം. മള്ളൂരും കേശവനും! തിരുവിതാംകൂറിലെ നായരും ഈഴവനും! ഇടക്കാലത്തെ സകല ശകാരങ്ങൾക്കും തമ്മിലടിക്കും എല്ലാം പരിഹാരം ചെയ്തു! ഇരുട്ടു

ത്തു് അന്യോന്യം തല്ലി! വെളിച്ചത്തിൽ നാം യോജിച്ചു. ഈ രാജ്യത്തെ സമുദായ മത്സരം അവസാനിച്ചു; അന്നു് അസ്തമിച്ചു. ആ ഉരുകിയ ഹൃദയങ്ങൾ തമ്മിൽ ചേൎന്നു; വൈരാഗ്യങ്ങളെല്ലാം കണ്ണുനീരായൊഴുകി, ശുദ്ധവും നിൎമ്മലവുമായ സൗഹാൎദ്ദത്തിൽ രണ്ടും സംഘടിക്കപ്പെട്ടു."

---

അഭിഭാഷകവൃത്തിയിൽ പ്രവേശിച്ചു ചുരുങ്ങിയ കാലത്തിനുള്ളിൽ പ്രാഡ്വിപാക ചൂഡാമണികളായ മെ: വെംകോബാചാരി, സദാശിവയ്യർ, രാമചന്ദ്രറാവു, ഹണ്ട്, ഗോവിന്ദപ്പിള്ള മുതലായവരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു മള്ളൂർ പാത്രമാകുകയും മി. എ. കൃഷ്ണറാവുവിൻെറ ആധിപത്യത്തിൽ നടന്നുവന്ന 'സുദർശനം' മുതലായ പത്രങ്ങളിൽ അദ്ദേഹത്തെ ജഡ്ജിയായി നിയമിക്കേണ്ടതിൻെറ ഔചിത്യത്തെപ്പററി മുഖപ്രസംഗങ്ങൾ പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തു. എന്നാൽ ദിവാൻ സർ. എം. കൃഷ്ണൻനായർ ശ്രീമൂലം തിരുനാൾ തിരുമുമ്പാകെ കാൎയ്യം ഉണർത്തിക്കുന്നതിനുമുമ്പു് മി: മള്ളൂരിനെ കണ്ടു ചോദിച്ചതിൽ അദ്ദേഹം പണ്ടത്തെപ്പോലെ സൎക്കാർ ഉദ്യോഗത്തിൽ ഇരിക്കാൻ തനിക്കുള്ള വൈഷമ്യങ്ങളെപ്പററി പരിദേവനം ചെയ്തു് ഒഴിഞ്ഞുമാറുകയാണുണ്ടായതു്. ഇന്നും ഗവമ്മെൻറുസൎവീസിൽ കാലേക്രട്ടി പ്രവേശിക്കാതിരുന്നതു് അബദ്ധമായിപ്പോയി എന്നു മി: മള്ളൂർ പശ്ചാത്തപിച്ചുകേട്ടിട്ടില്ല. 900 ഉറുപ്പിക ശമ്പളത്തിൽ പ്രിൻസിപ്പാലായിരുന്ന കാലത്തും താൻ ഒരു വക്കീലാണെന്നേ മി: മള്ളൂർ സ്വയം പരിഗണിച്ചിരുന്നുള്ളു എന്നു് അദ്ദേഹത്തിൻെറ നടപടികളിൽനിന്നു ധാരാളം അനുമാനിക്കാമായിരുന്നു. തൻെറ വിപുലമായ ക്രിമിനൽലാലൈബ്രറിയിൽ ഉള്ള ചില അപൂൎവ്വഗ്രന്ഥങ്ങളെപ്പററി മി: മള്ളൂർ പലപ്പോഴും അഭിമാനിക്കാറുണ്ടു്. നോവലുകൾ വായിക്കുന്നതിനേക്കാൾ അധികം രസം അദ്ദേഹത്തിനു State Trials -ഠ ക്രിമിനൽ നിയമഗ്രന്ഥങ്ങളും റിപ്പോർട്ടുകളും വായിക്കുകയും അവയെപ്പററി എല്ലാം ചർച്ചചെയ്യുകയും ചെയ്യുന്നതിലാണു്. എന്തെല്ലാം ജോലി കിടന്നാലും മി: മള്ളൂർ മറക്കാത്ത വേറെ ഒരു ജോലി ഉണ്ടു്. ആ ജോലിയിൽ നിന്നു് അദ്ദേഹത്തെ നിവൎത്തിപ്പിക്കാൻ ആൎക്കും ശക്യമല്ലതാനും. അതു മറെറാന്നുമല്ല, പത്രപാരായണമാണു്. അദ്ദേഹം വരുത്താത്തതും വായിക്കാത്തതും ആയ പത്രങ്ങളില്ല. അവയ്ക്കൊന്നിനും വരിപ്പണം കൊടുക്കാതിരിക്കയുമില്ല. മി: മള്ളൂരിൻെറ പ്രിയമാതാവു വലിയ വിദ്യാഭ്യാസം ഒന്നും ഉള്ളവരല്ലായിരുന്നു എങ്കിലും ലോകകാൎയ്യവിചക്ഷണ ആയിരുന്നു എന്നു മുമ്പു പറഞ്ഞുവല്ലോ. വൎത്തമാനപ്പത്രം ഒരററംമുതൽ മറേറ അററംവരെ വായിച്ചുകേട്ടു സൎവ്വം ഗ്രഹിച്ചു മകനുമായിട്ടു കൊച്ചുപാൎവ്വതി അമ്മ ദിവസവും രാജ്യകാൎയ്യങ്ങൾ പറയുക പതിവായിരുന്നു. ദിവാൻ കൃഷ്ണസ്വാമി

മള്ളൂരും പത്നിയും അമ്മയും സഹോദരി ഗൗരിഅമ്മയും ഭര്‍ത്താ പത്മനാഭപ്പണിക്കരും
സഹോദരി മാധവിഅമ്മയും ഭര്‍ത്താ ഗോപാലന്‍തമ്പിയും

ഉണ്ണികൃഷ്ണമേനോനും രാമചന്ദ്രന്‍നായരും

രായുടെകാലത്തു തിരുവിതാംകൂറും കൊച്ചിയും തമ്മിൽ അതിർത്തിത്തക്കം ഉണ്ടാകുകയും വടകോട്ട് എന്ന പ്രദേശം കൊച്ചിക്കു വിട്ടുകൊടുക്കേണ്ടതായി വരികയും ചെയ്തു. ഈ വർത്തമാനം കൊച്ചുപാർവ്വതിഅമ്മ മനോരമയിൽ വായിച്ചു സങ്കടപ്പെട്ടിരുന്ന ഒരു പ്രഭാതത്തിൽ ആണു ശ്രീമാന്മാരായ സി. കൃഷ്ണപിള്ളയും സി. വി. രാമൻപിള്ളയുംകൂടി മള്ളൂരിൻെറ അമ്മയെ കാണാനായി അന്ന് അവർ താമസിച്ചിരുന്ന വഞ്ചിയൂർ ഭവനത്തിലെത്തിയതു്. ഇവരെ രണ്ടുപേരെയും അവരുടെ പരാക്രമങ്ങൾ ഒക്കെ പറഞ്ഞു വലിയ ദേശാഭിമാനികളാക്കി മി: മള്ളൂർ, കൊച്ചുപാർവ്വതിഅമ്മയോടു പരിചയപ്പെടുത്തിയ ഉടനെ ധീരോദാത്തയായ ആ ശ്രീമതി ചോദിച്ചതു് "ഇവരൊക്കെഉണ്ടായിട്ടാണോ വടകോടു വിട്ടുകൊടുത്തതു്?" എന്നാണ്—ഇതിന് എന്തുത്തരമാണു പറയുക? ആരാണു പറയുക? മി: മള്ളൂർ ഇടയ്ക്കു ചാടി ഈ ലാടശൃംഖലയിൽ നിന്നു സി. വി. യേയും സീ. കെ. പി–യേയും മോചിപ്പിച്ചു കാപ്പികുടിക്കാനായി കൂട്ടിച്ചുകൊണ്ടുപോയി. രാജ്യാഭിമാനം അമ്മയ്ക്കുണ്ടായിരുന്നടത്തോളം മകനുണ്ടോ എന്നു സംശയിക്കേണ്ടതായിട്ടാണിരിക്കുന്നതു്.

മി: മള്ളൂരു തൻെറ സകലൈശ്വര്യങ്ങൾക്കും നിദാനമായപ്രിയജനനിയും സുഖമായി വളരെക്കാലം തിരുവനന്തപുരം നഗരത്തിൽ താമസിച്ചതിനുശേഷമാണ് ആ ഭാഗ്യവതി പുത്രനെ പിരിഞ്ഞു പരലോകപ്രാപ്ത ആയതു്. മി: മള്ളൂരിൻെറ പിതാവു് അതിനു വളരെ മുമ്പുതന്നെ കോട്ടയത്തുവെച്ചു് ദിവംഗതനായി. മി: മള്ളൂരിനു ഒരു സഹോദരനും രണ്ടു സഹോദരിമാരും ആണുള്ളതു്. അതിൽ ഒരു സഹോദരി ഗൗരിഅമ്മ മരിച്ചുപോയി. അവക്കു ശ്രീ. രാമചന്ദ്രൻനായർ ജനാർദ്ദനൻനായർ എന്നു രണ്ടു പുത്രന്മാർ മാത്രമേയുള്ളു. അവരുടെ പിതാവു് Head Accountant ആയിരുന്ന മി: പത്മനാഭപണിക്കരും മരിച്ചുപോയി. സഹോദരൻ മി: നാരായണപിള്ള താലൂക്കുകച്ചേരിയിൽ അക്കൗണ്ടൻറാണു്. രണ്ടാമത്തെ സഹോദരി ശ്രീമതി മാധവിഅമ്മയ്ക്കു രണ്ടു പുത്രന്മാരും മൂന്നു പുത്രിമാരും ഉണ്ടു്. അവരുടെ പിതാവു് Forest Ranger ആയിരുന്ന മി: പി. എൻ. ഗോപാലൻതമ്പി 7 കൊല്ലം മുമ്പു മരിച്ചുപോയി. അവരിൽ മൂത്ത ആൾ ഡാക്ടർ പത്മനാഭൻ നായർ, എം. ബി. ബി. എസ്സ്. പാസ്സായി കോട്ടയത്തു "മള്ളൂർ ഡിസ്പെൻസറി" നടത്തിവരുന്നു. ഇളയ ആൾ മി: ശങ്കരൻനായർ ഇൻറർമീഡിയററു പാസായതേ ഉള്ളു. ഭാഗിനേയികളിൽ ശ്രീ: താകമ്മയെ ഡാക്ടർ കെ. എൻ. നായക്കും, ശ്രീ: കമലമ്മയെ റബർ റിസർച്ച് എക്സ്പെർട് ശ്രീ: രാഘവൻനായക്കും വിവാഹം ചെയ്തുകൊടുത്തു. മി: രാമചന്ദ്രൻനായർ, ബി. എ. എൽ. എൽ. ബി. പാസ്സായി ഹൈക്കോടതിയിൽ മി: മള്ളൂരിൻെറ ജൂനിയർ അഡ്വക്കേററായി പ്രാക്

ററീസ് ചെയ്യുന്നു. മി: ജനാർദ്ദനൻനായർ, ബി. എസ്. സി. എ ജി. പരീക്ഷ പാസായി കൃഷി ഡിപ്പാർട്ടുമെൻറിൽ ഇൻസ്പെക്ടർ ജോലിയിൽ ഇരിക്കുന്നു. ഇവരെ എല്ലാവരെയും വിദ്യാഭ്യാസം ചെയ്യിച്ചതു് മി: മള്ളൂരാണ്. മി: മള്ളൂരിന്റെ മാതാവിന്റെ ജ്യേഷ്ഠസഹോദരി ശ്രീമതി നാരായണിഅമ്മയുടെ പുത്രന്മാർ മെ: പത്മനാഭപിള്ളയും കൃഷ്ണപിള്ളയും ആ തായ്‌വഴിയിലെ കാര്യങ്ങൾ അന്വേഷിച്ചുവരുന്നു. തറവാട്ടുകാര്യങ്ങളിൽ വേണ്ടതെല്ലാം മുറ തെററാതെ ചെയ്തു് സഹോദരീസഹോദരന്മാരുടെ കാലക്ഷേപത്തിനു മതിയായ ഏർപ്പാടുകൾ എല്ലാം മി: മള്ളൂർ ചെയ്തിട്ടുണ്ട്. ഏവംവിധം മക്കത്തായവും മരുമക്കത്തായവും പരസ്പരവൈരുദ്ധ്യം ഇല്ലാതെ രമ്യമായി ഏകത്ര സമ്മേളിച്ചിരിക്കുന്നതിനുള്ള ഒരു കാരണം നയകോവിദനായ മള്ളൂരിന്റെ ഭരണവൈശിഷ്ട്യമാണ്.

---

## കുടുംബജീവിതം

മി: മള്ളൂർ വിവാഹം ചെയ്തതു് 1081 ചിങ്ങം 20-ാം തീയതിയാണ്. എറണാകുളത്തു് അപ്പാപറമ്പത്തുവീട്ടിൽ ശ്രീ: കുഞ്ഞുലക്ഷ്മിഅമ്മയുടെയും അവിടെ ഹജ്ജൂരിൽ ക്ലാർക്കായിരുന്ന തൃശ്ശിവപേരൂർ ഇട്ടിയേംപുറത്തുവീട്ടിൽ ശ്രീമാൻ വേലുമേനവന്റെയും പുത്രി ശ്രീ. പാറുക്കുട്ടിയമ്മയാണ് അദ്ദേഹത്തിന്റെ ധർമ്മപത്നി. ഈ സാധ്വിയുടെ ആഗമനത്തോടുകൂടിയാണ് തന്റെ ഭാഗ്യഭാസ്കരൻ ഉദയംചെയ്തതെന്നു് പലപ്പോഴും മി: മള്ളൂർ ചരിതാർത്ഥനായി പറയാറുണ്ട്. ശ്രീ: പാറുക്കുട്ടിഅമ്മയുടെ ജ്യേഷ്ഠസഹോദരി 1073-ൽ അകാലചരമം പ്രാപിച്ചു. അച്ഛൻ 1109-ൽ 74-ാമത്തെ വയസ്സിൽ അനായാസേന ദിവംഗതനായി. അവരുടെ ഏകസഹോദരൻ മി: ഗോവിന്ദമേനോൻ ഭാര്യാസമേതം വൈയ്ക്കത്തു താമസിക്കുന്നു. പാറുക്കുട്ടിഅമ്മയുടെ അമ്മയ്ക്കു് ഇപ്പോൾ 74 വയസ്സായി. വാത്സല്യഭാജനമായ തന്റെ പുത്രിയുടെ ഭക്തിശ്രദ്ധാപൂർവ്വമായ പരിചരണത്തിൽ കുഞ്ഞുലക്ഷ്മിഅമ്മ സസുഖം കഴിഞ്ഞുകൂടുന്നു. മി: മള്ളൂരിന്റെയും പത്നിയുടെയും കുടുംബജീവിതം പ്രശാന്തരമണീയമാണ്. ഇവരുടെ ഇക്കഴിഞ്ഞ മുപ്പത്തിമൂന്നു കൊല്ലത്തെ ദാമ്പത്യം അപ്രതിഹതമായ സൗഭാഗ്യസംപൂർണ്ണതയാലും അനന്യസുലഭമായ ഈശ്വരാനുഗ്രഹത്താലും ഒരു വിശ്വമാതൃകപോലെ പരിലസിക്കുന്നു. സന്തതിയും സമ്പത്തും സമാധാനവും നിറഞ്ഞ ഒരു ഗൃഹമുണ്ടെങ്കിൽ അതു് ഇവരുടേതാണ്. പാറുക്കുട്ടിയമ്മ പത്തുകുട്ടികളെ പ്രസവിച്ചു. ആ പത്തുകുട്ടികളും ഇപ്പോഴും ഉണ്ട്. അവരുടെ പെൺമക്കൾ 5-പേർ വിവാഹിതകളാണ്. അവർ 19 കുട്ടികളെ പ്രസവിച്ചു. ആ കുട്ടികൾ 19 പേരും ഇപ്പോൾ ഉണ്ട്. മി: മള്ളൂരും ഭാര്യയും കുട്ടികളും അവരുടെ കുട്ടികളും ആരോഗ്യത്തിന്റെയും ഐശ്വര്യത്തിന്റെ

യും പരിലാളനയിൽ നിരഹങ്കാരമായി ജീവിതം നയിക്കുന്നു. കോടതിയിലും കോളേജിലും പോകുമ്പോൾ മാത്രമേ തന്റെ പ്രിയപത്നിയേയും സന്താനങ്ങളേയും മി: മള്ളൂർക്കൂടെ കൊണ്ടുപോകാതിരിക്കയുള്ളൂ. കാഴ്ചബംഗ്ലാവിലേക്കായാലും കടൽപ്പുറത്തേക്കായാലും കഥകളിക്കായാലും കൺകെട്ടുവിദ്യക്കായാലും മള്ളൂരും ഭാര്യയും കാർ നിറയെ അവരുടെ കുട്ടികളുമായിട്ടല്ലാതെ പുറപ്പെടുകയില്ല. ശ്രീ: പാറുക്കുട്ടിഅമ്മയ്ക്കു് ഇപ്പോൾ 50 വയസ്സായി. ആത്മവതിയും വദാന്യയുമായ ഈ സ്ത്രീരത്നം ഭർത്തൃശുശ്രൂഷയിലും ശിശുപരിചരണത്തിലും കുടുംബഭരണത്തിലും എന്നപോലെതന്നെ സ്ത്രീജനങ്ങളുടെ അഭ്യുദയത്തിൽ അത്യന്തം ശ്രദ്ധാലുവാണു്. തിരുവനന്തപുരം ഹിന്ദുവനിതാസംഘം സ്ഥാപിച്ചതു് ഈ വിദുഷിയുടെ അദ്ധ്യക്ഷതയിൽ 1102 കുംഭം 8-ാംതീയതി സ്ഥലം സ്ത്രീമഹാപാഠശാലയിൽ കൂടിയ മഹിളാസമ്മേളനത്തിൽവെച്ചാണു്. പ്രസ്തുത സംഘത്തിന്റെ വൈസ്പ്രസിഡന്റായും പ്രസിഡന്റായും ശ്രീമതി പാറുക്കുട്ടിഅമ്മ വളരെക്കാലം അതിന്റെ വിജയപൂർവമായ ഭരണത്തിൽ സഹകരിച്ചിട്ടുണ്ടു്. 1104 മിഥുനം 31-ാംതീയതി പ്രസ്തുതസംഘത്തിൽനിന്നു ഒരു ശിശുസംരക്ഷണശാഖ സ്ഥാപിക്കുകയും ആ ശാഖയുടെ പ്രസിഡന്റായി മിസ്സിസ്സ് മള്ളൂരിനെ തിരിഞ്ഞെടുക്കുകയും ഇതേവരെ അതിന്റെ അദ്ധ്യക്ഷയായും ആജീവനാംഗമായുംഅവർ യഥാവിധി പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ടു്. പല സ്ത്രീസമാജങ്ങളിലും മിസ്സിസ് മള്ളൂർ ആധ്യക്ഷ്യം വഹിക്കുകയും ഉപന്യസിക്കുകയും ചെയ്തിട്ടുണ്ടു്. അഖിലഭാരതവനിതാസംഘത്തിന്റെ 1936-ലെ കാൺഫറൻസ് തിരുവനന്തപുരത്തുവെച്ചു് നടത്തുവാൻ ശ്രീ: പാറുക്കുട്ടിഅമ്മ വളരെ ഉത്സാഹിക്കുകയും അതിന്റെ ചിലവിലേക്കു് ഇരുന്നൂറിൽ കൂടുതൽ രൂപ സ്വന്തം കയ്യിൽനിന്നു ചെലവാക്കുകയും ചെയ്തു. പ്രസ്തുത കാൺഫ്രൻസിനെ ഇങ്ങോട്ടു ക്ഷണിക്കണമെന്നുള്ള പ്രമേയം തിരുവനന്തപുരത്തുവെച്ചു ഡാക്ടർ മുത്തുലക്ഷ്മിറെഡ്ഡിയുടെ അദ്ധ്യക്ഷതയിൽ 110 വൃശ്ചികം 2-ാനു കൂടിയ തിരുവിതാംകൂർ ശാഖായോഗത്തിൽ അവതരിപ്പിച്ചു് സഭാവാസികളെ ശക്തിയുക്തം ഉൽബോധിപ്പിച്ചതും മററാരുമല്ല. മററുള്ള സകല കാര്യങ്ങളിലും എന്നപോലെ യാഥാസ്ഥിതികത്വത്തിലും ശ്രീമതി പാറുക്കുട്ടിഅമ്മഭർത്താവിനൊത്ത ഭാര്യതന്നെ ആണു്. ജനനനിയന്ത്രണം എന്ന ഒരു ബഹളം ഉണ്ടായപ്പോൾ മിസിസ് മള്ളൂർ അതിനെ ഘോരഘോരം അപലപിച്ചു് നെയ്യാററിൻകര ടൗൺനായർവനിതാസമാജത്തിന്റെ പ്രഥമ വാർഷികയോഗത്തിൽ അദ്ധ്യക്ഷസ്ഥാനത്തുനിന്നുകൊണ്ടു ചെയ്ത പ്രസംഗം 1108 കന്നി 13-ാംനു-യിലെ മലയാളരാജ്യത്തിൽ സംപൂർണ്ണമായി പ്രസിദ്ധം ചെയ്തിരുന്നു. 1110-ൽ കോട്ടയത്തുവെച്ചു് നടന്ന സമസ്തകേരളനായർമഹാസമ്മേളനത്തോടു് അനുബന്ധിച്ചു നടത്തപ്പെട്ട മഹിളാസമ്മേളനത്തിൽസ്വാഗതസംഘാദ്ധ്യക്ഷയായിരുന്നതു മിസിസ് മള്ളൂരാണു്. ആ പ്രസംഗത്തിൽ തന്റെ സഹോദരികളോടു തൊഴിലിന്റെ മാഹാത്മ്യത്തെപ്പ

ററി പറയുന്നകൂട്ടത്തിൽ അവർ ഇങ്ങനെ പറഞ്ഞു:—"ഞാൻ കുഡുംബജീവിതത്തിൽ ദൃഢമായി വിശ്വസിക്കുന്നതുകൊണ്ടു വിവാഹാദിഗൃഹ്യധൎമ്മങ്ങളിൽ ഇപ്പോൾ കണ്ടുവരുന്ന അനാസ്ഥ എന്നെ പലപ്പോഴും സന്തപിപ്പിച്ചിട്ടുണ്ട്. വിവാഹംവേണ്ടാ എന്നു പറയുന്ന സ്ത്രീകൾ പ്രകൃതിയെത്തന്നെ നിഷേധിക്കുന്നു എന്നാണു വന്നുകൂടുന്നതു്. അതു് സൂക്ഷിക്കേണ്ട ഒരു കാൎയ്യമാണു്. തക്കതായ വരനെ കിട്ടാതെ വരുമ്പോഴോ രോഗബാധകൊണ്ടോ വിവാഹം നടക്കാതെയിരിക്കയാണെങ്കിൽ അതു ക്ഷന്തവ്യമാണു്. ദുസ്വാതന്ത്ര്യം നിമിത്തമോ കേവലം സ്വാൎത്ഥചിന്തകൊണ്ടോ വിവാഹം വേണ്ടെന്നു വെയ്ക്കുന്നതിലേ ആക്ഷേപമുള്ളു. സ്ത്രീകൾക്കു സ്വാതന്ത്ര്യമായി കാലക്ഷേപം ചെയ്വാൻ മാന്യമായ പല വഴിയും ഉണ്ടാവും. ഗൃഹ്യവ്യവസായങ്ങൾ പലതുണ്ടു്. പോരെങ്കിൽ അന്തഃപുരംവിട്ടു പുറത്തുപോയി പല തൊഴിലുംചെയ്യാം. ഉദ്യോഗങ്ങൾ വഹിക്കാം. ഇതൊന്നും സൎവ്വോൽകൃഷ്ടമായ ഗൃഹസ്ഥാശ്രമത്തിനു ബാധകമായി വരണമെന്നില്ല. കുഞ്ഞുകുട്ടികളോടു രമിച്ചുവാഴുന്ന ദമ്പതികൾ അധിവസിക്കുന്ന കുടുംബങ്ങളെക്കാൾ ഹൃദയവശ്യവും ഉൽകൃഷ്ടവും ആയ ഒരു കാഴ്ച എവിടെയുണ്ടു്? അതു തന്നെയല്ലേ സ്വൎഗ്ഗം—അതുതന്നെയല്ലേ വൈകുണ്ഠം? ദന്താനാം മുകുളങ്ങൾ കാട്ടി എന്നു തുടങ്ങുന്ന ശാകുന്തളത്തിലെ ശ്ലോകം ഈ പ്രകൃതത്തിൽ അനുസ്മരിക്കേണ്ടതുതന്നെ. സ്ത്രീകൾ എന്തു തൊഴിലിൽ പ്രവേശിച്ചാലും എത്രതന്നെ വിദ്യ അഭ്യസിച്ചാലും ഒരു സംഗതി മറക്കാതിരിക്കണം. തിരുവനന്തപുരത്തെ ഹിന്ദുവനിതാസംഘം അദ്ധ്യക്ഷ എന്ന നിലയിലും മൂന്നുകൊല്ലംമുൻപു നെയ്യാററുംകരവെച്ചു് നടന്ന സ്ത്രീസമ്മേളനത്തിലെ അദ്ധ്യക്ഷ എന്ന നിലയിലും ഞാൻ ഈ സംഗതി പ്രബലമായി വാദിച്ചിട്ടുള്ളതാകയാൽ ഇന്നു് അതിനു് ഒരു പുനരാവൎത്തനത്തിൻെറ ഛായ ഉണ്ടാവാതെ തരമില്ല. എങ്കിലും അതു പലരും ധരിച്ചാൽ കൊള്ളാമെന്നു് എനിക്കു മോഹമുള്ളതുകൊണ്ടു നാട്ടിൻെറ പല ഭാഗത്തുനിന്നും അസംഖ്യം സഹോദരികൾ വന്നുചേൎന്നിട്ടുള്ള ഈ സദസ്സിൽ സംക്ഷേപമായിട്ടെങ്കിലും തത്സംബന്ധമായി ഒരു പ്രസ്താവന ചെയ്യണമെന്നു ഞാൻ വിചാരിക്കുന്നു. സ്ത്രീകൾ സ്ത്രീത്വം നശിപ്പിക്കരുതെന്നാണു് എനിക്കു പറവാനുള്ളതു്. പ്രഥമശ്രവണത്തിൽ ഇങ്ങനെ ഒരുപദേശം അൎത്ഥമില്ലാത്തതും അനാവശ്യവും ആണെന്നു വിചാരിക്കാൻ ഇടയുണ്ടു്. അമ്മ, സഹോദരി, സഹധൎമ്മചാരണി ഇങ്ങനെ ഉള്ള സ്ഥാനങ്ങളിൽ പ്രകടമാകുന്ന സ്ത്രീത്വത്തേയും കവിഞ്ഞു പുരുഷനു് ഇന്നും സുഗ്രഹമല്ലാത്തതും ലോകവശ്യവും ആയ ഒരു പ്രകൃതി—അതു് സാക്ഷാൽ പ്രകൃതിയുടെ ഒരു പ്രതിഫലനമായിരിക്കാം—സ്ത്രീക്കു നൈസൎഗ്ഗികമായിട്ടുണ്ടു്. ഏതു ധീരോദാത്തനായ പുരുഷനും ഒരു സ്ത്രീക്കു വശംവദനാകുന്നു. ലോകം ആസകലം ഒരു സ്ത്രീക്കു വഴിപ്പെട്ടേക്കാം; ഒരു പുരുഷനു വഴിപ്പെടുന്ന കാൎയ്യം സംശയാധീനമാണു്. പരമ്പരാസിദ്ധമായ ഈ ലോകവശ്യതയ്ക്കു് ഒരു കാരണം സ്ത്രീയുടെ സൌന്ദൎയ്യമാണു്. ആ സൌന്ദൎയ്യം എന്താണെന്നു നിർ



ശ്രീ. മള്ളൂർ, ഭാര്യ, മാതുലൻ, ശ്വശുരൻ, ശ്വശ്രു (നടുവിൽ) ശ്രീ. കൊച്ചുണ്ണിപ്പണിക്കരും ഭാര്യയും മിസ്സിസ് മള്ളൂരിന്റെ സഹോദരൻ മി. & മിസിസ് അയ്യപ്പൻപിള്ള (പിറകിൽ) 1095-ൽ

വചിക്കാൻ സാധിക്കുകയില്ലെങ്കിലും അതിൻെറ സൌഷ്ടവം ആരോഗ്യത്തെ ആശ്രയിച്ചാണിരിക്കുന്നതെന്നു പറയാം. ചുരുക്കിപ്പറഞ്ഞാൽ സ്ത്രീകൾ അവരുടെ അഴകിനും ആരോഗ്യത്തിനും ഹാനികരമായ യാതൊന്നും ചെയ്യരുതെന്നാണ് ഞാൻ പറയുന്നതിൻെറ സാരം. പെൺകുട്ടികളുടെ ദിനചര്യാവിഷയത്തിൽ അമ്മമാരും ഉപാധ്യായനികളും ഇപ്പോഴത്തേതിൽ കൂടുതൽ ശ്രദ്ധിക്കണം. കൂടക്കൂടെ ഉണ്ടാകുന്ന പ്രസവം ആരോഗ്യത്തെ ഹനിക്കുന്നതാണ്. തള്ളയ്ക്കും കുട്ടിക്കും അതു ദോഷമാണ്. സന്താനങ്ങളെ രക്ഷിക്കാൻ ശേഷിയില്ലാത്തവർ പ്രസവിക്കയേ അരുത്. ഇങ്ങനെയുള്ള കാരണം പറഞ്ഞ് സന്താനനിയന്ത്രണം എന്നൊരു പ്രസ്ഥാനം നടപ്പിൽ വരുത്താൻ ചിലർ പ്രയത്നിച്ചുവരുന്നതായി അവരുടെ ഗ്രന്ഥങ്ങൾ മൂലവും ലേഖനങ്ങൾ മൂലവും പ്രസംഗങ്ങൾ മൂലവും വെളിവായിട്ടുണ്ട്. അഖില ഭാരതവനിതാസമ്മേളനക്കാർ കറാച്ചിയിൽ വച്ച് കഴിഞ്ഞകുറി ഈ പ്രസ്ഥാനത്തെ അനുകൂലിച്ച് ഒരു നിശ്ചയം പാസ്സാക്കിയിട്ടുമുണ്ട്. ഈ സംസ്ഥാനത്തുവച്ച് അടുത്ത ഡിസംബറിൽ കൂടാൻപോകുന്ന അവരുടെ സമ്മേളനത്തിൽ വീണ്ടും ആ നിശ്ചയം ഒരു വലിയ ഭൂരിപക്ഷത്തോടുകൂടി പാസാക്കി എന്നും വരാം. അഖിലഭാരതവനിതാസമ്മേളനത്തെ ഇങ്ങോട്ടു ക്ഷണിച്ചതും അതിൻെറ അടുത്ത സമ്മേളനം സംബന്ധിച്ചു യഥാശക്തി ധനസഹായം ചെയ്യുന്നതും ഞാനുംകൂടി ആണെങ്കിലും ഈ പ്രസ്ഥാനത്തെ അനുകൂലിക്കുവാൻ എനിക്കു സമ്മതമില്ല. ചില യുക്തികൾ അതിൻെറ പ്രചാരത്തിന് അനുയോജ്യമായി തോന്നിയേക്കാമെങ്കിലും ഇവിടെ വിസ്തരിക്കേണ്ടതല്ലാത്ത പല കാരണങ്ങളാലും അതിൻെറ പ്രയോഗം സ്ത്രീകളുടെ ആരോഗ്യത്തെ പാടെ ഹനിക്കുകയും അവക്കു പല രോഗങ്ങളും ഉണ്ടാക്കിവെക്കുകയും ചെയ്യും. എല്ലാ നൃകൾക്കും വ്യത്യസ്തങ്ങൾ ഉണ്ടല്ലോ. വല്ല പ്രത്യേക കാരണത്താലും പ്രസവങ്ങളുടെ അന്തരം ദീർഘിപ്പിക്കേണ്ടിവരുന്നു എങ്കിൽ അതു വളരെ ജാഗ്രതയോടുകൂടി ചെയ്യേണ്ടതാണ്. മററു പല കാര്യത്തിലും പരസ്പരം യോജിക്കാത്ത മഹാത്മാഗാന്ധി, മാർപാപ്പാ, ഹെർഹിററ്ലർ, മുസ്സോളിനി, സർ ഹാരിഹെയിക് (ഇൻഡ്യാഗവർമ്മെൻറുഹോംമെമ്പർ) മുതലായവരും പ്രശസ്തരായ ചില ഡാക്ടറന്മാരും ഈ കൃത്രിമോപായത്തെ മുക്തകണ്ഠം ആക്ഷേപിക്കുന്നു എന്നുള്ളതും നിങ്ങൾ ഓർമ്മിക്കണം. ആരോഗ്യം നശിച്ചിട്ടുള്ള നിങ്ങളുടെ ജീവിതം—രോഗബാധിതരായ—നിങ്ങളുടെആയുശ്ശേഷം കൊണ്ടെന്തുഫലം. എനിക്കിത്രയേ പറവാനുള്ളു."

ക്ഷേത്രപ്രവേശവിളംബരം സംബന്ധിച്ച് അമ്മമഹാറാണി തിരുമനസ്സിലെ സ്മാരകം ഉണ്ടാക്കുന്നതിനെപ്പററിയുള്ള പ്രമേയം 112 കുംഭം 20-ാംനു- ലാക്കാളേജിൽകൂടിയ വനിതാസമ്മേളനത്തിൽ അവതരിപ്പിച്ചതു് മിസിസ് മള്ളൂരാണ്. ഇന്നും പ്രസ്തുത മെമ്മോറിയൽ കമ്മിററിയുടെ അദ്ധ്യക്ഷയായിരിക്കുന്നതു് അവർ

തന്നെ. മഹിളാമന്ദിരം, വൈ. ഡബ്ളിയു. സി. ഏ. തുടങ്ങിയ സ്ഥാപനങ്ങൾക്കും അവർ യഥാകാലം സഹായങ്ങൾ ചെയ്തുകൊടുത്തിട്ടുണ്ട്! ശ്രീമതി പാറുക്കുട്ടിഅമ്മയുടെ പ്രസംഗങ്ങളുടേയും ലേഖനങ്ങളുടേയും ശൈലി സരസവും ഗതി ലളിതവുമാണ്. ഇവക്കു 10 കുട്ടികൾ ആണെന്നു പറഞ്ഞല്ലോ. ഇതിൽ 8-പേർ പെൺകുട്ടികളാണ്. മൂത്തകുട്ടി ശ്രീമതി പൊന്നമ്മയെ കൊച്ചി ചീഫ്കോർട്ടു വക്കീൽ മാംകായിൽ കൊച്ചുണ്ണിപ്പണിക്കർ ബി. ഏ. ബി. എൽ. അവർകളാണ് വിവാഹം കഴിച്ചിരിക്കുന്നതു്. അവക്കു ലീലാകുമാരി, ഗോപിനാഥൻ, രാധാകൃഷ്ണൻ, സരോജിനി, ശാന്തകുമാരി, ഭാരതി, ഗോവിന്ദൻകുട്ടി ഇങ്ങനെ 7 കുട്ടികൾ ഉണ്ടു്. രണ്ടാമത്തെ മകൾ ശ്രീ. തങ്കമ്മയെ മദ്രാസ് പ്രസിഡൻസികാളേജ് ഇംഗ്ലീഷ് പ്രൊഫസർ വി. കെ. അയ്യപ്പൻപിള്ള എം. ഏ. (ഓക്സൻ) അവർകളാണു വിവാഹം ചെയ്തിരിക്കുന്നതു്. അവക്കു മദനഗോപാലൻ, സുധാകരൻ, യമുനാഭായി, ഇന്ദുകുമാരി ഇങ്ങനെ നാലുമക്കൾ ഉണ്ടു്. മൂന്നാമത്തെ മകൾ ശ്രീ. രത്നമ്മയെ തിരുവനന്തപുരം സയൻസുകാളേജ് അ: പ്രൊഫസർ എസ്സ്. ശിവരാമപിള്ള എം. ഏ. അവർകളാണു വിവാഹംചെയ്തിരിക്കുന്നതു്. ഇവക്കു രാജഗോപാലൻ, വിജയലക്ഷ്മി, ബാലഗോപാലൻ, രമാദേവി ഇങ്ങനെ നാലുകുട്ടികൾ ഉണ്ടു്. നാലാമത്തെ മകൾ ശ്രീ: സരസമ്മയെ ഗവമ്മെൻറ ഇൻഡസ്ട്രീയൽ എക്സ്പെർട് ഡാക്ടർ പി. വി. നായർ ഡി. ഫിൽ (ഓക്സൻ) ആണു വിവാഹം ചെയ്തിരിക്കുന്നതു്. ഇവക്കു സുശീല, സുഷമ എന്നു രണ്ടു മക്കൾ ഉണ്ടു്. അഞ്ചാമത്തെ മകൾ ശ്രീ: രാജമ്മയെ മി: മള്ളൂരിൻെറ ഭാഗിനേയൻ അഡ്വോക്കെയിററ് ജി. രാമചന്ദ്രൻനായർ ബി. ഏ. എൽ. എൽ. ബി. അവർകളാണു വിവാഹം ചെയ്തിരിക്കുന്നതു്. ഇവക്കു ഗംഗ എന്നും നമ്മദ എന്നും രണ്ടു മക്കൾ ഉണ്ടു്. ആറാമത്തെയും ഏഴാമത്തെയും എട്ടാമത്തെയും പെൺകുട്ടികളായ ശ്രീ: കാവേരിഅമ്മ, മാലതിഅമ്മ, ശാരദാംബ ഇവർ സ്കൂളിൽ പഠിക്കുന്നതേയുള്ളു. ആൺകുട്ടികൾ രണ്ടുപേർ ഉള്ളതിൽ മൂത്ത ആൾ ശ്രീ: ഗോപാലകൃഷ്ണൻ ശ്രീ: തങ്കമ്മയുടെ നേരെ ഇളയതാണ്. ബാംഗ്ളൂരിൽമൂന്നുവർഷം (ഇലക്ട്രിക്) കോഴ്സ് തീർത്തു ശ്രീ: ഗോപാലകൃഷ്ണമേനോൻ മടങ്ങിവന്നിരിക്കുന്നു. രണ്ടാമത്തെ പുത്രൻ ശ്രീ: ഉണ്ണികൃഷ്ണൻ ശ്രീ: രാജമ്മയുടെ നേരെയിളയതാണ്. മദ്രാസ് പ്രസിഡൻസികാളേജിൽ നിന്നു ബി. എസ്സ് സി-ക്കു ഒന്നാംക്ലാസിൽ പാസായതിൻെറശേഷം ഉണ്ണികൃഷ്ണമേനോൻ ലണ്ടനിൽ സിററി & ഗിൽഡ്സ്കാളേജിൽ (Wireless) എൻജിനീയറിംഗിനു പഠിക്കാൻ തുടങ്ങിയിട്ടു് ഒരു വർഷം കഴിഞ്ഞിരിക്കുന്നു. വിവാഹിതകളായ പെൺകുട്ടികൾ മെട്രിക്കുലേഷൻ പാസ്സായിട്ടുള്ളവരും അതുവരെ പഠിച്ചിട്ടുള്ളവരും ആണ്. എല്ലാ കുട്ടികളും സുരക്ഷിതവും സുശിക്ഷിതവും ആയ മാർഗ്ഗത്തിൽ വളന്നവരാണ്. ജാമാതാക്കളിൽ രണ്ടുപേർ, പുത്രന്മാർ രണ്ടുപേർ ഇങ്ങനെ നാലുപേരെ ഇംഗ്ലണ്ടിൽ അയച്ചു് ഉന്നതവിദ്യാഭ്യാസം ചെയ്യിക്കുന്ന വിഷയത്തിൽ ശ്രേ

യോഭിലാഷിയായ മി: മള്ളൂർ പ്രദർശിപ്പിച്ചിട്ടുള്ള അഭിന്നമായ പ്രസന്നത അവിസ്മരണീയമാണ്.

തന്റെ പ്രാണപ്രേയസിയോട് അളവററ ബഹുമാനമാണ് മി: മള്ളൂരിനുള്ളതെന്ന്, പ്രഥമശ്രവണത്തിൽ തുച്ഛമെന്ന തോന്നുന്ന ഒരു ഉദാഹരണംകൊണ്ടു ബോധപ്പെടുത്താം. ബി. എൽ. പരീക്ഷ പാസായി വക്കീലായതോടുകൂടി മി: മള്ളൂരിന്ന സിഗററിൽ വലിയ ഭ്രമമായി. എന്നാൽ 1081-ൽ അദ്ദേഹത്തിന്റെ വിവാഹം കഴിഞ്ഞു രണ്ടോ മൂന്നോ മാസംകൂടിയേ ഈ ഭ്രമത്തിന്ന നിലനില്ക്കാൻ കഴിഞ്ഞുള്ളു. തന്റെ സഹധർമ്മചാരിണിക്കു രുചിക്കാത്ത ഈ ദുർവ്വാസന അവരോടു ചെയ്ത പ്രതിജ്ഞ അനുസരിച്ച് അന്നു നിർത്തിയതു് ഇന്നും അദ്ദേഹം തുടൎന്നിട്ടില്ല. മദ്യം സേവിയ്ക്കുക, പൊടിവലിക്കുക എന്നുവേണ്ട വെററില മുറുക്കുകപോലും ശീലിച്ചിട്ടില്ലാത്ത മി: മള്ളൂരിന്റെ ദിനചൎയ്യ ശുദ്ധവും ക്രമീകൃതവും ആയിരിക്കുന്ന വിഷയത്തിൽ ആയുഷ്മതി പാറുക്കുട്ടിഅമ്മ അതീവ ശ്രദ്ധാലുവായിരിക്കുന്നതുകൊണ്ടാണ് അദ്ദേഹം അദ്യാപി അരോഗദൃഢഗാത്രനായി അന്യൂന ചൈതന്യവാനായി ഊർജ്ജിതാശയനായി കാണപ്പെടുന്നതു്.

## ഷഷ്ടിപൂൎത്തി.

ശ്രീമതി പാറുക്കുട്ടിഅമ്മയുടെയും കുട്ടികളുടെയും നിർബന്ധംകൊണ്ടാണ് ഷഷ്ടിപൂൎത്തി അടിയന്തിരം സാമാന്യമായിട്ടെങ്കിലും ആഘോഷിക്കാൻ മി: മള്ളൂർ സമ്മതിച്ചതു്. ആൎഭാടങ്ങളിലും ആഡംബരങ്ങളിലും ലേശംപോലും ഇളക്കമില്ലാത്തഒരു മനോഭാവമാണ് അദ്ദേഹത്തിനുള്ളതു്. അതുകൊണ്ടു് വളരെ സങ്കോചത്തോടുകൂടിയാണ് ഈ ചടങ്ങിൽ അദ്ദേഹം പങ്കുകൊണ്ടതെന്നുള്ളതിന്ന സംശയമില്ല.

ഈ അടിയന്തിരം സംബന്ധിച്ച സകല ചുമതലകളും ഭാൎയ്യയും മക്കളും ജാമാതാക്കളും കൂടെയാണു നിൎവ്വഹിച്ചതു്. മാതൃകയ്ക്കായി ക്ഷണക്കത്തുകൾ ചുവടെചേൎക്കുന്നു. നാട്ടിലുള്ള ഒരു ക്ഷണത്തിന്ന് അവർ ഒരുമ്പെട്ടില്ല. എന്നിട്ടുതന്നെയും മലബാർ, മദ്രാസ്, മൈസൂർ എന്നീ സ്ഥലങ്ങളിൽനിന്ന് മി: മള്ളൂരിന്റെ അസംഖ്യം സുഹൃത്തുക്കൾ, ശിഷ്യന്മാർ, അദ്ദേഹത്തെപ്പററി കേട്ടറിവുമാത്രമുള്ള ചിലർപോലും മംഗളാശംസകളും പാരിതോഷികങ്ങളും യഥാകാലം എത്തിച്ചുകൊടുക്കുകയുണ്ടായി. തിരുവിതാംകൂറിലെ കഥ പറയുകയാണെങ്കിൽ ഉത്തരവാദിത്വഭരണത്തിനുവേണ്ടി ഇവിടെയുള്ള ജനങ്ങളും പത്രങ്ങളും പല തട്ടുകളിലായി നിന്ന് അന്യോന്യം കലഹിച്ചു് അന്തരീക്ഷം പ്രക്ഷുബ്ധമായിരിക്കുന്ന ഈ ഘട്ടത്തിൽ അവർ എല്ലാവരും പരിപൂർണ്ണമായി യോജിച്ചു് ഒരു അഭിപ്രായം രേഖപ്പെടുത്തിയതു് മി: മള്ളൂരിന്റെ ഗുണഗണങ്ങൾ വർണ്ണിക്കുന്ന വിഷയത്തിലാണെന്നു മലയാളരാജ്യം, ഭാരതപത്രിക, മലയാളമനോരമ, മലയാളി മുതലായ പത്രങ്ങളുടെ മുഖപ്രസംഗങ്ങൾ വായിക്കുമ്പോൾ പ്രത്യക്ഷമാകും.

സ്ത്രീജനങ്ങൾക്കു പെൺകുട്ടികൾ 8 പേരും, പുരുഷന്മാക്ക് ആൺകുട്ടികൾ രണ്ടുപേരും പ്രത്യേകം പ്രത്യേകമായിട്ടാണു ക്ഷണക്കത്തുകൾ അയച്ചതു്.

പാവ്വതിവിലാസം,
തിരുവനന്തപുരം,
1113-മേടം 18

മാന്യേ,

ഞങ്ങളുടെ പ്രിയപിതാവു ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ച അടിയന്തിരം ഈ മാസം 29-ാംനു- വ്യാഴാഴ്ച ആകയാൽ അന്നു കാലത്തു പത്തുമണിക്കു ഭക്ഷണത്തിനു താങ്കൾകൂടി ഇവിടെ വന്നു ചേരണമെന്നു് അപേക്ഷിക്കുന്നു.

എന്നു വിനയപൂർവ്വം

എ. ജി. പൊന്നമ്മ — എ. ജി. രാജമ്മ
എ. ജി. താകമ്മ — എ. ജി. കാവേരിഅമ്മ
എ. ജി. രത്നമ്മ — എ. ജി. മാലതിഅമ്മ
എ. ജി. സരസമ്മ — എ. ജി. ശാരദഅമ്മ

ഉപചാരപൂർവ്വം

ശ്രീമതി എ. പാറുക്കുട്ടിഅമ്മ.
(മിസിസ് മള്ളൂർ)

---

പാവ്വതിവിലാസം,
തിരുവനന്തപുരം,
1113-മേടം 18.

മാന്യരെ,

ഞങ്ങളുടെ പ്രിയപിതാവു ശ്രീമാൻ മള്ളൂർഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ച അടിയന്തിരം ഈ മാസം 29-ാംനു- വ്യാഴാഴ്ച ആകയാൽ അന്നു കാലത്തു പത്തുമണിക്കു ഭക്ഷണത്തിനു താങ്കൾകൂടി ഇവിടെ വന്നു ചേരണമെന്നു് അപേക്ഷിക്കുന്നു.

എന്നു വിനയപൂർവ്വം
എ. ജി. ഗോപാലകൃഷ്ണൻ.
എ. ജി. ഉണ്ണികൃഷ്ണൻ

ഉപചാരപൂർവ്വം

ശ്രീമാന്മാർ,

എം. കെ. കൊച്ചുണ്ണിപ്പണിക്കർ ബി. ഏ., ബി. എൽ.
വി. കെ. അയ്യപ്പൻപിള്ള എം. എ. (ഓക്സൻ)
എസ്. ശിവരാമപിള്ള എം. എ.
ഡാക്ടർ പി. വി. നായർ എം. എസ്. സി., ഡി. ഫിൽ. (ഓക്സൻ)
മള്ളൂർ ജി. രാമചന്ദ്രൻനായർ ബി. എ., എൽ. എൽ. ബി.

ഷഷ്ടിപൂർത്തിദിനത്തിൽ സായംകാലം സായിപ്പന്മാർക്കും രാവിലെ സദ്യയിൽ ചേരാൻ സാധിക്കാതിരുന്നവർക്കുംവേണ്ടി ഒരു ഹൃദ്യമായ സല്ക്കാരംകൂടി ഏർപ്പാടു ചെയ്തിരുന്നു. അതിന്റെ ക്ഷണനക്കത്താണു ചുവടെ ചേർക്കുന്നത്.

**Messrs. G. Gopalakrishnan & G. Unnikrishnan**

*request the pleasure of the company of* .

................................................................................

*at the Reception to be held at Parvathy Vilas, Vazhuthacaud*

*at 6 p. m. on Thursday, the* 29th Medom 1113. / 12th May 1938.

*in connection with the Shastiabdapurthi of their father*

*Mr. Malloor Govinda Pillai.*

---

*With the best Compliments of:-*

Mr. M. K. Kochunni Panicker B. A. B. L.
Mr. V. K. Ayappan Pillai, M. A. (Oxon)
Mr. S. Sivarama Pillai, M. A.
Dr. P. V. Nair, M. Sc., D. Phil. (Oxon)
Mr. M. G. Ramachandran Nair, B. A. LL. B.

---

മതാനുഷ്ഠാനങ്ങളിൽ സ്വതേ നിർബന്ധമുള്ള മി: പിള്ള പത്നീസമേതനായി ഷഷ്ടിപൂർത്തിപ്രഭാതത്തിൽ നഗരത്തിലുള്ള എല്ലാ പ്രധാന ക്ഷേത്രങ്ങളിലും ആരാധനകഴിച്ചു പാർവ്വതിവിലാസത്തു് എത്തിയപ്പോൾ അദ്ദേഹത്തെ എതിരേറ്റു് അനുമോദനം ചെയ്യുന്നതിനു നാനാജാതിമതസ്ഥർ ഉൾക്കൊണ്ടു ഒരു വലിയ ജനക്കൂട്ടം അക്ഷമരായി അവിടെ കൂടിയിരുന്നു. ആനന്ദപുളകംപൂണ്ടു ഗൽഗദാക്ഷരനായി മി: മള്ളൂർ അവരിൽ ഓരോരുത്തരേയും സമീപിച്ചു വിനയമധുരങ്ങളായ വാക്കുകളാൽ ഉപചാരം ചെയ്തു. തന്റെ പൗത്രികൾ—എട്ടുപത്തു ചെറിയ പെൺകുട്ടികൾ—സല്ക്കാരപ്പന്തലിൽ നിരന്നുനിന്നു "അപ്പൂപ്പനെ"പ്പറ്റി ഒരു പാട്ടുപാടിയപ്പോൾ മി: മള്ളൂർ വിവശനായി സന്തോഷാശ്രുക്കൾ പൊഴിച്ചു. അതിപ്രകാരമായിരുന്നു:—

"ചിത്തിരമാസത്തിൽ ചിത്തിരതാരത്തിൽ
ചിത്തം കുളിർപ്പിക്കും ചിത്രഭാനു
ചിത്രാരുണാംശുവാം മൂടുപടം നീക്കി
പൃത്ഥ്വിക്കു നൽകുമിസ്സുപ്രഭാതം
വന്ദിപ്പിനെല്ലാരും വന്ദിപ്പിനെല്ലാരും
നന്ദിയോടേവരും വന്ദിക്കുവിൻ

ഇന്നല്ലൊ നമ്മുടെയപ്പൂപ്പൻ തന്നുടെ
നന്നായ ഷഷ്ട്യബ്ദപൂൎത്തിമഹം
പാൎവ്വതിമന്ദിരെ ആനന്ദസാഗരെ
ആമഗ്നനായിമഥിച്ചെടുത്ത
പീയൂഷമാണല്ലൊ ഞങ്ങളിക്കാണുന്ന
പ്രേമഹിമാംശുസംപൂൎണ്ണനായി
നിത്യമായ്ശോഭിക്കുമിദ്ദിശിതാനല്ലോ
സത്യമാം സൌഭാഗ്യ സ്വൎഗ്ഗരാജ്യം
ഞങ്ങൾക്കു വന്ദിപ്പാൻ ലോകേശൻ നൽകിയ
മംഗളദേവനാം ദിവ്യമൂൎത്തി
ശ്രീമാനാമപ്പൂപ്പനാരോഗ്യമായുസ്സു
മീശനരുളട്ടെ ദീൎഘകാലം
ഞങ്ങളെ സ്നേഹിച്ചും ഞങ്ങളായ്ക്രീഡിച്ചും
ഞങ്ങൾക്ക് സൽക്കഥ ചൊല്ലിത്തന്നും
ദ്വാരകയിൽ പുത്രപൌത്രാദികളൊത്തു്
താരാൎമകൻ കാന്തനെന്നവണ്ണം
ആനന്ദമേകിയുമാനന്ദം തേടിയും
സാന്ദ്രമാമാനന്ദമൂൎത്തിയായും
ഇക്കാണുമെല്ലാററിൻമൂലമാം ദൈവത്തെ
എന്നാളുമോൎക്കണമെന്ന തത്വം
ഞങ്ങൾക്കുപദേശം നൽകും ഗുരുവായും
മംഗളസൌഭാഗ്യദീപമായും
വൎത്തിക്കുമപ്പൂപ്പനാരോഗ്യമായുസ്സും
ദീൎഘമായ് നൽകണേ പത്മനാഭാ."

---

ഈ ഗാനം ഉദ്ധരിച്ചതു് സാഹിത്യഭംഗിയേക്കാൾ അതിൽ സൎവ്വത്ര വ്യാപിച്ചിരിക്കുന്ന നിൎമ്മലപ്രേമത്തിൻെറ ഒരു ഛായ കാണിക്കുവാൻ വേണ്ടി മാത്രമാണു്. അതു രചിച്ച ആൾ മി. മള്ളൂരിൻെറ സ്വന്തമാണു്. ഇതിനുശേഷം വിദ്വാൻ, വാരണാട്ടു കെ. പി. ശാസ്ത്രി അവൎകൾ ഷഷ്ടിപൂൎത്തിനവകം എന്ന അദ്ദേഹത്തിൻെറ മനോഹരപദ്യം ശ്രുതിമധുരമായി ചൊല്ലി സമൎപ്പിച്ചു.

## മംഗളപത്രങ്ങൾ

---

പ്രഭാതം മുതൽ കമ്പികളും കത്തുകളും മംഗളപത്രങ്ങളും തുടരെത്തുടരെ വന്നുകൊണ്ടിരുന്നു. കോട്ടയം താലൂക്ക് നായർസമാജത്തിൻെറ വക മംഗളപത്രം ഡാ

ക്ടർ കെ. രാമകൃഷ്ണപിള്ള എം. ബി. ബി. എസ്സും, വീരകേരളജിംഖാനായുടെ മംഗളപത്രം ബ്രഹ്മശ്രീ ഈശ്വരൻ നമ്പൂതിരി ബി. ഏ-യും, തിരുവനന്തപുരം ടൌൺ സഹോദരസമാജത്തിന്റേതു ശ്രീമാൻ എൻ. പി. ചെല്ലപ്പൻനായർ ബി. ഏ. ബി. എൽ-ഉം, ആററങ്ങൽ മള്ളൂർവിലാസംഗ്രന്ഥശാലയുടേതു വക്കീൽ മി. സി. വി. രാമൻപിള്ളയും, തിരുവനന്തപുരം മള്ളൂർവിജയം വായനശാലയുടേതു് ശ്രീ. സ്. ആർ. വേലുപ്പിള്ളയും, അമ്പലപ്പുഴ പൌരന്മാരുടെ വക മംഗളപത്രം ശ്രീ. ശങ്കരനാരായണപ്പണിക്കരും, ബ്രാഹ്മണസമുദായത്തിന്റേതു് ബ്രഹ്മശ്രീ ടി. വി. കൃഷ്ണയ്യർ വായിച്ചു് ഉദാരശിരോമണി റാവുസാഹിബ്ബ് ടി. പത്മനാഭറാവു അവർകളും മി. മള്ളൂരിന്നു് സമർപ്പിക്കുകയും അദ്ദേഹം ഇവയ്ക്കെല്ലാം അനുരൂപമായ മറുപടി പറയുകയും ചെയ്തു. സായംകാലത്തെ സൽക്കാരത്തിനുശേഷം തിരുവനന്തപുരം മുസ്ലീമിങ്ങളുടെ പ്രതിനിധികളായി മി: അബ്ദുല്ലാ ഇബ്രാഹിംസേട്ടു് മുതൽപേർ മള്ളൂരിന്നു് മംഗളാശംസകം ചെയ്കയും വിലയേറിയ പാരിതോഷികങ്ങൾ നൾകുകയും ചെയ്തു. അതുപോലെതന്നെ തിരുവനന്തപുരം ടെന്നീസ് ക്ലബ്ബ് പ്രതിനിധികൾ മെസ്സേഴ്സ് ടി. പി. കൃഷ്ണൻനായർ ബി. ഏ. ബി. എൽ., വി. മാധവൻനായർ ബി. ഏ ബി. എൽ., മുതലായവരും ഹിന്ദുവനിതാസംഘം പ്രതിനിധികളായ ശ്രീമതി ഈശ്വരിഅമ്മ എം. ഏ. എൽ. ടി., ബി. ആനന്ദവല്ലി അമ്മ എം. ഏ. മുതലായവരും മി. മള്ളൂരിന്നും മിസിസ് മള്ളൂരിന്നും പുഷ്പഹാരങ്ങൾ അർപ്പിച്ചു ധന്യവാദം ചെയ്ത കാഴ്ച ഹൃദയാവർജ്ജകമായിരുന്നു.

## സ്മാരകങ്ങൾ

മി: മള്ളൂരിന്റെ നാമസ്മാരകങ്ങളായി ഗ്രന്ഥശാലകൾ, വിദ്യാലയങ്ങൾ, മുദ്രാലയങ്ങൾ, ഗ്രാമങ്ങൾ, നടനസംഘങ്ങൾ, വൈദ്യശാലകൾ ഇങ്ങനെ പലതും ഉള്ളതിനുപുറമേ അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി തിരുവനന്തപുരത്തു് മണക്കാട്ടു് ഒരു ജിംഖാനാ അവിടെയുള്ള യുവജനങ്ങൾ സമാരംഭിച്ചു് ഊർജ്ജിതമായി നടത്തിവരുന്നു. മനസ്സിനും ശരീരത്തിനും യാതൊരു കോട്ടവും തട്ടാതെ അദ്ദേഹം ധർമ്മാനുഷ്ഠാനനിരതനായി കഴിയുന്നു. ഷഷ്ടിപൂർത്തിക്കു് നാലുദിവസത്തിനു മുമ്പു് എടുത്ത ഫോട്ടോ ആണു് അടുത്ത ഷീററിൽകാണുന്നതു്. ഈശ്വരൻ അദ്ദേഹത്തെയും കുടുംബത്തെയും അനുഗ്രഹിക്കട്ടെ !

തിരുവനന്തപുരം
113 കക്കടകം 30:

എം. കൊച്ചുണ്ണിപ്പണിക്കർ,
പ്രസാധകൻ,



മള്ളൂർ കുടുംബം, 1115-ൽ

# പത്രങ്ങൾ പറയുന്നത്.

## ‘ശ്രീചിത്രയുഗം’

1113 മേടം 24-ാംനു- ശനിയാഴ്ച.

—൧—

(മുഖപ്രസംഗം)

### എങ്ങനെ വിശ്വസിക്കും ?

—

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക് അറുപതുവയസ്സ് ഈ മാസം ഇരുപത്തൊൻപതാം തീയതി വ്യാഴാഴ്ച പൂർത്തിയാകുന്നുപോൽ! ഇതെങ്ങനെയാണു വിശ്വസിക്കുക. അദ്ദേഹത്തിന്റെ ധർമ്മപത്നിയും പ്രിയസന്താനങ്ങളും അദ്ദേഹത്തിന്റെ അറിവോടും സമ്മതത്തോടുംകൂടി പറയുകമാത്രമല്ല രേഖപ്പെടുത്തുകകൂടി ചെയ്തിരിക്കുന്ന സ്ഥിതിക്ക് എങ്ങനെയാണ് അവിശ്വസിക്കുക ? യുവജനസാധാരണമായ ഉന്മേഷത്തോടും സാമർത്ഥ്യത്തോടുംകൂടി, പുത്തൻകച്ചേരി മൈതാനത്തുവച്ചു നടന്ന ഓട്ടപ്പന്തയത്തിൽ ചേർന്നു മി. മള്ളൂർ മത്സരിച്ചിട്ട് ഒരു കൊല്ലംപോലും തികഞ്ഞിട്ടില്ല. അൻപത്തഞ്ചുവയസ്സു തികയുകയാൽ പ്രവൃത്തിരംഗത്തുനിന്നു പിന്മാറി ഒരു പ്രത്യേകരീതിയിലും വേഷത്തിലും ജീവിക്കുന്ന പെൻഷൻഡ് ഉദ്യോഗസ്ഥന്മാരുടെ കൂട്ടത്തിൽ അദ്ദേഹത്തിനെ കണികാണാൻപോലുമില്ല. ശിശുക്കളുടെ വിനോദങ്ങളിലും യുവാക്കന്മാരുടെ കായിക മത്സരാദികളിലും വാദപ്രതിവാദങ്ങളിലും മിസ്റ്റർ മള്ളൂർ സോത്സാഹം പങ്കുകൊള്ളുന്നു. പക്ഷെ, പരിപക്വബുദ്ധികളായ പ്രമാണികൾ സാമുദായികവിഷയങ്ങളേയോ, രാഷ്ട്രീയകാര്യങ്ങളേയോ, ഭാഷാപോഷണമാർഗ്ഗങ്ങളേയോ കുറിച്ചു പര്യാലോചന നടത്തുമ്പോഴും അദ്ദേഹം ഒരു പ്രധാന ചുമതലക്കാരനാണ്. സംഗീതസദസ്സിലും സാഹിത്യസമ്മേളനത്തിലും, സാമുദായികയോഗത്തിലും രാഷ്ട്രീയസംഘത്തിലും എല്ലാം മിസ്റ്റർ മള്ളൂർ ആദ്യവസാനക്കാരനാണ്. അദ്ദേഹം ഇല്ലെങ്കിൽ എന്തോ ഒരു പോരായ്മ എല്ലാവർക്കും അനുഭവപ്പെടുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം സകല കാര്യങ്ങൾക്കും അത്ര അനുപേക്ഷണീയമാണ്; എല്ലാററിലും പങ്കുകൊള്ളത്തക്കവണ്ണം അദ്ദേഹത്തിന്റെ ഉത്സാഹശക്തി അത്ര സുദൃഢമാണ്.

താൻ കയ്യേൽക്കുന്ന ഏതു ചുമതലയും നിരാക്ഷേപം നിർവ്വഹിക്കണമെന്ന് മിസ്റ്റർ മള്ളൂരിനു നിർബന്ധമുണ്ട്. അതിനുവേണ്ട ബുദ്ധിശക്തിയും കർമ്മകുശലതയും ഈശ്വരാനുഗ്രഹവും അദ്ദേഹത്തിനുണ്ട്. പരാജയമോ തജ്ജന്യമായ നിരാശയോ ജീവിതത്തിൽ അദ്ദേഹം അനുഭവിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഇതിലധികം മിസ്റ്റർ മള്ളൂരിന്റെ യോഗ്യതയ്ക്കും യോഗത്തിനും എന്തൊരു തെളിവു വേണം ?

അതിരാവിലെ പാർത്ഥിവിലാസത്തിൽചെന്ന് ശ്രീമാൻ മള്ളൂർ അദ്ദേഹത്തിന്റെ പ്രിയസന്താനങ്ങളുടെ ക്രീഡകളിൽ പങ്കുകൊള്ളുന്നതു കണ്ടാൽ അദ്ദേഹത്തിന്റെ ശിശുപ്രായം മാറിയിട്ടില്ലെന്നു തോന്നിപ്പോകും. അല്പം കഴിഞ്ഞു വക്കീലാപ്പീസിൽ ചെന്നാൽ കക്ഷികൾക്കുവേണ്ടി സ്വജീവൻപോലും ഉപേക്ഷിക്കാൻ തയാറായ ഒരു വക്കീലായി അദ്ദേഹത്തിനെ കാണാം. അപ്പോൾ, അന്നു വിചാരണയ്ക്കുവെച്ചിട്ടുള്ള കേസുകളെപ്പററി അല്ലാതെ യാതൊരു ചിന്തയുമില്ല. സംഗീതത്തേയോ സാഹിത്യത്തേയോ മററു ലൗകികകാര്യങ്ങളേയോ കുറിച്ചു സംഭാഷണം ചെയ്യാൻ ആരെങ്കിലും ആ സന്ദർഭത്തിൽ ചെല്ലുന്നത് അദ്ദേഹത്തിനു ഇഷ്ടമല്ലെന്ന് ഇതെഴുതുന്ന ആൾക്ക് പല സന്ദർഭങ്ങളിലും ബോദ്ധ്യമായിട്ടുണ്ട്. നാട്ടുകാര്യങ്ങളോ വീട്ടുകാര്യങ്ങളോ അന്വേഷിക്കാത്ത ഒരു മൊരടൻവക്കീലായിമാത്രമേ ആ സന്ദർഭത്തിൽ മിസ്റ്റർ മള്ളൂരിനെ നമുക്കു

കാണാൻ കഴിയും. കോടതിയിൽ ചെന്നാൽ, നിയമശാസ്ത്രമർമ്മജ്ഞനും സരസവാഗ്മിയും അതിബുദ്ധിമാനും ആയ ഒരു അഭിഭാഷകനെന്ന് ആർക്കും ബോധ്യമാകത്തക്കവണ്ണം കോടതിസമക്ഷം വാദിക്കുന്നതു കേൾക്കാം. കോടതിയിൽ നിന്നിറങ്ങിയാലോ? ചിലപ്പോൾ പ്രതിഭാ സമ്പന്നനായ ഒരു സാഹിത്യമർമ്മജ്ഞനെന്ന നിലയിലും ചിലപ്പോൾ സംസ്കൃതമതിയായ ഒരു സമുദായ നേതാവെന്ന നിലയിലും വേറെ ചിലപ്പോൾ ശാസ്ത്രീയവിഷയങ്ങളിൽ അഗാധപാണ്ഡിത്യമുള്ള ഒരു ശാസ്ത്രജ്ഞനെന്ന നിലയിലും ആരെയും വശീകരിക്കത്തക്ക വാഗ്വിലാസത്തോടു കൂടി പ്രസംഗിക്കുന്നതു കേൾക്കാം. യൂണിയൻ ക്ലബ്ബിൽ ചെന്നാൽ സമർത്ഥനായ ഒരു ടെന്നീസ് കളിക്കാരനായി കാണാം. സംഗീതസദസ്സുകളിലും നൃത്തരംഗങ്ങളിലും സിനിമാശാലകളിലും അതാതിൽ നല്ല വൈദഗ്ധ്യമുള്ള ഒരാളായി രസിച്ചുകൊണ്ടിരിക്കുന്നതു് പലപ്പോഴും കാണാം. ചുരുക്കത്തിൽ സമർത്ഥനായ ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനെപ്പോലെ പല വേഷങ്ങളിലും പല രംഗങ്ങളിലും അദ്ദേഹത്തിനെ കാണാൻ കഴിയും. അവിടെല്ലാം അദ്ദേഹം അഭിവന്ദ്യനായ ഒരു പ്രമാണിയുമാണ്. അതാണ് അദ്ദേഹത്തിൻെറ ഭാഗ്യം. നമ്മുടെ നാട്ടിൽ സമുദായനേതാക്കന്മാരുണ്ട്. നാട്യകലാവിദഗ്ധന്മാരുണ്ട് സംഗീതകുശലന്മാരുണ്ട്, സരസവാഗ്മികളുണ്ട്. എന്നാൽ ഇതെല്ലാം കൂടിയായ ഒരാളെ കാണണമെങ്കിൽ ശ്രീമാൻ മള്ളൂരിനെത്തന്നെ നോക്കണം.

ശ്രീമാൻ മള്ളൂർ ഒരു ലുബ്ധനാണെന്ന് ചിലരെല്ലാം പറയാറുണ്ട്. ഒരു ധൂർത്തനല്ലെന്നുള്ള അർത്ഥത്തിൽ ഈ പദം പ്രയോഗിക്കുകയാണെങ്കിൽ അതു് ശരിതന്നെയാണ്. തൻെറ ആവശ്യങ്ങൾക്കോ, ന്യായമായ പൊതുക്കാര്യങ്ങൾക്കോ പണം ചെലവാക്കുന്നതിൽ അദ്ദേഹം അശേഷം ലുബ്ധനല്ല. പല പൊതുക്കാര്യങ്ങൾക്കും അതാതിൻെറ ഗൗരവം അനുസരിച്ച് അദ്ദേഹം സംഭാവന ചെയ്തിട്ടുണ്ട്; ചെയ്യുന്നുമുണ്ട്. പല സാധുക്കളേയും അദ്ദേഹം സഹായിച്ചിട്ടുണ്ട്; സഹായിക്കുന്നുമുണ്ട്. ലിസ്ററിൽ ആയിരം എഴുതുക, കയ്യിൽ ഒററക്കാശുപോലും കൊടുക്കാതിരിക്കുക എന്ന പതിവ് അദ്ദേഹത്തിനില്ല. ലോകത്തുള്ള പത്രങ്ങളെല്ലാം വരുത്തി വായിച്ചിട്ട് ഒററക്കാശു വരിസംഖ്യ കൊടുക്കാതിരിക്കുന്ന പതിവും മി. മള്ളൂരിനില്ല. ഏതെങ്കിലും ഒരു കാര്യത്തിൽ അദ്ദേഹത്തിനെക്കൊണ്ട് ഒരു വാഗ്ദാനം ചെയ്യിക്കാൻ അത്ര എളുപ്പമല്ല. പക്ഷേ വാഗ്ദാനം ചെയ്താൽ അദ്ദേഹം അതിൽ നിന്ന് പിന്മാറുകയുമില്ല. ചുരുക്കത്തിൽ രാജ്യത്തിനും സമുദായത്തിനും അഭിഭാഷകസംഘത്തിനും എല്ലാം അദ്ദേഹം ഒരു അഭിമാനസ്തംഭമാണ്.

ഇങ്ങനെ, യോഗവും യോഗ്യതയും തികഞ്ഞ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ സൌഭാഗ്യജീവിതത്തിൻെറ അറുപതാമത്തെ വാർഷികാഘോഷമാണ് വ്യാഴാഴ്ച നടക്കുന്നത്. എന്നുവച്ചാൽ വാർദ്ധക്യത്തിലേയ്ക്ക് അദ്ദേഹം പ്രവേശിച്ചതായി ആരും അർത്ഥമാക്കരുത്. എന്തെന്നാൽ ആ അവസ്ഥ അദ്ദേഹത്തിനുണ്ടാകുക സാദ്ധ്യമല്ല. വൈദ്യുതദീപം പ്രകാശിക്കുമ്പോൾ അന്ധകാരത്തിന് സ്ഥാനമെവിടെ? ഉൽസാഹം മൂർത്തീകരിച്ചിരിക്കുന്ന അദ്ദേഹത്തിനെ വാർദ്ധക്യം ബാധിക്കുന്നതെങ്ങനെ?

അദ്ദേഹം എന്നും അരോഗിയായിരിക്കും, യുവാവായിരിക്കും. അതിന് ജഗദീശ്വരൻ അദ്ദേഹത്തിനെ അനുഗ്രഹിക്കട്ടെ! അരോഗദൃഢഗാത്രനായി സർവൈശ്വര്യസംപൂർണ്ണനായി സ്വപുത്ര പൌത്ര പ്രപൌത്രാദികളുടെ ലീലാവിലാസങ്ങൾ കണ്ട് ഒരു പത്തു കൊല്ലം കൂടിയെങ്കിലും ജീവിക്കുവാനുള്ള ഭാഗ്യം അദ്ദേഹത്തിന് കൈവരട്ടെ! ഇതാണ് അദ്ദേഹവുമായി അടുത്തു പെരുമാറാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ള അസ്മാദൃശന്മാരായ അനേകം പേരുടെ ഏകകണ്ഠമായ പ്രാർത്ഥന.

---



ശ്രീ. തങ്കമ്മ, സുധാകരൻ, അയ്യപ്പൻപിള്ള

**The Madras Mail,**

**Saturday, May 14, 1938.**

# Nayar Leader Honoured

*Addresses Presented to:-*

**Mr. MALLOOR GOVINDA PILLAI.**

TRIVANDRUM, MAY 12

His Highness the Maharaja of Travancore and Her Highness the Maharani yesterday granted audience to Mr. Malloor K. Govinda Pillai, a distinguished lawyer and Public worker of the State, in connection with his Shashtipurthi (60th birth day). His Highness also presented him with a purse.

The religious ceremonies connected with the Shashtipurthi took place this morning, with kumbabhishekam (pouring of holy waters on the head by a priest) after a puja in the temple. Presents were given to priests and religious scholars. On his return from the temple to his residence Mr. Govinda Pillai was received in an artistically decorated pandal in front of his residence, Parvati Vilas, by his relations and friends before a large gathering.

## ADRESSES PRESENTED

Addresses were presented by various public bodies, including the Malloor Vilasam Reading room and Library (Attingal) the Veera Kerala Gymkhana (of which Mr. Govinda Pillai is president), the Sahodara Samaj and the Kottayam Taluq Nayar Samaj. The addresses paid high tributes to the service rendered to the people and the State in various directions by Mr. Govinda Pillai.

Mr. Govinda Pillai suitably replied to the feliciations.

After some music by famous bhagavathars and an Ottam Thullal (dance recital) a feast was given, the guests numbering over 1,000. Later many poor people were fed and presented with clothing.

In the evening another reception was held, and officials and representatives of all classes from different districts in the State and outside were present. The entertainment closed with a Kathakali (dance drama) in which some of the best actors in Kerala took part.

Mr. Govinda Pillai is one of the leaders of the Nayar community and to do honour to him, meetings have been held by the community in different centres.

## 'മലയാളരാജ്യം'

1113 മേടം 29-ാംനു- വ്യാഴാഴ്ച.

—o—

(മുഖപ്രസംഗം)

### ശ്രീ മള്ളൂർ

ഇന്നു തിരുവിതാംകൂർകാർക്കു് അഭിമാനോത്തേജകമായ ഒരു സുദിനമാണു്. എത്രയെത്രയോ പ്രവൃത്തിമണ്ഡലങ്ങളിൽ അനുകരണീയമായ സാമർത്ഥ്യവിശേഷത്തോടുകൂടി, എന്നാൽ അനുകരണം സാദ്ധ്യമല്ലാത്തവിധത്തിൽ അത്യുച്ചകോടിയിൽ പ്രശോഭിക്കുന്ന ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിമഹം ഇന്നാണു്. ദണ്ഡനീതിസാമ്രാജ്യത്തിലെ അഭിഭാഷകാഗ്രേസരന്മാരിൽ ലോകത്തു യാതൊരാൾക്കും ദ്വിതീയനല്ലാത്ത ഇദ്ദേഹം തിരുവിതാംകൂറിന്റെ അഭിമാനഭാജനമായി പ്രശോഭിക്കുന്നു. ഈ മംഗളസുദിനത്തിൽ ഇദ്ദേഹത്തിനു ഞങ്ങൾ സർവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

പരിതസ്ഥിതികളുടെ അനുഗ്രഹം കുറവായിരുന്നാലും കർമ്മകൌശലംകൊണ്ടു ജീവിതവിജയത്തിന്റെ അഗ്രസീമകൾ പ്രാപിക്കാവുന്നതാണെന്നു ശ്രീമാൻ മള്ളൂരിന്റെ ജീവിതം പ്രഖ്യാപനംചെയ്യുന്നു. പ്രൌഢശോഭമായിരുന്ന വിദ്യാർത്ഥിജീവിതത്തിനുശേഷം അഭിഭാഷകവൃത്തിയിൽ പ്രവേശിച്ചതുമുതൽ വിജയം അദ്ദേഹത്തെ പിൻതുടരുകയായി. ക്രിമിനൽ വക്കീലന്മാരിൽ പ്രഥമസ്ഥാനം താമസിയാതെ അദ്ദേഹത്തിന്റേതായിത്തീർന്നു. നാല്പതോളം വർഷങ്ങളായി ആ സ്ഥാനത്തിനു യാതൊരു ഇളക്കവുമില്ല. നിശിതമായ ബുദ്ധിശക്തി, നിസ്സീമമായ മനശ്ശക്തി, വിശേഷണവിധേയമല്ലാത്ത വാക്‌ശക്തി എന്നിങ്ങനെ നിസർഗ്ഗജങ്ങളായ ശക്തിവിശേഷങ്ങൾക്കു പുറമേ, അസൂയാർഹങ്ങളായ ചില സ്വഭാവ വിശേഷങ്ങൾ കൂടിയാണു് അദ്ദേഹത്തെ ഈ അത്യുന്നതസ്ഥാനത്തു പ്രശോഭിപ്പിക്കുന്നതു്. തന്റെ കക്ഷിയുടെ താല്പര്യങ്ങൾ തന്നേക്കാൾ തനിക്കു പ്രിയതരങ്ങളാണെന്ന വീക്ഷണഗതി അദ്ദേഹത്തിന്റെ പ്രത്യേക സമ്പത്താകുന്നു. അദ്ദേഹത്തിന്റെ സംപൂർണ്ണസർവ്വാംശമായ അഭിഭാഷകചാതുര്യത്താൽ എത്ര സഹസ്രം ആളുകൾക്കാണു് അദ്ദേഹം ആയുർഭിക്ഷ നൽകിയിട്ടുള്ളതു്! അഭിഭാഷകവൃത്തിയിൽ സവ്യസാചിയെന്ന പേരിനു് അദ്ദേഹത്തെപ്പോലെ മററാരും അർഹരല്ലതന്നെ.

അനേകവർഷം തുടർച്ചയായി ലാകാളേജ് പ്രൊഫസ്സർ, ലാകാളേജ് പ്രിൻസിപ്പൽ, നിയമപരീക്ഷകൻ എന്നീ നിലകളിൽ അനേകസഹസ്രം നിയമബിരുദധാരികളുടെ ഗുരുപദം അദ്ദേഹം അലങ്കരിക്കുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാർ ഇന്നു് അത്യുന്നതസ്ഥാനങ്ങൾ അലങ്കരിക്കുന്നുണ്ടു്. നിയമജ്ഞലോകത്തിനു് അദ്ദേഹം സർവ്വഥാ ആരാദ്ധ്യനാണു്.

സംഗീതസാഹിത്യാദികലകളിൽ അദ്ദേഹത്തിന്റെ നൈപുണ്യം അന്യാദൃശമാണു്. സമസ്തകേരളസാഹിത്യപരിഷത്തിൽ അദ്ദേഹം രണ്ടുപ്രാവശ്യം അദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടു. എത്രയോ സംഗീതസദസ്സുകളിൽ അദ്ദേഹം അദ്ധ്യക്ഷ്യത വഹിച്ചിച്ചിട്ടുണ്ടു്. സുകുമാരകലാപ്രവർത്തകന്മാർക്കു അദ്ദേഹം എപ്പോഴും പ്രോത്സാഹനം നൽകുന്ന ഒരു അവലംബസ്ഥാനമാണു്. അദ്ദേഹം ക്രിമിനൽനിയമത്തെ തന്റെ മുഖ്യപ്രവർത്തനരംഗമാക്കിയതു കവികളുടേയും കലാകാരന്മാരുടേയും നിയമസംബന്ധമായിത്തന്നെ ഇതര ശാഖകളിൽ വ്യാപരിക്കുന്നവരുടേയും ഭാഗ്യമെന്നു പലപ്പോഴും പലരും പറഞ്ഞുകേട്ടിട്ടുണ്ടു്. അത്രയ്ക്കു സമുന്നതമാണു് അദ്ദേഹത്തിനു് ഓരോ വിജ്ഞാനമണ്ഡലത്തിലുമുള്ള സ്ഥാനം.

കായികവിനോദങ്ങളിലും കായികാഭ്യാസകാര്യങ്ങളിലും അദ്ദേഹത്തിനുള്ള താല്പര്യം മാതൃകാപരമാണു്. അദ്ദേഹം ഒരു നല്ല ടെനീസുകളി

ദാരനാണെന്നുള്ളതു സുപ്രസിദ്ധമാണു്. ആരോഗ്യം അദ്ദേഹത്തെ സവിശേഷം അനുഗ്രഹിച്ചിരിക്കുന്നു.

സ്വസമുദായത്തേയും സ്വന്ത രാജ്യത്തേയും ഇത്ര തീവ്രമായ ഭക്തിയോടുകൂടി സേവിക്കുന്നവർ അധികമുണ്ടായിരിക്കയില്ല. കോന്നി നായർ മഹാസമ്മേളനത്തിൽ അദ്ദേഹത്തെയാണു് സ്വസമുദായം അദ്ധ്യക്ഷനായി വരിച്ചതു്. ഹൈന്ദവരുടെ സാമൂഹ്യജീവിതത്തിനു് അന്നു് അദ്ദേഹം നിർദ്ദേശിച്ചിരുന്ന ഉല്പതിഷ്ണുതാഭാസുരമായ പരിഷ്ക്കാരങ്ങൾ ക്ഷേത്രപ്രവേശന തിരുവെഴുത്തു വിളംബരത്തിനു മുമ്പായിരുന്നു എന്നുകൂടി ഓർക്കുമ്പോൾ അവ എന്നും ആദരണീയങ്ങളായി ശോഭിക്കും.

ഉജ്ജ്വലചൈതന്യത്തിന്റെ പര്യായമായിട്ടാണു് ശ്രീമാൻ മള്ളൂരിന്റെ നാമം യാവരും ധരിച്ചിട്ടുള്ളതു്. എന്നാൽ മാതൃഭക്തിയുടേയും, രാജഭക്തിയുടേയും സമക്ഷം ശ്രീമാൻ മള്ളൂർ നമ്രശിരസ്കനായിട്ടേ അറിയപ്പെട്ടിട്ടുള്ളു. സകല സൌഭാഗ്യങ്ങളോടുംകൂടി ജീവിതം ആനന്ദോത്സവമായി നയിച്ചുകൊണ്ടിരിക്കുന്ന ശ്രീമാൻ മള്ളൂർ വഞ്ചിമാതാവിന്റെ അഭിമാനഭാജനമായി നെടുനാൾ പ്രശോഭിച്ചു ശതാഭിഷേകമഹം കൊണ്ടാടുമാറാകട്ടെ എന്നു ഞങ്ങൾ ആശംസിച്ചുകൊള്ളുന്നു.

---

## ‘രസികൻ’

1113 മേടം

---

(മുഖപ്രസംഗം)

### രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള ബി. എ., ബി. എൽ. അവർകൾക്കു് “രസികൻ” നൽകുന്ന ഷഷ്ടിപൂർത്തി മംഗളോപഹാരം.

---

(വഞ്ചിപ്പാട്ടു്)

മന്ദാനിലൻ തലോടുന്നു; മന്ദഹസിക്കുന്നു നായർ–
വൃന്ദാവനമാകമാനം മനോഹരാഭം
ഹിന്ദുമത മാതൃദേവി, സുന്ദരകരതാർപൊക്കി
നന്ദനാശീർവാദമിതാ ചൊരിഞ്ഞീടുന്നു.
വാണീമഹേശ്വരീദേവി, പാണിപല്ലവ-
[ങ്ങൾ കൊട്ടി
ഹൈമണിയോടു കേളിയാടി രസിച്ചീടുന്നു
കാണിയായി മലർമക വരുന്നുണ്ടു്, കാൽച്ചില-
[മ്പിൻ
ക്വാണമതാ കേൾക്കാകുന്നു, പരമാനന്ദം
മൂർത്തികൾ മൂവരുമുണ്ടു്, ഭക്തനന്ദനനെ നോക്കി.
യാത്ര ഗഗനത്തിൽനിന്നു ശ്രീപാർവ്വതിയും
എത്തിയിരിക്കുന്നു, വാനോർനാഥനും പരിവാരങ്ങ–
ളൊത്തുപുഷ്പവൃഷ്ടിചെയ്യാൻ സമയം നോക്കി
തിങ്ങുമാനന്ദത്തിൽ മുങ്ങിപ്പൊങ്ങുമാറനന്തപുര–
മെങ്ങും നടമാടീടുന്നു മനോഭിരാമം.

മേടമാസമല്ലേ? യിന്നു ചിത്തിരനക്ഷത്രമല്ലേ?
മോടിയെഴും “മള്ളൂരി”ന്റെ ജന്മർക്ഷമല്ലേ?
ഷഷ്ടിപൂർത്തിദിനമല്ലേ? പുഷ്ടസൗഭാഗ്യത്തിമ്പിൻ
ശിഷ്ടതാകീർത്തനം ചെയ്യും ദിവസമല്ലേ?

ആനന്ദമിതിൽപ്പരമായ് മാനവരെ മറെറന്തഭി-
മാനസമ്പത്തല്ലേ മള്ളൂർ? വഞ്ചിമാതിന്ന്;
സ്വാശ്രയ ശക്തിസമ്പന്നൻ, അശ്രിതർക്ക-
[കല്പദാരു,
ഈശ്വരഭക്തിയിലടിയുറച്ച ശ്രീമാൻ
രാജഭക്തൻ, രാജ്യഭക്തൻ, പൂജനീയ മാതൃഭക്തി-
രാജിതൻ, അഭിഭാഷക മകുടരത്നം,
അനുപമ കർമ്മധീരൻ, അനശ്വര ധർമ്മധീരൻ
അനിതരസാധാരണ ബുദ്ധിസമ്പന്നൻ,
സരസ്വതി കനിഞ്ഞവൻ, അരുമസാഹിത്യകാ-
[രൻ,
സരസൻ, സകലകലാവല്ലഭൻ "മള്ളൂർ"
സമീപിച്ച നിങ്ങളിന്ന്, സമീക്ഷിക്കിൻ-
[ആ വദനം
വിമലമാം പലകാന്തി ചിതറുന്നില്ലേ?
കരുണതൻ കളിത്തോപ്പായ് ലസിക്കുമക്കണ്ണി-
[ണയിൽ
അരുണിമകണ്ടോ ? രൗദ്രരസമങ്ങില്ലേ ?

തരുണതകൈവിടാത്ത പ്രകാശത്തിൽ വീരരസം
പരിശോഭിക്കുന്നതില്ലേ പരിശോധിക്കിൻ
നിസർഗ്ഗമാം ഗാംഭീര്യവും, ദയയുമാമുഖത്തില്ലേ ?
രസികതയില്ലേ ഹാസ്യരസവുമില്ലേ ?
നവരസങ്ങളുമില്ലേ? നായരുടെ പൌരുഷവും
സുവിശദമായവിടെ സ്ഫുരിക്കുന്നില്ലേ ?
സത്യനിഷ്ഠ, സ്വതന്ത്രത, കർത്തവ്യകർമ്മനിരത,
യിത്യാദികൾ തിരതല്ലിത്തകർക്കുന്നില്ലേ ?
അവർണ്ണ്യമാമുഖപത്മ, മതീതമാലോചനയുഗ്മ,
വിവിധവികാരരമ്യ വിഹാരകേന്ദ്രം
ഒട്ടുമില്ല, മഹാത്മാവേ മഹിമാവോതുവാൻ പാവ-
പ്പെട്ട 'രസിക'ന്നു ശേഷി; ശേഷിസമ്പന്നാ
നാട്ടുകാരുമൊത്ത് ഞങ്ങളങ്ങേയ്ക്കായുരാരോഗ്യമീ-
ഷഷ്ടിപൂർത്തിയുത്സവത്തിലഭ്യർത്ഥിച്ചിടുന്നു
കരുണാവാരിധേ വിഭോ കമലാവന്ദ്യ! 'ഗോവിന്ദ'
പരമകാരുണികാ നിൻ ചരണയുഗ്മം
ശരണം ശരണം വരം തരണം തരണം "മള്ളൂർ"
അരോഗദൃഢഗാത്രനായ് വിജയിക്കട്ടെ !

"രസികൻ" (തുടർച്ച)

113 മേടം 29-ാംതീയതി

മള്ളൂർവീട്ടിൽ ശ്രീ പാർവ്വതിഅമ്മയുടേയും
നെടുമങ്ങാട്ടു വീട്ടിൽ ശ്രീ. നീലകണ്ഠപ്പിള്ളയുടേയും
സീമന്ത പുത്രൻ.

അപ്പാപറമ്പത്തു് ശ്രീ. പാറുക്കുട്ടിഅമ്മയുടെ
ഭർത്താവു്.

പത്തു കുട്ടികളുടെ അച്ഛൻ.

പത്തൊൻപതു കുട്ടികളുടെ അപ്പൂപ്പൻ.

കൊച്ചിയിൽ ചീഫ്കോർട്ടു വക്കീൽ ശ്രീ. എം. കൊച്ചുണ്ണിപ്പണിക്കർ ബി. ഏ., ബി. എൽ., മദ്രാസ് പ്രസിഡൻസി കാളേജ് ഇംഗ്ലീഷ് പ്രൊഫസർ ശ്രീ. വി. കെ. അയ്യപ്പൻപിള്ള എം. ഏ., ഓക്സൻ., തിരുവനന്തപുരം സയൻസ്കാളേജ് അ: പ്രൊഫസർ ശ്രീ. എസ്. ശിവരാമപിള്ള എം. ഏ., ഗവർമ്മെൻറു് ഇൻഡസ്ട്രിയൽ കെമിസ്റ്റ് ഡാക്ടർ പി. വി. നായർ എം. എസ്. സി. ഡീ. ഫിൽ. ഓക്സൻ., അഡ്വക്കെററു് മള്ളൂർ ശ്രീ. ജി. രാമചന്ദ്രൻനായർ ബി. എ., എൽ. എൽ. ബി എന്നിവരുടെ ശ്വശുരൻ.

തിരുവിതാംകൂർ വിദ്യാഭിവർദ്ധിനി മഹാസഭയുടെ
സ്ഥാപകൻ.

ബി. ഏ-യ്ക്കു് മലയാളത്തിൽ പ്രസിഡൻസിയിൽ
ഒന്നാമതായി ജയിച്ചു് കേരളവർമ്മ കീർത്തിമുദ്രയ്ക്കു്
ഒന്നാമതായി അർഹനായ ആൾ.

ബി. ഏ-യ്ക്കു് റോസ്ഗോൾഡ് മെഡലും
ബി. എൽ-ന കല്പൻലാ പ്രൈസും ലഭിച്ച ആൾ.

മദ്രാസ് സർവ്വകലാശാലയിൽ സെനററു്,
അക്കാഡമിക് കൌൺസിൽ,

പരീക്ഷാബോർഡുകൾ, സ്പെഷ്യൽ കമ്മിററികൾ,
എന്നിവയിൽ ദീർഘകാലം ഊർജ്ജസ്വലനായ
മെമ്പറായും എം. എൽ. വരെയുള്ള
നിയമപരീക്ഷകളിൽ പരീക്ഷകനായും
ഇരുന്നിട്ടുള്ള ആൾ.

നമ്മുടെ ഒന്നാമത്തെ ഫുൾടൈം
ലാക്കാളേജ് പ്രിൻസിപ്പാൾ.

കേരളീയ നായർസമാജം സെക്രട്ടറി
ആയിരുന്ന ആൾ.

തിരുവിതാംകൂർ നായർ മഹാസഭ
പ്രസിഡൻറായിരുന്ന ആൾ.

സ്വദേശമായ കോട്ടയം താലൂക്ക നായർ
സമാജം സ്ഥിരം പ്രസിഡൻറു്.

1110-ൽ കോട്ടയം സമസ്തകേരള നായർ
സമ്മേളനത്തിൽ സ്വാഗതസംഘാദ്ധ്യക്ഷൻ.

1111-ൽ സമസ്തകേരള നായർ
കാൺഫറൻസ് പ്രസിഡൻറു്.

തിരുവിതാംകൂർ വീരകേരളജിംഖാനാ
പ്രസിഡൻറു്.

തിരുവനന്തപുരം രാമവർമ്മ യൂണിയൻക്ലബ്ബിൻ
1110-ൽ പ്രസിഡൻറു്.

തിരുവിതാംകൂർ അത്‌ലററിക്കു്
അസോസിയേഷൻ വൈസ്പ്രസിഡൻറു്.

തിരുവിതാംകൂർ ജന്തുഹിംസാ നിരോധകസംഘം
നിയമോപദേഷ്ടാവു്.

തിരുവിതാംകൂർ കലാസമിതി
വൈസ്പ്രസിഡൻറു്.

ഇക്കഴിഞ്ഞ 12 സമസ്തകേരള സാഹിത്യ
പരിഷൽ സമ്മേളനങ്ങളിൽ
നാലിൽ അദ്ധ്യക്ഷൻ.

1113-ലെ തിരുനാൾ കമ്മിററി
പ്രദർശന സംയോജകൻ.

രണ്ടാം തിരുവിതാംകൂർ ലൈബ്രറി
കാൺഫറൻസിൽ അദ്ധ്യക്ഷൻ.

തിരുവിതാംകൂർ നോർട്ടൻ എന്ന
അപരനാമധേയൻ.

സകല രാജകീയാഘോഷങ്ങളുടേയും ജീവനാഡി.

നിയമപരിശോധനക്കമ്മിററിയിലും സ്റ്റേററ് എയിഡഡ് ബാങ്കിലും ഗവർമ്മെൻറിനാൽ നിയുക്തനായ മെംബർ.

ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ടു് ജൂബിലിമെഡൽ സമ്മാനിച്ച പൗരമുഖ്യൻ.

ദരിദ്രകുടുംബത്തിൽ ജനിച്ചു് സ്വപ്രയത്നത്താൽ ഐശ്വര്യം പ്രാപിച്ച ഒരു പരിശ്രമി.

ജീവിതത്തെ പ്രസാദാത്മകത്വത്തോടുകൂടി നിരീക്ഷണംചെയ്യുന്ന ഒരു നിർഭയൻ.

കവി, സാഹിത്യവിമർശകൻ, അഭിഭാഷകമുഖ്യൻ, സംഗീത മർമ്മജ്ഞൻ, ഫലിതവചോപന്യാസ വിശാരദൻ, തർക്കശാസ്ത്രനിപുണൻ, ധർമ്മശാസ്ത്രനിരതൻ, പ്രഥമ രാജഭക്തൻ, ഉത്തമ രാജ്യഭക്തൻ.

## ആരു്?

### ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള

—○—

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ചു് ഈ മാസത്തിൽ ഒരു വിശേഷാൽ പ്രസിദ്ധീകരണം വേണമെന്നു് ഞങ്ങൾ നിശ്ചയിച്ചു് അതിനുവേണ്ടി പരസ്യവും ചെയ്തിരുന്നുവല്ലൊ ഈ വസ്തുത അറിഞ്ഞ രാജശ്രീ മള്ളൂരാകട്ടെ തൻെറ പ്രാണസുഹൃത്തുക്കളായിരുന്ന ഒന്നിലധികം പണ്ഡിതവരേണ്യന്മാരുടെ അകാല വിയോഗത്തിൽ സന്തപ്തഹൃദയനായി കഴിഞ്ഞുപോരുന്ന ഈ സന്ദർഭം തനിക്കു് ഉത്സവമല്ലെന്നും ആർഭാടങ്ങൾക്കും പ്രകടനങ്ങൾക്കും പററിയ ഒരവസരം ഇതല്ലെന്നും അതിനാൽ നിങ്ങളുടെ ഉദ്യമം മാററിവയ്ക്കണമെന്നും ഞങ്ങൾക്കു് എഴുതുക മാത്രമല്ലാ, ഞങ്ങളോടു് അദ്ദേഹത്തിനുള്ള വാത്സല്യം ഹേതുവായി ശാസനാരൂപത്തിൽ അറിയിക്കുകയുംകൂടി ചെയ്തിരിക്കുന്നു. അതിനാൽ വിശേഷാൽ പ്രതി വേണ്ടെന്നുവച്ചതാണു്. വിശിഷ്യ, പുണ്യശ്ലോകനായ രാജശ്രീ ഈ. വി.യുടെ നിര്യാണവും ഞങ്ങളുടെ ഉദ്യമത്തിനു് ഗുരുതരമായ വിഘ്നവുംകൂടിയായി പര്യവസാനിച്ചു. ഇങ്ങനെയെല്ലാമിരിക്കുന്ന ഈ സന്ദർഭത്തിൽ ഞങ്ങൾക്കു രാജശ്രീ മള്ളൂരിനോടുള്ള അകളങ്കസ്നേഹബഹുമാനങ്ങളെ പുരസ്കരിച്ചു് അദ്ദേഹത്തിൻെറ നിസ്തുല്യഅപദാനങ്ങളെ പ്രകീർത്തിക്കുന്നതു്, ആത്മാർത്ഥമായ ഒരേ ഒരു വാചകത്തിലാകാമെന്നു വിചാരിക്കുന്നു.

അപാരമായ നിയമപാണ്ഡിത്യം, വാദപ്രതിവാദവൈഭവം, സതൃരമായ യുക്തിസ്ഫുരണം, ആകർഷണീയവും വിജ്ഞാനമയവും ശ്രുതിമധുരവുമായ വാചാപ്രസംഗസാമർത്ഥ്യം, കർമ്മകുശലമായ ലോകപരിചയം, സർവ്വോപരി സമസ്തജനക്ഷേമലക്ഷ്യമായ രാജ്യസ്നേഹം എന്നീ മഹനീയ ഗുണഗണങ്ങളുടെ വിളനിലയനമായി, പ്രശോഭിക്കുന്ന രാജശ്രീ മള്ളൂരിനു് അറുപതു വയസ്സു തികയുന്ന ഈ ശുഭാവസരത്തിൽ അദ്ദേഹത്തിനു് ആയുസ്സിനും, ആരോഗ്യത്തിനും, ഐശ്വര്യത്തിനുംവേണ്ടി ഞങ്ങൾ സർവ്വലോകനിയന്താവായിരിക്കുന്ന സർവ്വേശ്വരനോടു പ്രാർത്ഥിച്ചുകൊള്ളുന്നു.



മദനഗോപാല്‍മേനോനും പത്നിയും



ഡാക്ടര്‍ താണുനായരും പത്നിയും

## 'നവയുഗം'

1113 മേടം 29-ാംനു- വ്യാഴാഴ്ച.

—൧—

(മുഖപ്രസംഗം)

### ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള.

---

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ടിപൂർത്തി സംബന്ധിച്ചു അടിയന്തിരം ഇന്നേ ദിവസം ആഘോഷിക്കപ്പെട്ടിരിക്കുന്നു. വശ്യവചസ്സായ വാഗ്മി, എതിരില്ലാത്ത അഭിഭാഷകൻ, ശിഷ്യവത്സലനായ അദ്ധ്യാപകൻ, കറകളഞ്ഞ രാജ്യസ്നേഹി, അവസരംനോക്കാത്ത സമുദായസേവകൻ, ടെക്സ്റ്റു ബുക്കെഴുതാത്ത ഭാഷാഭിമാനി, ആർഭാടമില്ലാത്ത കലാരാധകൻ, ഭാവനാസമ്പന്നനായ സഹൃദയൻ എന്നീ നിലകളിൽ ഒരു നാലു വ്യാഴവട്ടക്കാലമായി കേരളത്തിനും കേരളീയർക്കുമൊന്നുപോലെ ആദരത്തിനും അഭിമാനത്തിനും അതിശയത്തിനും ഭാജനമായിത്തീർന്നിട്ടുള്ള ഈ മഹാഭാഗൻ ഒരു വ്യക്തിമാത്രമല്ല നാട്ടിലെ ജീവചൈതന്യം സ്ഫുരിക്കുന്ന ഒരു സ്ഥാപനം എന്നുള്ള അവസ്ഥയെപ്പോലും സമാർജ്ജിച്ചുകഴിഞ്ഞിരിക്കുന്നു. മഹാമകുടന്മാരുടെ ഹസ്താവലംബമോ, പൂർവ്വിക നിക്ഷേപങ്ങളുടെ പ്രതിബന്ധഭേദനശക്തിയോ കൂടാതെ, എളിയതോതിൽ സമാരംഭിച്ച ഒരു ജീവിതം അത്യുഗ്രമായ ദൃഢപരിശ്രമത്താലും ഉജ്ജ്വലത്തായ ധിഷണാപാരമ്യത്താലും സുസൂക്ഷ്മമായ ലോകനിരീക്ഷണ പാടവത്താലും സർവ്വോപരി സമ്യക്കായ ദൈവാനുകൂല്യത്താലും അത്യന്തം വിജയപ്രദവും ഭാസുരവുമാക്കിത്തീർത്ത ഒരുപൂർണ്ണ പുരുഷനാണ് ശ്രീ. മള്ളൂർ. കഴിഞ്ഞ നാല്പതിൽപരം കൊല്ലങ്ങൾക്കുള്ളിൽ രാഷ്ട്രീയമാകട്ടെ, സാമുദായികമാകട്ടെ, കലാപരമാകട്ടെ, സാഹിത്യസംബന്ധമാകട്ടെ തിരുവിതാംകൂറിൽ നടന്നിട്ടുള്ള യാതൊരു സംരംഭത്തിനും പ്രസ്ഥാനത്തിനും ശ്രീ മള്ളൂരുമായി ഏതെങ്കിലും പ്രകാരത്തിൽ എന്തെങ്കിലുമൊരു ബന്ധമുണ്ടാകാതെ വന്നിട്ടുണ്ടോ എന്നുള്ള കാര്യം സംശയമാണ്. അങ്ങനെയുണ്ടെങ്കിൽ ആ സംരംഭത്തിന്റെ പ്രശസ്തിയും പ്രവൃത്തിപരിധിയും അത്രമാത്രം അണീയസ്സാണെന്നു ധരിച്ചുകൊണ്ടാൽ മതി. ഇങ്ങനെ സർവ്വപ്രകാരേണയും മാന്യനും സകലരാലും പൂജ്യനുമായ ഇദ്ദേഹം സ്വജീവിതത്തിന്റെ മദ്ധ്യദശയെ തരണം ചെയ്തിരിക്കുന്ന ഈ വിശിഷ്ടാവസരത്തിൽ ഞങ്ങൾ ഞങ്ങളുടെ വിനീതങ്ങളെങ്കിലും അതീവഹാർദ്ദവങ്ങളായ അഭിമോദനങ്ങളേയും ആശംസകളേയും അദ്ദേഹത്തിനു സാദരം അർപ്പിച്ചുകൊള്ളുന്നു. വാഗ്ദേവതയുടേയും മംഗലദേവതയുടേയും ഇതിഹാസപ്രസിദ്ധമായ മാത്സര്യം നിശ്ശേഷം നീക്കി അവരെ രണ്ടാളെയും തന്നിൽ അനുരഞ്ജിപ്പിക്കത്തക്കവിധം പ്രതിഭാസമ്പന്നനും മഹാഭാഗ്യവാനുമായ ശ്രീ. മള്ളൂർ ആയുരാരോഗ്യവാനായി ഉത്തരോത്തരം വിജയിപ്പൂതാക.

---

## 'ഭാരതപത്രിക'

1113 മേടം 29-ാംനു- വ്യാഴാഴ്ച.

——

(മുഖപ്രസംഗം)

### രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള

---

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു് ഇന്നു 60 വയസ്സു് പൂർത്തിയായിരിക്കുന്നു. മി. മള്ളൂരിന്റെ ജീവിതം തിരുവിതാംകൂറിനെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയമായും സാമുദായികമായും വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. അദ്ദേഹ-

ത്തിൻെറ വിവിധ കലാനൈപുണിയെപ്പററിയും ബുദ്ധിശാലിത്വത്തെപ്പററിയും ആരെയും പറഞ്ഞറിയിക്കേണ്ടതായിട്ടില്ല. സ്വന്തസ്ഥിരപരിശ്രമം കൊണ്ട് ഏററവും വലിയ പ്രാമാണ്യം സമ്പാദിച്ചിട്ടുള്ളവർ ശ്രീമാൻ മള്ളൂരിനെപ്പോലെ കേരളത്തിൽ അധികമാളുകളുണ്ടോ എന്നു സംശയമാണ്. ബാല്യം മുതൽ ഷഷ്ടിപൂർത്തിദിനമായ ഇന്നേദിവസംവരെയുള്ള അദ്ദേഹത്തിൻെറ ജീവിതം അത്യുജ്ജ്വലമായ ഒന്നാകുന്നു. അദ്ദേഹം പ്രവേശിച്ചിട്ടുള്ള ഒരു കാര്യത്തിനും, പരാംഗ്മുഖത്വം കണ്ടിട്ടില്ല. വിദ്യാലയങ്ങളിൽ വച്ചുണ്ടായ അദ്വിതീയ വിജയങ്ങൾ നാളിതുവരെ അദ്ദേഹത്തെ ആശ്ലേഷിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം ഇടപെട്ടിട്ടുള്ള പൊതുക്കാര്യങ്ങൾ തിരുവിതാംകൂറിനേയും കേരളത്തേയും സംബന്ധിച്ചു വളരെയുണ്ട്. സ്വസമുദായത്തേയും, രാജ്യത്തേയും, ഭാഷയേയും അത്യഗാധമായി സ്നേഹിക്കുന്ന ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ അവ സംബന്ധിച്ച് വിവിധങ്ങളായ സംരംഭങ്ങളിൽ സജീവമായി പങ്കെടുത്തിട്ടുണ്ട്. കേരളീയ നായർസമാജ സെക്രട്ടറി തിരുവിതാംകൂർ നായർമഹാസഭാ പ്രസിഡൻറ് എന്നീ നിലകളിൽ തുടങ്ങി അദ്ദേഹം സാമുദായിക സംരംഭങ്ങളിൽ ദീർഘകാലമായി സേവനംനടത്തിവരുന്നുണ്ട്. അനേകം നായർമഹാസമ്മേളനങ്ങളിൽ അദ്ദേഹം ആദ്ധ്യക്ഷം വഹിച്ചു സമുദായത്തെ നയിച്ചിട്ടുണ്ട്. മി. മള്ളൂർ ബ്രിട്ടീഷ് ഇൻഡ്യയിലായിരുന്നെങ്കിൽ ഒരു സാപ്രൂവായിട്ടോ അതിലും ഉപരി പ്രാമാണ്യമുള്ള ഒരു മഹാപുരുഷനായിട്ടോ തീരുമായിരുന്നു. ഒന്നാംകിടയിലുള്ള ഒരു വിശ്രുതാഭിഭാഷകൻ, വാഗ്മി, പ്രവർത്തനകുശലൻ എന്നീ നിലകളിൽ ജനങ്ങൾ അദ്ദേഹത്തിനു കല്പിച്ചിട്ടുള്ള സ്ഥാനം അത്യുന്നതമായിട്ടുള്ളതാകുന്നു. അദ്ദേഹത്തിൻെറ പരിശ്രമ മാഹാത്മ്യം പ്രകൃതിയേയും ജയിക്കത്തക്കതാണോ എന്നു ചില കാര്യങ്ങൾ ആലോചിച്ചുനോക്കുമ്പോൾ തോന്നിപ്പോകും. സരസ്വതിയും മഹാലക്ഷ്മിയും ഇപ്രകാരം ഒരുപോലെ പ്രസാദിച്ചിട്ടുള്ളവർ നമ്മുടെയിടയിൽ വളരെവളരെ ചുരുക്കമാണ്. ഷഷ്ടിപൂർത്തി ആയി കഴിഞ്ഞു എങ്കിലും അതികാമ്യമായ ആരോഗ്യവും, സുദൃഢമായ ആത്മനിശ്ചയവും അദ്ദേഹത്തിൽ കളിയാടുന്നതായി കാണാം. ഉത്സാഹത്തിനോ പ്രവൃത്തിക്കോ അദ്ദേഹത്തിൽ ഒരു കുറവുമില്ല. നിയമപരമായ കാര്യങ്ങളിൽ അദ്ദേഹം പ്രദർശിപ്പിക്കുന്നടത്തോളം ശ്രദ്ധ സാഹിത്യം, നടനകല, കായികകല മുതലായവയിലും, സുവ്യക്തമായി ജനങ്ങൾ കണ്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തി പ്രമാണിച്ച് ഇന്നേദിവസം അനേകം മംഗളപത്രങ്ങൾ സമർപ്പിക്കപ്പെട്ടിരിക്കുന്നു. ഭാരതപത്രികയും, ഈ അവസരത്തിൽ ഹൃദയംഗമമായി അദ്ദേഹത്തിനു സകല ഭാവുകങ്ങളും, ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

—:o:—

## 'ഭാരത കേസരി'

1113 മേടം 29-ാനു- വ്യാഴാഴ്ച.

—:o:—

(മുഖപ്രസംഗം)

### ശ്രീമാൻ മള്ളൂർ

—

ഇന്നാണ് ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി. തിരുവിതാംകൂറിലെ പൊതുക്കാര്യജീവിതത്തിൽ അദ്ദേഹം ആർജ്ജിച്ചിട്ടുള്ള സ്ഥാനത്തെപ്പററി ആലോചിക്കുന്നതായാൽ ഈ മംഗളസംഭവത്തിനുള്ള പ്രാധാന്യം സ്പഷ്ടമാകുന്നതാണ്. വിവിധരംഗങ്ങളിലുള്ള പ്രശസ്തവും പ്രയോജനകരവുമായ പ്രവർത്തനത്താൽ തിരുവിതാംകൂറിലും പുറമേയും ഇത്ര സുവിദിതനായ ഒരു

പൗരൻ വേറെ ഉണ്ടെന്നു തോന്നുന്നില്ല. മി. മള്ളൂരിനു ഷഷ്ട്യബ്ദപൂർത്തിയാണെന്നു കേട്ടാൽ യുവചൈതന്യം തുളുമ്പുന്ന അദ്ദേഹത്തിന്റെ കൃത്യശതങ്ങളെപ്പററി അനുദിനം അറിഞ്ഞുകൊണ്ടിരിക്കുന്ന ഈ നാട്ടുകാർക്കു് ഒരു വിസ്മയം ഉണ്ടാകാതിരിക്കയില്ല. എന്നാൽ ഈ നാട്ടിനേയും നാട്ടുകാരേയും അദ്ദേഹം സേവനം ചെയ്തുതുടങ്ങിയിട്ടു നാല്പതിലധികം സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. വിദ്യാർത്ഥിയായിരുന്ന കാലത്താണു് അദ്ദേഹം "തിരുവിതാംകൂർ വിദ്യാഭിവർദ്ധിനി മഹാസഭ" സ്ഥാപിച്ചതു്. അതിന്റെ ശേഷം പ്രഗത്ഭനായ ഒരു വക്കീൽ എന്ന പ്രശസ്തിയാണു് ആദ്യമായി അദ്ദേഹം നേടിയതു്. ക്രിമിനൽ കേസുകളിൽ കുടുങ്ങിയ എത്രയെത്ര പേരാണു് ഈ അഭിഭാഷകചൂഡാമണിയെ അഭയംപ്രാപിച്ചു രക്ഷനേടീട്ടുള്ളതെന്നു പറവാൻ പ്രയാസം. തന്റെ കക്ഷികളെ ത്രാണനം ചെയ്യുന്നതിനുവേണ്ടി അദ്ദേഹത്തോളം ഭഗീരഥപ്രയത്നം ചെയ്യുന്ന ഒരു നീതിവാദിയെ കാണുവാൻ കഴിയുന്നതല്ല. ധിഷണാബലം, പാണ്ഡിത്യവൈപുല്യം മനോധർമ്മമഹത്വം എന്നിവയും സഹജമായ വാഗ്വിലാസവും കൊണ്ടു വിജയലക്ഷ്മിയെ സ്വാധീനമാക്കുന്നതിനു് മി. മള്ളൂരിനു മിക്കപ്പോഴും സാധിച്ചിരുന്നു. ലാക്കാളേജിലെ പ്രൊഫസർ, പ്രിൻസിപ്പാൾ എന്നീ ഔദ്യോഗികനിലകളിൽ ദീർഘകാലം ശോഭിച്ചിരുന്ന മി. മള്ളൂരിന്റെ ശിഷ്യവർഗ്ഗത്തിൽപ്പെട്ടവരായിരിക്കും ഇന്നത്തെ തിരുവിതാംകൂർ വക്കീലന്മാരിൽ ഭൂരിപക്ഷവും. മദ്രാസ് സർവ്വകലാശാലയിലെ ഒരു നിയമപരീക്ഷകപ്രമുഖനായി ഇപ്പോഴും അദ്ദേഹം കൃത്യനിർവ്വഹണം ചെയ്യുന്നുണ്ടു്. ശിഷ്യന്മാരുടെ ഇടയിൽ സൌഹാർദ്ദം നേടുന്നതിനും അതേ സമയത്തു നിയന്ത്രണത്തിനു കോട്ടം തട്ടാതെ സൂക്ഷിക്കുന്നതിനും മി. മള്ളൂരിനോളം മററദ്ധ്യാപകന്മാർക്കു സാധിച്ചിട്ടില്ല.

മി, മള്ളൂരിന്റെ ഏതേതു വിഷയത്തിലുള്ള സാമർത്ഥ്യത്തെപ്പററിയാണു കീർത്തിക്കേണ്ടതെന്നു ചിന്തിക്കുന്ന ഒരാൾ അമ്പരന്നുപോകത്തക്കവണ്ണം അവസ്ഥയ്ക്കു് അത്ര വൈവിധ്യവും വൈപുല്യവുമുണ്ടു്. സാഹിത്യം, സംഗീതം, നാട്യകല മുതലായ സുകുമാരകലകളിൽ, ആ കലകൾ തൊഴിലാക്കിവച്ചിട്ടുള്ളവരെ ലജ്ജിപ്പിക്കത്തക്ക പ്രാവീണ്യം അദ്ദേഹത്തിനുണ്ടു്. ശരീരവ്യായാമത്തിനുള്ള പ്രാമാണ്യം ഇത്രത്തോളം മനസ്സിലാക്കിയിട്ടുള്ളവരും ആ വിഷയത്തിൽ പ്രചരണം നടത്തീട്ടുള്ളവരും വേറെയില്ല. നായർ സമുദായ മഹാസമ്മേളനങ്ങളിലേയും സാഹിത്യ പരിഷൽസമ്മേളനങ്ങളിലേയും അദ്ധ്യക്ഷപീഠങ്ങളിൽ നിന്നു് മി. മള്ളൂർ ചെയ്തിട്ടുള്ള പ്രസംഗങ്ങൾ അന്യാദൃശങ്ങളാണു്. സമുദായാഭിമാനം പോലെ തന്നെ ദേശാഭിമാനവും, രാജഭക്തിപോലെ ദൈവഭക്തിയും മള്ളൂരവർകളുടെ അമൂല്യങ്ങളായ നേട്ടങ്ങളാകുന്നു. പൊതുപ്രവർത്തനത്തിന്റെ യാതൊരു ശാഖയിലും അദ്ദേഹം പിന്നോക്കമല്ല. ഇങ്ങനെ വിവിധ കർമ്മങ്ങളിൽ വ്യാപൃതനായ മറെറാരു സഹൃദയനെ കാണുവാൻ പ്രയാസമാകുന്നു. ചുരുക്കത്തിൽ പറയുന്നതായാൽ "സർവ്വതന്ത്രസ്വതന്ത്രനായ മള്ളൂർ" എന്നു് അശേഷം സംശയം കൂടാതെ പുകഴ്ത്താവുന്ന ആളാണു് അദ്ദേഹം.

സ്വകാര്യങ്ങൾ സുരക്ഷിതങ്ങളും ശുചിത്വംനിറഞ്ഞിരുന്നവയുമായിരുന്നാലേ പ്രയോജനകരമായ പൊതുപ്രവർത്തനം സാധിക്കയുള്ളു എന്ന പാഠം മള്ളൂരവർകളിൽ നിന്നു് പലരും പഠിക്കേണ്ടിയിരിക്കുന്നു. ഒരു ഗൃഹസ്ഥാശ്രമിയുടെ നിലയിൽ അദ്ദേഹത്തിന്റെ സുഖസമ്പന്നമായ ഗൃഹ്യജീവിതം പരിചിതന്മാരെയെല്ലാം ആനന്ദിപ്പിക്കുന്നതാണു്. 'ശരീരമാദ്യം ഖലു ധർമ്മസാധനം' എന്ന ഉപദേശത്തിന്റെ പാരമ്യംഗ്രഹിച്ചു വേണ്ടപോലെ അനുഷ്ഠാനത്തിൽ വരുത്തീട്ടുള്ള മള്ളൂരവർകൾ അരോഗദൃഢഗാത്രനായി ഷഷ്ട്യബ്ദപൂർത്തിയാഘോഷിക്കുന്ന ഈ സുദിനം ഭാവിയായ ശതാഭിഷേകത്തിന്റെ നാന്ദിയായിട്ടാണു് ഞങ്ങൾ കരുതുന്നതു്. "എല്ലാം തികഞ്ഞിട്ടൊരു വസ്തുപോലും തണ്ടാർമകൻ ഹന്ത ചമച്ചതുണ്ടോ?"

എന്ന മഹാകവി കാളിദാസരുടെ ചോദ്യത്തിന് "ഉണ്ട്" എന്നു ഉത്തരമരുളാൻ മി. മള്ളൂരിൻെറ ജീവിതവൃത്തിയമായി പരിചയിച്ചിട്ടുള്ളവർക്കു സാധിക്കുമെന്നു തോന്നുന്നു. ഈ മംഗളാവസരത്തിൽ ഞങ്ങൾ അദ്ദേഹത്തെ ഹൃദയപൂർവ്വം അനുമോദിക്കുകയും അദ്ദേഹത്തിന് ഉപര്യുപരി വർദ്ധമാനമായ ദീർഘായുരാരോഗ്യഭാഗ്യങ്ങൾ ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

—::—

# മലയാള മനോരമ.

1113 മേടം 30-ാംനു- വെള്ളിയാഴ്ച

—oo—

മുഖപ്രസംഗം.

## മി: മള്ളൂർ ഗോവിന്ദപ്പിള്ള.

—

തിരുവിതാംകൂറിലെ അതുല്യനായ ഒരു അഭിഭാഷകപ്രമുഖനും, നായർ സമുദായത്തിലെ ഒരു സുസമ്മതനേതാവും, പൊതുക്കാര്യപ്രസക്തനും, കേരളീയരുടെ സാംസ്കാരികവും, കായികവും സാഹിത്യപരവുമായ ഉൽക്കർഷത്തിനുവേണ്ടി നിരന്തരം, അക്ഷീണപരിശ്രമം നടത്തിക്കൊണ്ടിരിക്കുന്ന വിശാലാശയനും ആയ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ളഅവർകളുടെ ഷഷ്ട്യബ്ദപൂർത്തി സാഘോഷം കൊണ്ടാടപ്പെടുന്ന ഈ ശുഭദിനത്തിൽ മി: മള്ളൂരിനു ദീർഘായുരാരോഗ്യാദി സർവ്വമംഗളങ്ങളും ആശംസിക്കുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. നിശിതബുദ്ധിക്കും, ഉജ്ജ്വലചൈതന്യത്തിനും നിസ്തുല്യമായ വാഗ്വൈഭവത്തിനും ഒരുപോലെ സുപ്രസിദ്ധനായ മി: മള്ളൂർ ലാക്കാളേജ് ലക്ചറർ, ലാകാളേജ് പ്രിൻസിപ്പാൾ, നിയമപരീക്ഷകൻ എന്നീ വിവിധ നിലകളിൽ പ്രശസ്തമായ രാജ്യസേവനം നടത്തിയിട്ടുണ്ട്. സംഗീത സാഹിത്യാദി സുകുമാരകലകളിൽ മി. മള്ളൂരിനുള്ള നൈപുണ്യവും താല്പര്യവും അന്യാദൃശം തന്നെയാണ് ജനസമുദായത്തിൻെറ നാനാമുഖങ്ങളായ പുരോഗതിയിൽ അതീവശ്രദ്ധാലുവായ മി: മള്ളൂർ ഇനിയും ദീർഘകാലം ജീവിച്ചിരുന്നു രാജ്യത്തിനും ജനങ്ങൾക്കും അമൂല്യസേവനം നൽകുവാനിടയാകട്ടെയെന്ന് ആശംസിച്ചുകൊള്ളുന്നു.

## ശ്രീമാൻ മള്ളൂർ ഗോന്ദവിപ്പിള്ള

—

(അതേ മനോരമയിൽ മി. മള്ളൂരിൻെറ പടത്തിൻെറ ചുവട്ടിലെ കുറിപ്പ്)

തിരുവിതാംകൂറിലെ ക്രിമിനൽ വക്കീലന്മാരിൽ അദ്വിതീയനും,കേരളീയ നായർ സമുദായത്തിൻെറ ഒരു സുസമ്മതനേതാവുമായ മി. മള്ളൂർ ഗോവിന്ദപ്പിള്ള 1878-ൽ (കോട്ടയത്തു) ഭൂജാതനായി. 1900-ാമാണ്ടിൽ ബി. ഏ. പരീക്ഷയ്ക്കു മലയാളം ഐച്ഛികമായി ഒന്നാംക്ലാസ്സിൽ ഒന്നാമതായി വിജയം നേടിയശേഷം നിയമപഠനം ആരംഭിച്ചു. 1903-ൽ തിരുവനന്തപുരത്തുനിന്നു ബി. എൽ.-നു പ്രശസ്തമായ വിജയം സമ്പാദിക്കുകയും, റോസ്സ് സ്വർണ്ണമെഡലിനും, കല്ലൻ ലാപ്രൈസിനും അർഹനായിത്തീരുകയും ചെയ്തു. അതിനുശേഷം കഴിഞ്ഞ 32 വർഷങ്ങളോളമായി മി. ഗോവിന്ദപ്പിള്ള തിരുവിതാംകൂർ ഹൈക്കോടതിയിലെ അഭിഭാഷകാഗ്രേസരന്മാരിൽ ഒരാളാണ്. തിരുവനന്തപുരം ലാക്കാളേജിലെ ക്രിമിനൽ ലാപ്രൊഫസറായി 25 വർഷക്കാലവും, ഒടുവിൽ പ്രസ്തുത കാളേജിൻെറ ആദ്യത്തെ ഫുൾടൈം പ്രിൻസിപ്പാൾ എന്ന നിലയിൽ രണ്ടുവർഷവും സേവനം നിർവ്വഹിച്ചശേഷം ഇപ്പോൾ വീണ്ടും ബാറിൽ ചേർന്നിരിക്കയാണ്. എം. എൽ.ൻെറ പരീക്ഷകൻ,ബോർഡ് ഓഫ് സ്റ്റഡീസിലെ ഒരു മെമ്പർ എന്നീ നിലകളിൽ മി:മള്ളൂരിനു മദ്രാസ്



മി. ഗോപാലകൃഷ്ണമേനോനും പത്നിയും



മള്ളൂരിന്റെ പൌത്രി രമ

സർവ്വകലാശാലയോടും സുദീർഘവും അഭേദ്യവുമായ ബന്ധമുണ്ടായിരുന്നു. സാമുദായികവും, രാഷ്ട്രീയവും, സാഹിത്യപരവും എന്നല്ല പൊതുജനങ്ങളുടെ എല്ലാവിധത്തിലുമുള്ള ഉൽക്കർഷത്തിനുവേണ്ടി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാശയനാണു് മി. മള്ളൂർ എന്നു് നിസ്സംശയം പ്രസ്താവിക്കാം.

—:—

## 'മലയാളി'

1113 മേടം 30-ാനു- വെള്ളിയാഴ്ച.

---

[മുഖപ്രസംഗം]

### മിസ്റ്റർ മള്ളൂർ ഗോവിന്ദപ്പിള്ള.

---

മി. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ഷഷ്ടിപൂർത്തി ഈ മാസം 29-ാംതീയതി അദ്ദേഹത്തിൻെറ വസതിയായ പാർവതീമന്ദിരത്തിൽ വച്ചു് സാഘോഷം കൊണ്ടാടിയിരിക്കുന്നു. ഈ അവസരത്തിൽ അദ്ദേഹത്തിൻെറ സ്നേഹിതന്മാർ അദ്ദേഹത്തിനു് മംഗളമാശംസിക്കുകയുണ്ടായി. ഷഷ്ടിപൂർത്തിയാഘോഷം അനുസ്മരിക്കുന്നതു് പൂരുഷായുസ്സിൻെറ പകുതി കഴിഞ്ഞുവെന്നാണു്. പ്രാചീനഹിന്ദുക്കൾ ജീവിതത്തെ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം, ഇങ്ങനെ നാലു ഘട്ടങ്ങളായി വിഭജിച്ചിട്ടുണ്ടു്. മനുഷ്യജന്മത്തിൻെറ ഉദ്ദേശം ധർമ്മാർത്ഥകാമമോക്ഷങ്ങൾ സാധിക്കുന്നതിനാണെന്നും ഹിന്ദുധർമ്മജ്ഞന്മാർ വിധിക്കുന്നു. മി. മള്ളൂർ ഗോവിന്ദപ്പിള്ള ഒരു നല്ല വിദ്യാർത്ഥിയെന്ന നിലയിൽ കീർത്തിമുദ്രകളോടുകൂടിയാണു് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചതു്. അദ്ദേഹം ഒരു വിഖ്യാതനായ അഭിഭാഷകനായും കലാപ്രണയിയായും, സാഹിത്യകാരനായും, വാദപ്രതിവാദകുശലനായും സമുദായസ്നേഹിയായും അർത്ഥവും കാമവും നേടിക്കഴിഞ്ഞു. ശരീരത്തിൻെറയും മനസ്സിൻെറയും ആരോഗ്യത്തെ പരിപാലിക്കുന്നതിൽ അദ്ദേഹം ബദ്ധശ്രദ്ധനാണു്. സ്വപ്രയത്നം കൊണ്ടു് ജീവിതായോധനത്തിൽ മഹാവിജയംനേടിയിട്ടുള്ള ചുരുക്കം ചില നേതാക്കന്മാരിൽ ഒരാളാണു് മി. മള്ളൂരെന്നുള്ളതിനു് സംശയമില്ല. അദ്ദേഹത്തിൻെറ ജീവിതത്തിൽ ഒരു വലിയ ഭാഗം നായർസമുദായകാര്യങ്ങൾക്കായി ചെലവഴിച്ചിട്ടുണ്ടു്. ലാക്കാളേജു് ലക്ച്ചറർ, പ്രിൻസിപ്പാൾ എന്നീ നിലകളിൽ അദ്ദേഹം കുറേക്കാലം ഗവർമ്മെൻറിൽ നിന്നു ശമ്പളവും പററിയിരിക്കുന്നു. അദ്ദേഹം പ്രവേശിച്ച തുറകളിലെല്ലാം വിജയശ്രീലാളിതനായിരുന്നു. ഒരു വിദ്യാഭ്യാസപ്രസക്തൻ, കായിക വ്യായാമതല്പരൻ, വാഗ്മി, സമുദായപ്രേമി എന്നീ നിലകളിൽ അദ്ദേഹത്തിനു് തിരുവിതാംകൂർ ചരിത്രത്തിൽ വ്യക്തവ്യമായ സ്ഥാനമുണ്ടു്. ആര്യധർമ്മമനുസരിച്ചു് ഷഷ്ടിപൂർത്തി ഗൃഹസ്ഥാശ്രമത്തിൻെറ വിരാമത്തെയാണു് സൂചിപ്പിക്കുന്നതു്. ഇനിയും വാനപ്രസ്ഥവും സന്യാസവുമാണു് അദ്ദേഹം സ്വീകരിക്കേണ്ട ആശ്രമങ്ങൾ. അർത്ഥകാമങ്ങളിൽ തൃഷ്ണയില്ലാതെ ബ്രഹ്മചര്യത്തിലും ഗാർഹസ്ഥ്യത്തിലും ലഭിച്ച പരിചയസമ്പത്തിനെ ഉപയോഗപ്പെടുത്തി ലോകോപകാരത്തിൽ മാത്രം നിഷ്ണാതനായിരിക്കുകയാണു് ഈ ആശ്രമങ്ങളിൽ ചെയ്യേണ്ട ധർമ്മം. മഹാത്മാഗാന്ധി ഹൈന്ദവധർമ്മമനുസരിച്ചു് ജീവിതസർവസ്വവും ലോകനന്മക്കായി അർപ്പിച്ചു് ഒരു സന്യാസിയായിരിക്കുകയാണല്ലോ. മി. മള്ളൂർ ഗോവിന്ദപ്പിള്ള ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും വിജയകരമായി നയിച്ചതിൽ ഞങ്ങൾ ഈ അവസരത്തിൽ അദ്ദേഹത്തെ അഭിനന്ദിക്കുന്നു. യോഗശാലിയായ മി: മള്ളൂർ ഗോവിന്ദപ്പിള്ള ആധുനിക യുഗത്തിലെ ആശ്രമധർമ്മമനുസരിച്ചു് ബാക്കി ആശ്രമങ്ങളിൽ കൂടി ദീർഘകാലം ലോകോപകാരാർത്ഥം പ്രവർത്തി

ച്ച് നാലാമത്തെ പുരുഷാർത്ഥം സാധിക്കുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു.

—:o:—

## The Bharatakesari

Thursday 12th May 1938.

(*LEADER*)

## Mr. MALLOOR.

The *Shashtiabdapurthi*, or the completion of the sixtieth year, is an importantt epoch in the life of a person; and this is particularly so in the case of one who, by honest and strenuous efforts, has achieved remarkable success in the profession he has taken up and who, leads an active and useful life. It was such a happy function that come off today at "Parvati Mandir," Vazhutakad, where the *Shashtiabdapurthi* of Mr. Malloor Govinda Pillai was celebarated on a grand scale in the presence of his numerous friends and relations. Mr. Malloor's position in the public life of Travancore is unique. There is no branch of public activities in which he has not taken a prominent and useful part; and he continues to play such a role in all such movements. The *Shashtiabdapurthi* of such a person is a particularly happy event when he can survey the past with satisfaction and look forward to the future with fresh hopes. We offer heartiest congratulations to Mr. Malloor Govinda Pillai on this happy occasion and convey our best wishes to him.

—o—

## ‘ചിത്രദേശം’

1113 ഇടവം 1-ാംനു-

—o:0:o—

[മുഖപ്രസംഗം]

### രാജശ്രീ
### മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ

—o:0:o—

ലോകത്തിൽ വിശേഷിച്ച് ഇൻഡ്യാസാമ്രാജ്യത്തിൽ മഹാത്മാഗാന്ധിയുടെ നാമധേയം ജനങ്ങൾക്ക് എങ്ങനെ സുപരിചിതമായിരിക്കുന്നുവോ, അതുപോലെ കേരളത്തിൽ വിശിഷ്യ, തിരുവിതാംകൂറിൽ "മള്ളൂർ" എന്ന് കേട്ടാലറിയാത്തതായി ഒരു കൊച്ചുകുഞ്ഞുപോലുമുണ്ടെന്ന് തോന്നുന്നില്ല. തിരുവിതാംകൂർ അഭിഭാഷകസാമ്രാജ്യത്തിലെ ഒരു കെടാവിളക്കും, പൊതുകാര്യപ്രസക്തനും, ഈശ്വരഭക്തിയിലും രാജഭക്തിയിലും രാജ്യഭക്തിയിലും അദ്വിതീയനും, കലാനിപുണനും, സാഹിത്യശിരോമണിയും ആയ സൌഭാഗ്യവാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക് മിനിഞ്ഞാന്ന് അറുപതു വയസു പൂർത്തിയായിരിക്കുന്നു. ഈശ്വരവിശ്വാസവും, ഗുരുത്വവും, ദൃഢതയും മി. മള്ളൂരിൻെറ സ്വഭാവവിശേഷമാകുന്നു. ഏതൽസംബന്ധമായി അദ്ദേഹത്തിൻെറ വസതിയിൽ വച്ച് നടത്തപ്പെട്ട ഷഷ്ട്യബ്ദപൂർത്തിമഹോത്സവം വളരെ ഭംഗിയായും കാര്യക്ഷമമായും കഴിഞ്ഞുകൂടിയിരിക്കുന്നു. മഹാരാജാവു തി

തിരുമനസ്സിലെ അനുഗ്രഹീതനായ ഒരു പ്രജ എന്ന നിലയിൽ സ്തുത്യർഹനും രാജഭക്തിയിൽ അദ്വിതീയനും, രാജ്യക്ഷേമത്തിനായി ത്യാഗം ചെയ്തുകൊണ്ടിരിക്കുന്ന ഒരു നിസ്വാർത്ഥനുമായ രാജശ്രീ മള്ളൂർ അവർകളുടെ ഷഷ്ടിപൂർത്തി പ്രമാണിച്ച് തിരുമനസ്സുകൊണ്ട് അദ്ദേഹത്തിനു വിലയേറിയ സമ്മാനങ്ങൾ കല്പിച്ചു നൽകിയിരിക്കുന്നു എന്നുള്ളതു എത്രയും ആഹ്ലാദജനകമായിട്ടുള്ളതാകുന്നു. ഇതുപോലെ തന്നെ ചീഫ് ജസ്റ്റീസ് മുതലായ സുഹൃത്തുക്കളും, ബന്ധുജനങ്ങളും, വിവിധജാതികളിൽപ്പെട്ട സ്നേഹിതസമൂഹവും, ശിഷ്യന്മാരും രാജശ്രീ മള്ളൂരവർകളുടെ ഷഷ്ട്യബ്ദപൂർത്തി മഹത്തിൽ പങ്കുകൊള്ളുകയും പാരിതോഷികങ്ങൾ, മംഗളപത്രങ്ങൾ മുതലായവ നൽകി അദ്ദേഹത്തിന്റെ ദീർഘായുസ്സിനും ക്ഷേമത്തിനും വേണ്ടി ആശംസിച്ചു പിരിയുകയും ചെയ്തിരിക്കുന്നു. ഷഷ്ടിപൂർത്തി മഹോത്സവത്തിനു വന്നെത്താൻ സാധിക്കാത്ത ദൂരദേശികളായ സുഹൃത്തുക്കളും കമ്പിവഴിയായും ലെറ്റർ മുഖേനയും രാജശ്രീ മള്ളൂരവർകൾക്കു ഷഷ്ടിപൂർത്തി മംഗളാശംസകൾ അയച്ച് അനുഗ്രഹിച്ചിരിക്കുന്നു. ഈ സുദിനം പ്രമാണിച്ച് അനേകായിരം സാധുക്കൾക്കു അന്നവസ്ത്രാദിയും ദാനം ചെയ്തിരിക്കുന്നു. നിരന്തര പരിശ്രമം കൊണ്ട് ഒരാൾക്ക് എത്രത്തോളം ഉയർന്നവരാമെന്നുള്ളതിനു രാജശ്രീ മള്ളൂർ ഒരു മാർഗ്ഗദർശിയാണ്. പഠിക്കാൻ തുടങ്ങിയ കാലം മുതൽ എല്ലാ വിഷയത്തിനും ഒന്നാംക്ലാസ്സിൽ ഒന്നാമതായി ജയിക്കാനും പ്രൈസ് വാങ്ങിക്കാനും രാജശ്രീ മള്ളൂരിനല്ലാതെ മററാർക്കും സാധിച്ചിട്ടില്ല. അഭിഭാഷകനെന്ന നിലയിൽ രാജശ്രീ മള്ളൂർ അവർകൾ ആർജ്ജിച്ചിട്ടുള്ള യശസ്സ് വർണ്ണനാതീതമാണ്. മി. മള്ളൂരിന്റെ അതിവിജയകരമായ അഭിഭാഷകജീവിതത്തെപ്പററി തെക്കെ ഇൻഡ്യയിലെല്ലാവർക്കും അറിവുള്ളതാണ്. അഭിഭാഷകവൃത്തിപോലെ തന്നെ സംഗീതം, സാഹിത്യം, നാട്യകല മുതലായവകളിൽ രാജശ്രീ മള്ളൂർ വിദഗ്ദ്ധനാണ്. കുബേരകുചേല വ്യത്യാസം കൂടാതെ ആളുകളോട് പെരുമാറാനും അവരെ രസിപ്പിക്കുവാനുള്ള യോഗ്യം ഉപകാരം ചെയ്യുവാനും രാജശ്രീ മള്ളൂർ അതിസമർത്ഥനാണ്. ഒന്നാംതരം ടെന്നീസ് കളിക്കാരനായ മി. മള്ളൂർ ഒന്നാംതരം ഒരു കായികാഭ്യാസി കൂടിയാണ്. ലാകാളേജ് പ്രൊഫസർ, പ്രിൻസിപ്പാൾ എന്നീ നിലകളിൽ മി. മള്ളൂരിനു ധാരാളം ശിഷ്യസമ്പത്തുമുണ്ട്. രാജശ്രീ മള്ളൂരവർകൾ നായർമഹാസഭാസ്ഥാപകനും അതിന്റെ പ്രസിഡണ്ടുമായിരുന്നിട്ടുണ്ട്. ഒന്നിലധികം സാഹിത്യപരിഷത്തുകളിൽ അദ്ദേഹം ആദ്ധ്യക്ഷം വഹിച്ചു സാഹിത്യപരിഷ്കാരത്തിനായി അനവരതം ബുദ്ധിമുട്ടിയിട്ടുണ്ട്. കോന്നിയിലെ സമസ്തകേരള നായർ സമ്മേളനാദ്ധ്യക്ഷനായി രാജശ്രീ മള്ളൂർ അവർകൾ ചെയ്ത ധീരവും ഹൃദയസ്പൃക്കുമായ പ്രസംഗം നായർസമുദായം ഒരിക്കലും വിസ്മരിക്കുന്നതല്ല. രാജ്യക്ഷേമത്തിനും ജനക്ഷേമത്തിനും വേണ്ടി നടത്തപ്പെടുന്ന എല്ലാ കാര്യങ്ങളിലും രാജശ്രീ മള്ളൂർ ഭാഗഭാക്കും സഹായിയുമാണ്. ധനം, ആരോഗ്യം, സംസ്കാരം, ശിഷ്യസമ്പത്ത്, സുഹൃൽസമ്പത്ത്, ആദിയായ സർവ്വസൌഭാഗ്യങ്ങളും സർവ്വേശ്വരന്റെ സഹായത്താൽ രാജശ്രീ മള്ളൂരവർകൾക്ക് ലഭിച്ചിട്ടുണ്ട്. ഇത്രയും ഭാഗ്യവാനും ബഹുമാന്യനുമായ മറെറാരാളെ ഈ കേരളക്കരയിൽ ചൂണ്ടിക്കാണിക്കാൻ ആർക്കും സാധിക്കുകയില്ലതന്നെ. രാജശ്രീ മള്ളൂരവർകളുടെ അപദാനങ്ങളെ സംബന്ധിച്ചുള്ള വിവരണം വിസ്തരഭയത്താൽ ഞങ്ങൾ ഇവിടെ തൽക്കാലം നിറുത്തുന്നു. ഷഷ്ടിപൂർത്തി കഴിഞ്ഞിരിക്കുന്ന ഈയവസരത്തിൽ രാജശ്രീ മള്ളൂരവർകൾക്ക് ദീർഘായുസ്സും ആരോഗ്യവും നൽകി അദ്ദേഹത്തെ അനുഗ്രഹിക്കണമെന്നു ഞങ്ങൾ സർവ്വേശ്വരനോട് പ്രാർത്ഥിച്ചുകൊള്ളുന്നു.

## The Malabar Advocate

14th may 1938.

—:o:—

(*LEADER*)

### MR. MALLOOR GOVINDA PILLAI B. A., B. L.

Mr. Malloor Govinda Pillai B. A., B. L. who is too well known to the wide public in various capacities, attained the sixtieth year of his age on Thursday last and the sixtieth birthday which in malayalam is called 'Shashtiabdapurthi was celebrated with all grandeur due to such an auspicious occasion. To a Hindu, Shashtiabdapurthi or the attainment of the sixtieth year of age is a happy event closely connected with devine grace and as such the Shashtiabdapurthi is considered to be a visible expression of divine blessing by every Hindu devotee. And we avail ourselves of this opportunity to tender our hearty congratulations to Mr. Malloor Govinda Pillai, the happy recipient of Shashtiabdapurthi Blessings.

Mr. Malloor is, as is referred to in the above lines, to well known to the wide public to need any reference within the limited space of a short leading article. He is a distinguished graduate of the Madras University having won distinctions both in arts and in law and having also won University gold medals and other prizes. As a writer and speaker Mr. Malloor has earned a reputation for classical wit and humour of both sharp and tender type, As a leader of public opinion Mr. Malloor is a strong driving force. At the bar he has attained the highest eminence. The series of sensational criminal cases which he has conducted and from which he emerged with triumphant success have entitled him to the distinction of being known as the Norton of the Travancore Bar. His career as Law Collage Professor, and then as the Principal of the Law College, has made him a notable member of the Madras University. The above are all facts of his life which are very well known to every body. But there is one outstanding aspect which not being known to many deserves special mention in this context. His deep devotion, affection and attachment to his mother are all characteristicts of a unique standard. His mother was a bold and intelligent lady and her influence and inspiration were potential factors which have contributed to the eminent success of his life. His mothor was, till her death, living with him and whenever he went anywhere on any business he used to go to his mother and take her blessings. When he goes to the Court he used to repeat it every day without fail. Mr. Malloor takes a pleasure in witnessing dramatic performances and he likes his servants also



മേജർ പരമേശ്വരൻനായരും പത്നിയും



മകൾ ഹംസ

going to theatricals shows. If any cf his domestic servants would seek his permission to go for the dramatic entertainments he used to tell them to go to his mother and get her permission first. All these anecdotes mark the height of Mr. Malloor's reverence to his mother. 'Honour thy fath*r and thy mother that thy days may be long upon the land which the Lord thy God giveth thee' is the only one of the ten commandments of Mosses, the great Prophet of Israel, which carries therewith the promise of a reward. It is no wonder that Mr. Malloor Govinda Pillai, whose reverence and veneration for his mother were boundless, is destined to enjoy the full blessings of the shashtiabdapurthi.

—o0o—

## 'സർവീസ്'

113 ഇടവം 2-ാനു- ഞായറാഴ്ച

—o:0:o—

(മുഖപ്രസംഗം)

### ശ്രീ. മള്ളൂർ

———

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിമഹം ഇക്കഴിഞ്ഞ മേടം 29-ാം തീയതി അത്യാഘോഷപൂർവം കൊണ്ടാടിയിരിക്കുന്നു. ഒരു അഭിഭാഷകാഗ്രേസരൻ, സംഗീതസാഹിത്യാദികളിൽ അതീവവിദഗ്ദ്ധൻ, സ്വപ്രയത്നം കൊണ്ടു് കുബേരത്വം സമ്പാദിച്ച ഒരു സമ്പന്നൻ, സന്തുഷ്ടവും സമൃദ്ധവുമായ ഒരു കുടുംബംകൊണ്ടു് അനുഗൃഹീതൻ, ഷഷ്ട്യബ്ദപൂർത്തി ആയെങ്കിലും നവയൗവനം തുളുമ്പുന്ന ഒരു കർമ്മകുശലൻ, എന്നീ നിലകളിൽ ശ്രീ. മള്ളൂരിനെപ്പോലെ അനുഗൃഹീതനായ ഒരാൾ ഇന്നു് തിരുവിതാംകൂറിൽ ഉണ്ടെന്നു തോന്നുന്നില്ല. ഷഷ്ട്യബ്ദപൂർത്തിയായി എന്നു് വിശ്വസിക്കുവാൻ കഴിയാത്ത യുവചൈതന്യവും കർമ്മധീരത്വവും വിളങ്ങിക്കാണുന്ന ശ്രീ. മള്ളൂരിന്റെ അടുത്ത ഷഷ്ട്യബ്ദപൂർത്തിക്കൂടി ആഘോഷിച്ചു കാണുവാൻ ഇടയാകട്ടെയെന്നു് ഞങ്ങൾ ജഗന്നിയന്താവിനോടു് പ്രാർത്ഥിക്കയും അദ്ദേഹത്തിനും കുടുംബത്തിനും സർവമംഗളങ്ങളും ആശംസിക്കയും ചെയ്യുന്നു.

—o:0:o—

## Trivandrum Daily News.

Saturday, May 14, 1938.

—o—

(LEADER)

### Mr. MALLOOR.

Men like Mr. Malloor Make one bitterly regret the very limited sphere that a State of Travancore's size and position can afford to real genius. If Mr. Molloor had been born in one of the capital cities of India, he would undoubtedly have become an outstanding figure among Indian personalities, if born an Englishman, he would as certainly have become a notability of the British Empire. But having been fated to be born, and to live, move and have his being in tiny Travancore, he has for nearly four decades dominated the public communal and social life of the State. But so intense is his loyalty to the Travancore Throne and so ardent his patriotism that we do not think the regret we and many others feel has ever been shared by him or is likely to be.

Thovgh he built up his fame and fortune as the most brilliant criminal lawyer of the century; not merely in Travancore but even outside, success-astounding and unrivalled—at the bar is only one of his

titles to distinction. He is so varied that he seems to be not one, but mankind's epitome—in all that makes for the good of the State and the betterment of society.

As a safe, and cautious, but determined and resourcefnl political leader he has been as great a tower of strength and hope to the causes he espoused as to the numerous clients whose battles he fought in the law courts. In the field of social and oommunal reconstruction, he has always been a dynamic force which overcame obstacles and carried its objective. Too wise and conscientious to court cheep popularity by hazardous extremism, he was ever far in advance of others in the progressiveness of his ideas and aspirations. He was no armchair politician or carping critic; he pursued his ideals and bought for them to a finish, and that a successful one in most cases.

A puissant generalisimo in the grim warfare of political, social and communal evolution, Mr. Malloor is so versatile in his gifts that one is inclined to speculate whether his brilliant forensic abilities had not deprived us of a poet, a playwright, a scholar, a critic and even an actor of unusual merit. In the brief leisure hours which his roaring practice at the bar combined with his multifarious extra duties as Law Professor. Principal and University Examiner, left him, he has made brief and rather haphazard excursions into these varied provinces of *belles lettres*, excursions which cruelly tantalise the public by the promise they hold out of sumptuous literary feasts if only the author were free to devote more time and leisure to those pursuits.

As one who believes in and preaches the gospel of a happy life in this world on the basis of physical and mental efficiency and moral rectitude along with the obligation of religious observances as a preparation for the life hereafter, Mr. Malloor affords an object lesson on his doctrines by the domestic felicity, social hospitality and abundent charity that permeate the entire atmosphere of his private life.

It is such a man that celebrated his Shashtiabdapurthi the day before yesterday and it is no wonder that the event has assumed almost national importance. Though the word Shashtiabdapurthi ordinarily suggests approaching seclusion from the more strenuous activities of life, the word virtually sheds itself of that connotation in the case of Mr. Malloor who is more vigorous today both in mind and body than many a man of forty or less. Shashtiabdapurthi, in his case merely denotes a greater maturity in his brilliant powers and gifts which, we pray the Almighty, may continue to be utilized for the good of the State and humanity for many more years to come.

# യോഗനിശ്ചയങ്ങൾ

ഹെഡ്ആഫീസ്,
ചങ്ങനാശേരി.
13—10—113.

മ-രാ-രാ.

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ,
തിരുവനന്തപുരം.

8-ാമതു സമസ്തകേരള നായർ മഹാസമ്മേളനത്തിൽ പാസ്സാക്കിയ 3-ാമതു നിശ്ചയത്തിന്റെ ശരിപകർപ്പ് താഴെ ചേർക്കുന്നു:—

"കോന്നിയൂർ നായർ മഹാസമ്മേളനം പ്രസിഡൻറും അഭിഭാഷകപ്രമാണിയും മഹാവാഗ്മിയും സാഹിത്യരസികനുമായ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷിക്കുന്ന ഈ അവസരത്തിൽ അദ്ദേഹത്തെ അനുമോദിക്കുകയും അദ്ദേഹത്തിന്റെ ആയുരാരോഗ്യങ്ങൾക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു."

മന്നത്തു പത്മനാഭപിള്ള,
നായർ സർവീസ് സൊസൈററി,
ജനറൽ സെക്രട്ടറി.

—::—

കുടമാളൂർ.
29—9—113.

അഭിഭാഷകസാമ്രാട്ടും, തികഞ്ഞ രാജ്യഭക്തനും രാജഭക്തനും, നിയമാചാര്യവര്യനും, സകലകലാവല്ലഭനും, നായർ സമുദായത്തിന്റെ അഭിമാനസ്തംഭവുമായ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിമഹം കൊണ്ടാടുന്ന ഇന്നേദിവസം ഈ ദിഗ്വാസികൾ അദ്ദേഹത്തിന് സർവമംഗളങ്ങളും ആശംസിക്കയും, അദ്ദേഹത്തിന്റെ ആയുരാരോഗ്യങ്ങൾക്കായി ഉള്ളലിഞ്ഞ് പ്രാർത്ഥിക്കയും ചെയ്തുകൊള്ളുന്നു.

ഐകകണ്ഠ്യേന പാസ്സാക്കി. പ്രമേയം അധികാരപ്പെടുത്തിയതനുസരിച്ച് അയയ്ക്കുന്നു.

ചെമ്പകശ്ശേരി മഠത്തിൽ
മിത്രൻ മിത്രൻരാജാ,
അദ്ധ്യക്ഷൻ.

——

**The Abhinava Bharata Society Ltd.**
TRIVANDRUM.

*12th May 1938.*

*Most revered Sir,*

I have the honour to forward herewith copy of a resolution passed at a meeting of the members of the Board of Directors of the Abhinava Bharata Society Ltd., Trivandrum.

Wishing you long life, ever-increasing happiness and prosperity.

*Yours faithfully,*

**R. C. Das,**
General Secretary,
*TRIVANDRUM.*

പ്രമേയം

"ഭാരതീയസംസ്കാരത്തിന്റെ ഉത്തമസന്താനവും മാനവസമുദായത്തിന് ഇന്നൊരു മകുടമണിയു

മായി പ്രശോഭിച്ചു്, അനിതരസാധാരണമായ നിയമജ്ഞാനംകൊണ്ടു് അനേകായിരം പേൎക്കു് ആത്മനിർവൃതി നല്കി, കുടുംബത്തിനും, രാജ്യത്തിനും, രാജാവിനും, ഭാഷയ്ക്കും നീതിപാലനത്തിനും സദാപി താങ്ങും തുണയുമായി നിന്നു്, ഇന്നേദിവസം ഷഷ്ട്യബ്ദപൂൎത്തി കൊണ്ടാടുവാൻ ഭാഗ്യമുണ്ടായിരിക്കുന്ന വന്ദ്യശ്രീമാൻ മള്ളൂർ കെ. ഗോവിന്ദപ്പിള്ള അവർകൾ (ബി. ഏ. ബി. എൽ.,) ക്കു് അഭിനവഭാരത സൊസൈററി ഉപര്യുപരി ആയുരാരോഗ്യസന്താനസമ്പൽസമൃദ്ധി ആശംസിച്ചുകൊള്ളുന്നു.

ജനറൽ സെക്രട്ടറി.
12-മേ-1938.

—o—

# The Vani Vilasom

ANGLO VERNACULAR LIBRARY &
READING ROOM, KOTTAYAM.
TRAVANCORE.

അഭിവന്ദ്യനായ മഹാത്മാവേ, അവിടത്തെ ഷഷ്ട്യബ്ദപൂൎത്തി മഹോത്സവം കൊണ്ടാടപ്പെടുന്ന ഈ സന്തോഷാവസരത്തിൽ കോട്ടയം, വാണീവിലാസം ഗ്രന്ഥശാലാംഗങ്ങൾ, അവിടുന്നു് ചെയ്തിട്ടുള്ള സർവതോമുഖങ്ങളായ മഹനീയ സേവനങ്ങളെ പുരസ്കരിച്ചു് അവിടുത്തേക്കു് സമസ്തഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

സെക്രട്ടറി,
എസ്. വാസുപിള്ള.

—o:0:o—

മുട്ടം,
ഹരിപ്പാടു്.
28—9—113.

രാജശ്രീ
മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്,
വഴുതയ്ക്കാടു്, തിരുവനന്തപുരം.

അറുപതാമത്തെ വയസ്സിലേക്കു പദമൂന്നുന്ന അങ്ങേയ്ക്കു സൎവ്വവിധമായ ഭാവുകങ്ങളും ആശംസിക്കുകയും അങ്ങേ ആയുരാരോഗ്യങ്ങൾക്കായി ഹൃദയപൂൎവ്വം പ്രാൎത്ഥിക്കുകയും ചെയ്തുകൊള്ളുന്നു. ഹൈന്ദവരാജഭക്തസംഘാംഗങ്ങളുടെ പ്രതിനിധി എന്ന നിലയ്ക്കു് ഈ സന്ദേശം അങ്ങേ അറിയിക്കുന്നതിൽ എനിക്കു് അപാരമായ ചാരിതാൎത്ഥ്യവും സന്തോഷവും ഉണ്ടു്.

എന്നു്,
ഏരിക്കൽ കേശവപിള്ള

---

*Ambalapuzha,*
29—9—1113.

*Most Respected Sir,*

I have been authorised by resolutions passed at a meeting of the citizens of Ambalapuzha, held in the small hours of this morning, under my chairman-ship and convened under the auspices of the P. K. Memorial Library and Reading Room, to convey to you their heart-felt rejoicings and congratulations at your sixtieth birthday which comes off to-day, Mr. K. K. Kunchu Pillai, B. A., L. T.. spoke at length on the manifold qualities of your head and heart and on the wide and varied walks of life, wherein you shone with a brilliance unequalled in the annals of Travancore. He laid stress

especially on the services you have rendered and sacrifices you have done in the cause of the advancement of our Community. His speech pulsated with reminissenses and anecdotes. Mr. P. Kunjan Kurup M. A., B. L., read out the address —which has been arranged to be presented to you at your residence to-day— With a supplimentary speech from the chair, the meeting closed at 9-30 A. M.

*Yours sincerely,*
P. Parameswaran Pillay, M. A., B. L.,
*Advocate.*

I take this opportunity to convey to you my own humble personal congratulations.

—:0:—

S. M. R. V. ASSOCIATION

Karamanai,
29—9—1113.

Dear Sir,

As Directed by the members of the S. M. R. V. Association, Karamanai, I beg to tender you their most sincere and heartfelt congratulations on the happy event of your Shashtiabdapurthi. The members are ever cherishing the inestimable gratitude for the enthusiastic patronage you have been uniformly extending to the histrionic activities of the association, They pray to the Almighty to bless you with long life and continued prosperity for many many years to celebrate your Sathabhishekam.

I beg to remain,
Dear Sir,
Yours sincerely,
K. Lekshmana Iyer
*(For Hon. Secretary)*

To
**Mr. K. GOVINDA PILLAI, Esq.**
B. A. B. L.,
Retired Principal, Law College,
Vazhuthacad, Trivandrum.

——

## MALLOOR VILASOM LIBRARY

Attungal.
3)—9—1113.

ബോധിപ്പാൻ,

അവിടത്തെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ചു് ഇന്നലെ രാവിലെ 6 മണിക്കു് ഗ്രന്ഥശാലാ കമ്മററി അംഗങ്ങളുടെ ഒരു യോഗം കൂടി അവിടത്തെ ദീർഘായുസ്സിനു വേണ്ടി പ്രാർത്ഥന നടത്തുകയും ഗ്രന്ഥശാലയ്ക്കു സമീപത്തുള്ള പത്തു ക്ഷേത്രങ്ങളിൽ വഴിവാടു നടത്തുകയും ഗ്രന്ഥശാല വകയായി അവിടത്തേയ്ക്കു സമർപ്പിക്കാനുള്ള മംഗളപത്രം കൊടുത്തു് പ്രതിനിധികളെ അയയ്ക്കുകയും ചെയ്തു. അതിനുശേഷം രാവിലെ എട്ടര മണിക്കു് മുനിസിപ്പൽ പ്രസിഡൻറു് മി. കെ. നാരായണപിള്ള, ബാരിസ്റ്റർ, മി. എം. ആർ. നാരായണപിള്ള, വക്കീൽ മി. എം. കൊച്ചുകൃഷ്ണപിള്ള, വക്കീൽ, മി. വി. ആർ. കൃഷ്ണൻ എന്നിവരുടെ നേതൃത്വത്തിൽ സാധുക്കൾക്കു് യഥേഷ്ടം ഭോജനം നല്കി. വൈകുന്നേരം 5 മണിക്കു് ഗ്രന്ഥശാലാ മുഖപ്പിൽവെച്ചു് കൂടിയ പൊതുയോഗത്തിൽ പള്ളിക്കൂടം അസി. ഇൻസ്പെക്ടർ ശ്രീമാൻ മണക്കാട്ടു് കെ. മാധവൻ

പിള്ള അവർകൾ ബി, ഏ., എൽ. ററി. ആദ്ധ്യക്ഷ്യം വഹിച്ചു. പ്രസിഡൻറ് അവർകളും, ശ്രീമതി പി. പാറുക്കുട്ടി അമ്മ, ശ്രീമാന്മാരായ എം. ആർ. കൃഷ്ണപിള്ള ബി. ഏ., ബി. എൽ., വിദ്വാൻ കെ. കെ. ഉണ്ണിത്താൻ എന്നിവരും അവിടത്തെ അപദാനങ്ങളേയും വ്യക്തിമാഹാത്മ്യത്തെയും കീർത്തിച്ചു പ്രസംഗിക്കയും ദീർഘായുസ്സിനുവേണ്ടി പ്രാർത്ഥന നടത്തുകയും ചെയ്തു. ചെറുബാലികമാരുടെ തിരുവാതിരക്കളി, സംഗീതം എന്നിവയും ഉണ്ടായിരുന്നു. പൊതുയോഗത്തിനുശേഷം യോഗത്തിൽ സംബന്ധിച്ചിരുന്ന ഗ്രന്ഥശാലാംഗങ്ങളും പ്രാസംഗികന്മാർ പ്രസിഡൻറ് തുടങ്ങിയുള്ള എല്ലാപേർക്കും ലഘുഭക്ഷണം നൽകി. സ്ഥലത്തുള്ള ഉദ്യോഗസ്ഥാനുദ്യോഗസ്ഥപ്രമാണികളെല്ലാപേരും യോഗത്തിൽ സംബന്ധിച്ചിരുന്നു. ഈ വിവരങ്ങളെല്ലാം അവിടത്തെ അറിയിക്കണമെന്നു ഗ്രന്ഥശാലാംഗങ്ങും നിർബന്ധിക്കുന്നതിനാലാണു് ഈ കത്തെഴുതുന്നതു്.

എന്നു് ഭക്തിപൂർവം വിനീതൻ,

എൻ. കുഞ്ഞുകൃഷ്ണപിള്ള,

സെക്രട്ടറി.

—o:0:o—

## KERALA KALAPOSHINI SABHA.

Chengannoor,
3—10—1113.

മഹാത്മൻ,

അവിടുത്തെ ഷഷ്ടിപൂർത്തിമഹം പ്രമാണിച്ചു് കേരളകലാപോഷിണി സഭയുടെ ആഭിമുഖ്യത്തിൽ കൂടിയ ഒരു വിശേഷാൽ സമ്മേളനത്തിൽ ഐകകണ്ഠ്യേന പാസ്സാക്കിയ നിശ്ചയത്തിൻെറ പകർപ്പു് ഇതുസഹിതം അയച്ചുകൊള്ളുന്നു.

എന്നു്, വിധേയൻ,

V. K. M. Mathan Tharakan,
*Secretary.*

പ്രമേയം

"113 മേടം 29-ാംതീയതി അറുപതാമത്തെ വയസ്സു് പൂർത്തിയായ അഭിഭാഷകചൂഡാമണിയും, സഹൃദയചക്രവർത്തിയും സാഹിത്യമർമ്മജ്ഞനും സമുദായനേതാവുമായ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ ബി. ഏ., ബി. എൽ-നെ ഈ യോഗം ഹൃദയംഗമമായി അനുമോദിക്കുകയും അദ്ദേഹത്തിൻെറ ആയുരാരോഗ്യത്തിനു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

—o—

Quilon,
5—10—1113.

മഹാത്മൻ,

'ഭഗവതിവിലാസം' നായർ കരയോഗത്തിൻെറ ഈ മാസം 2-ാംതീയതി കൂടിയ പൊതുയോഗത്തിൽ അദ്ധ്യക്ഷൻ അവതരിപ്പിച്ചതും സഭാവാസികൾ എഴുന്നേററുനിന്നു് പ്രാർത്ഥനാപൂർവം പാസ്സാക്കിയതും അങ്ങേയ്ക്കു് അയച്ചുതരുന്നതിനു് എന്നെ ചുമതലപ്പെടുത്തിയതുമായ, ഇതോടൊരുമിച്ചയയ്ക്കുന്ന, പ്രമേയം സദയം സ്വീകരിക്കണമെന്നപേക്ഷിക്കുന്നു.

എന്നു്, വിനീതനായ,

ഏ. എൻ. വിശ്വനാഥപിള്ള,

എക്സ്. എം. എൽ. ഏ.

പ്രസിഡൻറ്,

'ഭഗവതിവിലാസം,' നായർകരയോഗം

വള്ളിക്കീഴ്, കൊല്ലം.

പ്രമേയം

"നായർ സമുദായനേതാവും, അഭിഭാഷകവര്യനും സാഹിത്യാഭിമാനിയുമായ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു് അറുപതു വയസ്സു് പൂർത്തിയായിരിക്കുന്ന ഈ ശുഭാവസരത്തിൽ അദ്ദേഹത്തിനു് ദീർഘായുരാരോഗ്യാദികൾ ആശംസിക്കുകയും



ശ്രീ രാജഗോപാലമേനോനും പത്നിയും



ക്യാപ്റ്റൻ ഭാസ്കരപിള്ളയും പത്നിയും

അതിനായി ജഗദീശ്വരനോട്ട് പ്രാർത്ഥിക്കുകയും ചെയ്യുകൊള്ളുന്നു.

പടിഞ്ഞാറെക്കൊല്ലം, 'ഭഗവതിവിലാസം'
നായർ കരയോഗം പ്രസിഡണ്ട്,
വള്ളിക്കീഴ്, കൊല്ലം.

—:0:—

യുവജനസമാജം ആഫീസ്,
വട്ടിയൂർക്കാവ്.
12—10—113.

അവിടത്തെ ഷഷ്ട്യബ്ദപൂർത്തി ആഘോഷകമായി ശ്രീമാൻ കെ. നാഗപ്പൻനായർ ബി. ഏ. ബി. എൽ. അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ വട്ടിയൂർക്കാവു യുവജനസമാജത്തിൻെറ വിശേഷാൽ യോഗത്തിൽ പാസ്സാക്കിയ ഈ പ്രമേയം അവിടത്തെ ദയവായ സ്വീകരണത്തിനും അനുഗ്രഹത്തിനുമായി അയച്ചുകൊള്ളുന്നു.

വിനയപൂരസ്സരം,
എം. പരമേശ്വരൻപിള്ള (സിക്രട്ടറി.)

പ്രമേയം

അഭിഭാഷകസാമ്രാട്ട്, അനുഗ്രഹീതവാഗ്മി, അദ്വിതീയനായ സാഹിത്യനായകൻ, നായർവർഗ്ഗത്തിൻെറ അഭിവന്ദ്യനേതാവ്, സമ്മാദരണീയനായ ഒരു പൌരരത്നം, എന്നീ വിവിധ നിലകളിൽ കേരളക്കരയുടെ അഭിമാനസ്തംഭമായി വിജയിച്ചരുളുന്ന രാജശ്രീ മള്ളൂർ കെ. ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി മഹാവേളയിൽ "വട്ടിയൂർക്കാവു യുവജനസമാജ"ത്തിൻെറ ഈ വിശേഷാൽയോഗം ഈ മഹാപുരുഷന് സമസ്തമംഗലങ്ങളും സാദരം ആശംസിക്കുകയും അദ്ദേഹത്തിൻെറ ആയുരാരോഗ്യങ്ങൾക്ക് ജഗദീശ്വരനെ പ്രാർത്ഥിക്കുകയും ചെയ്യുകൊള്ളുന്നു.

ഭക്ത്യാദരപൂർവ്വം,
എം. പരമേശ്വരൻപിള്ള,
(സെക്രട്ടറി)

# ചില സന്ദേശങ്ങൾ

Kowdiyar,
12th May 1938.

My dear Mr. Govinda Pillai,

I am just writing to you to express my congratulations & the very best wishes on the occasion of your completing sixty strenevous years of useful service to the state & your own people. As you said the other day, no one can claim full credit to the span of life one gets here, but in your particular case, you can very well take just pride in having acted your part creditably & well. You are again another example to the saying that man is the star of his own destiny. May you live to achieve greater things in life and may Providence bless you with His choicest regards.

Yours sincerely,
G. V. RAJA.

From
Captain GODAVARMA RAJA.

—○:○:○—

വഴ്ക്കം,
113 മേടം 27.

ശ്രീ

ശ്രീമാൻ,

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക്

ബി. എ., ബി. എൽ.,
തിരുവനന്തപുരം.

ബഹുമാന്യനായ സുഹൃത്തേ!

ഈ മാസം ഒടുവിൽ നിങ്ങളുടെ ഷഷ്ടിപൂർത്തിയാണെന്നുള്ള വിവരം പത്രങ്ങളിൽനിന്നും അറിയുന്നു. പ്രസ്തുത സുദിനത്തിൽ.

ആയുസ്സ്ദീർഘമനപായമനാമയത്വ-
മൈശ്വര്യമക്ഷയമനന്തമഭീഷ്ടയോഗം
വിദ്യാമവദ്യരഹിതാം വിപുലാംച കീർത്തിം
പുഷ്ണാതുകോവിദ സദാതവ പത്മനാഭഃ

എന്ന വിശാഖവിജയപദ്യത്തെ അനുസ്മരിച്ചുകൊണ്ടു നിങ്ങൾക്കും നിങ്ങളുടെ കുടുംബത്തിനും സർവ്വശ്രേയസ്സുകളേയും നൽകുന്നതിന് ഈശ്വരനെ പ്രാർത്ഥിക്കുന്നു.

പരിഷദ്യോഗങ്ങളുടെ ആധിപത്യം വഹിച്ചും യുവാക്കന്മാരെ സാഹിത്യവിഷയത്തിൽ പ്രോത്സാഹിപ്പിച്ചും ഭാഷാഭിമാനികളുടെ നേതൃത്വം വഹിച്ചും മലയാളഭാഷയ്ക്കുവേണ്ടി നിങ്ങൾ ചെയ്തിരിക്കുന്ന മഹനീയ സേവനങ്ങളെ ഞാൻ ഈ സന്ദർഭത്തിൽ നന്ദിയോടും ആദരത്തോടും കൂടി സ്മരിക്കുന്നു. ശത്രുമിത്രഭേദമില്ലാതെ എല്ലാ കേരളീയരാലും ഒരുപോലെ ആദരിക്കപ്പെട്ടുവരുന്ന ഭാഷാകുടുംബത്തിലെ ഏക കാരണവൻ നിങ്ങൾമാത്രമാകുന്നു. നിങ്ങളെപ്പോലെ ഒരു താങ്ങും ഇന്നു ഭാഷയ്ക്കു വേറെയാരുമില്ല.

തത്താദൃശനും, മഹാനുഭാവനും ആയ നിങ്ങൾക്കും നിങ്ങളുടെ ബന്ധുക്കൾക്കും തുച്ഛമായ ജലദോഷമോ, തലവേദനയോകൂടി ബാധിക്കുവാൻ ഇടവരാതെ, അത്ര്യച്ഛ പൂർണ്ണമായ ആരോഗ്യവും ആയുസ്സും ഐശ്വര്യവും സർവ്വവിധാഭീഷ്ടപ്രാപ്തിയും ലഭിക്കുന്നതിന് ഈശ്വരൻ അനുഗ്രഹിക്കട്ടേ എന്നു വീണ്ടും ഞാൻ ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

പ്രസ്തുത സുദിനത്തിൽ അവിടെ വരുന്നതിനും ഷഷ്ടിപൂർത്തിമഹത്തിൽ സംബന്ധിക്കുന്നതിനും

എനിക്ക് അതിരററ ആഗ്രഹം ഉണ്ട്. ദുൎന്നിവാൎയ്യങ്ങളായ കൃത്യാന്തരങ്ങളാൽ ആ ആഗ്രഹം ഫലിക്കാതെ വന്നിരിക്കുന്നതിനാൽ വിഷാദമുണ്ടെന്നുള്ള വിവരവും അറിയിച്ചുകൊള്ളുന്നു.

ഷഷ്ടിപൂൎത്തി മംഗലമായി നടന്ന വിവരം അറിയുവാൻ കാത്തിരിക്കുന്നു.

എന്നു് സ്വന്തം

വടക്കുംകൂർ രാജരാജവൎമ്മരാജാ.

---

ആറന്മുള,

3-10-113.

ശ്രീമാൻ,

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്

ബി. ഏ. & ബി. എൽ.

അഭിഭാഷക ചൂഡാമണിയും, രാഷ്ട്രം, സമുദായം, സാഹിത്യം ആദിയായ വിവിധമണ്ഡലങ്ങളിലുള്ള ആത്മപരിത്യാഗബുദ്ധിയോടുകൂടിയ സേവനംകൊണ്ടു് കേരളീയരുടെ അഭിമാനസ്തംഭവും, ആരാധനാമൂൎത്തിയുമായി പരിലസിക്കുന്ന അവിടുത്തേയ്ക്കു് അറുപതു വയസ്സു തികയുന്ന ഈ സുദിനത്തിൽ ഞാനും മംഗളമാശംസിച്ചുകൊള്ളുന്നു. ജാതിക്കനുയോജ്യമായ പൌരുഷവും, പൌരുഷത്തിനനുസരിച്ച ബുദ്ധിയും, ബുദ്ധിക്കു യോജിക്കുന്ന നയവും, ഇവകളുടെയെല്ലാം സമ്മേളനരംഗമായ കൎമ്മകുശലതയും ഭവാനിൽ സവിശേഷം വിളങ്ങിക്കാണുന്നുണ്ടു്. ബാല്യകാലത്തിലെ അത്ര അനുകൂലമല്ലാത്ത പരിതസ്ഥിതിയിൽനിന്നും സ്ഥിരോത്സാഹം കൊണ്ടും, സ്ഥിരപരിശ്രമംകൊണ്ടും സമകാലീനന്മാൎക്കു് സ്പൃഹയാജനകമായ ഉന്നത പദവിയിലവിടുന്നെത്തിച്ചേൎന്നിരിക്കുന്നു.

അവിടുന്നുൾപ്പെട്ടിരിക്കുന്ന സമുദായത്തിൻെറ പ്രധാന ഗുണങ്ങളെല്ലാം അങ്ങയിൽ കാണുന്നുണ്ടെങ്കിലതിലൊട്ടും അത്ഭുതപ്പെടുവാനില്ല. എന്നാൽ നായർ സമുദായങ്ങളിൽ വളരെ വിരളമായി കണ്ടുവരുന്നതും, എന്നാൽ ഭവാൻെറ അഭ്യുദയത്തിനു് പ്രധാന കാരണമായിത്തീൎന്നിട്ടുള്ളതുമായ ധനസമ്പാദനതൃഷ്ണയും ധനപരിപാലന ശ്രദ്ധയും നായർ സമുദായത്തിനുണ്ടായിരുന്നെങ്കിൽ ആ വമ്പിച്ച സമുദായത്തിൻെറ ഭാവി എത്ര ഭാസുരമായിരിക്കുമായിരുന്നു!!!

---

സാഹിത്യപരിഷത്തിലെ ഫലിതസമ്മിശ്രമായ പ്രസംഗങ്ങളെക്കുറിച്ചൊന്നുംതന്നെ പ്രസ്താവിക്കണമെന്നു തൽക്കാലം വിചാരിക്കുന്നില്ല. പരിഷൽ സമ്മേളനത്തിൻെറ ശരിയായ നടത്തിപ്പിനവിടുത്തെ സാന്നിദ്ധ്യം ഒഴിച്ചുകൂടാത്തതാകുന്നു. സാഹിത്യപരിഷത്തു് ആണ്ടുതോറും ശരിയായി നടത്തുന്നതിനാവശ്യമായ മൂലധനം ശേഖരിക്കുകയെന്നുള്ളതു് ഭാവിജീവിതത്തിലെ പ്രധാന പ്രവൃത്തിയായി അങ്ങു സ്വീകരിക്കണമെന്നു ഞാനഭ്യൎത്ഥിക്കുന്നു.

''ഞാനെൻെറ സകല കടമകളും നിറവേററിയിട്ടുള്ള ഒരാളാണു്'' എന്നിപ്രകാരം സ്വാമി വിവേകാനന്ദനൊരവസരത്തിൽ പ്രസ്താവിക്കുകയുണ്ടായി. അവിടുത്തെ ശതാഭിഷേകമഹോത്സവ വേളയിൽ, സ്വാമിയെപ്പോലെ പ്രസ്താവിക്കുന്നതിനുള്ള പൂൎവ്വഭാഗധേയം അവിടുത്തേക്കും ലഭ്യമാകട്ടെ!!!

എന്നു്,

കെ. ആർ. കേരളവൎമ്മരാജാ,

കൊച്ചുകോയിക്കൽ, ആറന്മുള.

—o—

മാവേലിക്കര,
29-9-113

ശ്രീ

രാജശ്രീ
മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക്.

സംപൂജ്യശ്രീമൻ,

ഇന്നല്ലോ ആധുനിക തിരുവിതാംകൂർ ചരിത്രത്തിലെ സുപ്രശസ്ത പുരുഷകേസരിയുടെ ഷഷ്ട്യബ്ദപൂർത്തി മഹോത്സവം. അതു് എത്രയോ ആഹ്ളാദകരം.

സർവ്വകലാതന്ത്രകുശലനായുള്ളോരവേ, ഒരു മഹാൻ ജന്മം എടുക്കേണ്ട വിധത്തിൽ അവിടുന്നു ജനിച്ചു. അങ്ങയുടെ ജീവിതമോ മനുഷ്യമഹാശക്തിയുടെ അതിമഹത്തരമായ ആഗ്നേയവൈദ്യുതപ്രകടനമല്ലാതെ മറ്റെന്താണ്. ഖഡ്ഗമൂർച്ചയ്ക്കു തുല്യമായ ഭയങ്കര പദങ്ങളും മഹായുദ്ധങ്ങൾക്കു തുല്യമായ ഊഷ്മളചിന്തകളും രാഷ്ട്രയന്ത്രങ്ങളെ കീഴ്മേൽ മറിപ്പാൻ പോരുന്ന ഊർജ്ജിതാശയങ്ങളും, അങ്ങയിൽ സദാ വ്യാപാരംകൊള്ളുന്നു. സമുദായത്തിലും സാഹിത്യത്തിലും രാജ്യത്തിലും സകല കലകളിലും അവിടത്തെ ഹൃദയം വിപ്ലവോൽബുദ്ധമായ ഒരു മഹായുദ്ധഭൂമിയത്രെ. ജീവിതത്തിലെ അതിനിഗൂഢങ്ങളായ അഗാധതലങ്ങളിലും, ഇരുളടഞ്ഞ ഭയങ്കരമായ ഉള്ളറകളിലും മാത്രമല്ല, വെളിച്ചം പരക്കുന്നതായ എല്ലാ സമതലപ്രദേശങ്ങളിലും സുരഭിലസുന്ദരമായ പൂന്തോട്ടങ്ങളിലും അങ്ങയുടെ തീക്ഷ്ണനേത്രങ്ങൾ പതിഞ്ഞിട്ടുള്ളതാണ്. അങ്ങനെ സ്വർഗ്ഗവും നരകവും അങ്ങേയ്ക്കു് സുപരിചിതമത്രെ. ഭവാന് ഒന്നുംതന്നെ അജ്ഞാതമായിട്ടില്ല.

പക്ഷെ, ഈ ഗിരിനിർഝരങ്ങളുടെ അഗാധതലം, സുമധുരസംഗീതാത്മകമാണ്. ഈ അഗ്നിപ്രവാഹത്തിന്റെ അന്തരംഗം മുഴുവൻ മഞ്ഞുകട്ടയാണ്. ഈ ചുട്ടുപൊള്ളിക്കുന്ന തീജ്ജ്വാലയുടെ അന്തർഭാഗം മുഴുവൻ സുഗന്ധശീതളമായ ചന്ദനച്ചാറാണ്. അങ്ങയുടെ പുറമേയുള്ള വായുമണ്ഡലം അധൃഷ്യതയുടെ ഭയങ്കരതയാൽ സദാ വിറകൊള്ളുന്നവയെങ്കിലും, മാറത്തു തല അണച്ചാൽ പെററമ്മയുടെ മഹനീയ മാധുര്യം തുളുമ്പുന്ന വാത്സല്യനികേതനമത്രേ.

ബുദ്ധിശക്തിയുടേയും പൗരുഷത്തിന്റേയും വീറിന്റേയും മനുഷ്യശക്തിയുടെ വിപ്ലവമൂർത്തമായ സർവ്വവിധ മഹത്വത്തിന്റേയും മകുടം ചാർത്തലായി, അങ്ങേ ഷഷ്ട്യബ്ദപൂർത്തിമഹം ഒരു നവീന ജീവിതത്തിന്റെ കവാടോൽഘാടനം ഇന്നിതാ സാധിക്കുന്നു.

അതു് ഒരു നവീന സങ്കേത പ്രവേശനമാണ്. ഒരു പിന്തിരിഞ്ഞു നോട്ടം. ഒരു ലാഭനഷ്ടപരിശോധനം. ഭൂതത്തിന്റെ സൂക്ഷ്മദർശിനിയിലൂടെ ഭാവിയുടെ ആകൃതിയെ കണ്ടുപിടിക്കുന്ന ഒരു അന്തർവീക്ഷണം. ഒരു തിരിഞ്ഞുപെറുക്കൽ. ഒരു വഴിയൊരുക്കൽ. സൃഷ്ടിപരമായ ഒരു നവീന കാര്യപരിപാടിയുടെ സമത്ഥനിർമ്മാണം. ഭൂതലത്തിൽനിന്നു് സ്വർഗ്ഗത്തേയ്ക്കുള്ള ഒരു അഭ്യുത്ഥാനം. ഒരു ചിറകു വിരുത്തൽ.

അല്ലയോ മഹാഭാഗൻ, പരിപക്വമായ ബുദ്ധിശക്തിയോടും, പാകത തികഞ്ഞ ഹൃദയത്തോടും സുസൂക്ഷ്മമായ അന്തർനേത്ര പ്രകാശത്തോടും കൂടി ഭവാൻ ഒരു നവീന ജീവിതരംഗത്തിലേയ്ക്കു കാൽ വെച്ചിരിക്കുന്നതായ ഈ സുമംഗളവേളയിൽ തിരുവിതാംകൂറിലെ ആകമാന ജനസഞ്ചയം അങ്ങയുടെ ഭാവികാര്യപരിപാടിയെ ആകാംക്ഷാഭാരത്തോടെ ഉററുനോക്കുന്നു. അവർ അങ്ങേയ്ക്കു് ലഭിച്ചിട്ടുള്ള താലന്തുകളിൽ വ്യാപാരം ചെയ്യാതെ ബാക്കിയിട്ടിട്ടുള്ളവയെ പുറത്തെടുക്കുവാൻ വാഞ്ഛിക്കുന്നു. അങ്ങോ അങ്ങേയ്ക്കുവേണ്ടിയും കലയ്ക്കുവേണ്ടിയും സ്വന്തം സമുദായത്തിനുവേണ്ടിയും ജീവിച്ചു.

ഒരു ചുരുങ്ങിയ കേന്ദ്രത്തിൽ ഭവാൻ അങ്ങയുടെ ശക്തികളും താല്പര്യങ്ങളും നിക്ഷേപിച്ചു. അതായിരുന്നു അവിടത്തെ ആദർശം.

പക്ഷെ കാലം—ചരിത്രത്തെ തകിടംമറിച്ചിരിക്കുന്ന കാലം—സംസ്കാരോന്മുഖമായ കാലം—അങ്ങയോട് ആവശ്യപ്പെടുന്നു. ധാർമ്മികപ്രചോദനം അങ്ങയോട് അർത്ഥിക്കുന്നു. അങ്ങേ ശക്തിയും നിഷ്ഠാദാർഢ്യവും വ്യക്തിപ്രഭാവവും ശരിക്കു ഗ്രഹിച്ചിട്ടുള്ള തിരുവിതാംകൂറിലെ ആകമാന പൗരസഞ്ചയം അങ്ങയോട് അഭാഷിതഭാഷണം ചെയ്യുന്നു:—"അല്ലയോ ആധുനിക തിരുവിതാംകൂർ ചരിത്രത്തിലെ വിഖ്യാതമേധാശക്തനായുള്ളോവേ, വന്നാലും! വന്നു ഞങ്ങളുടെ ആകമാന നായകത്വം കൈയേററാലും! ഞങ്ങളുടെ അനഭിഷിക്തനാഥനായി ഞങ്ങളെ മുന്നോട്ടു നയിച്ചാലും. സാമുദായികങ്ങളായ സവ്ഭിന്നതകളേയും പരസ്പരവിദ്വേഷത്തേയും നിർമ്മൂലമാക്കുന്നതായ ഒരു ദൃഢമൈത്രീശൃംഖലയാൽ ഞങ്ങളെ സുബന്ധിതരാക്കിയാലും. അവിടത്തെ ശിഷ്ടായുസ്സ് തിരുവിതാംകൂറിലെ സമുദായമൈത്രീബന്ധത്തിനു മാത്രം ഇനി അവകാശപ്പെട്ടതായിരിക്കട്ടെ. അങ്ങനെ ഭവാൻ ഞങ്ങളുടെ പൊതുനായകനും പൊതുസ്വത്തും സവ്വുമായി പരിണമിച്ചാലും!"

രാജ്യത്തിൻേറയും സമുദായമൈത്രിയുടേയും കലയുടേയും ഉൽക്കർഷത്തിനായി സവ്ശക്തനായ ജഗദീശരൻ അവിടത്തേയ്ക്കു ദീർഘായുസ്സും ആരോഗ്യവും അത്ര ധാരാളമായി നൽകുവാൻ ഞാൻ ഹൃദയനിർഭരതയോടെ ദൈവത്തെ പ്രാർത്ഥിക്കുകയും അങ്ങേ ഷഷ്ടിപൂർത്തിമഹോത്സവത്തിനു സവ്വവിധ മംഗളങ്ങളും ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

വിനീതവിധേയൻ,
കെ. എം. വർഗ്ഗീസ്.
(ചിത്രമെഴുത്തു്)

—::—

Quilon,
7-10-1113.

മഹാത്മൻ,

സമഞ്ജസമായിമനോരഞ്ജനംചെയ്യുമാറ്, ശ്രവണപീയൂഷമായ കളികൊഞ്ചലും, കനകകാഞ്ചികലാപവും മഞ്ജുകളകണ്ഠങ്ങൾക്കുപോലും സംഭാവനം ചെയ്തിട്ടുള്ള 'സൗഭാഗ്യദേവതാലാസ്യരംഗമായ ഭവാന്, ആനന്ദനിർവൃതികൊണ്ടു വിജയമരുളുവാൻ, അങ്ങയുടെ ശ്രേയോവാരാശിയുടെ നവകല്ലോലതല്ലജങ്ങളെത്തന്നെ, കണ്ണിമയ്ക്കാതെ കാത്തിരിക്കുന്ന ഈ സാധു സഹോദരൻ ഈ ശുഭാവസരത്തിൽ ബദ്ധപരികരനായിരിക്കുന്നു. നിയതികൃതനിയമരഹിതമായ ഏതാനും പദവിന്യാസങ്ങൾകൊണ്ടു്, ആ പ്രശസ്തകൃത്യത്തെ സാദരം സമാരാധിച്ചുകൊള്ളട്ടെ!

അങ്ങയുടെ ഷഷ്ടിപൂർത്തിമഹം, അനതിഗംഭീരമെങ്കിലും, നിസർഗ്ഗസുന്ദരവും, വിജ്ഞാനധനസമ്പന്നന്മാരുടെ ആശീർവാദാരാവ ശോഭനവുമായിരുന്നു. വിജയാശംസകളുടെ മാറെറാലിച്ചാർത്തിണങ്ങി, കൈരളിയുടെ തിരുമാറിൽ ഗദ്യപദ്യതല്ലജങ്ങൾ, അലഘുവായി ഒതുങ്ങി, നിത്യനിർവൃതികൾ, സുമനസ്സുകളിൽ തങ്ങിത്തിങ്ങി, ആ ശോഭനമുഹൂർത്തം വിഹായസ്സിൽതന്നെ വലയം ചെയ്തുവെങ്കിലും, ധന്യധന്യമായ ആ ശുഭദിനസ്മരണയ്ക്കു്, മറെറാന്നും ആരെയും ഉപദേശിക്കണമെന്നില്ല. തളിരകം കുളിർപ്പിക്കുമാറ് ഭവാനിൽ, പൂവിൻ സുമണംപോലെ തെളിവുററു പ്രകാശിക്കുന്ന മഹൽഗുണഗണങ്ങൾ ആരോടും അങ്ങയുടെ സദ്വൃത്തിപരമ്പരകളെ സാവധാനമായി, ശ്രുതിമധുരമായി ഗാനംചെയ്യുന്നു. കൈരളീകുമാരിക്കു മഞ്ജുതരമായ ഒരു മണ്ഡനമരുളുവാൻ ഈ ഉത്സവവിശേഷം സവിശേഷം ഒരക്ഷയപാത്രമായി പ്രകാശിക്കുന്നുണ്ടു്.

കർമ്മയോഗമർമ്മജ്ഞനായ ഭവാൻ, സ്വപ്രതിഭാവിലാസത്തിന്റെ സിദ്ധിയും, സാദ്ധ്യതയുംകൊണ്ടു് ഒരു നവീന സവ്യസാചിയാണു്. പുരാതനസവ്യസാചി ഭാരതായോധനത്തിൽ വൈക്ലബ്യകമ്പിതഗാത്രനായി പരിണമിച്ചു; ഞങ്ങളുടെ നവീനാവതാരമാകട്ടെ, ആ ജന്മസിദ്ധമായ അക്ഷയക്ഷാത്രതേജസ്സോടുകൂടി, ആരുടേയും മുന്നണിയിൽ സത്വരം എത്തിച്ചേരുന്നു. തന്നിമിത്തം ആരുടെയും ഹൃദയതളിമത്തിൽ തത്തിത്തിളങ്ങി, അനർഘരത്നപ്രഭാസംഭാവിതമായ വിജ്ഞാനധനഭാസുരനായ അങ്ങു്, നിയതസൗഭാഗ്യങ്ങളോടുകൂടി നീണാൾ വിജയിച്ചാലും! സ്വധർമ്മരഹസ്യവേദിത്വം, അങ്ങേയ്ക്കു് നിശ്രേയസത്തിനു്, സുവർണ്ണമണിമയമായ ശ്രേണികദംബമായി, സർവ്വസമാരാധിതമായിരിക്കുന്നു. സ്വയശോവൈജയന്തികൊണ്ടു്, വിജയലക്ഷ്മിയെ സ്വയംസമാശ്ലേഷിക്കുന്ന ഈ കാഴ്ച, മാദൃശന്മാർക്കു കർപ്പൂരകേളിപോലെ കൺകേളികോലുന്നു. വിദ്യാധിദേവതയുടെ വിഹാരരംഗമാണെങ്കിലും വിനയമസൃണമായ സമഭാവനകൊണ്ടു്, പരിണതഫലപാംസുലമായ മാകന്ദതരുവൃന്ദങ്ങളെപ്പോലെ നമ്രശീർഷനാകയാൽ, ഉദാരചരിതന്മാരുടെ അഗ്രിമപൂജയ്ക്കു സർവ്വദാ അർഹനാണു്. അക്ഷയമായ വൃത്തിവിശേഷം, അഭിനവമായ ഊർജ്ജസ്വലത, ആരാലും അജയ്യമായ വചോമാധുര്യം ഇവയ്ക്കു് അങ്ങു് ആഭരണമാണു്.

സർവ്വോപരി, സമുദായാഭിമാനം, മനോമുകുരത്തിൽ പ്രതിബിംബിതമാകയാൽ, മിത്രാരിവർഗ്ഗങ്ങൾക്കു ഒരുപോലെ അങ്ങു ശുഭാശംസ ചെയ്യുന്നു. ഈ ഗുണഗണങ്ങൾക്കു് കാഞ്ചനമഞ്ജൂഷയായ ഭവാൻ ഒരിക്കൽകൂടി 'ഷഷ്ടിപൂർത്തിവിലസന്മാലാകലാപോച്ചയം ചാർത്തി' ഭാഗധേയപാരിജാതത്തിന്റെ ആമോദവാഹിയായ മന്ദാനിലമാധുര്യംകൊണ്ടു്, ധരാദേവിപ്രീണനമാചരിക്കുമാറാകട്ടെ.

എന്നു്, വിധേയൻ.

ഒ. എൻ. കൃഷ്ണക്കുറുപ്പു്.

—:0:—

## K. K. RAGHAVA PANICKER.

*Paravur.*
29-9-113.

മഹാത്മൻ,

ഇന്നത്തെ പുലരി പരമാഹ്ലാദപൂർവ്വം പണിഞ്ഞെടുത്ത പവിത്രമായ ഷഷ്ട്യബ്ദപീഠത്തിൽ ഉപവിഷ്ടനായ അങ്ങു് ഉൾക്കൊള്ളുന്ന സൌഹൃദം സുചിരസ്ഥായിയായിരിക്കാൻ പരമകാരുണികനായ സർവ്വശക്തൻ അനുഗ്രഹിക്കട്ടെ.

വിധേയൻ,

കെ. കെ. രാഘവപ്പണിക്കർ

—o—

Kanjirapally,
*Travancore.*
9-5-1938

പ്രഭോ,

സംഭവബഹുലങ്ങളായ അങ്ങയുടെ ദിവസങ്ങൾ!! വസന്തോത്സവങ്ങളും, കാർകുലക്കോളിളക്കങ്ങളും, ഹേമന്തചന്ദ്രികകളും, കറുത്തവാവുകളും, വർഷാരംഭവാഹിനികളും, മരുഭൂമികളുമൊക്കെ കണ്ടുകണ്ടു ചിറകടിച്ചു പറന്നിട്ടുള്ള ആ ദിവസച്ചാർത്തുകൾ!!!

സായന്തനച്ചെരിവിൽ കർമ്മധീരനായി വാർദ്ധക്യത്തെ വെല്ലുവിളിച്ചുകൊണ്ടു നിൽക്കുന്ന അങ്ങയെ അതാ ഉദയഗിരിയുടെ പിറകിൽ ഒളിച്ചുനിന്നുകൊണ്ടു ശുദ്ധഗതിയോടുകൂടി ഷഷ്ട്യബ്ദപൂർത്തിയുടെ പ്രഭാതം എത്തിനോക്കുന്നു!

മനുഷ്യസാധ്യങ്ങളായ ഭാഗ്യപരമ്പരകളാൽ നിത്യവും പാദസേവനം ചെയ്യപ്പെടുന്ന അങ്ങേയ്ക്കു കേവലം നിസ്സാരനായ എന്നാൽ അർപ്പിക്കപ്പെടാവുന്ന അനർഘോപകാരം യാതൊന്നാണ്! പ്രഭോ, എൻെറ ഉള്ളുനിറഞ്ഞു വഴിയുന്ന വാക്കുകൾമാത്രം.

മനുഷ്യസമുദായത്തിനുവേണ്ടി ജീവിക്കുന്ന മഹാശയന്മാരുടെ മധുരനാമങ്ങൾ കേട്ടു മനംകുളിർപ്പിക്കുന്ന മഹനീയമായ എൻെറ മാതൃഭൂമിയുടെ മംഗളോത്സവങ്ങൾക്കായി, അവിടുന്നു നെടുനാൾ വിജയിപ്പൂതാക.

ഒരു സാധാരണ മനുഷ്യനിൽക്കൂടി അവിശ്രാന്തകീർത്തിമാനായ ഒരു അഭിഭാഷകോത്തമനേയും, വിഖ്യാതനായ ഒരു സാഹിത്യകാരനേയും, പരോപകാരപരായണനായ ഒരു പൗരനേയും, അവ്യാജഹൃദയനായ ഒരു രാജഭക്തനേയും, പ്രാജ്യശ്രീമാനായ ഒരു രാജ്യാഭിമാനിയേയും ഉല്ലസിപ്പിക്കുന്ന, ആ കലാകോവിദത്വത്തിൻെറമുമ്പിൽഞാൻഎൻെറകൂപ്പുകൈ ഒന്നയത്തിക്കൊള്ളട്ടെ.

പ്രഭോ, അങ്ങയുടെ കാലടികൾക്കു മലർത്തൊത്തുകളും ശരീരത്തിനു ചന്ദനത്തണലുകളും, ജീവിതാദ്ധ്വാവിന് ആയതത്വങ്ങളും ഹൃദയംഗമം നേർന്നു കൊള്ളുന്നു.

അങ്ങേക്കായി വാക്കുകൾ സൂക്ഷിക്കുന്ന,
വിനീത വിധേയൻ,
പൊൻകുന്നം, വി. എ. വക്കി.

—o—

**THE "NAZRANI DEEPIKA"**
THE FIRST ANGLO-VERNACULAR NEWSPAPER IN TRAVANCORE.

T. M. VARUGHESE MAPPILAY, EDITOR.
CAMP: AVANEESWARAM, 12-5-1938.

Dear Sir,

അങ്ങേ ഷഷ്ടിപൂർത്തിവാർത്ത ഏതൊരു തിരുവിതാംകൂർകാരനെയാണ് ആനന്ദപുളകമണിയിക്കാത്തത്? ഈ ശുഭസന്ദർഭത്തിൽ ഈ പഴയ സുഹൃത്തിൻെറ നിർവ്യളീകമായ അനുമോദനംകൂടെ സ്വീകരിക്കണേ. ഏതെല്ലാം സ്ഥാനങ്ങളിൽ അവിടുന്നു പ്രവേശിച്ചിട്ടുണ്ടോ അവിടെയെല്ലാം അസൂയാർഹമായ വിജയം കരസ്ഥമാക്കീട്ടുണ്ട്. അവിടുന്നു തിരുവിതാംകൂറിൻെറ ഒരു പ്രധാന അഭിമാനസ്തംഭമായി പ്രതിഭാസിക്കുന്നു. ദൈവം അവിടത്തേക്കു ദീർഘായുരാരോഗ്യാദി സമസ്ത ഭാഗ്യങ്ങളും പ്രദാനം ചെയ്യട്ടെ.

വിധേയൻ,
തെങ്ങുംമൂട്ടിൽ വറഗീസുമാപ്പിള.

——

*Neyyattinkara,*
2-10-1113

വിനയമായി ബോധിപ്പിക്കുന്നത്;

മഹോന്നതമായ ഒരു സ്ഥാനത്തു സ്ഥിതിചെയ്യുന്ന അവിടത്തേയ്ക്കു വിനയത്തിനു ലോപം വരാതേയും ഭക്ത്യാദരങ്ങൾ ഉള്ളതിനെ അതേരൂപത്തിൽ പ്രകടിപ്പിച്ചും ഒരു കത്തെഴുതുവാൻ എനിയ്ക്കറിഞ്ഞുകൂടാ. ഒന്നെനിക്കറിയാം; അങ്ങയുടെ ശരീരാരോഗ്യത്തിനു വേണ്ടിമാത്രം ഹൃദയപൂർവ്വം ദൈവത്തെ പ്രാർത്ഥിക്കാൻ എനിക്കു കഴിയും. ഞാൻ ദൈനന്ദിനം പ്രാർത്ഥിക്കുന്ന ദൈവത്തോട് ഇതാ ഞാൻ പ്രാർത്ഥിക്കുന്നു;

അങ്ങേയ്ക്കു് ഇനിയും അനേകവർഷം നല്ല തികഞ്ഞ ആരോഗ്യം തരണമേ, എന്നു്. അങ്ങേയ്ക്കു മററൊന്നും തരുവാൻ ഞങ്ങൾ—ആത്മാർത്ഥതയുള്ള ആശ്രിതർ ദൈവത്തോടു പ്രത്യേകമപേക്ഷിക്കേണ്ടതില്ലല്ലോ.

അങ്ങു ലോകത്തിൽ ജീവിക്കുന്നതു തിരുവിതാംകൂർ രാജ്യത്തിനും, നായർ സമുദായത്തിനു പ്രത്യേകിച്ചും, ലോകത്തിനും ശ്രേയസ്സാണെന്നു പക്ഷെ അവിടുന്നു് അറിയുന്നില്ലായിരിക്കാം. എന്നാൽ വാസ്തവമതാണു്.

ദൈവം അങ്ങേയ്ക്കു് ആരോഗ്യം—സുദീർഘകാലം ആയുസ്സും ആരോഗ്യവും തരട്ടെ!

എന്നു സ്വന്തം, ജി. രാമൻപിള്ള
ബാലരാമപുരം.

—:○:—

T. T. KESAVAN SASTRI M. L. A.

Camp: Kunnukuzhy,
Trivandrum.
29-9-113.

നമസ്തെ,

മഹാനുഭാവനായ അവിടുത്തേയ്ക്കു് ഈ സുദിനത്തിൽ അറുപതു വയസ്സു പൂർത്തിയാകുന്നുവെന്നറിയുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു. മഹാപണ്ഡിതനും, വാഗ്മിയും കർമ്മകുശലനുമായ അങ്ങയെ നേരിട്ടു പരിചയമുള്ളവരെ ഈ വർത്തമാനം അതിശയിപ്പിക്കാതിരിക്കുകയില്ല. പ്രൗഢമായ ഓജസ്സും, പ്രസന്നതയും, യുവസഹജമായ ജീവിതരീതിയും സകലരേയും സന്തോഷിപ്പിക്കുന്നതാണല്ലോ. ഈ സന്ദർഭത്തിൽ അവിടുത്തെ സുദീർഘമായ ആയുരാരോഗ്യഭാഗ്യങ്ങൾക്കായി പ്രാർത്ഥിക്കുകയും അവിടുത്തെ നേരെയുള്ള നിസ്തുലവും അഭേദ്യവുമായ ഭക്തിബഹുമാനാദരവുകൾ ഞങ്ങൾ വിനയപൂർവ്വം രേഖപ്പെടുത്തുകയും ചെയ്തുകൊള്ളുന്നു.

എന്നു്, വിനീതൻ,
ററി. ററി. കേശവൻശാസ്ത്രി

—

*Attingal,*
28—9—113.

Dear Sir,

അങ്ങു് തിരുവനന്തപുരത്തു സ്ഥാപിച്ച തി; വി: മഹാസഭയുടെ ആദ്യയോഗത്തിനു ബഞ്ചു് പിടിച്ചവരിൽ ഒരുവനാണു് ഞാൻ. അന്നുമുതൽ എനിക്കു് അങ്ങയെപ്പററി ഉണ്ടായ സ്നേഹബഹുമാനങ്ങൾ ഇന്നും അഭേദ്യങ്ങളാണു്. അങ്ങേടെ അഭ്യുദയത്തിൽ കാംക്ഷയുള്ള ഈ വയസ്സൻ അങ്ങേക്കു 60 വയസ്സു് പൂർത്തിയാകുന്ന ഈ ശുഭദിനത്തിൽ ഹൃദയപൂർവ്വം അർപ്പിക്കുന്ന മംഗളാശംസ സദയം സ്വീകരിക്കണമെന്നു് അപേക്ഷിക്കുന്നു. അങ്ങു സന്താനസമ്പൽസമൃദ്ധിയോടുകൂടി ഇനിയും ദീർഘകാലം ജീവിച്ചിരിക്കാൻ വേണ്ട ആരോഗ്യം പ്രദാനംചെയ്യുന്നതിനു പരമകാരുണികനായ ശ്രീ പത്മനാഭനോടു് ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുകയും അങ്ങേയ്ക്കു സകല ഭാവുകങ്ങൾ ആശംസിക്കയും ചെയ്തുകൊള്ളുന്നു.

എന്നു്, വിധേയൻ,
പി. എം. രാമൻ.
റിട്ടയാർഡു് സബ്‌രജിസ്ട്രാർ.

—

# TELEGRAMS

—o:0:o—

Kottayam.
12th May 1938.

*To*

Mr. MALLOOR GOVINDA PILLAI,
Trivandrum.

"Taluq Nayar Samajam" Shashtipurthi celebration meeting tenders sincere congratulations, prays long life, happiness prosperity. Committee.

—o:0:o—

Kottayam.
12th May 1938

*To*

Mr. MALLOOR GOVINDA PILLAI,
Trivandrum.

"Kodimatha Karayogam" assembled pray long life prosperity.

Secretary.

—:0:—

Kottayam.
12th May 1938

*To*

Mr. MALLOOR GOVINDA PILLAI,
Trivandrum.

Hearty felicitations "Kottayam Bank" and staff pray long life. God's choicest blessings.

—o:0:o—

Kottayam.
12th May 1938

*To*

Mr. MALLOOR GOVINDA PILLAI,
Trivandrum.

"Hearty Shastipurthy congratulations from "Thirunakkara Karayogom."

Secretary.

——

# LETTERS

—:0:—

Hill View, Trivandrum.
13-5-1938.

My dear friend,

You cannot conceive how over-joyed I was yesterday at the very happy and succesful termination of your Shashtipurthi celebrations. I really shed tears of joy when I saw your group-photo in in the Malayala Rajyam. It is not given to many to be blessed with such a family. I believe the only thing wanting in the group was a great grandchild and I have no doubt you will be blessed with one in course of time.

Wishing you again and again further happiness & prosperity.

*Believe me yours very sincerely,*
T. PADMANABHA RAO.

—:o:—

THE KOTTAYAM BANK LTD.
12th May 1938.

*To*

M. R. Ry. Malloor Govinda Pillay Avl.
B. A. & B. L., Trivandrum.

Sir,

We have much pleasure to confirm our telegram reading Hearty felicitations Kottayam Bank and staff. Pray long life and God's choicest blessings". We feel proud to express our hearty felicitations on this auspicious occasion and to thank God Almighty for all his blessings on you We pray God to shower his choicest

blessings on you in the years to come and to be of still more service to our country. For us your neighbours in Kottayam it is indeed a proud previlege to be associated with your name.

Yours sincerely,
A. I. ITTY IYPE, B. A.
*Managing Director*.

---

From,

K. G. Parameswara Panikker Esq., B. A.
Author of Viswavijayom.

രാജശ്രീ
മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ
വന്ദ്യപാദങ്ങളിൽ

ആയുഷ്മൻ,

അവിടുത്തേക്ക് അറുപതു വയസ്സ് തികയുന്ന ഈ സുദിനത്തിൽ ഒരു മംഗലോപഹാരം (വിശ്വവിജയം) സമർപ്പിക്കുന്നതിന് ഭാഗ്യമുണ്ടായതിൽ ദാരിദ്രസമ്പന്നനായ ഈ നായർ യുവാവിന് അനല്പമായ സന്തോഷമുണ്ട്.

അങ്ങയുടെ ലോകജീവിതത്തിന്റെ വജ്രജൂബിലിയാണ് ഇന്ന് ആഘോഷിക്കപ്പെടുന്നതു്. ഈ അറുപതുകൊല്ലംകൊണ്ട് അങ്ങ് എന്തെല്ലാം സാധിച്ചിട്ടുണ്ടെന്ന് തിരിഞ്ഞുനോക്കിയാൽ അസ്മാദൃശക്ക് അത്ഭുതസ്തിമിതരായി നിൽക്കുകമാത്രമേ കഴിവുള്ളൂ. ഒന്നുമാത്രം ഞങ്ങൾക്കറിയാം. സാധാരണന്മാർ നൂറുകൊല്ലം കൊണ്ടുപോലും ചെയ്തുതീർക്കാൻ കഴിയാത്ത മഹാകാര്യങ്ങൾ അവിടുന്ന് അറുപതു കൊല്ലംകൊണ്ടു തീർത്തിട്ടുണ്ട്. തിരുവനന്തപുരം നഗരത്തിലെ ജീവിതം അങ്ങയുടെ നാമവുമായി സുഘടിതമാണ്. ഈ നഗരത്തിലെ ഏതൊരാഘോഷവും അങ്ങയുടെ സാന്നിദ്ധ്യത്താൽ സംപൂജിതമായേ കാണുകയുള്ളൂ. സാമുദായികമോ, രാഷ്ട്രീയമോ സാമ്പത്തികമോ സാഹിതീയമോ ആയ യാതൊരു സമ്മേളനവും അങ്ങയെക്കൂടാതെ ഇവിടെ കഴിഞ്ഞിട്ടില്ല. വാർദ്ധക്യത്തെ തട്ടിനീക്കുന്ന അങ്ങയുടെ യുവചൈതന്യം യുവജനങ്ങളെപ്പോലും വിസ്മയിപ്പിക്കുന്നു.

പരിശ്രമംകൊണ്ട് ഔന്നത്യം പ്രാപിക്കാമെന്നുള്ളതിനു സജീവദൃഷ്ടാന്തമായിട്ടാണ് ഞാൻ അങ്ങയെ ഗണിക്കുന്നതു്. അങ്ങ് ഏർപ്പെട്ടിട്ടുള്ള സകല സംരംഭങ്ങളിലും വിജയം കരസ്ഥമാക്കുന്നതിന് അങ്ങേയ്ക്കു നിഷ്പ്രയാസം സാധിച്ചിട്ടുണ്ട്. നിയമപണ്ഡിതനായ അഭിഭാഷകനായിട്ടും ശിഷ്യവത്സലനായ ഗുരുവര്യനായിട്ടും ഉത്തരവാദബോധമുള്ള സമുദായനേതാവായിട്ടും കറയററ സാഹിതീഭക്തനായിട്ടും മററും ജനങ്ങൾ അങ്ങയെ അറിയുന്നു. നാടകവേദിയിലായാലും സംഗീതമണ്ഡപത്തിലായാലും വ്യായാമസ്ഥലത്തായാലും മററെവിടെയായാലും അങ്ങേയ്ക്കുള്ള സ്ഥാനം അനിഷേധ്യമാകുന്നു. അങ്ങ് സമുദായത്തിന്റെ അഭിമാനസ്തംഭമാണ്, നാട്ടിന്റെ വിജയപതാകയാണ്. സർവ്വോപരി അങ്ങ് ഒരു പുരുഷനാണ്, അങ്ങ് ഒരു മനുഷ്യനാണ്.

ആദർശപരമാണ് അങ്ങയുടെ സേവനം; ആർഭാടരഹിതമാണ് അങ്ങയുടെ ജീവിതം. കുഞ്ഞുങ്ങളെ അങ്ങ് ലാളിക്കുന്നു, യുവാക്കളെ അങ്ങു പഠിപ്പിക്കുന്നു, വൃദ്ധരെ അങ്ങു നയിക്കുന്നു, ദരിദ്രരെ സഹായിക്കുകയാണ്, സമ്പന്നരെ പുലർത്തുകയല്ല, അങ്ങു ചെയ്യുന്നതു്. കുലീനമാണ് അങ്ങയുടെ ജന്മം, കുബേരമാണ് അങ്ങയുടെ കുടുംബം. അങ്ങയെ ഞാൻ അറിയുന്നു, അങ്ങയെ ഞാൻ ആദരിക്കുന്നു, അങ്ങയെ ഞാൻ ആരാധിക്കുന്നു.



ക്യാപ്റ്റൻ കെ. എസ്. പിള്ളയും പത്നിയും



സുഷമ, നർമ്മദ, വത്സല, സുധ

ജീവിതത്തിൻെറ അന്തർഭാഗംപോലും തരണം ചെയ്യിട്ടില്ലെന്നു ഞാൻ വിശ്വസിക്കുന്ന അങ്ങേയ്ക്കു രാജ്യസേവനത്തിനും സമുദായസേവനത്തിനുമുള്ള അവസരങ്ങളും സുലഭങ്ങളാകുമാറു് ആയുരാരോഗ്യാദി സകലവിധ ഭാവുകങ്ങളും ഈ ഷഷ്ട്യബ്ദപൂർത്തിസുദിനത്തിൽ ഞാൻ ഹൃദയപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

വിനീതൻ,

കെ. ജി. പരമേശ്വരപ്പണിക്കർ.

തിരുവനന്തപുരം,
29-9-113

—

T. K. SUBRAMONEY IYER, VAKIL.

Author of
*Harijananandam of Kshethra Pravesanam.*

Kuzhithura,
Marthandom P. O.
29-9-1113

ശ്രീ.

ശ്രീമാൻ,

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്.

വന്ദ്യഗുരോ,
അഭിവാദനമംഗീകരിച്ചാലും!

അവിടത്തെ ഷഷ്ട്യബ്ദപൂർത്തി മഹോത്സവം ആഘോഷിക്കപ്പെടുന്ന ഇന്നത്തെ സുപ്രഭാതത്തിൽ സകുടുംബം അവിടുത്തെ ദീർഘായുരാരോഗ്യൈശ്വര്യാദി വൃദ്ധിക്കായ് ശ്രീ രാജരാജേശ്വരിയെ സഹസ്രനാമാർച്ചനാപുരസ്സരം പൂജിച്ചു പ്രാർത്ഥനയും നടത്തി ദേവീപ്രസാദം (കുങ്കുമചന്ദനപുഷ്പപവിത്രാദിദ്വാരാ) അവിടത്തെ കരകമലങ്ങളിലെത്തത്തക്കവണ്ണം സഭക്തിപ്രശ്രയം അയച്ചിരിക്കുന്ന വിവരം വിനീതനായ് അറിയിച്ചുകൊള്ളുന്നു.

എന്നു് ശിഷ്യൻ,

T. K. Subramoney Iyer.

—:0:—

1113 മേടം 29-ാംനു-

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിസുദിനം

അപാരമഹിമാസംയുക്ത ശ്രീ ഗുരുചരണാരവിന്ദാഭ്യാം ശിഷ്യേണ-ടി. കെ. സുബ്രഹ്മണ്യേന ഭക്ത്യാദരപുരസ്സരം സസങ്കോചം സമർപ്പിതം.

പദ്യയുഗ്മോപഹാരം

1 ഷഷ്ട്യബ്ദപൂർത്തിസുദിനം തവ ജീവിതാർദ്ധം
തുഷ്ട്യാകഴിഞ്ഞ പരമാർത്ഥമുരച്ചിടുന്നു;
ശിഷ്ടാർദ്ധവും മഹിതശോഭനമായ് ഭവിയ്ക്കും;
ശിഷ്ടാഗ്രഗണ്യ! വിജയിക്ക! ചിരംധരായാം.

2 ശ്രീവാസുദേവകൃപയാ ദൃഢഗാത്രനായി-
ത്താവും യശസ്സൊടു കഴിച്ചു ശതാഭിഷേകം
ആവിർമ്മുദം വസ! കുടുംബസമേതമെന്നും
ഗോവിന്ദദാസ ജനസേവിത ഭാവുകാബ്ധേ!

എന്നു്, ശിഷ്യൻ,

T. K. Subramoney Iyer.

കിളിമാനൂർ.
27-9-113.

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള ബി. എ ,
ബി. എൽ. അവർകൾ ഗ്രഹിക്കുന്നതിന്

അവിടത്തെ ഷഷ്ടിപൂർത്തിമഹം സംബന്ധിച്ച് താഴെ കാണുന്ന എൻെറ മംഗളാശംസയെ സദയം സ്വീകരിക്കണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.

മംഗളാശംസ.

ഉള്ളുക്കും ഫലിതോക്തിയും വിവിധമാം
വിജ്ഞാനവും വാഗ്മികൾ-
ക്കെല്ലാക്കും ലഭിയാത്തൊരപ്രതിഭയും
പ്രാഗത്ഭ്യവും ഭാഗ്യവും
സോല്ലാസം കളിയാടിവഞ്ചിധരണീ
സദ്ദീപമായ് മേവിടും
മള്ളൂരിന്നു മഹാമഹത്വമിനിയും
വർദ്ധിച്ചു വർത്തിക്കണം.

കൊല്ലാനാണു വിധിച്ചതെങ്കിലുമഹോ
നാവൊന്നിളക്കീടുകിൽ
പുല്ലാണാവിധി, നീതിബോധമിതുപോ-
ലാക്കുള്ളു പാക്കുംവിധൗ
ചൊല്ലാനുള്ള സമസ്തസൽഗ്ഗുണഗണം
മേളിച്ചു ശോഭിക്കുമീ
മള്ളൂരിന്നു മഹാമഹത്വമിനിയും
വർദ്ധിച്ചു വർത്തിക്കണം.

ഷഷ്ട്യബ്ദപൂർത്തിവഴിപോൽ കഴിയട്ടെയംഗ
പുഷ്ടിക്കലേശമൊരു വാട്ടമണഞ്ഞിടാതെ
ശിഷ്ടാനുകമ്പി പരമേശദയാപയോദ-
വൃഷ്ട്യാസുഖിച്ചുസുചിരം നിവസിക്കട്ടെമൻ!

കിളിമാനൂർ ശങ്കരവാരിയർ.

N. LALITHAMBIKA ANTHARJANAM.

Kunnicode,
28-9-1113.

രാജശ്രീ

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക്

പൌരുഷജപാല പവിത്രമാതൃകാ
പൂരിതം തവ വിശിഷ്ടജീവിതം
"ആറപത്തു"തികയുമ്പൊഴീസുഹൃത്
പാരിതോഷികവുമോർമ്മവെയ്ക്കണേ.

ഹൃദയപൂർവ്വമായ മംഗലാശംസകളോടെ
ഗ്രന്ഥകർത്രി,
N. Lalithambika Antharjanam.

—ം:0:ം—

ശ്രീ.

ഷഷ്ടിപൂർത്തിമഹോത്സവാനുമോദനം

വർഷിച്ചും കരുണ സദൈവ സാധുലോകേ,
തോഷിച്ചും സുതഗൃഹിണീസ്വബന്ധുവർഗ്ഗൈഃ,
ഭാഷിച്ചും ഭുവനഹിതം സുനീതിവാക്യൈഃ,
ഘോഷിച്ചും ജനിഭശതം സുഖിച്ചു വാഴ്ക.

അഷ്ടിപൂർത്ത്യാ ച ലോകാനാം
തുഷ്ടിപൂർത്ത്യാ വിശേഷതഃ,
പുഷ്ടകീർത്ത്യാ പ്രശോഭിപ്പൂ:
ഷഷ്ടിപൂർത്ത്യുത്സവം ശുഭം.

വിനീതനായ
അമ്പലപ്പുഴ രാമകൃഷ്ണശാസ്ത്രി.
29-9-1113.

# ചില മംഗളപത്രങ്ങൾ

## ഷഷ്ടിപൂർത്തി നവകം.

വിദ്വാൻ വാരനാട്ടു കെ. പി. ശാസ്ത്രികൾ
വായിച്ചു സമർപ്പിച്ചതു്.

ശ്രീ വിഖ്യാതിദ്വയത്തിൻ കരയുഗളി തലോ-
ടിപ്പുലർത്തുന്ന മള്ളൂർ-
ഗോവിന്ദപ്പിള്ള സാക്ഷാൽ പുരുഷകലാപുമ-
ർത്ഥാത്മസാഫല്യസാരൻ
ആവിസ്തോഷംസ്വമൂർദ്ധാവതിലണിയുകയാ-
ണിന്നമാനുഷ്യവിശ്വ-
ത്തുവിജ്ഞാനാഭിവൃദ്ധിത്തികവാർന്നിമകുടം
ഷഷ്ടിപൂർത്ത്യുത്സവത്തിൽ.

അമ്മേ ശ്രീവഞ്ചിഭൂവേ, തുടരുക തിരുവു-
ള്ളത്തിലാനന്ദനൃത്തം;
നിന്നുന്നമ്പൊൻകൊടിക്കൂറകളുപരിപറ-
ത്തുന്ന വീരാർഭകകൾ-
ഉന്മേഷംപൂണ്ടു, മള്ളൂരവർകളിലമര-
ത്വത്തിനായ് ഷഷ്ടിപൂർത്തി-
പ്പൊന്മേഘംവിണ്ണിൽനിന്നിന്നമൃതമഴചൊരി-
ഞ്ഞോടിവന്നെത്തിയല്ലോ !

മാതാവിന്നൊത്തമാതൃക്ഷിതിയുടെയഭിമാ-
നത്തെ വീരപ്രസൂതി-
ശ്രീതാവിപ്പോററിവെന്നിപ്പരയടിയൊട്ടുമീ-
ഷഷ്ടിപൂർത്ത്യുത്സവത്താൽ
പ്രീതാശം, സർവ്വകാര്യക്ഷമതകൾനിറവായ്,
പൌരരെ, ഭാഗ്യമസ്തു-
ന്നേതാവായ്പൂണ്ടുമള്ളൂർ നിജശിരസിസുധാ-
പൂർണ്ണകുംഭാഭിഷേകം !

പാരംസംപൂർണ്ണമാകുംമനുജമഹിമയോ-
ടിന്നതൊട്ടുന്മഹസ്സാ-
യാരംഭിക്കുന്നമള്ളൂരവർകളുടെ മഹാ-
ജീവിതം മേൽക്കുമേലേ
വാരഞ്ചുംജന്മഭൂവേ, നിജസമുദയമേ,
നാട്ടുകാരേ, നമുക്കാ-
സ്സൌരശ്രീപോലെ, ചൈതന്യമൊടൊളിയരുളും
പ്രത്യുഷസ്സന്ധ്യയല്ലോ !!

ആ വൻപാണ്ഡിത്യ,മാവാഗ്ശരപടുഗതി,യാ,
ബ്ബുദ്ധി,യാപ്പൌരുഷശ്രീ-
യാ വൻചങ്കൂററ,മാക്കൺമിഴിയുടെവെളി,വാ
നിസ്തുലൌചിത്യബോധം,
ആ വൻസാരസ്യ,മാസ്സൌഹൃദവിഹരണ,മ
സ്സർവ്വകാര്യക്ഷമത്വം
ദേവൻ ശ്രീചിത്തിരക്ഷ്മാവരനിലകമഴി-
ഞ്ഞുള്ള ഭക്തിപ്രകർഷം,

ആ രാജ്യസ്നേഹ,മാസ്സുസ്ഥിരതരസമുദാ-
യാഭിമാനം, വിശേഷി-
ച്ചാരാജദൈവകർമ്മപ്രഭുതയിലളവി-
ല്ലാത്ത വിശ്വാസമേവം
സ്ഫാരാഭിഖ്യങ്ങൾ മള്ളൂർഗ്ഗുണഗണകുസുമ-
ങ്ങൾക്കു വാസന്തലക്ഷ്മീ-
സ്മേരാസ്യശ്രീനിറഞ്ഞൂ മഹിമകലരുമീ
ഷഷ്ടിപൂർത്ത്യുത്സവത്താൽ !

സമ്മോദസ്വാഭിമാനത്തികവതിലവശേല-
പത്തൊത്താപ്പാദയുഗ്മം
ശർമ്മാർഹംതാണുകുപ്പിക്ഷണമിഹപുളകം
കൊള്ളുകെൻ ചിത്തമേ നീ !

ജന്മാസംഖ്യപ്രതിഭാന്ദിയുമടിപണിയും
വമ്പനാമെൻ്റെ മള്ളൂ-
രമ്മാവൻ! ഷഷ്ടിപൂർത്ത്യുത്സവപടഹമൊട്ടും
ജൈത്രയാത്രയ്ക്കിറങ്ങീ!!

കാമംശ്രീവഞ്ചിഭൂവിൻനിറവുകളഭിമാ-
നാഗ്രിമസ്തംഭമെ, ഉ-
ല്ലാസശ്രീനായർവംശത്തിന്മണിരുചിര-
ത്നകവാടാവിളക്കെ,
ശ്രീമന്മള്ളൂർക്കുടുംബത്തിന്പരമനിധേ,
ത്വന്മഹാജീവിതം താ-
നീ മർത്ത്യക്ഷ്മീപ്രപഞ്ചത്തിലെവിജയമര-
ശ്ശനഗീതാരഹസ്യം!

ഉന്നമ്രൗത്സുക്യമീഭൂവലയമഖിലവും
നോക്കിയാലെന്തു,മള്ളൂ-
രൊന്നല്ലാതില്ല, സർവ്വേശ്വര, വലിയദിവാൻ
വീണ്ടുമുണ്ടായുമില്ല;
മുൻനിന്നീഞങ്ങൾ മള്ളൂരവർകളുടെ ശതാ-
ബ്ദ്യോത്സവത്തിന്നൊരുങ്ങ-
ന്നിന്നത്തെനേർച്ചമറ്റെന്ത,രുളണമവിടെ-
ക്കായുരാരോഗ്യസൌഖ്യം!!

വാരനാട്ടു കെ. പി. ശാസ്ത്രികൾ.

ചേർത്തല;
29—9—113.

—०;0;०—

ഓം.

# മംഗളാശംസാപത്രം.

രാജശ്രീ

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്ക്.

—:०:—

ബഹുമാന്യ സുഹൃത്തേ,

തിരുവിതാംകൂർ അഭിഭാഷക നഭോമണ്ഡലത്തിലെ അത്യുജ്ജലതാരവും, ക്രിമനൽ നിയമപാരാവാരപാരംഗതനും, നായർസമുദായ സദ്രത്നവും, സ്വരാജ്യഭക്തനും, സാഹിത്യരസികനുമായ അങ്ങേയ്ക്ക് അറുപതുവയസ്സ് പൂർത്തിയാകുന്ന ഈ സുദിനം നായർ സമുദായത്തിനും, വിശിഷ്യ കോട്ടയം താലൂക്ക നിവാസികളായ ഞങ്ങൾക്കും, ഒരു മഹോത്സവദിനമാണെന്നു സന്തോഷപൂർവം വിശ്വസിക്കുകയും, അങ്ങേയ്ക്ക് ദീർഘായുരാരോഗ്യങ്ങൾ പ്രദാനം ചെയ്യണമെന്ന് സർവ്വശക്തനായ ജഗന്നിയന്താവിനോട് ഭക്തിപൂർവ്വം പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ധീരന്മാരും വീരന്മാരും വിദ്വാന്മാരുമായ അനവധി നായർ പ്രമുഖന്മാർ നമുക്കുണ്ടായിരുന്നു; ഇപ്പോഴുമുണ്ട്. അങ്ങേപ്പോലെ നിരങ്കുശമായ പ്രയത്നവും സ്വാശ്രയശീലവും നിമിത്തം ഹർഷാത്മകമായും അവിച്ഛിന്നമായും ഔന്നത്യം പ്രാപിച്ച് സകലവിധ സൗഭാഗ്യങ്ങളോടുകൂടി സന്താപസ്പർശമില്ലാതെയും സദ്യശസ്സോടുകൂടിയും ജീവിക്കുന്നവരധികമില്ല. അങ്ങേയ്ക്കു സിദ്ധിച്ചിട്ടുള്ള ഈ സൗഭാഗ്യം അങ്ങ് ജനിച്ചുവളൎന്ന ഈ ദേശത്തിനും, അങ്ങയുടെ സമർത്ഥമായ നേതൃത്വത്തിൽ പ്രയാണം ചെയ്യുന്ന ഞങ്ങൾക്കും ഏററവും അഭിമാനപ്രദമാണ്.

അങ്ങയുടെ ധർമ്മഹസ്തങ്ങൾ പലർക്കും പല സ്ഥാപനങ്ങൾക്കും അനുഭവവേദ്യമായിട്ടുണ്ടെങ്കിലും ഞങ്ങളിപ്പോൾ സസുഖം സമ്മേളിച്ചിരിക്കുന്ന മനോഹരവും വിശാലവുമായ ഈ സമാജമന്ദിരത്തിന് ശിലാസ്ഥാപനം ചെയ്കയും ഓരായിരം തലുപ്പാ സസന്തോഷം സംഭാവന ചെയ്കയും അങ്ങയുടെ ദാനശീലത്തിന്റെ സമുദായഭക്തിക്കും ദേശാഭിമാനത്തിന്റെ മകുടോദാഹരണം തന്നെയാകുന്നു.

അങ്ങയുടെ മുഖാന്തിരം സമാരംഭിച്ചിട്ടുള്ളതോ അങ്ങയുടെ നാമാങ്കിതമോ, ആയ സകല പ്രസ്ഥാനങ്ങളും വിജയപൂർണ്ണങ്ങളും സൌഭാഗ്യാശ്ലേഷിതങ്ങളുമായി പരിണമിക്കുന്നുണ്ട്.

മഹാലക്ഷ്മിയും സരസ്വതിയും ഒരാളിനെ ഒന്നിച്ചനുഗ്രഹിക്കയില്ലെന്നുള്ള പഴമൊഴി വ്യക്തിമാഹാത്മ്യവും ബുദ്ധികൌശലവുമുള്ളവരെ സംബന്ധിച്ചിടത്തോളം വ്യർത്ഥമാണെന്ന് അങ്ങയുടെ സന്നിധിയിൽ ആനന്ദനൃത്തം ചെയ്യുന്ന ആ ദേവിമാർ വിളംബരം ചെയ്യുന്നു.

സമസ്തകേരളീയ നായർസമാജം ആ കാലഘട്ടത്തിൽ—മൂന്നുവർഷം മൻപ് ഈ കോട്ടയത്തു വച്ച് അതിന്റെ അന്തസ്സിനും ഉദ്ദേശങ്ങൾക്കും അനുയോജ്യമായ രീതിയിൽ പരിപൂർണ്ണ വിജയത്തോടുകൂടി നടത്തിയതു് അങ്ങയുടെ നിപുണമായ നേതൃത്വവും സുധീരമായ കർമ്മചാതുരിയും കൊണ്ടാണെന്നുള്ള വസ്തുത ആർക്കും വിസ്മരിക്കാവുന്നതല്ല.

അങ്ങയുടെ നിയമപാണ്ഡിത്യം മദ്രാസ് സർവകലാശാലയും തിരുവിതാംകൂർ ഗവമ്മെൻറും ഒന്നുപോലെ ശ്ലാഘിച്ച് അംഗീകരിച്ചിട്ടുണ്ടെന്നുള്ളതിനുപുറമേ അങ്ങേയ്ക്കു് സാഹിത്യത്തിലുള്ള അഭിരുചിയും വൈഭവവും സർവകേരള സമ്മതമായി തീന്നിട്ടുണ്ടെന്നുള്ള പരമാർത്ഥവും ഈ അവസരത്തിൽ പ്രസ്താവ്യമാകുന്നു.

സർവാനുഗ്രഹസമ്പൂർണ്ണനായ അങ്ങയുടെ ഭാഗ്യലക്ഷ്മിയും യശശ്ചന്ദ്രികയും ഈ രാജ്യവാസികൾക്ക് മാത്രമല്ല സമീപസ്ഥമായ കൊച്ചീരാജ്യത്തിനും ഉപകാരപ്രദമായി ഭവിച്ചിട്ടുണ്ട്. ഷഷ്ട്യബ്ദം പൂർത്തിയാകുന്ന ഈ ശുഭാവസരത്തിൽ അങ്ങയുടെ തറവാട്ടിനോടൊപ്പം, അങ്ങയുടെ കുടുംബത്തേയും ഞങ്ങൾ സാഹ്ളാദം അനുമോദിച്ചുകൊള്ളുന്നു.

മഹാത്മൻ, ഏതാദൃശങ്ങളായ സകലൈശ്വര്യാദി സാഹചര്യങ്ങളോടുകൂടി അനേകാണ്ടുകൾ അരോഗദൃഢഗാത്രനായി ജീവിച്ചിരിക്കുവാൻ അങ്ങെ ജഗദീശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി ഞങ്ങൾ സ്നേഹപൂർവം ഈ മംഗളാശംസാപത്രം സമർപ്പിച്ചുകൊള്ളുന്നു.

കോട്ടയം
29-9-113.

എന്ന്,

കോട്ടയം താലൂക്ക് നായർ സമാജ
പ്രതിനിധികൾ.

—:0:—

തിരുവനന്തപുരം വീരകേരള ജിംഘാനാ
പ്രസിഡണ്ട്

## ശ്രീ. മള്ളൂർ കെ. ഗോവിന്ദപ്പിള്ള
## അവർകളുടെ

ഷഷ്ട്യബ്ദപൂർത്തി ദിനം പ്രമാണിച്ച്
തിരുവനന്തപുരം വീരകേരളജിംഘാനാംഗങ്ങൾ
സഭക്തിബഹുമാനം സമർപ്പിക്കുന്ന

# മംഗളപത്രം

മഹാത്മൻ,

ഈശ്വരാനുഗ്രഹം കൊണ്ടും, ബഹുജനാശംസകൊണ്ടും, സ്വന്തം ഹൃദയവിശാലത നിമിത്തവും ഐശ്വര്യാരോഗ്യസൌഭാഗ്യങ്ങളുടെ ഉന്നതകോടികളിൽ

സമുല്ലസിക്കുന്ന അവിടത്തെ ഈ ഷഷ്ട്യബ്ദപൂർത്തി ശുഭാവസരത്തിൽ അങ്ങയുടെ കൃപാകടാക്ഷത്തിന് പാത്രീഭൂതരായ വീരകേരളജിംഘാനാസംഘക്കാർ', മേലാലും സർവസൌഭാഗ്യങ്ങളും അങ്ങേയ്ക്കു സിദ്ധിക്കുന്നതിനായി കരുണാനിധിയായ ജഗദീശ്വരനോട് ഉള്ളഴിഞ്ഞു പ്രാർത്ഥിച്ചുകൊള്ളുന്നു.

അവിടത്തെ മഹാപാണ്ഡിത്യത്തേയോ, കർമ്മകുശലതയേയോ, മനോ വിശാലതയേയോ, ജീവിതമഹത്വത്തേയോ ലോകക്ഷേമകർമ്മങ്ങളേയോ ആസ്പദമാക്കി ഈ അവസരത്തിൽ വിശേഷിച്ചൊന്നും കീർത്തിക്കുന്നതിന് ഞങ്ങൾ ശക്തരല്ലെങ്കിലും ഞങ്ങളുടെ ഈ 'ജിംഘാനാ' സംഘത്തിന് താങ്ങും തണലുമായി നിന്നുകൊണ്ട് അവിടുന്ന് ചെയ്തുതന്നിട്ടുള്ള മഹനീയ സഹായങ്ങളെ കൃതജ്ഞതാപൂർവ്വം സ്മരിക്കുക എന്നുള്ളതു് അതിവിശിഷ്ടമായ ഈ ശുഭാവസരത്തിൽ ഞങ്ങൾക്കുള്ള മധുരമനോഹരമായ ഒരു കർത്തവ്യമാണെന്ന് ഞങ്ങൾ വിചാരിക്കുന്നു.

ഈ വീരകേരള ജിംഘാനാസംഘം ഉദയം പ്രാപിച്ചിട്ട് വളരെ കാലമായെങ്കിലും, പല മഹാന്മാരും ഇതിൻെറ രക്ഷാകർതൃത്വം നിപുണമായിത്തന്നെ വഹിച്ചിട്ടുണ്ടെങ്കിലും അവിടത്തെ സുസ്ഥിരവും സുന്ദരവുമായ അഗ്രാസനാധിപത്യം തന്നെയാണ്, അല്പമാത്രകാലം കൊണ്ട്, അത്ഭുതാവഹവും അഭിമാനജനകവുമായ ഒരു ചരിത്രം ഇതിനുണ്ടാക്കിത്തീർത്തതെന്ന് എത്രയും കൃതജ്ഞതയോടുകൂടി ഞങ്ങൾക്ക് അനുസ്മരിക്കാതെ കഴിയുന്നതല്ല.

അവിടത്തെ സ്ഥിരോത്സാഹം, കർത്തവ്യനിഷ്ഠ, ഈശ്വരഭക്തി, രാജഭക്തി, വ്യായാമശ്രദ്ധ, ഉപദേശവൈഭവം, സദാചാര നിരതത, പരിശ്രമശീലം എന്നു വേണ്ട, അവിടത്തെ സകല സൽഗുണങ്ങളും, സകല കേരളീയർക്കും മാതൃകയായി പ്രശോഭിക്കുന്നു എന്നുള്ളതു് ആർക്കാണ് ആഹ്ളാദജനകമല്ലാത്തതു്!

അഭിഭാഷകവീരന്മാരിൽ മൂർദ്ധാഭിഷിക്തനും, പൊതുജനാചാര്യന്മാരിൽ ആദർശഭൂതനും, വാഗ്മികളിൽ അദ്വിതീയനും, അനാഥാഭയദായിയും ആയ അവിടുന്ന് അനവധി കാലം വിജയിച്ചരുളണമേ എന്ന് വീണ്ടും വീണ്ടും ഈശ്വരസന്നിധിയിൽ പ്രാർത്ഥിച്ചുകൊണ്ട് എത്രയും ഭക്ത്യാദരപുരസ്സരം ഈ മംഗളപത്രം അവിടത്തെ മഹനീയ സന്നിധിയിൽ സമർപ്പിച്ചുകൊള്ളുന്നു.

എന്നു്,

അവിടത്തെ വിനീതരും വിധേയരും ആയ

തിരുവനന്തപുരം വീരകേരള ജിംഘാനാംഗങ്ങൾ.

തിരുവനന്തപുരം

29-9-1113.

രാജശ്രീ

മള്ളൂർ കെ. ഗോവിന്ദപ്പിള്ള അവർകൾ

ബി. ഏ. ബി, എൽ-ന് സമർപ്പിക്കുന്ന

ഷഷ്ട്യബ്ദപൂർത്തി

## മംഗലാശംസ

—::—

മഹാത്മൻ,

ശ്രീവാഴംകോട്ടിലെ ഉൽബുദ്ധ പൌരസഞ്ചയത്തിൻെറ ബഹുമാനാദരപ്രചോദിതങ്ങളായ ആശിസ്സുകളോടുകൂടി ഷഷ്ട്യബ്ദപൂർത്തി സമാഘോഷിക്കുന്ന അവിടത്തേയ്ക്കു്, ഈ സുമംഗലവേളയിൽ അവിടത്തെ അനുഗൃഹീതമായ ഭാവനാസമ്പന്നതയിലും;

അനുപമമായ ധിഷണാവായ്പിലും അഖണ്ഡമായ കർമ്മകുശലതയിലും എന്നല്ല, സർവതോമുഖമായ മാഹാത്മ്യത്തിലും അഭിമാനിച്ചുപോരുന്ന ഞങ്ങളും പ്രത്യയപുരസ്സരം ഞങ്ങളുടെ ആശീർവാദവിനീതോപഹാരങ്ങളെ സമർപ്പിച്ചുകൊള്ളട്ടെ. പുരുഷരത്നമേ, അവിടുത്തെ നാനാമുഖങ്ങളായ ശക്തിവിശേഷങ്ങൾ അവിടുത്തെ പരിചിതരെ എന്നല്ല, അവിടത്തെ ജീവിതഗതിയെ സാമാന്യേനയെങ്കിലും വീക്ഷിച്ചിട്ടുള്ള ഏവരേയും അത്ഭുതപ്രകമ്പിതരാക്കിത്തീർക്കാറുണ്ടു്. അഭിഭാഷകലോകത്തിലെ സമ്രാട്പദം, സമസ്തകേരള സാഹിത്യപരിഷത്തിലെ ക്ലിഷ്ടവും മഹനീയവുമായ അദ്ധ്യക്ഷപദോദ്യോഗനിർവഹണവിഷയത്തിൽ അവിടത്തേയ്ക്കു് ബാധകമായി നിൽക്കുന്നില്ല. സർവീസ്‌സൊസൈററിയുടെ പ്രവൎത്തനത്തെ അനുബന്ധിച്ചുള്ള നായർ മഹാസമ്മേളനാദ്ധ്യക്ഷൻ എന്ന നിലയിൽ സ്വസമുദായത്തെ ഉദ്ധരിക്കുവാൻ ഒരു സമുദായവാദിയുടെ നിലയിൽ തീവ്രയത്നം ചെയ്യുന്നതിനിടയിലും സർവസമുദായമൈത്രിയുടെ അഭിലഷണീയതയെപ്പററി അവിടുന്നു് അവഗാഢം ചിന്തിക്കുകയും ഉൽഘോഷിക്കുകയും ചെയ്തിട്ടുണ്ടു്. ധനസമ്പാദനവിഷയത്തിൽ അനാസക്തനല്ലാത്ത അവിടുത്തെ ഉദാരഹസ്തങ്ങളിൽ നിന്നും ഏതെങ്കിലും വിഷയത്തിൽ എന്തെങ്കിലും സഹായം ലഭിച്ചിട്ടില്ലാത്ത സ്ഥാപനങ്ങൾ ചുരുങ്ങും എന്നുതന്നെ പറയാം. സംഗീതമൽസരപരീക്ഷയിൽ ജയാപജയങ്ങൾ നിർണ്ണയിക്കുന്നതിൽ വ്യാപൃതനായിരിക്കുന്ന അവിടുത്തെ, അടുത്ത നിമിഷത്തിൽ ഒരു മല്ലയുദ്ധപ്രദർശനരംഗത്തിലെ പ്രഗത്ഭനായ മദ്ധ്യസ്ഥനായി കാണുക എന്നുള്ളതു് ഒരു അപൂർവസംഭവമല്ല. അപരിഷ്കൃതമെന്നു് ജനസാമാന്യം മൗഢ്യത്തോടെ വിധിക്കുന്ന ഒരു സാധാരണ നൃത്തപ്രദർശനംപോലും അതിപ്രശസ്തരായ നൃത്തകലാപ്രവീണരുടെ പ്രകടനങ്ങളോടു് ഒരു കലാകാരൻ പ്രദർശിപ്പിക്കാറുള്ള ബഹുമാന്യതയോടും ആസ്വാദ്യതാചാതുരിയോടുമാണു് അങ്ങയുടെ വീക്ഷണകോണത്തെ സ്പർശിക്കാറുള്ളതു്. എത്ര വിസ്തൃതവും കലാപരവുമായ ഒരു ശക്തിവിശേഷം! അഭിവന്ദ്യനായ ഒരു സമുദായനേതാവു്, ഉത്തമപൌരൻ, ഉജ്ജ്വലപ്രഭാഷകൻ, നിയമപാരാവാരപാരംഗതൻ, കലാകുശലൻ, നിയമാദ്ധ്യാപകൻ, എന്നിങ്ങനെയുള്ള വിവിധ വൃത്തികളിലും സിദ്ധികളിലും അവിടുന്നു് അന്യാദൃശം തന്നെയാണു്. അവിടുന്നു ജനിച്ച രാജ്യത്തിലും സമുദായത്തിലും ജനിക്കുക എന്നുള്ളതുതന്നെ അഭിമാനപ്രദമായി ഞങ്ങൾ കരുതുന്നു. സംഭവബഹുലമായ അവിടുത്തെ അദ്യാപിയുള്ള ജീവചരിത്രകഥകൾ ചരിത്രപുരുഷന്മാരുടെ അപദാന വിശേഷങ്ങളോടു് കാട്ടാറുള്ള സമാരാധനബുദ്ധിയോടുകൂടി മാത്രം സ്മരിക്കാറുള്ള ഞങ്ങൾ, അവിടുത്തെ ജീവിതം മനുഷ്യസാധാരണമായ ആയുർദൈർഘ്യത്തിന്റെ അർദ്ധാംശത്തെ സമാപിച്ചിരിക്കുന്ന ഈ വേളയിൽ പൂവ്വൽ ശോഭനവും സുദീർഘവും ആയ ഒരു ജീവിതസരണി അവിടത്തേക്കു സംസിദ്ധമാക്കുവാൻ സച്ചിന്മയനായ ജഗദീശ്വരനോടു് ഉള്ളഴിഞ്ഞു പ്രാൎത്ഥിച്ചുകൊള്ളുന്നു.

എന്നു്,

ടൗൺ നായർസഹോദരസമാജാംഗങ്ങൾ,

തിരുവനന്തപുരം.

തിരുവനന്തപുരം

29--9—1113.

—:o:—

അഭിവന്ദ്യനായ

ശ്രീമാൻ മള്ളൂർ കെ. ഗോവിന്ദപ്പിള്ള

യുടെ ഷഷ്ടിപൂർത്തിമഹം പുരസ്കരിച്ച്

തിരുവനന്തപുരം

മള്ളൂർവിജയം ഗ്രന്ഥശാലാ

പ്രവൎത്തകന്മാർ സമർപ്പിക്കുന്ന

## മംഗളപത്രം

—०—

ശ്രീമൻ,

നിയമശാസ്ത്രപയോധിക്കു കുംഭസംഭവനായി പരിലസിക്കുന്ന അഭിഭാഷകൻ, സാഹിതീമർമ്മജ്ഞനായ വിദ്വൽകുലാവതംസം, സ്വസമുദായോദ്ധാരണവിഷയത്തിൽ ബദ്ധമതിയെങ്കിലും വഞ്ചിരാജ്യലക്ഷ്മിയുടെ ഏകയോഗക്ഷേമത്തിന് അത്യന്താപേക്ഷിതമായ സൎവ്വസമുദായമൈത്രിക്കുവേണ്ടി രഞ്ജകമനോഭാവപുരസ്സരം സദാ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന പൊതുക്കാൎയ്യപ്രസക്തൻ, പുത്രത്വ പിതൃത്വ ഭർത്തൃത്വാദി വിവിധങ്ങളായ മാനുഷികബന്ധങ്ങളിൽ സകല ജനങ്ങൾക്കും അനുകരണീയനായ മാതൃകാപുരുഷൻ, മധ്യവയസ്സു തരണംചെയ്തു കഴിഞ്ഞിട്ടും ശൈശവസാധാരണമായ ഹൃദയോല്ലാസവും, തരുണന്റെ കർമ്മശൂരതയും, വൃദ്ധന്റെ ചിന്താഗാംഭീൎയ്യവും ഏകത്ര സമ്മേളിച്ചിരിക്കുന്ന അത്ഭുതപുരുഷൻ ഇപ്രകാരമുള്ള ഉൽകൃഷ്ട ഗുണങ്ങളാൽ കേരളീയ ജനതയ്ക്കു് ആരാധനാവിഗ്രഹമായ് പരിശോഭിക്കുന്ന അവിടുത്തേയ്ക്കു് അറുപതു വയസ്സു തികയുന്ന ഈ സുമുഹൂർത്തം, അവിടുത്തെ രക്ഷാകർത്തൃത്വത്തിൽ വളൎന്നുകൊണ്ടിരിക്കുന്ന ഈ ഗ്രന്ഥശാലയുടെ ജീവിതത്തിനും, ഒരു സുവർണ്ണ ദശാരംഭമാകുന്നു. കേരളീയരായ മററു ജനങ്ങളോടൊപ്പം പ്രസ്തുത ഗ്രന്ഥശാലയുടെ പ്രവൎത്തകന്മാരായ ഞങ്ങളും അവിടുത്തെ ദീർഘായുരാരോഗ്യഭാഗ്യങ്ങൾക്കുവേണ്ടി സർവേശ്വരനെ ഭക്തിപുരസ്സരം പ്രാൎത്ഥിക്കുകയും അങ്ങയുടെ ശതാഭിഷേകോത്സവത്തെ ഹൃദയംഗമമായ് പ്രതീക്ഷിക്കുകയും ചെയ്യുന്നു.

എന്ന്,

ഭവദ്വിധേയരായ

പുന്നപുരം മള്ളൂർവിജയം

ഗ്രന്ഥശാലാ പ്രവൎത്തകന്മാർ.

തിരുവനന്തപുരം,
29—9—113.

—०:0:०—

ശ്രീമാൻ

മള്ളൂർ കെ. ഗോവിന്ദപ്പിള്ള അവർ

കൾക്കു് സമർപ്പിക്കുന്ന ഷഷ്ട്യബ്ദപൂൎത്തി

## മംഗളാശംസ

—:0:—

മഹാത്മൻ,

അങ്ങ്, പരാശക്തിയുടെ പരമമായ കരുണാപൂരത്താൽ പുരുഷായുസ്സിൽ പകുതി തരണംചെയ്തിരിക്കുന്ന ഈ പരിപാവനാവസരത്തിൽ, അങ്ങയുടെ ഭൂതകാലജീവിതാപദാനങ്ങളനുസ്മരിച്ച്, ആനന്ദാത്ഭുതപരതന്ത്രരായ ഞങ്ങൾ, അങ്ങേയ്ക്കു് ആരോഗ്യസൌഖ്യസമന്വിതമായ ഒരു ദീർഘജീവിതം നയിക്കുന്നതിന് ഇനിയും സൎവശക്തൻ സഹായിക്കട്ടെ എന്നു ഭക്തിപൂർവ്വം പ്രാൎത്ഥിച്ചുകൊള്ളുന്നു.

അദ്വിതീയമായ ഈശ്വരഭക്തി, അചഞ്ചലമായ രാജഭക്തി, അനിതരസാധാരണമായ ബുദ്ധിശക്തി, അജയ്യമായ നിശിതവചോയുക്തി, അധൃഷ്യമായ ആജ്ഞാശക്തി, അശ്രാന്തമായ കൃത്യ

പ്രസക്തി എന്നിതുകൾ ഏകത്ര സമ്മേളിച്ചു സമുജ്ജ്വലിക്കുന്ന ഒരു കേരളീയ സംസ്ക്കാരഭാസ്ക്കരനായ അങ്ങയെ ആരാധിച്ച്, "മള്ളൂർ" എന്ന നാമം ഉള്ളഴിഞ്ഞുരുവിട്ട്, ആനന്ദസാഗരത്തിലാമഗ്നരാകാത്ത വംശാഭിമാനികളൊ, ദേശാഭിമാനികളൊ ഭാഷാഭിമാനികളൊ കാണുകില്ലെന്നു തീർത്തുപറയാം.

പ്രൌഢന്മാരായ പ്രാഡ്വിപാകന്മാരുടെ സന്നിധാനത്തിൽ, സ്വപക്ഷസമർത്ഥനത്തിനു സന്ദർഭാനുസരണങ്ങളായ വാദമുഖങ്ങളെ സയുക്തികം സധൈര്യം അവതരിപ്പിച്ച്, ഗംഭീരമായ പ്രഭാഷണം ചെയ്തു ജയഭേരി മുഴക്കുന്ന ഒരു അഭിഭാഷകകേസരി, സാമുദായികമോ, സാഹിത്യപരമോ, രാഷ്ട്രീയമോ ആയ ഏതു പ്രസംഗമണ്ഡപങ്ങളിലും എളിയ ക്ഷണംപോലും സസന്തോഷം സ്വീകരിച്ചു സന്നിഹിതനായി, സാരതരവും ഫലിതമധുരവുമായ വചഃപ്രസരത്താൽ, ശ്രോതാക്കളെ ആകമാനം ആനന്ദനൃത്തം ചെയ്യിക്കുന്ന ഒരു അഭിവന്ദ്യസഭാനാഥൻ, അവസരോചിതമായ നടനകലാപാടവത്താൽ, കാണികളെ കണക്കറ്റു രസിപ്പിക്കുന്ന അനുകരണീയനായ ഒരു അഭിനയകുശലൻ, അത്യുന്നതമായ രാജകീയനിയമമഹാപാഠശാലാദ്ധ്യക്ഷപദം അലങ്കരിച്ച്, അദ്ധ്യേതാക്കളുടെ സ്നേഹബഹുമാനാദരങ്ങളാർജ്ജിച്ച് കൃതകൃത്യനായി വിശ്രമിച്ചരുളുന്ന ഒരു അഭിനവനിയമവാചാസ്പതി, സ്ഥിരപരിശ്രമത്താൽ ആധിഭൌതികവും ആദ്ധ്യാത്മികവുമായ വിവിധസമ്പൽസുഖങ്ങളാസ്വദിച്ച് ഏവർക്കും ആദർശമൂർത്തിയായി പ്രശോഭിക്കുന്ന അർത്ഥശാസ്ത്രവിശാരദനായ ഒരു ഉത്തമഗൃഹസ്ഥാശ്രമി എന്നീ നിലകളിൽ അങ്ങയെ കണ്ടു് കൺകുളുർക്കുന്ന ഞങ്ങൾക്കു് ഈ മംഗളമുഹൂർത്തം അനിർവചനീയമായ ഒരു നവചൈതന്യത്തെ പ്രദാനംചെയ്യുന്നു.

സ്വസമുദായസമുൽക്കർഷത്തിനും, സ്വഭാഷാസാഹിത്യപരിപോഷണത്തിനും അങ്ങ് നിസ്വാർത്ഥമായി നടത്തീയിട്ടുള്ള നിരന്തര സേവനങ്ങളുടെ സ്മാരകങ്ങളായ നിരവധി മഹൽസ്ഥാപനങ്ങൾ, അങ്ങയുടെ ഔദാര്യമഹത്വത്തിനും കർമ്മശക്തിപ്രകർഷത്തിനും പ്രസ്പഷ്ടദൃഷ്ടാന്തങ്ങളായി ഭാവിതലമുറകൾക്കും പ്രവൎത്തനകേന്ദ്രങ്ങളായി പരിലസിക്കുന്നുണ്ടു്. അക്കൂട്ടത്തിൽ അങ്ങയുടെ വിലയേറിയ സാഹിത്യശ്രമങ്ങളുടെ ഓർമ്മയ്ക്കായി സ്ഥാപിച്ചു നടത്തിവരുന്ന ഞങ്ങളുടെ ഗ്രന്ഥശാല, അങ്ങയുടെ പ്രായോഗിക നിർദ്ദേശങ്ങളാലും, ഇതരസഹായസഹകരണങ്ങളാലും, ഈ രാജ്യത്തിലെ പ്രസിദ്ധിയേറിയ ഗ്രന്ഥശാലകളുടെ ഇടയിൽ ഒരു മാന്യസ്ഥാനത്തിനു് അർഹമായിത്തീർന്നിരിക്കുന്ന വസ്തുതയും ഈ അവസരത്തിൽ കൃതജ്ഞതാപൂർവ്വം ഞങ്ങൾ പ്രസ്താവിച്ചുകൊള്ളട്ടെ.

അറുപത്തൊന്നാം വയസ്സിൽ പ്രവേശിക്കുന്ന അങ്ങയെ, പതിനാറാംവയസ്സിൽ പ്രവേശിക്കുന്ന ഊർജ്ജസ്വലനായ ഒരു യുവകേസരിയായിക്കരുതി സ്വാഗതമരുളുകയും പൊതുജനക്ഷേമകരങ്ങളായ അങ്ങയുടെ നിർമ്മല കർമ്മപരിപാടികൾ നിർവിഘ്നം നടന്നുപോകുന്നതിനു നിത്യാനന്ദസ്വരൂപൻ കടാക്ഷിക്കട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടു് ഞങ്ങൾ ഈ മംഗളോപഹാരം അങ്ങയുടെ സമക്ഷം സാദരം സമർപ്പിച്ചുകൊള്ളുന്നു;

എന്നു്,

അവിടുത്തെ വിനീതവിധേയരായ

"മള്ളൂർ"വിലാസം ഗ്രന്ഥശാലാംഗങ്ങൾ.

ആററിങ്ങൽ,
29-9-1113.

—ഃ:0:ഃ—

രാജശ്രീ

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്

പി. കെ. മെമ്മോറിയൽ വായനശാലയുടെ
ആഭിമുഖ്യത്തിൽ 29-9-113-ൽ കൂടിയ
അമ്പലപ്പുഴ പൗരന്മാരുടെ
പൊതുയോഗത്തിൽനിന്നും സമർപ്പിക്കുന്ന

## മംഗളപത്രം

—:0:—

സകലകലാവല്ലഭനായ അല്ലയോ ധന്യാത്മാവേ,

അവിടത്തെ ഷഷ്ട്യബ്ദപൂർത്തിദിനമായ ഇന്നത്തെ സുപ്രഭാതത്തിൽ ഞങ്ങൾ അവിടുത്തേയ്ക്കു് ഹൃദയപൂർവ്വം മംഗളം ആശംസിച്ചുകൊള്ളുന്നു.

ജഗദീശ്വരന്റെ കാരുണ്യപ്രസരം വഴിഞ്ഞൊഴുകുന്ന അവിടുത്തേയ്ക്കും അവിടുത്തെ അനുഗൃഹീതമായ കുടുംബത്തിനുംവേണ്ടി ഭഗവാൻ ഗോപലകൃഷ്ണ

സന്നിധാനത്തിൽ കൃതജ്ഞൻ നിഷ്കളങ്കമായി പ്രാർത്ഥിച്ചശേഷമാണ് ഞങ്ങൾ ഈ ആശംസ ചെയ്യുന്നതു്. അവിടുത്തേയ്ക്കും കുടുംബത്തിനും ആ കാരുണ്യപ്രവാഹം നെടുനാൾ തുടർന്നുണ്ടാകട്ടെ.

മള്ളൂർ എന്ന നാമം എന്നും എങ്ങും ജീവോന്മേഷപ്രദമാണ്. അവിടുന്നു് ഇന്നു് ഈ വഞ്ചിരാജ്യത്തെ ഏററവും വലിയ പൗരനാണ്. തിരുവിതാംകൂറിന്റെ നിയമലോകത്തിൽ അനശ്വരപ്രഖ്യാതി നേടീട്ടുള്ള അഭിഭാഷകപ്രവീണനാണ് അവിടുന്നു്. അങ്ങയെപ്പോലെ ഒരു പ്രിൻസിപ്പാളും ഒരു അഭിഭാഷകനും അങ്ങു മാത്രമേ ഉള്ളൂ. അവിടുത്തെ ഉജ്ജ്വലമായ പ്രഭാഷണം, ശ്രോതാക്കളിൽ ഉദ്ദിഷ്ടമായ വികാരങ്ങളെ അനായാസേന ജനിപ്പിക്കുന്നുണ്ട്. അങ്ങയുടെ സ്നേഹമസൃണവും പ്രഖ്യാതവുമായ കുടുംബജീവിതം സമുദായത്തേക്കാൾ വലുതു രാജ്യമാണെന്നുള്ള രാഷ്ട്രീയപ്രമാണം, മുതലായവ ആർക്കും അനുകരണീയമായ ആദർശങ്ങളാണ്. പ്രവൃത്തികുശലതയുടെ മൂർത്തീകരണമായിട്ടാണു ലോകം അങ്ങയെ അറിയുന്നതു്. സംഗീതം, നൃത്തം, നൃത്യം, സാഹിത്യം ഇത്യാദി സുകുമാരകലകളിൽ പ്രാവീണ്യം ഉള്ള അങ്ങു് മല്ലയുദ്ധച്ചട്ടങ്ങൾക്കും അതേസമയംതന്നെ തികഞ്ഞ ഒരു ആശാനായിരിക്കുന്നു- അങ്ങില്ലാത്ത യാതൊരു സൽസംരംഭവും ഈ രാജ്യത്തു് ഉണ്ടായിട്ടില്ലെന്നു ഞങ്ങൾക്കു തീർത്തുപറയാൻ കഴിയും. മഹാത്മാവേ, അങ്ങല്ലെങ്കിൽപിന്നെ ആരാണു സകലകലാവല്ലഭൻ?

ഇതിലെല്ലാം കൃതജ്ഞതയായി ഞങ്ങൾ ആദരിക്കുന്നതു് അവിടുത്തെ ഹൃദയത്തിന്റെ ആത്മാർത്ഥതയാണ്. തിരുവിതാംകൂർ രാജസ്ഥാനത്തോടുള്ള അവിടുത്തെ ഭക്തിയുടെ അഗാധത അവർണ്ണനീയമാണ്. അവിടുത്തെ ആത്മാർത്ഥസ്നേഹത്തിനു പാത്രമാകാൻ കഴിഞ്ഞിട്ടുള്ളവർക്കു് അവയുടെ മാർദ്ദവ്യവും നിഷ്കളങ്കതയും ഒരിക്കലും മറക്കാൻ കഴിയുന്നതല്ല.

സർവ്വദാ സർവ്വദാ ഭാഗ്യവും യോഗ്യതയും തികഞ്ഞ അവിടുത്തേയ്ക്കു് അവയെ യഥോചിതം അനുഭവിക്കുന്നതിനു പര്യാപ്തമായ ആയുരാരോഗ്യസൗഖ്യം ഭഗവാൻ പാർത്ഥസാരഥി അരുളുമാറാകട്ടെ.

അവിടുന്നു ശ്രീവഞ്ചിരാജ്യത്തിനും നായർസമുദായത്തിനും സകല ഭാവിശ്രേയസ്സിന്റെയും മാർഗ്ഗദർശകനായി പരിലസിച്ചു സംപൂർണ്ണജന്മസാഫല്യമടഞ്ഞുകാണ്മാൻ ഞങ്ങൾക്കുള്ള പരമമായ ആഗ്രഹത്തെ സർവ്വശക്തനായ ജഗദീശ്വരൻ സഫലീകരിക്കുമാറാകട്ടെ.

എന്നു്, അവിടുത്തെ വിധേയരായ,
അമ്പലപ്പുഴ പൊതുജനങ്ങൾ

---

## രാജശ്രീ മള്ളൂർ കെ. ഗോവിന്ദപ്പിള്ള

അവർകൾ ബി. ഏ., ബി. എൽ-ന്റെ

### ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ചു്,

വെട്ടിക്കവല ഡാക്ടർ വി.പി. നാരായണദാസിനാൽ
ഭക്ത്യാദരസമന്വിതം സമർപ്പിക്കപ്പെടുന്ന

# ആശംസാപത്രിക.

കൈരളീരാഗാത്മകരൂപമേ, സുകൃതപ്പൊൽ-
ത്താരമേ, വെൽവൂതാക! വേണാടിൻ പ്രദീപമേ,
സാഹിതീമലർക്കാവിനെന്നേയ്ക്കും വാസന്തശ്രീ
സാനന്ദം പൊഴിച്ചീടും ഗോജാലതേജോരാശി.

ഭാരതശിക്ഷാശാസ്ത്രവ്യുല്പന്നനതുല്യവാക്-
പാടവം പുലർത്തീടുമഭിഭാഷകരത്നം,
സാരമായ് സമുദായമൈത്രി സംരക്ഷിച്ചൈക്യ-
കേരളം സൃഷ്ടിക്കുവാൻ യത്നിക്കും മഹാശയൻ.

പൂമാതും വാഗ്ദേവിയുമൊരുമിച്ചാശ്ലേഷിച്ചു
പൂജിക്കും പുരുപുണ്യശാലിയാം ധന്യാത്മകൻ,
അക്ഷയഭക്ത്യാ സച്ചിദാനന്ദ സ്വരൂപനെ
നിത്യവും ധ്യാനിച്ചാത്മനിർവൃതി നേടീടുന്നോൻ.

വേണാടിൻനവയുഗോത്ഘാടകൻ ചിത്രർക്ഷജ-
ഭൂപനെ കാണപ്പെട്ടദൈവമായാരാധിപ്പോൻ,
സർവ്വദാ രാജഭക്തൻ സംപൂർണ്ണരാജ്യസ്നേഹി
സർവ്വസൽഗുണബീജകോരകം സമാരാധ്യൻ.

രാജിപ്പൂ സർവ്വോൽക്കർഷ പാരമ്യസോപാനത്തിൽ
'രാജശ്രീ മള്ളൂർ' വാടാവിളക്കായ് വിശോഭിതം,
ആയുഷ്മൻ, അവിടുത്തെ, ഷഷ്ട്യബ്ദോത്സവം
[സാക്ഷാൽ
ആയുരാരോഗ്യസമ്പൽസൗഭാഗ്യ വിജ്ഞാപനം!

ആയിരക്കണക്കിലായങ്ങയിലുതിരുന്നോ-
രാശിസ്സു, ഹൃദയത്തിൻ നിർവ്യാജസന്ദേശങ്ങൾ
ശ്രീവഞ്ചിമാതാവിനു പുളകം പൂണ്ടീടുന്നു
ശ്രീലാസ്യോത്സവത്തിന്റെ മംഗലപ്പൊലിമയാൽ.

നവ്യമാം യുവത്വമൊന്നങ്ങയെ ഷഷ്ട്യബ്ദത്തിൻ
ഭവ്യസീമയിലെത്തി സ്വാഗതം ചെയ്തീടുന്നു.
എത്രയോ കലാലോല ഹൃദയത്തുടിപ്പുകൾ
അക്ഷരമെന്യേ സ്വസ്തിനേരുന്നു ഭവാനായി.

ഏതിനും കരുത്തുള്ള കരളും വാക്കും കർമ്മ-
വീര്യവും സംയോജിച്ചധീരോദാത്തനാം ഭവാൻ
കാൽവയ്ക്കും സരണിയിൽ പൂവിതറീടും പുത്തൻ-
കാവ്യങ്ങളനുദിനം രചിപ്പൂ വിജയശ്രീ.

അങ്ങയെ വീക്ഷിച്ചാനന്ദാശ്രുക്കളുതിർക്കുവാൻ
മുന്നിട്ടു ബഹുലക്ഷം കണ്ണുകൾ കൊതിക്കവേ,
കർപ്പൂരകാന്തിസ്മിതം തൂകിയിക്കഴിഞ്ഞപോ-
ലിത്രയും കാലം മേലും രാജിക്ക! ഭവാൻ, ശുഭം!!

29-9-113. Dr. Narayana Das.

—:◦:—

ഓം.

# ഷഷ്ട്യബ്ദപൂർത്തിമംഗളം.

—◦:0:◦—

'ഓം നമോ ഗോവിന്ദായ' ദിവ്യമീ സപ്താക്ഷര
മന്ത്രമെൻ നാവിൽ കുടികൊള്ളുവാൻ നിദാനമാം
മൽഗുരോ, രാജനീതിനിപുണലോകത്തിനു
സൽഗുരോ ജയിച്ചാലും! മേൽക്കുമേൽ ജയിച്ചാലും.

മൂകനെക്കവിയാക്കാൻ പോരുമേ ഭവദീയ
ലോകവിശ്രുതങ്ങളാം വിവിധാപദാനങ്ങൾ,
എങ്കിലെന്തവയൊന്നു വർണ്ണിപ്പാൻ തുടങ്ങുമ്പോൾ
വൻകവീന്ദ്രരും മൂകപ്രായരായ്ത്തീരുന്നുണ്ടാം.

അപ്പൊഴുമവരുടെയുൾക്കളത്തിങ്കലെങ്ങു
മൊപ്പമൊന്നില്ലാത്തൊരു സൻപദം മുഴങ്ങീടും

അക്ഷരം വെറും രണ്ടുമാത്രമാം 'മള്ളൂർ' അതു
ശക്തിതൻ പര്യായമായ് ഭുവനം കൊണ്ടാടുന്നു.

എന്തതിലതിശയം? വാണി, പൂമകൾ ഗിരി-
നന്ദിനിയെന്നീമൂന്നുഭാവവും കലർന്നൊരു
ശക്തിരൂപിണിയല്ലോ വാത്സല്യഭരം പൂണ്ടു
ഭക്തനാമവിടുത്തെ നിത്യവും ലാളിക്കുന്നു.

കേവലം യന്ത്രമാത്രൻ ബ്രഹ്മാവ് സർവ്വത്തിനും
ജീവനേകുന്നുപോലും, ഒന്നുപോൽ, അവിടുന്നോ
വാണിയെദ്ദാസിയാക്കിക്കൊണ്ടുദുഷ്ടാത്മാക്കൾക്കും
ത്രാണിയോടരുളുന്നു പൊയ്പോയ ജന്മം പോലും.

ലക്ഷ്മിയെച്ചപലയായ് മാത്രമേ ഭർത്താവാകും
വിഷ്ണുദേവനും കാണ്മതുള്ളുപോൽ; അവിടുന്നോ
അന്നുതൊട്ടിന്നേവരെ ഭൃത്യയായ് വിശ്വസ്തയായ്
അന്നല്ലാർനൽകും പരിചര്യയേറ്റരുളുന്നു.

സർവ്വമംഗലയാകുമദ്രികയർദ്ധാംഗമേ
ശർവ്വാനൽകുന്നുള്ളൂ- ഭവാനെയെന്നാളിലും
സർവ്വമംഗലത്തിനും ആകരമാക്കിത്തന്റെ
സർവ്വഭാവവും പൂണ്ടു ഭവാനിൽ തിളങ്ങുന്നു.

ശക്തിസർവ്വസ്വമേവം സ്വായത്തമാകും ഭവാൻ
എത്ര മണ്ഡലങ്ങളിൽ പാറിപ്പൂ വെന്നിക്കൊടി!
നിയമം തവ ചാപം, വാഗ്ബലം ശരം, ജയം
നിയതം ഭവദീയ മാത്രമാമവകാശം.

സംഗീതസാഹിത്യാദികലകളെല്ലാമെപ്പോഴും
അംഗരക്ഷകരെന്നപോലവേയനുചരർ,
സവ്യസാചിയെന്നാരെച്ചൊല്ലാവതീ നൂറ്റാണ്ടിൽ
അവ്യാജമവിടുത്തെയല്ലാതെ മമഗുരോ?

ശിഷ്യസമ്പത്തിലെന്നാലതിലും സാധിപ്പീല
നിശ്ചയം അവിടുത്തോടൊക്കുമേ തുല്യം നിൽപ്പാൻ.
നീതിപാലകന്മാരിലഗ്ര്യർതൊട്ടുണപ്രായ-:
നീയിവൻവരെബ് ഭവൽ സമ്പത്തുതന്നെയല്ലോ.

സാകാരസർവ്വസമ്പൽ സൗഭാഗ്യപാരമ്യമേ
ലാലസിച്ചാലും മേന്മേൽ വിജയപര്യായമായി.
മാതൃഭക്തിയും മാതൃഭൂമിഭക്തിയും രാജ-
സ്ഥാനഭക്തിയും ഭവൽ ഭൂഷണത്രയമല്ലോ.

ആനന്ദത്തെളിമിഴിനീരിനാലവിടുത്തെ-
ശ്ശ്രീനാളുനൽകീടുന്നതർദ്ധാഭിഷേകമല്ലോ
വീരമാതാവാം വഞ്ചി താവകമൂർദ്ധാവിങ്കൽ
ക്കുറൊട്ടും ശതാഭിഷേകാമൃതം വർഷിക്കുവാൻ.

നേരുന്നുഭക്തിപൂർവ്വം, അല്ലാതെ മറെറന്തുവാൻ
താരിതിലവിടുത്തേയ്ക്കർപ്പിപ്പാനിവനുള്ളു,
മംഗലം നിറഞ്ഞതാമന്നാളിലവിടുത്തെ
മംഗലസന്താനങ്ങളെന്നപോൽ ശിഷ്യരെല്ലാം

വിശ്വനാഥനെക്കൂപ്പിസ്തുതിപ്പാൻ, ആനന്ദാബ്ധി
മജ്ജനംചെയ്‌വാനാശിസ്സരുളാൻ കനിഞ്ഞാലും!
മൽഗുരോ ജയിച്ചാലും മേൽക്കുമേൽ ജയിച്ചാലും
സൽഗുരോ ജയിച്ചാലും എന്നെന്നും ; തൊഴുന്നു
[ഞാൻ.

നായർവംശവും വഞ്ചിഭൂമിയും മലയാള
രാജ്യവും ശ്രീകേരളീദേവിയും ഇതുനാളിൽ
പുളകംകൊള്ളുന്നുണ്ടു നിശ്ചയം, അഭിമാന-
ത്തികവാൽ—ആനന്ദത്തിൻ നിറവേ ജയിച്ചാലും!

ഒരു ശിഷ്യൻ

—:०:—

ഷഷ്ടിപൂർത്തി

## മംഗളാശംസ

—०:0:०—

(ഉപസർപ്പിണി)

കനകപക്ഷം വിടുർത്തിപ്പുലരിയാം
കലിതകൗതുകമീ ശുഭവേളയിൽ,
മഹിതമാം തവ ഷഷ്ടിപൂർത്ത്യുത്സവം
മഹിയിലെങ്ങും മുഴക്കുന്നു സൽഗുരോ!

അഹഹ! ഞങ്ങൾക്കിതുപോലെയാനന്ദ-
മരുളിടുംദിനമെത്രയോ ദുർല്ലഭം!!

.... .... .... ....

.... .... .... ....

കരുണതിങ്ങുന്ന ഹൃത്തടം പൗരുഷം
നടനമാടുന്ന തേജസ്സെഴും മുഖം,
അതുലമായുള്ള വാഗ്മിതാപാടവ,
മതിവിഷ്ടമാം ബുദ്ധിതൻ വൈഭവം.
വിമലയായുള്ള കൈരളീദേവിതൻ-
വിജയനൃത്തത്തിനാസ്ഥാനമണ്ഡപം,
വിജയശാസ്ത്രമാമർണ്ണവം തന്നുടെ
മറുകരയിലണയ്ക്കുന്ന പോതകം,
അഴകിലീവിധം സദ്‌കലകളും
തൊഴുതുനിത്യം ഭജിക്കുന്നിതാരെയോ ?
സകല സൌഭാഗ്യസമ്പൽസമൃദ്ധനായ്
വിജയമാളുമാ "മള്ളൂർ" മുദാന്വിതം,
അവരൊടൊപ്പം മൃദുലമാം തക്കഴ-.
ലറുപതാകും വയസ്സിങ്കലുന്നുന്നു!!

.... .... .... ....

.... .... .... ....

മധുരമായുള്ള 'ഭാവന'ഭംഗിയിൽ
മലർവിരിക്കുന്ന പാതയിൽക്കൂടവേ,
ഇനിയുമമ്മട്ടറുപതു വത്സര-
മിളയിലാഘോഷമോടേ വിളങ്ങുവാൻ,
മഴമുകിലൊളിവർണ്ണൻ, ഭവാനു, തൻ
മിഴിയിണകളാൽ നൽകട്ടനുഗ്രഹം!!

എന്ന്,
വിനീതൻ,
നാലാങ്കൽ കൃഷ്ണപിള്ള.

# ചില ലേഖനങ്ങൾ

പത്രാധിപക്കുറിപ്പു്.

## മള്ളൂർ ഗോവിന്ദപ്പിള്ളയുടെ

## ഷഷ്ട്യബ്ദപൂർത്തി

———

സമസ്തകേരള സാഹിത്യപരിഷത്തിന്റെ ഒരു പ്രധാന നായകനായ മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ. അവർകളുടെ ഷഷ്ട്യബ്ദപൂർത്തി മേടമാസം 29-ാംതീയതി തിരുവനന്തപുരത്തു് അദ്ദേഹത്തിന്റെ വസതിയായ പാർവതീമന്ദിരത്തിൽ വെച്ചു് യഥോചിതം ആഘോഷിക്കപ്പെടുകയുണ്ടായി, ശ്രീമാൻ ഗോവിന്ദപ്പിള്ളയുടെ ജീവിതം ബഹുമുഖമായ വിജയത്താൽ സ്വയംവൃതമാണു്. നിരന്തരവും നിസ്തന്ദ്രവുമായ പരിശ്രമംകൊണ്ടു്, ജനനാദികളായ പരിതസ്ഥിതികളിൽനിന്നു ലഭ്യമാകാവുന്ന സഹായത്തിന്റെഅപേക്ഷകൂടാതെതന്നെ, ഉന്നതവും ഉൽകൃഷ്ടവുമായ ഒരു സ്ഥാനത്തെ അധിരോഹണം ചെയ്യുവാൻ സാധിച്ചിട്ടുള്ള കർമ്മകുശലന്മാരും കുശാഗ്രബുദ്ധികളുമായ കേരളീയരിൽ സർവ്വഥാ അപശ്ചിമമായ ഒരു പദവിക്കു് അദ്ദേഹം അവകാശിയായിത്തീർന്നിട്ടുണ്ടു്. ഉത്തമനായ ഒരു അഭിഭാഷകൻ, ഉദാത്തനായ ഒരു വാഗ്മി, ഉജ്ജ്വലനായ ഒരു ദേശാഭിമാനി, ഉചിതജ്ഞനായ ഒരു സാഹിത്യപ്രണയി എന്നിങ്ങനെ പല നിലകളിൽ അദ്ദേഹം ലോകത്തിനു സുവിദിതനാണു്. അരോഗദൃഢഗാത്രനായ ആ മാന്യപുരുഷനിൽ നവയൗവനത്തിന്റെ സൗഭാഗ്യം ഇന്നും നാനാരൂപത്തിൽ പരിസ്ഫുരിക്കുന്നു. തിരുവനന്തപുരത്തെ ഏതു പൊതുക്കാര്യപ്രവർത്തനത്തിലും അദ്ദേഹം പ്രധാനഭാഗഭാക്കാണു്. സംഗീതസാഹിത്യങ്ങളിൽ അദ്ദേഹത്തിനു് അപാരമായ ആസക്തിയും അഭിനിവേശവുമുണ്ടു്. അനേകം ഗ്രന്ഥങ്ങൾക്കു് ആകർഷകങ്ങളായ ആമുഖോപന്യാസങ്ങളെഴുതി അവയെ സഹൃദയസമക്ഷം സമർപ്പിച്ചുകൊണ്ടു്, സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുന്നതിൽ തനിക്കുള്ള അഭിനിവേശത്തെ അദ്ദേഹം പലപ്പോഴും പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്.

സാഹിത്യപരിഷത്തിനു താങ്ങും തണലുമായുള്ള അപൂർവ്വം ചില നിർമ്മത്സരബുദ്ധികളിൽ ശ്രീ. മള്ളൂർ അദ്വിതീയമായ സ്ഥാനത്തെ അലങ്കരിക്കുന്നു. മൂന്നു്, പതിനൊന്നു്, പന്ത്രണ്ടു് എന്നീ പരിഷത്സമ്മേളനങ്ങളിൽ അദ്ധ്യക്ഷനായിരുന്നു് അദ്ദേഹം നടത്തിയ പ്രസംഗങ്ങൾ പലതുകൊണ്ടും വിജ്ഞേയങ്ങളായിരുന്നുവെന്നുള്ളതു് എല്ലാവർക്കും അറിവുള്ളതാണല്ലോ. തിരുവനന്തപുരത്തുവെച്ചു് ഇദംപ്രഥമമായി നടന്ന ആറാമത്തെ സമ്മേളനത്തിൽ പ്രധാന കാര്യദർശിയായിരുന്നു് ആ സമ്മേളനകാര്യങ്ങൾ അത്യന്തം വിജയപ്രദമായ നിലയിൽ നിർവ്വഹിച്ചതും ശ്രീ മള്ളൂർ ഗോവിന്ദപ്പിള്ളതന്നെയായിരുന്നു. ആ സമ്മേളനത്തെ കോട്ടയ്ക്കൽനിന്നു തിരുവനന്തപുരത്തേയ്ക്കു ക്ഷണിച്ചതും മറ്റാരുമല്ലായിരുന്നു. ഏതുവിധത്തിൽ നോക്കിയാലും കേരളീയർക്കു് അഭിമാനഭാജനമായി പ്രശോഭിക്കുന്ന ശ്രീ. മള്ളൂരിനു് ആയതമായ ആയുസ്സും അവ്യാഹതമായ ആരോഗ്യവും അനന്തങ്ങളും അപരിമേയങ്ങളുമായ ഐശ്വര്യാദിസിദ്ധികളും ഈ ശുഭമുഹൂർത്തത്തിൽ പ്രാർത്ഥിക്കുവാൻ പരിഷത്തിനുള്ള കടമയെ അതു് ഹൃദയപൂർവ്വം നിർവ്വഹിച്ചുകൊള്ളുന്നു.

സമസ്തകേരള സാഹിത്യപരിഷത്തു്
ത്രൈമാസികം
1113 മേടം ലക്കം.

—::—

## “മള്ളൂർ”

—:0:—

പി. ദാമോദരൻപിള്ള, ബി. ഏ.

ലോകത്തിൽ സാധാരണയായി അത്യന്തം ബൃഹത്തായ ആശയങ്ങളെ വഹിക്കുന്ന നാമങ്ങളിൽ മിക്കവാറും എല്ലാംതന്നെ ദ്വ്യക്ഷരികളാണെന്നാണു് തോന്നുന്നതു്. ഈ നിയമത്തിനു ചില ചി

ല്ലാ അപവാദങ്ങളില്ലെന്ന് ആരും ധരിക്കയി ല്ലെന്നു വിശ്വസിക്കുന്നു. 'ലോകം'' എന്ന വാക്ക് എത്രയോ വലിയ ഒരാശയത്തെയാണ് ഉൾക്കൊള്ളുന്നതെന്നു നോക്കുക. മാനം (ആകാശം), ആഴി, ഭൂമി, സൂര്യൻ, മല എന്നിങ്ങനെ എത്രയോ വാക്കുകൾ നമ്മുടെ സങ്കല്പശക്തിക്ക് ഉൾക്കൊള്ളാൻ വയ്യാത്തത്ര വലിപ്പമുള്ള ആശയങ്ങളെ വഹിക്കുന്നു! ഏതൊരു വേദാന്തിയേയും അമ്പരപ്പിക്കുന്ന 'ബ്രഹ്മം' കേവലം ദ്വ്യക്ഷരി മാത്രമല്ലേ? ബ്രഹ്മത്തെക്കാൾ വലിയ ആശയം ഇല്ലാത്തതുകൊണ്ടതന്നെയല്ലേ അതിനു 'ബൃഹ്' ധാതുവിൽനിന്ന് ഉല്പത്തിയുണ്ടായതു്?

'മള്ളൂർ' എന്നതു് എന്റെ കുട്ടിക്കാലം മുതൽ എപ്പോഴും ചെവിയിൽ അലച്ചുകൊണ്ടിരുന്നിട്ടുള്ള ഒരു പേരായിരുന്നു. ഈയിടെവരെ ഒരു ആശയമാത്രമായ സത്തയാണ് എന്നെ സംബന്ധിച്ചിടത്തോളം 'മള്ളൂരി'നുണ്ടായിരുന്നതു്. അതൊരു സാധാരണ ആശയമായിരുന്നില്ല. സങ്കല്പത്തിന്റെ വിദൂരതയിൽ പ്രത്യേകമൊരു അഹാര്യശോഭ വിതറിയിരുന്ന ബൃഹത്തായ ഒരാശയമായിരുന്നു അതു്. ആഹാര്യശോഭയെന്നു പറഞ്ഞതിനെ തിരുത്തേണ്ടിവരുമെന്നെനിക്കറിയാം. എന്നിരുന്നാലും എന്റെ ആശയം വെളിവാക്കുന്നതിനുവേണ്ടി അതിനെ ഇവിടെ സ്വീകരിക്കാതെ ഗത്യന്തരമില്ല.

വളരെ നാൾകഴിഞ്ഞു് ഞാൻ കോട്ടയത്തു് സി എം. എസ്സ് ഹൈസ്കൂളിൽ നാലാം ഫാറത്തിൽ ചേന്ന് ഇംഗ്ലീഷ് വിദ്യാഭ്യാസം തുടന്നു. അക്കാലത്തു് എന്റെ താമസംതന്നെയും മള്ളൂർ ഭവനത്തിലായിരുന്നെന്നു പറയാം. എന്തെന്നാൽ ''മള്ളൂരി'' ന്റെ ഭാഗിനേയന്മാരായ മെ. രാമചന്ദ്രൻനായർ, പൊന്നപ്പൻനായർ എന്നിവർ എന്റെ സഹപാഠികളായിരുന്നു. അങ്ങനെ മള്ളൂർ കുടുംബവുമായി പരിചയപ്പെട്ടപ്പോഴാണ് ആ പേരിൽ ഒരു വീടുണ്ടെന്നും, ഗൃഹപുരുഷന്റെ പേരു് ''മള്ളൂർ ഗോവിന്ദപ്പിള്ള'' എന്നാണെന്നും എനിക്കു മനസ്സിലാകുന്നതു്. ബൃഹദാശയങ്ങൾക്ക് ഹ്രസ്വനാമങ്ങളാണ് കാണുന്നതെന്നുള്ള സാമാന്യസിദ്ധാന്തം മേൽപറഞ്ഞ നീണ്ട പേരുമൂലം ഭഗ്നമായിപ്പോകുന്നില്ല. എന്തെന്നാൽ ''മള്ളൂർ ഗോവിന്ദപ്പിള്ള''യെന്നോ, ''ഗോവിന്ദപ്പിള്ള'' എന്നോ ഇന്നത്തെ ''മള്ളൂർ'' അറിയപ്പെട്ടിരുന്ന ആ വിദൂരകാലത്തു് അദ്ദേഹം ഒരു മഹാപുരുഷനായി കഴിഞ്ഞിരുന്നില്ല. അങ്ങനെയായിത്തീന്നതോടെ മേൽപറഞ്ഞ സിദ്ധാന്തത്തെ തികച്ചും സാത്ഥകമാക്കമാറു് അദ്ദേഹത്തിന്റെ പേരു ലോപിച്ചു ലോപിച്ചു് വെറും ''മള്ളൂർ'' എന്നു് ദ്വ്യക്ഷരിയായി കലാശിച്ചിരിക്കുന്നു!

കോട്ടയത്തു ചെന്നതിനുശേഷം ''മള്ളൂരിനെപ്പററിയുള്ള വിവരങ്ങൾ പലതും എനിക്കറിയാൻ കഴിഞ്ഞു. അതിൽ പിന്നീടു് ഇന്നുവരെയും പലതും അറിഞ്ഞുകൊണ്ടിരിക്കുന്നുമുണ്ടു്. എന്നാൽ എനിക്ക് ഒരുതരത്തിലും അസൂയയ്ക്കു വകയില്ലാത്ത ഒരു മഹാവ്യക്തിയെന്നു മാത്രമേ അദ്ദേഹത്തെപ്പററി ഇടക്കാലംവരെ ഞാൻ കരുതിയിരുന്നുള്ളു. എന്തുകൊണ്ടാണ് അസൂയയ്ക്കു് വകയില്ലാത്തതു് എന്നു വായനക്കാരിൽ ചിലർ സംശയിച്ചേക്കാം. അസൂയയ്ക്കും ഒരു പൊരുത്തമൊക്കെ വേണം. ഇല്ലെങ്കിൽ അസൂയ ഉണ്ടാകയില്ല. ''മള്ളൂരിനെപ്പററി ഞാൻ അസൂയപ്പെടാൻ തുടങ്ങിയാൽ, അട്ടത്തപടിയായി വൈസ്രോയിയോ''മള്ളൂരി''നോ ഒരു തകരാറുംവരാനില്ലതാനും. പിന്നെന്തിനു വെറുതേ അസൂയപ്പെടുന്നു? കഴുകനെപ്പററി കൊതുകു് അസൂയപ്പെടാറുള്ളതായി കേട്ടിട്ടില്ല. എനിക്കു് അസൂയയ്ക്കു വകയില്ലാത്ത ഒരാൾ എന്നു പറഞ്ഞതിൽ മറെറാരു കാര്യംകൂടി അന്തർഭവിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ ജീവിതമണ്ഡലവും എന്റെ ജീവിതമണ്ഡലവും തമ്മിൽ ഒരിടത്തും ഇടകലരുന്നില്ലെന്നും, ആ അവസ്ഥയിൽ അദ്ദേഹം എനിക്കു് എന്നെന്നും, മിക്കവാറും അപരിചിതനായ ഒരു വിദൂരമനുഷ്യനായിത്തന്നെയിരിക്കുമെന്നുംകൂടി ഞാൻ കരുതിയിരുന്നു. ചുരുക്കത്തിൽ അസൂയപ്പെടാൻ വഹിയാത്ത ഉന്നതനിലയുള്ള ഒരു മഹാൻ എന്നതിൽ കവിഞ്ഞു് ഒരു തരത്തിലും അദ്ദേഹത്തെപ്പററി എനിക്കു സ്മരണയ്ക്കു വകാശമില്ലായിരുന്നു.

എന്നാൽ ഒരു രണ്ടുകൊല്ലം മുൻപാണെന്നു തോന്നുന്നു, എനിക്കു് ആനന്ദകരമാംവണ്ണം അമ്പരപ്പുണ്ടാക്കുന്ന ഒരു സംഭവം നടന്നു. ആയിടയ്ക്കാണ് എന്റെ സ്നേഹിതൻ മി. ടി. കെ. നാരായണക്കുറുപ്പു് ''ആത്മഗീതം'' എന്ന കൃതി പ്രസിദ്ധീകരിച്ചതു്. സാഹിത്യത്തിൽ ഒരു പ്രാമാണികനായ 'മള്ളൂരി'നെ പ്രസ്തുത കൃതി വായിച്ചുകേൾപ്പിക്കണമെന്നും, അദ്ദേഹത്തിന്റെ അഭിപ്രായമറിയണമെന്നും എന്റെ ഒരു ഉത്തമസുഹൃത്തായ ഗ്രന്ഥകാരൻ ആഗ്രഹിച്ചു. ഞാൻകൂടെച്ചെല്ലണമെന്ന് അദ്ദേഹം ആവശ്യപ്പെടുകയും ചെയ്തു. ചെറുപ്പം മുതൽ വലിയ സങ്ക

ല്പങ്ങൾക്കും ഊഹാപോഹങ്ങൾക്കും കാരണമാകത്തക്ക വിധം എപ്പോഴും എവിടെയും മുഴങ്ങിക്കൊണ്ടിരുന്ന ഒരു പേരിൻെറ ഉടമസ്ഥനെ അഭിമുഖം കാണുന്നതിനുള്ള താല്പൎയ്യത്താൽ പ്രേരിതനായി ഞാനും തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. പരമാൎത്ഥത്തിൽ വഴിയിൽ യാതൊരു ദുശ്ശകുനവും കണ്ടില്ല. ഞാൻ അതു പ്രത്യേകം ശ്രദ്ധിച്ചു എന്നു പറയുമ്പോൾ, എൻെറ മാനസികാവസ്ഥ എന്തായിരിക്കണമെന്നു വായനക്കാർ തീരുമാനിച്ചുകൊള്ളട്ടെ.

അന്നു രാത്രിയിലാണ് ഞങ്ങൾ തിരുവനന്തപുരത്തുള്ള മള്ളൂർവസതിയിലെത്തിയതു്. ഭീമാകാരമായ ആ മനോഹരമന്ദിരത്തിൻെറ വാമപക്ഷത്തിലുള്ള (left wing) വരാന്തയിൽനിന്നു ഞങ്ങളുടെ കാൽപെരുമാറ്റം കേട്ട ഉടൻ "വരാം, വരാം" എന്നുള്ള സ്വാഗതോക്തികൾ പുറപ്പെട്ടു. അവ്യക്തവികാരന്മാരായി അവിടെ പ്രവേശിച്ച ഞങ്ങൾ പെട്ടെന്നു സ്വസ്ഥചിത്തരായി. ഞാൻ "മള്ളൂരി"നെ നേരിട്ട് അത്ര അടുക്കൽ കാണുന്നതു് അന്നാദ്യമായിട്ടായിരുന്നു. വന്ദനപ്രതിവന്ദനാദികൾക്കുശേഷം ഞങ്ങൾ അദ്ദേഹത്തിൻെറ കൈയിൽ "ആത്മഗീതം" സമർപ്പിച്ചു. അദ്ദേഹം അതിൽ പല ഭാഗങ്ങളും മറിച്ചുനോക്കിയിട്ടു ഉടൻതന്നെ അതു് മേശപ്പുറത്തു വയ്ക്കുകയാണുണ്ടായതു്. കൊല്ലത്തെ നാട്ടുകാൎയ്യങ്ങൾ രാഷ്ട്രീയ കാൎയ്യങ്ങൾ മുതലായി പലതിനെയും പററി അദ്ദേഹം സംഭാഷണമാരംഭിച്ചു. തിരുവനന്തപുരത്തെ ടെന്നീസുകളി, നായന്മാരുടെ പൂൎവ്വമഹിമയെപ്പററി പ്രതിപാദിക്കുന്ന വിദേശികളുടെ ഗ്രന്ഥങ്ങൾ, എന്നിങ്ങനെ ഞങ്ങളുടെ സംഭാഷണവിഷയങ്ങൾ വിവിധവും വ്യാപകവും ആയിരുന്നു. ഒടുവിൽ പിറേറദിവസം കാണണമെന്നുള്ള ആജ്ഞയോടെ അദ്ദേഹം ഞങ്ങൾക്കു് യാത്രാനുമതി നൽകി. ഞങ്ങൾക്കു് അത്യധികം അഭിമാനം ജനിപ്പിച്ച അദ്ദേഹത്തിൻെറ ബുദ്ധിചാതുൎയ്യവും, പാണ്ഡിത്യവും, സംഭാഷണകുശലതയും എനിക്കു് ഒരിക്കലും മറക്കാൻ സാധിക്കയില്ലെന്നുള്ള വിചാരത്തോടെ ഞാൻ അവിടം വിട്ടു.

പിറേറദിവസം കാലത്തു ഞങ്ങൾ വീണ്ടും അവിടെയെത്തി. അധികം താമസിയാതെതന്നെ അദ്ദേഹം കോടതിവേഷത്തിൽ പ്രത്യക്ഷനായി, കാറിൽ കയറിക്കൊള്ളാൻ ഞങ്ങളോടു പറഞ്ഞിട്ടു സ്വയം കയറിയിരുപ്പായി. ഞങ്ങളുംകൂടെ കയറി. അപ്പോഴും പുസ്തകത്തെപ്പററി ഒരു സൂചനപോലുമില്ല. എങ്കിലും ഞങ്ങളുടെ സംശയത്തിനു യാതൊരടിസ്ഥാനവുമില്ലെന്നു തെളിയിക്കുന്ന അദ്ദേഹത്തിൻെറ മുഖഭാവം ആശ്വാസകരമായിരുന്നു. കാർ റോഡിലേക്കിറങ്ങിയപ്പോഴേക്കു് അദ്ദേഹം എവിടെനിന്നോ "ആത്മഗീതം" എടുത്തു് ആദ്യത്തെ പുറംമുതൽ വായനതുടങ്ങി. പുളിമൂട്ടിലെത്തുന്നതിനകം മുഖവുര, അവതാരിക, ആത്മഗീതം എന്നിവയെല്ലാം അദ്ദേഹം മറിച്ചു മറിച്ചു വായിക്കുന്നതു കണ്ടു. മിശ്രവികാരങ്ങളോടെയാണ് ഞാൻ ഇതെല്ലാം നോക്കിക്കൊണ്ടിരുന്നതു്. അദ്ദേഹം പണ്ഡിതനും, ബുദ്ധിമാനും, സഹൃദയനും, സമൎത്ഥനുമൊക്കെത്തന്നെ; പക്ഷെ, ഈ വായനയിൽ ആത്മഗീതം എത്രത്തോളം മനസ്സിലാകും? പല ദിവസങ്ങളായി അതു വായിച്ചുകൊണ്ടു നടന്നിരുന്ന സാഹിത്യകുബേരൻ മി. ഈ. വി. കൃഷ്ണപിള്ളയ്ക്കു് അതിൽ ഒരക്ഷരംപോലും മനസ്സിലായിട്ടില്ലെന്നു് അദ്ദേഹം വളരെ ആലോചിച്ചെഴുതിയ അഭിപ്രായത്തിൽനിന്നു് എനിക്കു കാണാമായിരുന്നു. അതുപോലെ സാഹിത്യത്തിനു സമയംകളയാനില്ലാത്ത "മള്ളൂർ" അതു തീരെ മനസ്സിലാക്കുകയില്ലെന്നു ഞാൻ തീർച്ചപ്പെടുത്തി, മനസ്സുകൊണ്ടു് ഒരു സത്യവും ചെയ്തു. "ആത്മഗീത"ത്തെപ്പററി ആയിടയ്ക്കു പത്രങ്ങളിൽ ഖണ്ഡനാത്മകമായ ചുരുക്കം നിരൂപണങ്ങളും, മണ്ഡനാത്മകമായി കൂടുതൽ നിരൂപണങ്ങളും കാണാനിടയായി. പക്ഷേ പുസ്തകം വായിച്ചു പഠിച്ചു നിരൂപണംചെയ്തതു് ഒരു ബഹുമാന്യസ്നേഹിതനായ ശ്രീ. കൈനിക്കര കുമാരപിള്ള അവർകൾ മാത്രമായിരുന്നു. അദ്ദേഹംപോലും ഗ്രന്ഥം മുഴുവൻ ശരിക്കു മനസ്സിലായി എന്നു് അഭിമാനിക്കുന്നില്ലെന്നു തുറന്നു സമ്മതിച്ചിട്ടുണ്ടു്, അങ്ങനെയിരിക്കെ, വക്കീൽപണിയിൽമാത്രം നിരന്തരം വ്യാപൃതനായിരിക്കുന്ന ഒരാൾ, ആ ആൾ എത്രതന്നെ സാഹിത്യകുശലനായിരുന്നുകൊള്ളട്ടെ, ആത്മഗീതം അതിവേഗം എങ്ങനെ മനസ്സിലാക്കുമെന്നു ഞാൻ അമ്പരന്നു എന്നു മാത്രമല്ല, നിരാശനാകുകകൂടി ചെയ്തു.

ഈവക ചിന്തകളോടും ശ്വാസത്തോടുംകൂടിയാണ് ഞാൻ അദ്ദേഹത്തിൻെറ വായനയിൽ ഏറുകണ്ണിട്ടു നോക്കിക്കൊണ്ടിരുന്നതു്, ഒടുവിൽ ഞങ്ങൾ പുളിമൂട്ടിലുള്ള അദ്ദേഹത്തിൻെറ വക്കീലാഫീസിൽ എത്തി. അതിൻെറ മുകളിലത്തെ നിലയിൽ ആഫീസുമുറിയിലെത്തിയ ഉടൻ കോട്ടും തലപ്പാവും മാററി കസേരയിലിരുന്നുകൊണ്ടു്, ഇരിക്കാൻ ഞങ്ങളോടും ആംഗ്യം കാണിച്ചു. ഞങ്ങൾ എതിരേയുള്ള

കസേരകളിൽ ഇരുന്നുകഴിയുംമുൻപുതന്നെ, എന്റെ നേരെ തിരിഞ്ഞുകൊണ്ടു്, അദ്ദേഹം നാലു ചോദ്യം ചോദിച്ചു. ഇതു കേവലംഅപ്രതീക്ഷിതമായിരുന്നു. ഞാൻ അത്ഭുതപ്പെടുകയല്ല, അന്ധാളിക്കുകതന്നെ ചെയ്തു. ആരുടെ മുമ്പിലാണു് അകപ്പെട്ടിരിക്കുന്നതെന്നു് എനിക്കു് ആദ്യമായി ഒരു ബോധോദയം ഉണ്ടായതു് അപ്പോൾ മാത്രമാണു്. എന്തെന്നാൽ കാറിൽ ഇരുന്ന തുച്ഛസമയംകൊണ്ടു് ആ പുസ്തകം മുഴുവൻ ശരിയ്ക്കു വായിച്ചതായി എനിയ്ക്കു തോന്നിയില്ല. കടലാസു് തെരുതെരെ മറിഞ്ഞുകൊണ്ടിരിക്കുന്നതു മാത്രമാണു് കാറിൽവച്ചു ഞാൻ കണ്ടതു്. അതൊരു വായനയാണെന്നു ഞാൻ മനസ്സിലാക്കിയില്ല. എങ്ങനെ മനസ്സിലാക്കാനാണു് ? ആ അവസ്ഥയിൽ അതിൽനിന്നു തത്വപരമായി നാലു ചോദ്യം ചോദിക്കാൻ അദ്ദേഹത്തിനു സാധിച്ചതു് ഒരു മഹാത്ഭുതംതന്നെയായിരുന്നു. യഥാർത്ഥമായിത്തന്നെ അദ്ദേഹം പുസ്തകം വായിക്കുകയായിരുന്നു എന്നും അതിലെ സകല കാര്യങ്ങളും അവയുടെ അവസാനത്തെ പടിവരെ അദ്ദേഹത്തിനു പൂർണ്ണമായും നിസ്സംശയമായും മനസ്സിലായിക്കഴിഞ്ഞു എന്നും ആ ചോദ്യങ്ങൾ ഉച്ചൈസ്തരം ഉൽഘോഷിക്കുകതന്നെ ചെയ്തു എന്നു് അതിശയോക്തിയുടെ ലാഞ്ഛന പോലുമില്ലാതെയാണു ഞാൻ പറയുന്നതു്. പണ്ഡിതന്മാരായ സാഹിത്യകാരന്മാർ പലരും അതിനുമുൻപു് ആ പുസ്തകം വായിച്ചു് തല പുണ്ണാക്കി കുഴയുന്നതു സ്വന്തം കണ്ണുകൊണ്ടു കണ്ടിരുന്ന ഞാൻ അല്പനേരത്തേക്കു സ്തബ്ധനായിപ്പോയി. ഒടുവിൽ ഓരോ ചോദ്യത്തിനും ഉത്തരം പറഞ്ഞുതുടങ്ങിയപ്പോൾ അവയെപ്പററി തർക്കിക്കാനും ആ അത്ഭുതപ്രതിഭാശാലി സന്നദ്ധനായിരുന്നു! ഞാൻ ഉദ്ധതനാണെന്നു് എനിക്കുതന്നെ അറിയാവുന്നതുപോലെ മററാർക്കും അറിവില്ല. എന്നിരുന്നാലും ഞാൻ കുറേയേറെ വിഷമിച്ചു. എന്റെ ഔദ്ധത്യം കുറേയേറെ പുകഞ്ഞെരിഞ്ഞു നശിക്കയും ചെയ്തു. അന്നു കാണാനിടയായതു് ഒരു പുതിയ മനുഷ്യനെയാണെന്നു് എനിക്കു ബോദ്ധ്യപ്പെടുകയുണ്ടായി.

കിരീടാഭിമാനം നശിച്ച കിരീടിയെപ്പോലെ ഞാൻ നോക്കിയിരിക്കവേ അദ്ദേഹം താർക്കികന്റെ ഗൗരവം കളഞ്ഞിട്ടു് വാത്സല്യഭാജനമായ ഒരു ശിഷ്യനോടെന്നപോലെ, "ശരി എന്റെ അഭിപ്രായം മനസ്സിലായില്ലേ, അതു താനേ എഴുതുക, ദാമോദരൻപിള്ളയ്ക്കു് എഴുതി ഫലിപ്പിക്കാൻ നല്ല ത്രാണിയുണ്ടല്ലോ" എന്നു് എന്നെ സ്വാന്തനപ്പെടുത്തുമാറു് പറഞ്ഞുകൊണ്ടു് സ്വന്തം ലെററർഹെഡ്ഡും പേനയും എന്റെ കൈയിൽ തന്നു. അദ്ദേഹത്തിന്റെ അഭിപ്രായം നല്ലവണ്ണം മനസ്സിലായെങ്കിലും അദ്ദേഹത്തിന്റെ പേരിൽ അതെഴുതാൻ തയാറില്ലായിരുന്നു. എങ്കിലും ആ ആജ്ഞ അനുസരിക്കാതിരിക്കാൻ നിർവ്വാഹം കാണായ്കയാൽ ലെററർഹെഡ്ഡിൽ പേനയും ഊന്നി ആലോചനയിലാണ്ടിരിക്കുന്ന ഭാവത്തിൽ ഞാൻ വെറുതെയിരുപ്പായി. അദ്ദേഹം എന്റെ മനോഗതി മനസ്സിലാക്കിയെന്നാണു തോന്നുന്നതു് എന്തെന്നാൽ അദ്ദേഹംതന്നെ അഭിപ്രായം പറഞ്ഞുതരാൻ അധികതാമസം വേണ്ടിവന്നില്ല. ഞാൻ അതെഴുതി എടുക്കുകയും ചെയ്തു.

അവസാനം നമസ്കാരപൂർവ്വം ഞങ്ങൾ അവിടെ നിന്നിറങ്ങുമ്പോൾ, ഈ അത്ഭുതമനുഷ്യൻ പോയാൽ പിന്നെയാരാണു് ആ സ്ഥാനം സ്വീകരിക്കുവാനുള്ളതു്, എന്നുള്ള ചിന്തയാണു് എന്നെ വ്യഥിപ്പിച്ചതു്. ഭാഗ്യവശാൽ അദ്ദേഹത്തിന്റെ ആരോഗ്യം ഇന്നും അഭംഗുരമായിത്തന്നെയിരിക്കുന്നു. അദ്ദേഹത്തെ ആരാധിക്കുന്ന എത്രയോ യുവാക്കൾക്കു് അതൊരു ആശ്വാസമായിരിക്കുന്നു. ഇന്നിതാ അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി ആഘോഷിക്കുന്ന പുണ്യദിനമാണു്. അദ്ദേഹത്തിന്റെ ദീർഘായുരാരോഗ്യങ്ങൾക്കായി ജഗദീശ്വരനെ പ്രാർത്ഥിച്ചുകൊണ്ടു തൽക്കാലം വിരമിച്ചുകൊള്ളട്ടെ.

113 മേടം 29. (മലയാളരാജ്യം)

—::—

## മള്ളൂരിനു മംഗളം

—:0:—

(ററി. എൻ. ഗോപിനാഥൻനായർ)

ഇന്നത്തെ പ്രഭാതത്തിൽ പ്രബോധകളകളം എത്രയെത്ര ഹൃദയങ്ങളിൽ പുളകം പുരട്ടിയിട്ടുണ്ടു്! ഉള്ളിൽ തിങ്ങിനില്ക്കുന്ന എന്റെ ആനന്ദം എങ്ങനെ പകർത്തട്ടെ ? കേരളത്തിന്റെ ഹൃദയംതന്നെ പുളകംകൊണ്ടു ത്രസിക്കുന്ന ഈ പുതുമ കൂടിയ പൂർവ്വകാലത്തിന്റെ പുണ്യവേളയിൽ ആ ഗുരുദേവൻ

ദീർഘകാലം സുഖമായി ജീവിക്കണേ എന്നു കറയററ ഭക്തിയോടെ അകമഴിഞ്ഞു പ്രാർത്ഥിക്കുവാൻ മാത്രമേ എനിക്കു തോന്നുന്നുള്ളു. അദ്ദേഹത്തിൻെറ തറവാടു കേരളമാണു്. അദ്ദേഹത്തിൻെറ ജന്മദിനം കേരളത്തിൻെറ സുദിനമാണു്.

ഒന്നാലോചിക്കൂ. ദാരിദ്ര്യത്തിൻെറ കരകളിൽനിന്നും തിരകളെ തട്ടിനീക്കി കൊടുങ്കാററിനെ എതിരിട്ടു ക്രൂരിരുളിനെ വകവയ്ക്കാതെ ആ ചെറുവഞ്ചി വഞ്ചിനാട്ടിലെ അഭിഭാഷകസിംഹാസനത്തിൻെറ കടലോരത്താണു് എത്തിച്ചേർന്നതു്. കൊടുംതമസ്സിൽനിന്നും ചന്ദനച്ചാറുപോലത്തെ ചന്ദ്രികയിലേക്കു്, ശൂന്യതയിൽനിന്നും വിശ്വവിഖ്യാതിയിലേക്കു്, തൊഴുകയ്യോടല്ലാതെ ആ ജീവിതത്തെ സ്മരിക്കാൻ കഴിയുമോ? ആരുമദ്ദേഹത്തെ സ്നേഹിക്കും, ആരുമാരാധിക്കും, നൂററാണ്ടുകൾ എത്ര ഉലിച്ചിറങ്ങിയാലും കേരളം അഭിമാനത്തിൻെറ പര്യായമായി ആ നാമമുച്ചരിക്കും.

പാരാവാരംപോലത്തെ ആ പാണ്ഡിത്യത്തിൻെറ പൊന്നലകൾ ചിന്താസാമ്രാജ്യത്തിൻെറ സകലകരകളിലും ചെന്നുരുമ്മുന്നു. ആർക്കും ആയുസ്സു വർദ്ധിപ്പിക്കുന്ന കറയററ ഫലിതം കലർന്ന ആ വാഗ്മിത എവിടെയും കുളിർമ്മ പരത്തുന്നു. കലാലോകത്തിൽ കാലുകുത്തുന്ന ചെറുപ്പക്കാർക്കു കാരുണ്യത്തിൻെറ തഴുവുന്ന ആ ഹൃദയം തണലു നല്കുന്നു. ആരുടെ കണ്ണുനീരിലും ആരുടെ ചിരിയിലും അദ്ദേഹം സഹകരിക്കുന്നു. ഏതിൻെറയും പ്രകാശിക്കുന്ന വശം അദ്ദേഹം കാണുന്നു. ഏതിൻെറയും കലാംശം കണ്ടെത്തുന്നു. ഉപമയററതാണജ്ജീവിതം. ഏതെല്ലാം രംഗങ്ങളിലാണു് ആ കാലടിപ്പാടുകൾ പതിഞ്ഞിട്ടുള്ളതു്! കോടതിയിൽ—പ്രസംഗമണ്ഡപങ്ങളിൽ—ടെന്നീസ്സുകോർട്ടിൽ—നാടകശാലയിൽ—ഉത്സവങ്ങളിൽ—വിരുന്നുകളിൽ—പണ്ഡിതസദസ്സുകളിൽ—പാമരന്മാരുടെ കുടിലുകളിൽ—എന്തിനെന്തിനു്! സകല ജനങ്ങൾക്കും ബന്ധുവാണു്. പ്രസരിപ്പുനിറഞ്ഞ അദ്ദേഹം വഞ്ചിനാടിൻെറ കണ്ണിലുണ്ണിയാണു്.

ആ കുടുംബജീവിതവും അപശ്രുതി കലരാത്ത ഒരു സ്നേഹഗാനംപോലെ സുന്ദരമാണു്. മധുരജീവിതത്തിൻെറ സുഭഗചിത്രങ്ങൾക്കു് അദ്ദേഹത്തിൻെറ ലളിതജീവിതം ആർക്കും മാർഗ്ഗദീപമാണു്. ആ ഫലിതചക്രവർത്തിയെ, ആ കലാരസികനെ, ആ യുവചൈതന്യത്തെ, ആ രാജ്യസ്നേഹിയെ എത്ര വാഴ്ത്തിയാലാണു മതിവരുക! എത്ര വർണ്ണിച്ചാലാണു മുഴുക്കുക!

ഞാൻ നിറുത്തുന്നു. ഹൃദയം കവിയുന്ന ഭക്തിയോടെ, സ്നേഹം നിറഞ്ഞ ഹൃദയത്തോടെ ഈ ആരാധകനും അദ്ദേഹത്തിനു മംഗളമാശംസിച്ചുകൊള്ളുന്നു കൂപ്പുകൈമൊട്ടുകൾ അർച്ചിക്കുന്നു. ദീർഘകാലം ആരോഗ്യത്തോടും ഐശ്വര്യത്തോടും നാട്ടിലെ സജീവചൈതന്യമായി ജീവിച്ചുകാണാൻ അകമഴിഞ്ഞു പ്രാർത്ഥിച്ചുകൊള്ളുന്നു.

മേടം 29 (മലയാളരാജ്യം)

—:o:—

# ഐശ്വര്യസമ്പന്നനായ യഥാർത്ഥ മഹാൻ

—o:0:o—

## അദ്ദേഹത്തിൻെറ ഷഷ്ട്യബ്ദപൂർത്തി ആഘോഷം

——

(ചാലൂക്കോണത്തു കുട്ടൻപിള്ള ബി. ഏ.)

തിരുവനന്തപുരം, മേടം 29.

കേരളീയർക്കാകമാനം സുപരിചിതനായ രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി മഹോത്സവം ഇന്നു സമംഗളം കൊണ്ടാടിയിരിക്കുന്നു. വഴുതയ്ക്കാട്ടുള്ള അദ്ദേഹത്തിൻെറ ഗൃഹത്തിൽ ഇന്നു പ്രഭാതംമുതൽ തിരുവനന്തപുരത്തുനിന്നു മാത്രമല്ല നാട്ടിൻെറ നാനാഭാഗങ്ങളിൽനിന്നും. നിരവധി അതിഥികൾ ആശംസകളുമായി വന്നുകൊണ്ടിരിക്കുന്നു. മനുഷ്യസങ്കല്പിതമായ ആയുർനിർണ്ണയം കൊണ്ടു് അദ്ദേഹം അറുപതാംവയസ്സിൽ എത്തിയിരിക്കുന്നുവെങ്കിലും അദ്ദേഹത്തിൻെറ വദനം പ്രസന്നമായും പൊതുവേ കൂടുതൽ ഊർജ്ജസ്വലമായും

ഇന്നു കാണപ്പെട്ടു. അതിഥികളെ യഥോചിതം അദ്ദേഹം സ്വീകരിച്ചു ഗൃഹത്തിന്റെ മുൻഭാഗത്ത് ഏററവും മനോഹരമായി കെട്ടിഅലങ്കരിച്ചിരുന്ന പന്തലിലേക്കു ആനയിക്കുന്നു. ഇന്നു മള്ളൂർഗൃഹം ആനന്ദംകൊണ്ടും പരിലസിക്കുന്നതിന്റെ പരിപൂർണ്ണലക്ഷണം അവിടെ ആക്കും പ്രത്യക്ഷമാകുന്നുണ്ട്. തിരുവനന്തപുരത്തെ മിക്ക ഉദ്യോഗസ്ഥാനുദ്യോഗസ്ഥപ്രമാണികളെയും ഒന്നിച്ചുകാണുന്നതിന് ഇന്നു മള്ളൂർ ഗൃഹം ഒന്നു സന്ദർശിച്ചാൽമതി. സ്വന്തപരിശ്രമംകൊണ്ട് വിവിധതരത്തിൽ തിരുവിതാംകൂറിലെ ഏററവും പ്രഥമ പൗരസ്ഥാനത്തിലെത്തിയിരിക്കുന്ന രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ രാജ്യത്തിന്റേയും സമുദായത്തിന്റേയും ഒരു അമൂല്യസമ്പത്താണെന്നും അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തിമഹോത്സവം സഘോഷം കൊണ്ടാടുന്നതിൽകവിഞ്ഞു തങ്ങൾക്ക് ആനന്ദപ്രദമായി മറെറാന്നുമില്ലെന്നും ഇന്നു പന്തലിൽ കൂടിയിരിക്കുന്ന പ്രസന്നവദനങ്ങൾ വിളിച്ചുപറയുന്നു. എല്ലാവരോടും സ്നേഹപുരസ്സരം കുശലപ്രശ്നങ്ങൾ നടത്തുന്നതിലും യഥോചിതം ഓരോരുത്തരെയായി സൽക്കരിച്ചു നന്ദിപ്രകടിപ്പിക്കുന്നതിലും ആതിഥേയൻപ്രകടിപ്പിക്കുന്ന സൗഹാർദ്ദവും നിഷ്കളങ്കതയും ഔദാര്യവും ഒന്നു കാണേണ്ടതാണ്. അതിഥികൾ ആകമാനം സംതൃപ്തരായി അദ്ദേഹത്തിന്റെ ആയുരാരോഗ്യത്തിനുവേണ്ടി ഹൃദയം വഴിഞ്ഞു പ്രാർത്ഥിക്കുന്നു.

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ ഇന്നലെ മഹാരാജാവുതിരുമനസ്സിനെ മുഖം കാണിച്ചപ്പോൾ തിരുമനസ്സുകൊണ്ട് "ഗോവിന്ദപ്പിള്ളേ നിങ്ങൾക്ക് അറുപതുവയസ്സായി എന്നുള്ളത് എനിക്കു വിശ്വസിക്കാൻ വയ്യാ" എന്നു കല്പിച്ചു പ്രസ്താവിച്ചതായി അദ്ദേഹം പറയുകയുണ്ടായി. അതിനു മറുപടിയായി "അടിയനും അതു വിശ്വസിക്കാൻ വയ്യാ" എന്നു പറഞ്ഞതായും, തിരുമനസ്സുകൊണ്ടും അമ്മമഹാറാണിയും ഈ ഉത്തരം കേട്ടു പുഞ്ചിരിതൂകിയതായും, ഇന്നദ്ദേഹം ഒരു മംഗളപത്രത്തിനു മറുപടിപറഞ്ഞകൂട്ടത്തിൽ പ്രസ്താവിച്ചു. തിരുമനസ്സുകൊണ്ട് ഇന്നലെ അദ്ദേഹത്തിനു വിലപിടിച്ച സമ്മാനങ്ങൾ നൽകുകയുംചെയ്തു. രാജഭക്തരിൽ അദ്വിതീയനായ മി. മള്ളൂർ ഗോവിന്ദപ്പിള്ളയ്ക്കു തിരുമനസ്സിൽനിന്നും ലഭിച്ച ഈ സമ്മാനത്തിൽ അത്ഭുതപ്പെടാനില്ല. രാജഭക്തി ശ്രീ. മള്ളൂരിന്റെ കൂടെപിറവിയാണ്. രാജസ്ഥാനത്തെപ്പററിയുള്ള അദ്ദേഹത്തിന്റെ നിഷ്കളങ്കഭക്തിയും ആദരവും പ്രസിദ്ധമാണല്ലോ.

ഇന്നദ്ദേഹത്തിനു നാട്ടിന്റെ നാനാഭാഗങ്ങളിൽനിന്നും നിരവധി അനുമോദനക്കത്തുകൾ, കമ്പിസന്ദേശങ്ങൾ, മംഗളപത്രങ്ങൾ എന്നിവ ലഭിക്കുകയുണ്ടായി. ആററിങ്ങൽ മള്ളൂർവിലാസം വായനശാലക്കാർ, കോട്ടയംതാലൂക്കു നായർസമാജക്കാർ, തിരുവനന്തപുരം ടൗൺ നായർസമാജക്കാർ, പി. കെ. മെമ്മോറിയൽ വായനശാലയുടെ ആഭിമുഖ്യത്തിൽ അമ്പലപ്പുഴ പൗരന്മാർ, തിരുവനന്തപുരം വീരകേരളജിംഖാനക്കാർ, ടൗൺ സഹോദരസമാജക്കാർ എന്നീ സ്ഥാപനക്കാർ അദ്ദേഹത്തിനു ഓരോ മംഗളപത്രം സമർപ്പിച്ചു. പ്രഭാതം മുതൽ ഓട്ടംതുള്ളൽ, ഇടയ്ക്കിടെ അമ്പലപ്പുഴ ബ്രദേഴ്സിന്റെ നാഗസ്വരംവായന എന്നീ വിവിധ പ്രകടനങ്ങളും ഉണ്ടായിരുന്നു. മംഗളപത്രങ്ങൾക്കെല്ലാം അദ്ദേഹം ഹൃദയം വഴിഞ്ഞൊഴുകുന്ന സൗഹാർദ്ദത്തോടും സ്നേഹവാത്സല്യത്തോടുംകൂടി മറുപടിപറഞ്ഞു. മറുപടി പറഞ്ഞകൂട്ടത്തിൽ അദ്ദേഹത്തിന്റെ സ്വരം ഇടയ്ക്കിടെ പതറിയതിൽനിന്നും ആ ഹൃദയത്തിന്റെ അടിത്തട്ടിൽ ഒളിഞ്ഞുകിടക്കുന്ന അദ്ദേഹത്തെ നിഷ്കളങ്കതയും ഈശ്വരഭക്തി, സ്നേഹം എന്നീ വിശിഷ്ടഗുണങ്ങളും പ്രസ്പഷ്ടമായി.

പത്തുമണിക്കു സകല വിഭവങ്ങളോടുകൂടിയുള്ള സദ്യ ആരംഭിച്ചിരിക്കുന്നു. ഇനിയും പല മംഗളപത്രങ്ങളും ഇന്ന് അദ്ദേഹത്തിനു നൽകുന്നതിന് ഓരോ സ്ഥലത്തുനിന്നും നിരവധി സംഘപ്രതിനിധികൾ ഇവിടെ വന്നുചേർന്നിട്ടുണ്ട്. ഇന്നു വൈകുന്നേരം സദ്യയിൽ പങ്കുകൊള്ളാത്തവർക്ക് കെങ്കേമമായ ഒരു പാർട്ടിയും രാത്രി കേരളത്തിലെ സുപ്രസിദ്ധ കഥകളിക്കാരുടെ ഒരു കലാപ്രകടനവും ഉണ്ടായിരിക്കുന്നതാണ്. ഇങ്ങനെ തിരുവിതാംകൂറിലെ ഏററവും പ്രധാന പൗരനും സകല ജാതിമതസ്ഥന്മാരുടെ ആരാധനാപാത്രവും അഭിഭാഷകനേതാവും നായർ സമുദായത്തിന്റെ അഭിമാനസ്തംഭവും ആയ ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി ആഘോഷങ്ങൾ തുടർന്നു നടക്കുന്നു. അദ്ദേഹത്തിന് ആരോഗ്യവും കൂടുതൽ ശ്രേയസ്സും ഈശ്വരൻ പ്രദാനംചെയ്യട്ടെ! അദ്ദേഹവുമായി നടന്ന ഒരു അഭിമുഖസംഭാഷണത്തിൽ ഇന്നു 'മലയാളരാജ്യം പത്രം' അദ്ദേഹത്തിനോടു കാണിച്ചിരിക്കുന്ന നിഷ്കളങ്കമായ സ്നേഹസൂചനകൾ അദ്ദേഹം ആജീവനാന്തം വിസ്മരിക്കുന്നതല്ലെന്നും, 'മല

യാളരാജ്യം' പത്രത്തേയും അതിന്റെ സ്ഥാപകനായ മി. കെ. ജി. പരമേശ്വരൻ പിള്ളയേയും സ്നേഹബഹുമാനങ്ങളോടുകൂടി അദ്ദേഹം എന്നും ഏതു് അവസ്ഥയിലും സ്മരിക്കുന്നതാണെന്നും പ്രസ്താവിച്ചിരിക്കുന്നു.

[മലാളരാജ്യത്തിൽ പ്രസിദ്ധപ്പെടുത്തിയതു്]

---

# രാജശ്രീ മള്ളൂർ

—:0:—

സി. മാധവൻപിള്ള
(വിജയഭാനു പത്രാധിപർ)

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി കഴിഞ്ഞ 29-ാംതീയതി മംഗളമായി നടന്നിരിക്കുന്നു. ഇതു കേവലം വ്യക്തിപരമായ ഒരു മംഗളകർമ്മമല്ല, പ്രത്യുത ഒരു ദേശീയാഘോഷമായിരുന്നു എന്നുള്ളതിനു നാട്ടിന്റെ നാനാഭാഗങ്ങളിലും കൂടിയ അനുമോദനയോഗങ്ങളും ആഘോഷങ്ങളും മററു മതപരമായ ചടങ്ങുകളും സാക്ഷ്യം വഹിക്കുന്നു. "ക്രിമിനൽ രാജൻ" എന്ന അദ്ദേഹത്തിന്റെ അപരാഭിധാനം കേൾക്കുമ്പോൾ ഇദ്ദേഹം ഒരു ജംബ്വലിംമാണെന്നു് ആരും ധരിച്ചുപോകരുതു്. എത്രയോ വർഷങ്ങൾക്കു മുൻപുതന്നെ കയറിന്റെ അററത്തു തൂങ്ങേണ്ട കൊലപാതകക്കേസിലെ പ്രതികൾ തങ്ങളുടെ ജീവൻ മള്ളൂരിനെ ഏല്പിച്ചതുകൊണ്ടുമാത്രം ഇന്നും തടിപോലെ നടക്കുന്നു. അദ്ദേഹത്തെക്കൊണ്ടു് വക്കാലത്തു പിടിപ്പിക്കുക കുറെ വിഷമമാണെന്നു് അനുഭവസ്ഥന്മാർ സമ്മതിക്കും. എട്ടു കാശു കുറഞ്ഞാൽ നടപ്പില്ല. പക്ഷെ വക്കാലത്തുപിടിപ്പിച്ചുകഴിഞ്ഞാൽ പിന്നീടു അദ്ദേഹം പരീക്ഷയ്ക്കു് ഒന്നാം ക്ലാസ്സിൽ പാസ്സാകണമെന്ന വൈരാഗ്യത്തോടുകൂടി പഠിക്കുന്ന വിദ്യാർത്ഥിയെപ്പോലെയാണു് കേസ്സ് പഠിക്കുന്നതു്. എത്ര ഭയങ്കരമായ കൊലപാതകക്കേസ്സിലെ പ്രതിക്കും തന്റെ ജീവൻ മള്ളൂരിനെ വിശ്വസിച്ചു് ഏല്പിക്കാം. അജയ്യമായ യുക്തിപ്രാഗൽഭ്യത്താലും അനുപമേയമായ വാദപ്രതിവാദചതുരതയാലും അദ്ദേഹം എതിർ വക്കീലന്മാരെ നോക്കിയിരുത്തിക്കൊണ്ടു് തന്നെ വിശ്വസിച്ച പ്രതിയെ കൂട്ടിൽനിന്നു വിടുവിച്ചു് അവന്റെ പൂത്തു് വാത്സല്യപൂർവ്വം തടകി എത്രയും വേഗത്തിൽ അവന്റെ ഭാര്യയേയും കുഞ്ഞുങ്ങളേയും കാണുവാൻ പറഞ്ഞയക്കുന്ന കാഴ്ച ഏററവും ഹൃദയസ്പൃക്കായ ഒന്നത്രെ. കേസ്സു വാദിക്കുമ്പോൾ അദ്ദേഹം മററു സകലതും മറക്കുന്നു. പിന്നീടു് അദ്ദേഹത്തിന്റെ മുഖത്തു പുഞ്ചിരി കാണണമെങ്കിൽ കോടതി പിരിഞ്ഞു കാറിൽ കയറണം. അദ്ദേഹം ക്രിമിനൽ രാജനല്ല. ക്രിമിനൽ ഗാമായാണു്. സി കേശവന്റെ പേരിലുള്ള രാജദ്രോഹക്കേസ് നടന്നുകൊണ്ടിരിക്കെ, മി: മള്ളൂർ വളരെ കോപിക്കുന്നു എന്നു് എതിർഭാഗം സങ്കടം പറയുകയും, അതിനെ നിഷേധിക്കുന്നതിനുപകരം "എന്തു ചെയ്യാം. ഞാൻ മേടമാസത്തിലെ പത്താമുദയത്തിലാണു് ജനിച്ചതു്" എന്നു പരുഷസ്വരത്തിൽതന്നെ പറഞ്ഞു വാദം തുടരുകയും ചെയ്ത കഥ ആരും മറന്നിരിക്കാനിടയില്ലല്ലോ.

മള്ളൂരിനു വലിയ സൌന്ദര്യമുണ്ടെന്നു പറയാൻ ലേഖകൻ തയാറില്ല. പക്ഷെ "പൊന്നു തിരുമേനി" എന്ന പദങ്ങളുച്ചരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുഖത്തു കളിയാടുന്ന ദീപ്തിയും പ്രസാദവും ഒന്നു പ്രത്യേകം തന്നെയാണു്. ഒരു ദിവസത്തെ ഇരുപത്തിനാലു് മണിക്കൂറുകൾക്കുള്ളിൽ ഇത്രയും കൂടുതൽ പ്രാവശ്യം തിരുമേനിയെ ധ്യാനിക്കുന്ന വേറൊരു വ്യക്തി തിരുവിതാംകൂറിലെ അമ്പത്തൊന്നു ലക്ഷം ജനങ്ങളിൽ ഇല്ലെന്നു തീർച്ചതന്നെ. 'രാജാവു്; രാജ്യം" ഇതാണു് അദ്ദേഹത്തിന്റെ മുദ്രാവാക്യം. തിരുവനന്തപുരത്തു നടക്കുന്ന സകല ആഘോഷങ്ങളുടെയും ജീവചൈതന്യകേന്ദ്രമാണു് മള്ളൂർ. ഓടണോ, ചാടണോ, പ്രസംഗിക്കണോ, അതിഥികളെ സൽക്കരിക്കണോ, ആൾക്കൂട്ടത്തിനെ നിയന്ത്രിക്കണോ എന്തിനും അദ്ദേഹം തയ്യാർ. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം മാത്രം മതി, യുവജനങ്ങളെ ഉന്മേഷസമ്പന്നരാക്കിത്തീർക്കാൻ. സാഹിത്യനഭോമണ്ഡലത്തിൽ മള്ളൂർ ഒരു ഉജ്ജ്വലതാരമായിത്തന്നെ പ്രശോഭിക്കുന്നു. അദ്ദേഹത്തിന്റെ ഫലിതത്തിനു് ആർഭാടമില്ല. പക്ഷെ, അതു് ഓമനക്കുഞ്ഞുങ്ങളുടെ പുഞ്ചിരിപോലെ ആസ്വാദ്യമോഹനമത്രെ. അദ്ദേഹം വലിയ സംഭാഷണപ്രിയനല്ല. പക്ഷെ, അപ്രസിദ്ധർമുതൽ അഖിലലോകപ്രസിദ്ധരായ സ്നേഹിതന്മാർവരെയുള്ള സകല ആളുകളുടെയും കാര്യങ്ങൾ അദ്ദേഹം അന്വേഷിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്. പൌരുഷമുള്ള ജനങ്ങളെ അദ്ദേഹം ജീവനെക്കാൾ കൂടുതലായി സ്നേഹിക്കുന്നു. അവർക്കുവേണ്ടി അദ്ദേഹം എന്തും ചെയ്യുകയും ചെയ്യും. തീർച്ചയായും മള്ളൂർ നമുക്കു് ഒ

രു അഭിമാന ഖനിതന്നെയാണ്. അദ്ദേഹത്തിന്റെ ആയുസ്സിന്റെ നേർപകുതി കഴിഞ്ഞുപോയി. ഇനിയുള്ള പകുതിസമയംകൊണ്ടു അദ്ദേഹം എന്തെല്ലാംചെയ്യുതീക്കും? എന്തു്? ഈ യുവാവിന്റെ ആയുസ്സിൽ പകുതി കഴിഞ്ഞുപോയെന്നോ? ഒരിക്കലുമില്ല. ഗുസ്തിക്കു കൈകൊട്ടക്കാനും കളരിപ്പയററു നടത്താനും ഇറച്ചിതിന്നു ദേഹം തടിപ്പിക്കാൻ യുവജനങ്ങളോടു ഉപദേശിക്കുവാനും ഉൽസുകനായിരിക്കുന്ന മള്ളൂർ താരുണ്യം, വാർദ്ധക്യം ഈ ദശകളെ ഇനി മേലിലല്ലേ തരണം ചെയ്യേണ്ടതു്. അദ്ദേഹത്തിനു് 60 വയസ്സു തികഞ്ഞെന്നു വിശ്വസിക്കുവാൻ പൊന്നുതിരുമേനിക്കു് സാധിക്കുന്നില്ല; അദ്ദേഹത്തിന്നു സാധിക്കുന്നില്ല; അദ്ദേഹത്തിന്റെ വാത്സല്യപാത്രമായ ഈ ലേഖകനും സാധിക്കുന്നില്ല. ഏറിയാൽ ഒരു മുപ്പതു വയസ്സ്, അതിൽ കൂടുതൽ ഏതായാലുമില്ല.

113 ഇടവം. (വിജയഭാനു)

—:o:—

ചില പത്രറിപ്പോർട്ടുകൾ.

## ശ്രീ: മള്ളൂരിന്റെ ഷഷ്ടിപൂർത്തി.

ബ്രാഹ്മണരുടെ മംഗളപത്രസമർപ്പണം,

—o:0:o—

(ഓ. ലേ.)

തിരുവനന്തപുരം, മേടം 29—ശ്രീമാൻ മള്ളൂർഗോവിന്ദപ്പിള്ള അവർകൾ ബി. ഏ., ബി. എൽ-ന്റെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ചു് ഇന്നേദിവസം ബ്രാഹ്മണർ ചേർന്നു് മി. മള്ളൂരിന്റെ ആയുരാരോഗ്യാഭിവൃദ്ധിക്കും ഭാവിശ്രേയസ്സുകൾക്കുമായി ക്ഷേത്രങ്ങളിൽ പൂജകളും അർച്ചനകളും ചെയ്കയും, മി. ഈ. ആർ. സുബ്രഹ്മണ്യയ്യരുടെ ഗൃഹത്തിൽവച്ചു് ഒരു സദ്യ നടത്തുകയും ചെയ്തിരിക്കുന്നു.

വൈകുന്നേരം അഞ്ചരമണിയോടുകൂടി മെസ്സേഴ്സ് ററി. പത്മനാഭറാവു; ററി. ആർ. രഘുനാഥയ്യർ, ററി. വെങ്കിടാചലമയ്യർ, ററി. വി. കൃഷ്ണയ്യർ ഈ. ആർ, സുബ്രഹ്മണ്യയ്യർ, പി. എസ്സ്. നീലകണ്ഠയ്യർ തുടങ്ങിയ അനേകം ബ്രാഹ്മണപ്രമുഖന്മാരും പുരോഹിത പ്രധാനികളുമടങ്ങിയ ഒരു സംഘം, ഫലങ്ങൾ, പുഷ്പങ്ങൾ, താംബൂലം, സുഗന്ധദ്രവ്യങ്ങൾ മുതലായ ഉപചാരദ്രവ്യങ്ങളോടുകൂടി മി. മള്ളൂരിനെ സന്ദർശിച്ചു് താഴെ ചേർക്കുന്ന മംഗളപത്രം അദ്ദേഹത്തിനു സമർപ്പിക്കുകയുണ്ടായി.

തിരുവിതാംകൂർസംസ്ഥാനബ്രാഹ്മണർകൾ 1938-ം വരിഷം മേമാസം 12-ാംതീയതിവ്യാഴക്കിഴമൈ ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളൈ പി. എ- പി. എൽ. അവർകളുക്കു അവർകളതു് ഷഷ്ടിപൂർത്തിവിഴാവൻറു് അൻപുടൻ അളിത്ത മംഗളകട്ടുരൈ. അൻപാർന്തവള്ളലൈ.

ജാതീവ്യത്യാശമിൻറി തിരുവിതാംകോട്ടു ജനങ്കളൈയും മാഴ്ചിമൈതങ്കിയ അരശർ പെരുമാനെയും നിവിർ ശിനേഹിപ്പതക്കും, അരശർ പെരുമാനിൽ ചെങ്കോൽ വലിമൈ മേമ്പ്പേലും ശെഴിത്തോങ്ക, താങ്കൾ അരുമ്പാട്ടുപെട്ടുവതക്കും കണക്കു കുറമുടിയാതു്. ഇന്ത ഉത്തമ ശിനേഹത്തൈനിവിർ വല്ലാണ്ടു് പെരുക പെരുക കാട്ടിവരുമാറു് തങ്കളുക്കു നീടിത്ത ആയുളും നിടകാത്തിരുമും തന്തരുളുംപടി ഇറൈവനിടം വേണ്ടിക്കൊള്ളുകിറോം.'' ബ്രാഹ്മണരോടു വളരെ ഭക്തിയും വിശ്വാസവും ഉണ്ടെന്നും അവരുടെ ഹൃദയപൂർവമായമായ അനുഗ്രഹവും ആശിർവാദവും കൊണ്ടു് ഇപ്പോഴത്തെ നിലയെ പ്രാപിച്ചിട്ടുള്ളതെന്നു പൂർണ്ണബോദ്ധ്യമുണ്ടെന്നും അവരുടെ ഈ അനുഗ്രഹങ്ങൾ എന്നെന്നും ലഭിക്കണമെന്നു പ്രാർത്ഥിക്കുന്നെന്നും ലഭിക്കുമെന്നു വിശ്വസിക്കുന്നുവെന്നും സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടു് മംഗളപത്രത്തിനു മറുപടിയായി ശ്രീമാൻ മള്ളൂർ പ്രസ്താവിച്ചു.

തദനന്തരം വൈദികബ്രാഹ്മണർ മന്ത്രോച്ചാരണത്തോടുകൂടി അദ്ദേഹത്തെ ആശീർവദിക്കുകയും ബ്രാഹ്മണസമുദായത്തിന്റെ വകയായി ഒരു സ്വർണ്ണ രുദ്രാക്ഷമാലയും വെള്ളിയിൽ മനോഹരമായി നിർമ്മിച്ച ഒരു ശ്രീകൃഷ്ണവിഗ്രഹവും അദ്ദേഹത്തിനു സമ്മാനിക്കുകയും ചെയ്തു.

ഈ മംഗളപത്രം വായിച്ചതു് മി. ടി. വി. കൃഷ്ണയ്യരും സമർപ്പിച്ചതു് റാവുസാഹിബ് ഉദാരശിരോമണി ടി. പത്മനാഭറാവുവും ആണു്.

(ഭാരതപത്രിക)

—:0:—

## വട്ടിയൂർക്കാവു്.

മേടം 30—വട്ടിയൂർക്കാവു യുവജനസമാജത്തിന്റെ ആഭിമുഖ്യത്തിൽ ശ്രീ. മള്ളൂരിന്റെ ഷഷ്ട്യബ്ദപൂർത്തി ആഘോഷകമായി ഒരു വമ്പിച്ച യോഗം ഇന്നലെ വൈകിട്ടു് 4 മണിക്കു പുത്തൻവിളാകം സ്കൂളിൽവച്ചു് അഡ്വക്കേറ്റു് മി: വി. നാഗപ്പൻനായരുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. മി; എം. കൃഷ്ണപിള്ളയുടെ സ്വാഗതപ്രസംഗാനന്തരം ശ്രീമാൻ മള്ളൂരിന്റെ അപദാനവിശേഷങ്ങൾ വിവരിച്ചുകൊണ്ടു് അദ്ധ്യക്ഷൻ സുദീർഘമായി ഉപക്രമപ്രസംഗം നടത്തി. ശ്രീമാൻ മള്ളൂരിന്റെ വിവിധ യോഗ്യതകളെ കീർത്തിച്ചുകൊണ്ടും അദ്ദേഹത്തിനു മംഗലമാശംസിച്ചുകൊണ്ടുമുള്ള പ്രമേയം ഒരു ചെറുപ്രസംഗത്തോടെ മി: വിദ്വാൻ ആർ. കൃഷ്ണപിള്ള അവതരിപ്പിച്ചതു് ഐകകണ്ഠ്യേന പാസ്സാക്കപ്പെട്ടു. അനന്തരം മി: മള്ളൂരിന്റെ വൈഭവവിശേഷങ്ങളെ വർണ്ണിച്ചുകൊണ്ടും കേരളക്കരയുടെ അഭിമാനസ്തംഭമായ ഇദ്ദേഹത്തിനു ഭാവുകങ്ങളാശംസിച്ചുകൊണ്ടും മെ: ആർ. കെ. കർത്താ ബി. ഏ., വി. പത്മനാഭപിള്ള, രാഘവൻപിള്ള, ബി. ഏ. എന്നിവർ പ്രസംഗിച്ചു. ഉപസംഹാരപ്രസംഗം, മി. എം. പി. പരമേശ്വരൻപിള്ളയുടെ കൃതജ്ഞതാപ്രകടനം എന്നിവയ്ക്കുശേഷം 5-30-നു യോഗം പിരിഞ്ഞു.

(ഒ. ലേ.)

—o:0:o—

## അമ്പലപ്പുഴ

——

മേടം 29—രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തിയിൽ ഈ നാട്ടുകാർക്കുള്ള അത്യാഹ്ലാദം രേഖപ്പെടുത്തുന്നതിനും അദ്ദേഹത്തിന്റെ ആയുരാരോഗ്യങ്ങൾക്കായി പ്രാർത്ഥിക്കുന്നതിനും ഇന്നു രാവിലെ 8-30-നു സ്ഥലം പി. കെ. മെമ്മോറിയൽ വായനശാലയുടെ ആഭിമുഖ്യത്തിലും അഡ്വക്കേറ്റു ശ്രീമാൻ പി. പരമേശ്വരൻപിള്ള എം. ഏ., ബി. എൽ. അവർകളുടെ ആദ്ധ്യക്ഷ്യത്തിലും ഒരു മഹായോഗം കൂടി. അദ്ധ്യക്ഷന്റെ ഉപക്രമത്തിനുശേഷം ശ്രീമാൻ കെ. കെ. കുഞ്ചുപിള്ള അവർകൾ ശ്രീമാൻ മള്ളൂരിന്റെ ഗുണവിശേഷങ്ങളെ വർണ്ണിച്ചു് പ്രശംസിച്ചു. ശ്രീമാൻ പി. കുഞ്ഞൻകുറുപ്പ് എം. ഏ., ബി. എൽ. അവർകൾ, ശ്രീമാൻ മള്ളൂരവർകൾക്കു് ഇന്നേദിവസം പ്രസ്തുത വായനശാല സമർപ്പിക്കുന്ന മംഗളപത്രം സദസ്സിൽ വായിക്കുകയുണ്ടായി. അദ്ധ്യക്ഷന്റെ ഉപസംഹാരത്തോടും ഇതര ചടങ്ങുകളോടുംകൂടി 10-30-നു പര്യവസാനിച്ചു.

(പ്രസിഡന്റു്)

—o:0:o—

## കടയ്ക്കാവൂർ എസ്സ്. എസ്സ്. നടനസഭ.

—o—

മേടം 29—കടയ്ക്കാവൂർ എസ്സ്. എസ്സ്. നടനസഭയുടെ രക്ഷാധികാരി രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ ബി. എ., ബി. എൽ. ന്റെ ഷഷ്ട്യബ്ദപൂർത്തിമഹം പ്രമാണിച്ചു് ഇന്നേദിവസം പകൽനാലുമണിക്കു പ്രസ്തുത നടനസഭക്കാരുടെ ആഭിമുഖ്യത്തിൽ നടനസഭാ മാനേജർ മി: പി. എസ്സ്. കുഞ്ഞുകൃഷ്ണപ്പണിക്കരുടെ 'ആനന്ദവിലാസം ഡ്രാമാഹാളി'ൽ വച്ചു് ഒരു പൊതുജനയോഗം കൂടുകയുണ്ടായി. യോഗത്തിൽ പ്രസ്തുത നടനസഭാ ട്യൂട്ടരും, നാടകകർത്താവുമായ മി: വി ഗോപാലകൃഷ്ണപിള്ള ആദ്ധ്യക്ഷം വഹിച്ചു. അദ്ധ്യക്ഷൻ രാജശ്രീ മള്ളൂരിന്റെ ഗുണഗണങ്ങളെ പ്രകീർത്തിച്ചും ഭാവി ശ്രേയസ്സിനായി ജഗദീശ്വരനോടു പ്രാർത്ഥിച്ചും ശ്രദ്ധേയമായവിധത്തിൽ ഉപക്രമപ്രസംഗം ചെയ്തു. അനന്തരം മി: പി. എസ്സ്. കുഞ്ഞുകൃഷ്ണപണിക്കർ ചെയ്ത പ്രസംഗത്തിൽ രാജശ്രീ മള്ളൂർ പ്രസ്തുത നടനസഭയുടെ രക്ഷാധികാരിത്വം കയ്യേറ്റു നടനകലയുടെയും തദ്വാരാ ഈ നടനസമിതിയുടെയും പ്രശസ്തി ദ്വിഗുണീഭവിച്ചതിൽ തനിക്കുള്ള കൃതജ്ഞത പ്രകടിപ്പിക്കുവാൻ സാമർത്ഥ്യമില്ലാതെ പോയതിൽ വ്യസനിക്കുന്നുവെന്നും അദ്ദേഹത്തിന്റെ സകല ഭാവുകങ്ങൾക്കും ഈ ഷഷ്ടിപൂർത്തി മഹോത്സവസുദിനത്തിൽ ഈ നടനസഭയുടെ പേരിലും തന്റെ സ്വന്തനിലയിലും അകമഴിഞ്ഞു പ്രാർത്ഥിക്കുന്നുവെന്നും മറ്റും ഹൃദയസ്പൃക്കായ ഭാഷയിൽ പ്രസ്താവിക്കയുണ്ടായി. അതിനുശേഷം മെ: കെ. നാണുപിള്ള (സർക്കാർവൈദ്യൻ) എൻ. ഗോപാലൻവാദ്ധ്യാർ, ഏ. പി. നാരായണപിള്ള എന്നിവരും അദ്ദേഹത്തിന്റെ മഹനീയനിലയെ വിശദീകരിച്ചും ഭാവിശ്രേയസ്സിനുവേണ്ടി പ്രാർത്ഥിച്ചും ഓരോ പ്രസംഗം ചെയ്തു. കൃതജ്ഞതാപ്രകടനം, അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം തുടങ്ങിയുള്ള ഇതര ചടങ്ങുകളോടുകൂടി യോഗം ആറുമണിക്കു അവസാനിച്ചു. യോഗാവസാനത്തിൽ പ്രസ്തുത നടനസഭക്കാരുടെ ഒരു ഭജനയും നടത്തുകയുണ്ടായി.

113 ഇടവം 5. (മലയാളരാജ്യം)

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി കോട്ടയം താലൂക്ക നായർ സമാജത്തിന്റെ ആഭിമുഖ്യത്തിലും അദ്ദേഹത്തിന്റെ ജന്മദേശമായ കോടിമത എൻ. എസ്സ്. എസ്സ്. കരയോഗത്തിന്റെ ആഭിമുഖ്യത്തിലും ഇന്നു് ആഘോഷപൂർവം കൊണ്ടാടപ്പെട്ടിരിക്കുന്നു. താലൂക്ക നായർസമാജം വകയായി ക്ഷേത്രങ്ങളിൽ വഴിപാടുകളും ധർമ്മക്കഞ്ഞിയും ജസ്റ്റിസ് കെ. പി. ഗോപലമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ പബ്ളിക്കമീററിംഗും നടത്തുകയുണ്ടായി. കോടിമത കരയോഗക്കാരും പള്ളിപ്പുറത്തു കാവുക്ഷേത്രത്തിൽ വഴിപാടുകളും പൊതുയോഗവും അനാഥമന്ദിരത്തിലെ കുട്ടികൾക്കു ഭക്ഷണദാനവും നടത്തുകയും രണ്ടു സ്ഥാപനങ്ങളും മംഗളാശംസാകമ്പിസന്ദേശങ്ങൾ അയയ്ക്കുകയും ചെയ്തിട്ടുണ്ടു്. ഇന്നു വൈകിട്ടു് കോടിമതവച്ചു് ദീപക്കാഴ്ച കരിമരുന്നുപ്രയോഗം മുതലായവയും നടത്തുന്നതാണു്. ഇതുകൂടാതെ മള്ളൂർഭവനത്തിൽവച്ചു് ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ചു് അദ്ദേഹത്തിന്റെ സഹോദരൻ നാരായണപിള്ള അവർകളുടെയും ഭാഗിനേയന്മാരുടെയും മേൽനോട്ടത്തിൽ വമ്പിച്ച തോതിൽ ഒരു സദ്യയും നടത്തപ്പെട്ടിരിക്കുന്നു.

ഇടവം 1. (മലയാളരാജ്യം)

## അനുമോദനയോഗം.

---

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ചു് വാടയ്ക്കൽ ഉള്ളൂർ വള്ളത്തോൾ വായനശാലയുടെ ആഭിമുഖ്യത്തിൽ ഇന്നേദിവസം രാവിലെ 8 മണിക്കു് ഒരനുമോദനയോഗം കൂടി അദ്ദേഹത്തിന്റെ ആയുരാരോഗ്യാദികൾക്കായി പ്രാർത്ഥിച്ചുകൊണ്ടുള്ള പ്രമേയം പാസ്സാക്കുകയും ആയതു് അദ്ദേഹത്തിനു് അയച്ചുകൊടുക്കുകയും ചെയ്തിരിക്കുന്നു. കൂടാതെ പതിയാംകുളങ്ങര ഭഗവതിക്ഷേത്രത്തിൽ വിശേഷാൽ വഴിപാടുകളും പ്രാർത്ഥനയും നടത്തുകയുണ്ടായി.

ഇടവം 1. (മലയാളരാജ്യം)

—:0:—

ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാലക്കാർ മി. മള്ളൂരിന്റെ ഷഷ്ടിപൂർത്തിയാഘോഷിച്ചിരിക്കുന്നു. കോടിമത നായർ യുവജനങ്ങളുടെ ഒരു യോഗം വക്കീൽ മി: കെ. നാണപ്പൻനായരുടെയും കരയോഗക്കാരുടെ ഒരു യോഗം മി. കുററിക്കാട്ടു കുഞ്ഞുകൃഷ്ണക്കുറുപ്പിന്റെയും താലൂക്ക നായർസമാജക്കാരുടെ ഒരുയോഗം ജസ്റ്റിസ്സ് കെ. പി. ഗോപാലമേനോന്റെയും അദ്ധ്യക്ഷതയിൽ ഇതുപ്രമാണിച്ചു് നടന്നു. താലൂക്കു് നായർസമാജക്കാർ 25–പറ അരിവച്ചു് സാധുക്കൾക്കു് സദ്യയും തേച്ചുകുളിക്കാൻ എണ്ണയും നൽകുകയുണ്ടായി. സന്ധ്യയ്ക്കു പള്ളിപ്പുറത്തു കാവിൽ പ്രത്യേക ദീപാരാധനയും ദീപക്കാഴ്ചയും കരിമരുന്നുപ്രയോഗവും നടത്തി.

ഇടവം 1. (ഭാതപത്രിക)

—:0:—

പടിഞ്ഞാറെക്കൊല്ലം ഭഗവതിവിലാസം നായർ കരയോഗത്തിന്റെ 11–ാമതു പൊതുയോഗം ഈ മാസം 2-ാംതീയതി താന്നിക്കൽ വീട്ടിൽകൂടി. രാജശ്രീ ഏ. എൻ. വിശ്വനാഥപിള്ള എക്സ്. എം. എൽ. സി. അവർകൾ ആദ്ധ്യക്ഷം വഹിച്ചു. ഈശ്വരപ്രാർത്ഥന, റിപ്പോർട്ടുവായന, ഉപക്രമപ്രസംഗം ഇവ കഴികെ "രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു അറുപതു വയസ്സു തികയുന്ന ഈ അവസരത്തിൽ അദ്ദേഹത്തിനു ദീർഘായുസ്സിനായി പ്രാർത്ഥിക്കുന്നു" എന്ന പ്രമേയം അദ്ധ്യക്ഷൻ അവതരിപ്പിച്ചു. സഭ എഴുന്നേററു് കൂപ്പുകൈയോടെ നിന്നു പാസ്സാക്കി. ശ്രീമാൻ ജി. ബാലകൃഷ്ണക്കുറുപ്പു്. അവർകളുടെ 'ഗ്രന്ഥപാരായണം' എന്ന വിഷയത്തെ പുരസ്കരിച്ചുള്ള ഉപന്യാസവായന മുതലായ ചടങ്ങുകൾക്കു ശേഷം സഭ മംഗളമായി പിരിഞ്ഞു.

(സിക്രട്ടറി)

113 ഇടവം 7. (മലയാളരാജ്യം)

—::—

പത്രാധിപക്കുറിപ്പു്.

# മള്ളൂരിന്റെ ഷഷ്ടിപൂർത്തി

—:○:—

നിപുണശ്രീ, മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്, ഈ മാസം 29–ാംതീയതി, 60 വയസ്സു തികയുന്നു. ആ സുദിനം കേരളീയർക്കു് പ്രത്യേകിച്ചു് തിരുവിതാംകൂർകാർക്കു് അത്യാനന്ദപ്രദായകമാണെന്നുള്ളതിൽ അതിശയസ്പർശം ലേശവുമില്ല. അജയ്യ

നായ നിയമജ്ഞൻ, നിഷ്പക്ഷനായ വിമർശകൻ ആനഭവികനായ നടൻ, സരസനായ വാഗ്മി എന്നീ നിലകളിൽ അദ്ദേഹത്തിനുള്ള വിശ്രുതി അസൂയാജനകമാണ്. സഹ്യപർവ്വതം കടക്കുവാൻ ജന്മസഹജമായ വീട്ടഭീനം (Home sick) പ്രതിരോധകമായിരുന്നില്ലെങ്കിൽ നമ്മുടെ മള്ളൂർ ഒരു സീ. ആർ ദാസോ, സെൻഗുപ്തയൊ ആയി ഭാരതത്തിൽ വിജയപതാക നാട്ടുമായിരുന്നു. അതിന്ന് അദ്ദേഹത്തിന്റെ ദുർഭാഗ്യം അഥവാ നമ്മുടെ മഹാഭാഗ്യം അനുവദിച്ചില്ല. അദ്ദേഹത്തിന്റെ സേവനം സ്വജനങ്ങളായ നമുക്കുതന്നെ ലഭിക്കുവാൻ ഈശ്വരൻ ഇടയാക്കി. മള്ളൂരിനെപ്പോലെയുള്ള മക്കഠം വഞ്ചിരാജ്യമാതാവിന്ന് ഇതേവരെ ഉണ്ടായിട്ടില്ല; ഇനി ഉണ്ടാകുകയുമില്ല. ആ മഹാപുരുഷൻ ആയുരാരോഗ്യസൗഭാഗ്യങ്ങളോടുകൂടി മഹാബലിയുടെ മലയാളസന്ദർശനം നിലനിൽക്കുന്നകാലംവരെ സസുഖം ജീവിയ്ക്കുവാൻ സമർത്ഥനായി ഭവിക്കട്ടെ !

113 മേടം.

(ആഴ്ചകേരളം)

# എന്റെ കൃതജ്ഞത

എന്റെ ഷഷ്ടിപൂർത്തി പ്രമാണിച്ചു് ഈ നാട്ടിലും പുറത്തും ഉള്ള അസംഖ്യം മഹതീമഹാന്മാർ എന്നെ അനുമോദിച്ചും എനിക്കു മംഗളം ആശംസിച്ചും കമ്പികളും കത്തുകളും അയച്ചുതന്നിട്ടുണ്ടു്. പല സ്ഥാപനങ്ങളും മംഗളപത്രങ്ങൾ നൽകി എന്നെ അനുഗ്രഹിച്ചിട്ടുണ്ടു്. പല സുഹൃത്തുക്കളും സുഹൃൽസംഘങ്ങളും യോഗങ്ങൾ കൂടി എന്നെ അഭിനന്ദിക്കുകയും ദേവാലയങ്ങളിൽ എനിക്കുവേണ്ടി വഴിപാടുകളും പ്രാർത്ഥനകളും നടത്തുകയും സാധുക്കൾക്കു് അന്നദാനം ചെയ്യുകയും മററും ചെയ്തിട്ടുണ്ടു്. ഞാൻ എല്ലാവരോടും അതീവ കൃതജ്ഞനായിരിക്കുന്നു. ശുഭാശംസകളിൽ 200 എണ്ണത്തിനുമാത്രമെ നാളിതുവരെ മറുപടി അയയ്ക്കുവാൻ എനിക്കു കഴിഞ്ഞിട്ടുള്ളു. രണ്ടായിരത്തിൽ കുറയാതെ മംഗളസന്ദേശങ്ങൾക്കു് ഇനിയും കൃതജ്ഞതാപത്രം അയയ്ക്കേണ്ടതായിട്ടുണ്ടു്. ഇതു സുസാധമല്ലാത്തതിനാൽ കൃപ്പുകൈകളോടുകൂടി എന്റെ അഭ്യുദയാശംസകരുടെ സമക്ഷം സാകല്യേന ഈ കൃതജ്ഞത ഭക്ത്യാദരസമന്വിതം സമർപ്പിച്ചുകൊള്ളുന്നു. മലയാളരാജ്യം, രസികൻ, ഡെയിലിന്യൂസ്, ചിത്രദേശം, മലയാളമനോരമ, ശ്രീചിത്രയുഗം, മലയാളി, ഭാരതപത്രിക, ഭാരതകേസരി, മലബാർ അഡ്വൊക്കേററു്, നവയുഗം, സർവീസ് മുതലായ പത്രങ്ങൾ എന്നെ അനുമോദിച്ചും ആശീർവദിച്ചും ഹൃദയംഗമങ്ങളായ മുഖപ്രസംഗങ്ങൾതന്നെ പ്രസിദ്ധീകരിച്ചു് എന്നെ ധന്യനാക്കിത്തീർത്തിട്ടുണ്ടു്. അവരുടെ സന്മനോഭാവത്തിനു യാതൊരു പ്രത്യുപകാരവും മതിയാകുന്നതല്ല. ഇതേവരെ ഞാൻ നയിച്ച ജീവിതം എന്റെ നാട്ടിനും നാട്ടാർക്കും നാടുവാഴിക്കും അഭിമാനജനകമായിരുന്നു എന്നറിയുന്നതിനേക്കാൾ കൂടുതലായ ഒരു ഭാഗ്യം എനിക്കിജ്ജന്മത്തിൽ ഉണ്ടാവാനില്ല, നിശ്ചയം. എല്ലാവർക്കും നമസ്കാരം.

എന്നു്, വിനീതവിധേയൻ,
മള്ളൂർ ഗോവിന്ദപ്പിള്ള.

(ഇടവം 11. മലയാളരാജ്യം)



ശ്രീ. മള്ളൂരും 6 ദൗഹിത്രരും

APPENDIX A.

# Mr. Malloor as Professor of Law College.

## Law Examinations in Madras.

Should failed F. L.'s be allowed to sit for the B. L.?

Professor Defends System in Trivandrum.

Madras, Mar. 13—Below is the full text of the speech delivered by Mr. Malloor Govinda Pillai, Senior Professor, Trivandrum Law College, at the meeting of the Academic Council of the Madras University on Thursday afternoon, in respect of the motion to make it compulsory for a law student to take one years course in an affiliated college after passing his F. L. Examination to make him eligible to appear for the B. L. Examination.

"I opposed this proposition twice before, first, when it was brought before the special Board appointed by the Syndicate to investigate the question of the low percentage of passes in the Law Examinations and secondly, when it came up for the consideration of the Board of Studies on a reference from the syndicate. Both Boards accepted the proposal, my dissent notwithstanding.

"As one who has lost his case in both the courts below I am making this appeal to you, ladies and gentlemen, who constitute the appellate authority in such matters. The move on the part of the learned friends on the opposite side is to put an end to the practice obtaining in the Trivandrum Law College of admitting into the B. L. Class failed F. L.'s, If I may so call them for brevity's sake. The present law allows the practice and it was in vogue all this time from the beginning of the University and ever since the Trivandrum Law College came into existence in 1875 and we have had two University Commissions in the meantime. Neither of them recommended the present change and for that matter none of the syndicates that preceeded the present one felt the change to be necessary.

Ancient Practice.

"I do not mean to say that because no action was taken in the past no action should be taken now. My submission is that in the face of the long continued practice and in the face of the law sanctioning it very good reason has to be shown for effecting the contemplated change.

"The reasons urged by my learned friend, the mover, have to be closely examined. The argument that the present practice affects the efficiency of students is without foundation. It is fallacious because it is based upon certain assumptions. The first assumption is that the students attach over much importance to lectures in the class and profit by them. The second assumption is that preparation or want of it on the part of the students is the only efficient

cause of success or failure at examinations. As for class lectures, they may be good or bad, useful or useless, but students as a class, wheather in Madras or in Trivandrum, do not as a rule care for them. The institution of proxy attendance in Law Colleges is too notorious to need mention here and I have heard not a few distingushed members of the bar proudly confessing at big public meetings held under the auspices of Law College Associations to their achievements in this direction during their College days.

"As for the Examination results being accepted as a reliable criterion of efficiency I cannot see my way to agree with my friend. I have been now very nearly for a period of 20 years a Law Professor and have gained considerable experience both as a Teacher and Examiner in Law. I have known a good deal about the mentality of law students. In this connexion I do not want to repeat in this house some of the unpleasant truths I had to mention to my colleagues in the Boards in relation to the way in which Examiners and Assistant Examiners are being appointed at present. Students here and there are made of the same stuff and territorially speaking a very large proportion of our students are from the Madras Presidency. Professors here and there teach the same books and there is nothing like monopoly in wisdom either here or there. No doubt there is considerable amount of prejudice.

### Percentage of Passes

"To be brief what I say is that the reason for the lower percentage of passes has to be sought for elsewhere. For a tact, the admission of the failed F. L's into the B. L. Class has nothing to do with it.

(At this stage the Vice-Chancellor rang the bell. Mr. Govinda Pillay requested that he may be given a few more minutes in view of the importance of the question under reference. The extension being granted he continued.)

"The practice objected to is not without its parallel in the educational world. I am informed that the English Universities do not insist upon the students passing the preliminary Examinations before they complete their full term. Certain individual colleges may insist upon such a thing just as the Madras Law College is doing in the present instance. Likewise, in the case of the Barristers' Examination there are three or four subjects for the Preliminary as they call it. You cannot sit for the final without having passed the preliminary, but you can run your course and finish the whole term. F. L. here is what corresponds to Preliminary there. F. L. is no degree and there is no diploma for F. L. and there is no use either, of F. L. without the B, L.

### Parents' Standpoint

"There is yet another standpoint from which the matter has to be viewed and that is the standpoint of the student and the parents. Mr. Vice-Chancellor, Sir, you will please remember what happened some months ago in Madras. You will remember that a deputation headed by Mr. A. P. Patro, the author of the University Act Dewan Bahadur T. Rangachari and Dr. C. Natesa Moodaliar, the great friend of the students, waited on you in connexion with the poor Law Examination results and that they urged on you the necessity of compelling the Madras Law College Authorities to

adopt the practice obtaining in Trivandrum. The B. L. study is a post—graduate course and the Law students are old enough to take care of themselves. Some of our past legal luminaries like Sir Bhashyam, Sir Muthuswamy Iyer Dr. Subramonia Iyer and even our distinguished friend, Mr. T. R. Venkatarama Sastri, studied under the old system and became what they were without any such unreasonable restriction. I shall quote one more instance and close. Mr. A. B. Jaganatha Rao the present leader of the Tinnevelly Bar appeared for his final B. A. and B. L. Examinations together. Sir Bashyam finished his B. L. course in six years.

"In conclusion, I request this house to reject the proposal which, if passed, would affect the interests of the parents and the students in general without any corresponding academic advantage — *Madras Mail.*

——

## WE WANT MORE MALLOOR GOVINDA PILLAIS

—o:0:o—

TO THE EDITOR, DAILY NEWS,

Sir,—That was a grand and 'glorious victory indeed which Mr. Malloor Govinda Pillai has won for students in Law. Deep and abiding must be the gratitude of the students and their parents for this signal victory which that large-hearted Professor has secured for them; and, verily his name deserves to be handed down to postority as the saviour of slaughtered innocents. Like the life-giving Sun he has dispersed the dark murky clouds that enveloped the fate of many law students. No one, perhaps, except the struggling students and their desperate parents, can sufficiently realise the value of the blessing he has been instrumental in securing against such tremendous odds and unsurmountable obstacles. All glory therefore, to him. Let us take our hats off to him and pray for more such Malloor Govinda Pillais.

Students, not alone in Law but in other lines of avocations, have more often than not, suffered by the rigors of whimsical regulations; and, more than that, by the misguided applications by professors, examiners and Boards of the strict letter of such laws, and the amount of heart-burning, discouragement and 'blasting' of students' lives in consequence has been indeed great. Many well-intentioned and well-informed publicmen do know exactly where the cancerous defects in our Educational system lie, but few have had the backbone and the tenacious perseverence to expose them and to reveal in telling terms, the malignity of this ulcerations, and more than that to cary conviction to those in a position to remedy these defects. All honor, therefore, to Mr. Malloor for his undaunted courage. We hope, his example will be followed by other men of light and leading and that more of them will come out, well-equipped and buckled for the fight in the cause of the student-population in other lines of training as well.

S. O.

Quilon, March 27.

—o—

## THE TRIVANDRUM DAILY NEWS

23rd March 1931.

*LEADER.*

### A Glorious Victory

—:0:—

We have great pleasure in assigning a prominent place to the following letter From Mr. K. Rama Row from Madras with whose views we find ourselves largely in accord:- "Mr. Malloor Govinda Pillai, our revered Professor has inded won a glorious victory by his wonderful speech in the Senate House on the 12th instant when the adjourned meeting of the Academic Council discussed the much-vexed question of the admission of the failed F. L. student into the B. L class. It will be remembered that this self-same question was, for the first time mooted by Mr. Sathyamurthi at the meeting of the Special Board appointed by the Syndicate to suggest ways and means to increase the percentage of passes in the F. L. and B. L. Examinations. Mr. Malloor was the only member who opposed Mr. Sathyamurthy's motion as will be seen from the printed minutes of that Board. The Syndicate which registered the decision of the Board wanted an assurance from the Board of Studies as to the soundness of the innovation and they therefore forwarded the recommendation of the Special Board to the board of studies for expression of opinion That august body composed of the present and past Advocat Generals and many other distiguished lawyers of Madras like Messrs Vardachary, K. V. Krishnaswami and others also in its turn endorsed the opinion of the Special Board in spite of our Professor's distinct dissent. The Syndicate felt itself to be on *terra firma* with the opinion of both these Boards and they did not hesitate to issue an *interim* mandate to the Trivandrum Law College to stop the practice of admitting the unfortunate failed F. L's into the B. L. class—a practice which helped meny a youth and many a parent by affording the convenience to finish their course, at one stretch with less cost and greater ease to themselves. The next step, of course, was for the syndicate to get the approval of the Academic Council for the necessary steps being taken to modify the present University Act which sanctions the practice now in vogue in Trivandrum. It was with these ideas the motion under reference was brought forward by Mr. Govinda Rajulu, Bar-at-law, on behalf of the Syndicate on the 12th instant. The prospect of Mr. Govinda Pillai succeeding in his opposition was considered by many to be far remot and when he approached some of the members of the council for support they poo-poohed the enterprise as a wild—goose chase. Undaunted the Professor delivered his sledge-hammer attack—it was nothing short of it—and many a sceptic turned up his nose and gazed at the man whose earnestness of purpose and powerful advocacy silenced all opposition and carried every thing before him. Those who came to scoff remained to pray. It was found when the proposition was put to votes its supporters were only a handful and that our beloved Professor had an overwhelming majority to back him. It was an eye-opener to many of my country men here that Travancore was not lacking fighters. It is the barest of truth to say that except for the tenacious fight put up by Mr. Pillai

the matter would not have taken this turn. We, the Madras students cannot help expressing our immense gratitude to our Professor who has won us the glorious victory Brucelike in the very den of the lion where he was roaring for our blood. All praise to our Professor." We have only to add the victory is not only glorious but also substantial.

—

### The Law College Association.

The law College,
27th March '31
Trivandrum.

G. P. Sekhar B. A.,
General Secretary,

Dear Sir,

I have the honor to inform you that under the auspices of the law College Association, a special meeting of the students of the Trivandrum Law College was held on 26th March 1931 at 5-30 P.M. with Mr. Bhimalingamurti B. A., in the chair, and the following resolutions were unanimously passed.

1. That this meeting of the students of the Trivandrum Law College, places on record their deep sense of gratitude to the Academic Council for the good sense they have shown in throwing out the resolution relating to the admission of students who have not passed the F. L. Examination to the B. L. Class.

2. That this meeting places on record its high appreciation of the services rendered by our revered Professor Mr. M. K. Govinda Pillai in fighing out our cause in the Academic Council.

I remain,
Dear sir,
Your most humble servant,
G. P. Sekhar,
Gen. Secretary.

To,
M. K. Govinda Pillai, Esq., B.A., B.L.
Sr. Professor,
Law College,
Trivandrum.

—oOo—

## വിദ്യാർത്ഥികൾക്കും ഗവർമ്മെൻറിനും വലിയ നഷ്ടം.

—

എഫ്. എൽ. കോഴ്സ് കഴിച്ചാൽ ബി. എൽ. ക്ലാസ്സിൽ ചേൎന്ന് പാഠിക്കാം എന്നൊരു നടപ്പ് ഇവിടത്തെ ലാക്കാളേജിൽ പണ്ടുപണ്ടേ അംഗീകരിച്ചിട്ടുള്ളതും മദ്രാസ് സർവകലാശാല സമ്മതിച്ചിട്ടുള്ളതും ആണ്. അങ്ങനെ ഇരിക്കെ നാലു സംവത്സരംമുമ്പ് ഈ നടപ്പ് ഇനിമേൽ അനുവദിക്കാൻ പാടില്ലെന്നും എഫ്. എൽ. പരീക്ഷ ജയിച്ചവരെ മാത്രമേ ബി. എൽ. ക്ലാസ്സിൽ ചേൎത്തു പഠിപ്പിക്കാൻ പാടുള്ളു എന്നും കലാശാലാസിൻഡിക്കേററുകാർ അക്കാഡെമിക് കൗസിലിൽ ഒരു പ്രമേയം ഹാജരാക്കി. ഈ പ്രമേയംതന്നെ ബോർഡ് ആഫ് സ്റ്റഡീസിൻെറ മീററിംഗിലും പരീക്ഷഫലത്തിലുള്ള അന്തരം നിർണ്ണയിക്കുന്നതിലേക്കു നിയുക്തമായിരുന്ന സ്പെഷ്യൻ കമ്മിററിയുടെ യോഗത്തിലും അവർ ഹാജരാക്കി. എന്നാൽ ഈ സമിതികളിലെല്ലാം ഇവിടത്തെ അന്നത്തെ പ്രിൻസിപ്പാളായിരുന്ന ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള ഈ പ്രമേയത്തെ ശക്തിമത്തായി എതിൎത്ത് സിൻഡിക്കേററിനെ തോൽപ്പിച്ച് പൂർവനടപ്പിനെ പുനഃസ്ഥാപിക്കുകയും ആ വസ്തുത ഇവി

ടെയും പുറത്തും ഉള്ള വിദ്യാർത്ഥിലോകവും പൊതുജനങ്ങളും സന്തോഷപൂർവം രേഖപ്പെടുത്തുകയും ചെയ്തിട്ടുള്ളതാണു്. ഇന്നിതാ വീണ്ടും ആ പ്രമേയം അക്കാഡമിക്ക് കൌൺസിലിൽ വിചിന്തനത്തിനായി ഒരു സിൻഡിക്കേററ് മെമ്പർ അവതരിപ്പിക്കുകയും ഭൂരിപക്ഷത്തോടുകൂടി അതു് പാസ്സാക്കുകയും ചെയ്തിരിക്കുന്നു. ഇതിൻെറ ഭവിഷ്യത്തു് സാമാന്യമല്ല. എഫ്. എൽ. പരീക്ഷയ്ക്കു് ആദ്യവൽസരംതന്നെ ജയിക്കുന്നവർ വളരെ അപൂർവമാണു്. ജയിക്കാത്ത വിദ്യാർത്ഥികൾ ജയിക്കുന്നതുവരെ യാതൊരു തൊഴിലും ഇല്ലാതെ അലഞ്ഞുതിരിഞ്ഞു നടക്കണം. അങ്ങനെ നടക്കുന്നതുകൊണ്ടു് പഠിക്കുക എന്നുള്ള ശീലം തന്നെ വിട്ടുപോകുകയും ജയിക്കാനുള്ള വൈഷമ്യം ഒന്നുകൂടി വർദ്ധിക്കുകയും ചെയ്യും. കൂടുതൽ സമയവും ധനവും പാഴായി ചെലവാക്കുകയും വേണം. ഇംഗ്ലണ്ടിൽ ബാരിസ്റ്റർ പരീക്ഷയ്ക്കോ മദ്രാസിൽ തന്നെ മെഡിക്കൽ പരീക്ഷയ്ക്കോ ഈ നിർബന്ധമില്ല. ഇടയ്ക്കുള്ള പരീക്ഷകൾ ജയിച്ചില്ലെങ്കിലും കോഴ്സ് കഴിച്ചു് സൌകര്യംപോലെ പരീക്ഷയ്ക്കു ചേർന്നാൽ മതി. ഇവിടത്തെ ലാക്കാളേജ് കൊണ്ടു് ഗവമ്മെൻറിലേയ്ക്കു് ആണ്ടോടാണ്ടിൽ കുറഞ്ഞപക്ഷം മൂപ്പതിനായിരം രൂപാ സകല ചിലവും കഴിച്ചു ലാഭം കിട്ടുന്നുണ്ടു്. ഈ ലാഭം കിട്ടുന്നതു് മുക്കാലേഅരയ്ക്കാൽ പങ്കും പുറമേ നിന്നു വരുന്ന മദ്രാസ് വിദ്യാർത്ഥികളെക്കൊണ്ടാണു്. മദ്രാസ് ലാക്കാളേജിൽ പഠിച്ചു് എഫ്. എൽ. പസ്സാകാൻ സാധിക്കാതെ ഇവിടേക്കു് വരുന്നവരാണു് ഇവർ. ഇനിമേൽ അവർ ഇങ്ങോട്ടു പോന്നിട്ടു് കാര്യമില്ല. 25000 രൂപാ ഈ ഇനത്തിൽ നമുക്കു് നഷ്ടംതന്നെ. എഫ്. എൽ. പാസ്സായാലെ ബി എൽ. ക്ലാസ്സിൽ ചേരാവുള്ളു എന്നു ശഠിക്കുന്നതു് അർത്ഥമില്ലാത്തതാണു്. പുതിയ നിയമംകൊണ്ടു് നമ്മുടെ ലാക്കാളേജിൻെറ വ്യവസ്ഥിതിയിൽ വലിയ മാററം ഉണ്ടാകാതെ ഗത്യന്തരമില്ല. 100 വിദ്യാർത്ഥികളിൽ കൂടുതൽ ഇനി, ബി. എൽ. ക്ലാസ്സിൽ ചേരാൻ കാണുകില്ല. രണ്ടുമൂന്നു ലക്ചറർസിനെ എങ്കിലും പിരിച്ചുവിടാതെ തരമില്ല. അതുപോലെ സ്റ്റാഫിലും എസ്റ്റാബ്ളിഷ്മെൻറിലും പല ഭേദഗതികളും വരുത്തേണ്ടതായിട്ടുണ്ടു്. 1935 മാർച്ചു്—ഏപ്രിൽ മുതൽ പുതിയ നിയമം നടപ്പിൽ വരുന്നതാണു്.

111 ചിങ്ങം. മലയാളി.

APPENDIX B.

# Mr. Malloor as Professor of Law College.

Huzur Cutcherry,
Trivandrum, 23rd June 1931.
R. O. C. No. 3207 of 29/Judl.

From

K. GEORGE Esq., B. A.,
Chief Secretary to Goverment.

To

M. K. GOVINDA PILLAI Esq.
B. A. & B. L.
Senior Professor, Law College,
Trivandrum.

Sir,

I have the honor to inform you that Government have been pleased to appoint you as principal, Law College in the new scheme, on probation for one year, on a salary of Rs. (700) seven hundred per mensem, in the sanctioned scale of Rs. 700-50 900. Government also sanction your permanent service as clerk and your service as Lecturer and Professor, Law College, being on confirmation as Principal, declared to count for pension.

2. I request that you will be so good as to take charge of the appointment forthwith.

I have honour to be,
Sir,
Your most obedient servant,
K. GEORGE,
Chief Secretary to Government.

—:o:—

## Comments on the appointment by the different organs of Public Span.

—₀:0:₀—

We welcome with joy the announcement that Her Highness the Maha Rani Regent's Government have been pleased to confer the Principalship of the Law College on Mr. Malloor Govinda Pillai, the Senior Professor of the Institution. The Government, we make bold to assert, could not have made to better choice, but we had our own doubts whether Mr. Pillai would deliberately abandon his very lucrative practice at the bar for the sake of the comparatively small emolument of the Law College Pricipalship. He is one of the acknowledged leaders of the High Court Bar with which he has been connected for the last 28 years. As a Criminal Lawyer he stands at the very top of the Profession and has extorted the admiration of such eminent Judges as the late Sir T. Sadasiva Iyer, Dewan Bahadur A. Govinda Pillai, Mr. M. K. Ramachandra Row, Dewan Bahadur C. Vencobachari and Mr. F. J. R. V. Hunt. As a Professor of Law, he has a widespread fame through out the Presidency for his forensic culture, clear exposition and capacity for maintaining discipline among his students whom he loves but never fondles. His academic connection with the University is so intimate that he is practically on every important

Committe and Board constituted in connection with legal studies. Though only a B. L. the syndicate has recently offered him a membership on the M. L. Bord and the Chief Examinerships in that course. The part he has played in the special Board appointed by the university in 1930 for investigating the causes of the large percentage of failures in the F. L. and B. L. Examinations is so well-known that any comment at this stage will be superfluous. He has certainly placed the Travancore Government under obligation by his strenuous fight in the recent meeting of the Academic Council *'anent'* the admission of the failed F. L. Students in to the B. L. Class, of which a Madras correspondent wrote in such glowing terms in a letter which he had the pleasure of publishing in these columns. Now that our Law College is going to work under a full-time scheme, a vigorous orgainiser and disciplinarian like Mr. Govinda Pillai is indispensable as its Principal. We offer our hearty felicitations to Mr. Pillai and congratulate the Travancore Government on the happy choice they have made.

(*Trivandrum Daily News*)

Mr. Malloor K. Govinda Pillay, whose appointment as Principal of the Law College has been announced in these columns is one of the leading lawyers of Travancore and was a Professor in the Law College for 25 years. A distinguished Malayalam scholar and writer, he has been closely connected with literary movements in Kerala.

(*Madras mail*)

—:0:—

## The Brahmin Organ, Trivandrum.

—::—

The announcement in news-papers that Mr. M. K. Govinda Pillai B. A. & B. L., Senior Professor of Law has been appointed as the Principal of the reorganised Law College will, we are sure, be hailed with satisfaction by 'every' right 'thinking' person in the land. We offer our congratulations to him and to the Government. To him because Her Gracious Highness the Maharani Regent has recognised his real worth and capacity and conferred on him the Principalship and to the Government for having selected the best available person for the place. We need not say that Mr. Govinda Pillai has been the architect of his fortune. Starting life as a lawyer after a short spell of clerk-ship he has risen to the topmost rung of professional ladder in Travancore. His Professorship in the Law College and his very extensive practice have given him a position which few have equalled and none have surpassed in Travancore. A man of indomitable energy and enthusiasm he carries everything before him. A believer in his own religion and a respecter and lover of the traditions and glories of his community he has boldly fought against the disruptive forces working in the community. His power of discrimination has given him friends who are prepared to go to any extent for him. He is one of those persons who strongly believes in family ties and individual obligations. Without being unduly demonstrative he is religious and charitable. The secret of all his success and affluence to-day is his love, nay his veneration for his mother.

We are sure his principalship would usher in a new era of progress and pros-



രാഘുനന്ദനൻ



മാലതീദേവിയുടെ പുത്രന്മാർ മൂന്നും

perity to the Law College. As a professor he has been loved and respected. He is ever the friend of the 'student.' He is a strict disciplinarian. We wish him a long, happy, and successful career as the Principal.

(*Sudarsanam*)

—

## The Nayar Organ

——

ഇവിടത്തെ ലാക്കാളേജ് പരിഷ്കാരത്തിനായി ഗവമ്മെൻറ് നിർദ്ദേശിച്ച പദ്ധതിയെ മദ്രാസ് സർവകലാശാലക്കാർ അംഗീകരിച്ചിരിക്കയാണല്ലൊ. അതുസംബന്ധമായ ഉദ്യോഗനിയമനങ്ങൾ എല്ലാം താമസിയാതെ നടക്കുന്നതുമാണ്. പ്രിൻസിപ്പാളുദ്യോഗത്തിലേയ്ക്കു് സർവഥാ അർഹനായ കാളേജിലെ സീനിയർ പ്രഫസ്സർ മി. മള്ളൂരിനെത്തന്നെ പ്രിൻസിപ്പാലായി നിയമിച്ചതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഇവിടത്തെ ലാക്കാളേജ് നിലനിൽക്കത്തക്കവിധത്തിൽ മദ്രാസ് യൂണിവേഴ്സിററിയിലെ സെനററ്മീററിംഗിൽ ഒരു പ്രൌഢപ്രസംഗം ചെയ്തു് കാര്യം നേടിയ മി. മള്ളൂരിൻെറ അവകാശത്തെ അവഗണിക്കരുതെന്നു് ഞങ്ങൾ ഗവമ്മെൻറിനെ ഉൽബോധിപ്പിച്ചതു് വിഫലമായില്ലെന്നു കാണുന്നതിൽ ഞങ്ങൾക്കു് ചാരിതാർത്ഥ്യമുണ്ടു്.

(ദ: ഭാരതി)

—o:0:o—

## പുതിയ നിയമനം

—o:0:o—

ലാക്കാളേജ് പ്രിൻസിപ്പാലായി മിസ്റ്റർ മള്ളൂർ ഗോവിന്ദപ്പിള്ളയെ നിയമിച്ചിരിക്കുന്നു. കരുണാവതിയായ മഹാറാണി റീജൻറ് തിരുമനസ്സുകൊണ്ടും തിരുമനസ്സിലെ സചിവോത്തമനായ ശ്രീമാൻ വി. എസ്സ്. സുബ്രഹ്മണ്യയ്യർ അവർകളും പ്രസ്തുത നിയമനത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള നീതിനിഷ്ഠ ഈ നാട്ടിലുള്ള സകല ജനവിഭാഗങ്ങൾക്കും ഒന്നുപോലെ സമ്മതമായിരിക്കുന്നുവെന്നു് ഞങ്ങൾ അന്യത്ര പ്രസിദ്ധം ചെയ്തിട്ടുള്ള ലേഖനങ്ങളിൽനിന്നു് സിദ്ധമാകുന്നു. തിരുമനസ്സിലെ ഗവമ്മെൻറിൻെറ ന്യായദീക്ഷയിൽ അവരെയും പുതിയ ഉദ്യോഗലാഭത്തിൽ മി. ഗോവിന്ദപ്പിള്ളയേയും ഞങ്ങൾ അനുമോദിക്കുന്നു.

The Nayar.

——

## Mar Thoma Xtian Organ Thiruvella.

——

ലാക്കാളേജ് പ്രിൻസിപ്പാളായി സീനിയർ പ്രൊഫസർ മി. മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ. നെ നിയമിച്ചുള്ള മഹാറാണി റീജൻറ് തിരുമനസ്സിലെ കല്പന ഇന്നലെ പുറപ്പെടുവിച്ചിരിക്കുന്നതായി അറിഞ്ഞു സന്തോഷിക്കുന്നു. ഒരു നല്ല വാഗ്മിയും നിയമപണ്ഡിതനും, ഭരണവിദഗ്ദ്ധനും എഴുത്തുകാരനുമായ ഇദ്ദേഹത്തിൻെറ നിയമനം നിമിത്തം ലാക്കാളേജിന്നു് ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാകുമെന്നു് വിശ്വസിക്കാം. തിരുവിതാംകൂർ ഹൈക്കോടതിക്കു് ഒരു നല്ല അഭിഭാഷകനും തിരുവിതാംകൂറിന്നു് ഒരു നല്ല പൊതുക്കാര്യപ്രസക്തനും നഷ്ടപ്പെട്ടെങ്കിൽ ഗവമ്മെൻറിന്നു് വിശ്വസ്തനും സമർത്ഥനുമായ ഒരു ഉദ്യോഗസ്ഥനെ കൂടി ലഭിച്ചിരിക്കുന്നുവെന്നു് സമാധാനിക്കാവുന്നതാണ്. പുതിയ സ്ഥാനലബ്ധിയിൽ ഞങ്ങൾ മി: ഗോവിന്ദപ്പിള്ളയെ അനുമോദിക്കുകയും ഗവർമ്മെൻറിൻെറ പ്രോത്സാഹനം യഥാർത്ഥയോഗ്യതയുള്ള ഒരാൾക്കായതിൽ ഗവർമ്മെൻറിനെ അഭിനന്ദിക്കുകയും ചെയ്യുന്നു.

(നവഭാരതി)

—o0o—

## A Nayar Organ, Trivandrum.

——

ലാക്കാളേജ്ജ് പരിഷ്കാരം നടപ്പിൽ വന്നതിൻെറ ഫലമായി സീനർ പ്രൊഫസ്സർ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ളയെ പ്രിൻസിപ്പാളായി നിയമിച്ചി

രിക്കുന്നതിൽ ഞങ്ങൾ സന്തോഷിക്കയും ശ്രീമാൻ ഗോവിന്ദപ്പിള്ളയെ അനുമോദിക്കയും ചെയ്യുന്നു. മി. ഗോവിന്ദപ്പിള്ളയ്ക്കു് ഈ സ്ഥാനത്തിനുള്ള അവകാശവും യോഗ്യതയും അനപലപനീയമാണു്. അദ്ദേഹത്തിന്റെ നിയമ പാണ്ഡിത്യത്തേയും ലാക്കാളേജിലുള്ള ദീർഘമായ സർവീസിനേയും തിരുവനന്തപുരം ലാക്കാളേജിന്റെ അഭിവൃദ്ധിയിൽ അദ്ദേഹം പ്രകടിപ്പിച്ചിട്ടുള്ള തീവ്രമായ പ്രതിപത്തിയേയും വിസ്മരിച്ചു് മററാരെയെങ്കിലും തൽസ്ഥാനത്തു് നിയമിച്ചിരുന്നെങ്കിൽ അതു് ഒരു മഹാപരാധമായിത്തീരുമായിരുന്നു. അതിനാൽ ഗവൺമെൻറു് ഈ കാര്യത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഔചിത്യബുദ്ധിയെ ഞങ്ങൾ ശ്ലാഘിക്കുന്നു.

(സമദർശി)

—:0:—

## The Leading Jacobite Organ

—.—

ഏതാനും നാളുകളായി ലാക്കാളേജ് പ്രിൻസിപ്പാലുദ്യോഗം ആർക്കാണു് ലഭിക്കാൻ പോകുന്നതെന്നുള്ള സംഗതി ഈ രാജ്യത്തിൽ പലരുടേയും ശ്രദ്ധയെ ആകർഷിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു് ഇന്നാക്കുകൊടുത്തുകഴിഞ്ഞു ഇന്നാരെ നിയമിക്കാൻ തീർച്ചയാക്കിക്കഴിഞ്ഞിരിക്കുന്നു. ഇന്നാരു ശ്രമിച്ചുവരുന്നു എന്നിങ്ങനെ പല കേഴ്വികൾ അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. എന്നാൽ മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ. അവർകളെ ഈ സ്ഥാനത്തിൽ നിയമിച്ചുകഴിഞ്ഞിരിക്കുന്നതായി വിശ്വാസയോഗ്യമായ വിധത്തിൽ അറിയുന്നതിൽ അദ്ദേഹത്തെ അനുമോദിച്ചുകൊള്ളുന്നു.

(മ–മനോരമ)

—.—

## Muslim Organ, Allepey

——

തിരുവനന്തപുരം ലാക്കാളേജ് പ്രിൻസിപ്പാളായി പ്രസ്തുത കാളേജിലെ സീനിയർ പ്രൊഫസറായ മി. മള്ളൂർ ഗോവിന്ദപ്പിള്ളയെ നിയമിച്ചതായി അറിയുന്നതിൽ ഞങ്ങൾക്കു് അതിയായ സന്തോഷമുണ്ടു്. ഭരണതന്ത്രകുശലനും നിയമജ്ഞനും അഭിഭാഷകപ്രവീണനും ആയ ഇദ്ദേഹത്തിന്റെ യോഗ്യതകളെ പരിഗണിച്ചുള്ള ഈ നിയമനത്തെപ്പററി അദ്ദേഹത്തിന്റെ ശത്രുക്കൾക്കുപോലും ആക്ഷേപിക്കാൻ സാധിക്കയില്ല. ഇദ്ദേഹം പ്രസ്തുത കാളേജിന്റെ അഭിവൃദ്ധിക്കും പ്രശസ്തമായ നടപ്പിനുംവേണ്ടി ധാരാളം ബുദ്ധിമുട്ടിയിട്ടുണ്ടു്. ഇദ്ദേഹത്തിന്റെ സർക്കാർഉദ്യോഗത്തിലേക്കുള്ള ഈ പ്രവേശനംമൂലം തിരുവിതാംകൂറിലെ, പോരാ, കേരളത്തിലെ ഏകക്രിമിനൽ നിയമവിദഗ്ദ്ധൻ ജനങ്ങൾക്കു് നഷ്ടമായിതീരുന്നില്ലയോ എന്നൊരു സന്ദേഹം മാത്രമാണു് ഞങ്ങൾക്കുള്ളതു്. ഏതായാലും ഇദ്ദേഹം ലാകാളേജു പ്രിൻസിപ്പാൾ എന്ന നിലയിലും അനശ്വരമായ യശസ്സു് സമ്പാദിക്കുമെന്നുള്ളതിനു് യാതൊരു സംശയവുമില്ല. ഒരു ജനനേതാവും പ്രശസ്തനുമായ ഇദ്ദേഹത്തെത്തന്നെ ലാകാളേജിൽ പ്രിൻസിപ്പാളായി നിയമിച്ചതിൽ ഞങ്ങൾ മഹാറാണി റീജൻറു തിരുമേനിയേയും ദിവാൻ മി. സുബ്രഹ്മണ്യയ്യരേയും ശ്ലാഘിക്കുകയും മി. മള്ളൂരിന്റെ പുതിയ ഉദ്യോഗജീവിതത്തിൽ അതിശോഭനമായ ഒരു ഭാവിയെ ഹൃദയപൂർവ്വം ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

(രാജ്യാഭിമാനി)

——

## MALAYALAM DAILY NEWS

—:◦:—

### Protestant Xtian Organ, Kottayam.

—:0:—

തിരുവനന്തപുരം :ലാകോളേജിലെ സീനിയർ പ്രൊഫ്സറും മദ്രാസ് സർവകലാശാലയുടെ അക്കാഡമിക്ക കൗൺസിൽ മെമ്പറുമായ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളെ പ്രസ്തുത ലാകോളേജ് പ്രിൻസിപ്പാളായി നിയമിച്ചുള്ള ഉത്തരവിനു മഹാറാണി റീജൻറു തിരുമനസ്സുകൊണ്ടു് കല്പിച്ചു തുല്യം ചാർത്തിയിരിക്കുന്ന വിവരം അറിഞ്ഞു ഞങ്ങൾ അതിയായി സന്തോഷിക്കുന്നു. ലാകോളേജ് പ്രിൻസിപ്പാളായി മി. മള്ളൂർ സവിശേഷം ശോഭിക്കുമെ

നുള്ളതിന് അദ്ദേഹത്തിന്റെ പൂർവ്വജീവിതം തന്നെ പ്രത്യക്ഷലക്ഷ്യമായി വിചാരിക്കാവുന്നതാണ്. കോട്ടയം സ്വദേശിയായ മി. മള്ളൂർ ഗോവിന്ദപ്പിള്ള തിരുവനന്തപുരത്തു പ്രാക്ടീസ് ആരംഭിച്ചശേഷം അല്പവർഷങ്ങൾക്കുള്ളിൽതന്നെ അവിടത്തെ അഭിഭാഷകന്മാരുടെ ഇടയിൽ ഗണനീയമായ ഒരു സ്ഥാനം സമ്പാദിക്കുവാൻ സാധിച്ചതു് അദ്ദേഹത്തിന്റെ സാമർത്ഥ്യവിശേഷം ഒന്നുകൊണ്ടുമാത്രമാണെന്നുള്ളതിൽ യാതൊരു സംശയവുമില്ല. ക്രിമിനൽ നിയമവിദഗ്ദ്ധനെന്ന നിലയിൽ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ നിസ്തുല്യം സമാർജ്ജിച്ചിട്ടുള്ള സുയശസ്സ് അപാരവും ഇതരന്മാർക്ക് അസൂയാജനകവുമാണെന്നുള്ളതിൽ പക്ഷാന്തരത്തിനു വകയില്ല. എഫ്. എൽ. പരീക്ഷ തോററാലും ബി. എൽ. പരീക്ഷയ്ക്കുള്ള പഠനം തിരുവനന്തപുരം ലാകോളേജിൽ പൂർത്തിയാക്കാമെന്നുള്ള പതിവു് നിർത്തൽ ചെയ്യണമെന്നു മദ്രാസ് സർവ്വകലാശാലയുടെ അക്കഡെമിക്ക് കൌൺസിലിൽ കുറെ സാമാജികന്മാർ വാദിച്ചപ്പോൾ മി: മള്ളൂർ നിയമവിദ്യാർത്ഥികളുടെ ഗുണത്തെ ഉദ്ദേശിച്ചു് അതിനെ ശക്തിയായി എതിർത്ത വസ്തുത ഇത്തരുണത്തിൽ സ്മൃതിപഥത്തിൽ എത്താതിരിക്കുന്നില്ല. ഇക്കാരണത്താലും സമഭാവനയോടുകൂടിയുള്ള തന്റെ പെരുമാററത്താലും മി; മള്ളൂർ വിദ്യാർത്ഥികളുടെ സവിശേഷമായ ആദരവിനും ബഹുമാനത്തിനും പാത്രീഭൂതനായിട്ടുണ്ടു്. ശിക്ഷാക്രമപരിപാലനിഷ്ഠനായ മി: മള്ളൂരിൽ ഭരണശക്തി കൂടി ധാരാളമായുള്ളതിനാൽ പ്രിൻസിപ്പാൾ എന്ന നിലയിലും അദ്ദേഹം അനശ്വരമായ യശസ്സ് സമ്പാദിക്കുമെന്നു ദീർഘദർശനം ചെയ്യുന്നതിനു യാതൊരു വിഷമവുമില്ല. രാഷ്ട്രീയകാര്യങ്ങളിൽ ഒരു മിതവാദിയെങ്കിലും ആവശ്യഘട്ടങ്ങളിൽ ഇദ്ദേഹം ജനപക്ഷത്തെത്തന്നെ അനുകൂലിക്കുകയും അവരുടെ സങ്കടനിവാരണത്തിനു യത്നിക്കുകയും ചെയ്യുവാൻ മടിച്ചിട്ടില്ല. സാമുദായികവിഷയകമായ ഇദ്ദേഹത്തിന്റെ പരിശ്രമത്തിനു നായർസമാജരൂപീകരണവും അതിന്റെ നാവായി പ്രസിദ്ധംചെയ്തുവരുന്ന "നായർ" എന്ന പത്രവും പ്രത്യക്ഷോദാഹരണങ്ങളാണു്. ഇങ്ങനെ നാനാപ്രകാരേണ പ്രശസ്തനും പ്രഗത്ഭനുമായ മി: മള്ളൂരിനെ ഏറ്റവും മഹനീയമായ പുതിയ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തതിൽ ഞങ്ങൾ മഹാറാണി റീജൻറ തിരുമനസ്സിലെയും ദിവാൻ വി. എസ്സ്. സുബ്രഹ്മണ്യയ്യർ അവർകളെയും വളരെ ശ്ലാഘിക്കുകയും മി. മള്ളൂരിനു ശോഭനമായ ഒരു ഭാവിയെ ആശംസിക്കുകയും ചെയ്യുന്നു.

(പ്രതിദിനം)

---

## MALAYALARAJYAM of Quilon.

—o0o—

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളെ ലാക്കാളേജ് പ്രിൻസിപ്പാളായി നിയമിച്ചുകാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുകയും, പൊതുജനഹിതത്തെ ബഹുമാനിച്ചിട്ടുള്ള ഈ നിയമനത്തിൽ ധർമ്മതല്പരയായ മഹാറാണി റീജൻറ തിരുമനസ്സിനേയും, ദിവാൻ മി: വി. എസ്സ്. സുബ്രഹ്മണ്യയ്യരേയും ഞങ്ങൾ ഹൃദയപൂർവ്വം അനുമോദിക്കുകയും ചെയ്തുകൊള്ളുന്നു.

പ്രിൻസിപ്പാളായി പ്രശോഭിക്കുവാൻ വേണ്ട സകല യോഗ്യതകളും തികഞ്ഞിട്ടുള്ള മി: മള്ളൂർ ഗോവിന്ദപ്പിള്ള ഒരു മാതൃകാപ്രിൻസിപ്പാളായിത്തീരുവാൻ യത്നിക്കുമെന്നു തന്നെയാണു ഞങ്ങളുടെ പ്രാർത്ഥനാപൂർവമായ വിശ്വാസം. അദ്ദേഹത്തിനു ലബ്ധമായിട്ടുള്ള ഉന്നതസ്ഥാനത്തിനു ഞങ്ങൾ അദ്ദേഹത്തെ ഹാർദ്ദമായി അനുമോദിക്കുകയും അദ്ദേഹത്തിനു ഉപരിയുപരി മംഗളമുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

ഇദ്ദേഹം 1878-ൽ കോട്ടയത്തു ജനിച്ചു. 1900-ൽ ബി. ഏ. ഡിഗ്രിയും, 1903-ൽ ബി.എൽ. ഡിഗ്രിയും, അതോടുകൂടി റാസ്ഗോൾഡ് മെഡൽ, കല്ലൻലാ പ്രൈസ് എന്നീ സമ്മാനങ്ങളും ഇദ്ദേഹം തിരുവനന്തപുരത്തുവെച്ചുതന്നെ സമ്പാദിച്ചു. ഐച്ഛികമായിരുന്ന മലയാളത്തിനു് ഇദ്ദേഹം ഒന്നാംക്ലാസ്സിൽ ഒന്നാമനായിട്ടാണു പാസ്സായിരുന്നതു്. മിസ്റ്റർ മള്ളൂർ വക്കീൽപണിയിൽ പ്രവേശിച്ചിട്ടു് ഇപ്പോൾ 26 കൊല്ലം കഴിഞ്ഞു. പത്തു കൊല്ലംകൊണ്ടു് ഹൈക്കോടതിയിലെ വക്കീലന്മാരിൽ പ്രഥമഗണനീയരിൽ ഒരാളായിത്തീന്നു ഇദ്ദേഹം തിരുവിതാംകൂറിലെ നാർട്ടൻ എന്ന അപരനാമം നേടി. തിരുവനന്തപുരം ലാക്കാളേജിലെ സീനിയർ പ്രൊഫസ്സറന്മാരിലൊരാളായിരുന്ന മിസ്റ്റർ മള്ളൂർ ക്രിമിനൽജൂറിസ്പ്രുഡൻസിൽ അദ്വിതീയനാണെന്നു

മാത്രമല്ല, മദ്രാസ് സർവ്വകലാശാലയുടെ ആവശ്യപ്രകാരം ഈ വിഷയത്തെ പുരസ്കരിച്ച് പല പ്രസംഗങ്ങളും നടത്തിയിട്ടുണ്ട്. ഒരു പരീക്ഷകൻ, റീഡർ, കൌൺസിൽ മെമ്പർ എന്നീ നിലകളിലെല്ലാം അദ്ദേഹം മദ്രാസ് സർവ്വകലാശാലയോടും ബന്ധപ്പെട്ടിരിക്കുന്നു.

മിസ്റ്റർ മള്ളൂർ നായർ സമുദായത്തിൻെറ ബഹുമാന്യനേതാക്കന്മാരിലൊരാളാണ്. പ്രാരംഭഘട്ടത്തിൽ ഇദ്ദേഹം കേരളീയ നായർസമാജം നയിക്കുകയും, നായർ റഗുലേഷൻ പാസ്സാക്കുന്നതിനുവേണ്ടി ഒരു പ്രക്ഷോഭണം നടത്തുകയും ചെയ്തു. തിരുവിതാംകൂർ വിദ്യാഭിവർദ്ധിനിമഹാസഭയുടെ സ്ഥാപകനും ഇദ്ദേഹമാണ്. 24 കൊല്ലത്തോളം മി: മള്ളൂർ അതിൻെറ സെക്രട്ടറിയുമായിരുന്നു. തിരുവിതാംകൂർ നായർമഹാസഭയുടെ അദ്ധ്യക്ഷനാണദ്ദേഹം.

ഒരു പ്രാസംഗികൻ എന്ന നിലയിൽ അദ്ദേഹത്തോടു തുല്യരായി വളരെ ചുരുക്കംപേരേയുള്ളു. തിരുവിതാംകൂർ പത്രറഗുലേഷനെപ്പററിയുള്ള അദ്ദേഹത്തിൻെറ പ്രസംഗമാണ്, ലാക്കാളേജ് പ്രൊഫസ്സർമാർ രാഷ്ട്രീയപ്രക്ഷോഭണങ്ങളിൽ പങ്കുകൊണ്ടുകൂടെന്നുള്ള ഗവർമ്മെൻറ നിശ്ചയത്തിനു ഹേതുവായിത്തീന്നതു്.

വളരെക്കാലം അദ്ദേഹം ശ്രീമൂലം പ്രജാസഭയിൽ തിരുവനന്തപുരത്തെ പ്രതിനിധീകരിച്ചു. രാഷ്ട്രീയവും, സാമുദായികവും, നിയമസംബന്ധവുമായ കാൎയ്യങ്ങളിൽ മാത്രമല്ല, അദ്ദേഹം പ്രവൎത്തിച്ചിട്ടുള്ളതു്. അധഃകൃതവർഗ്ഗോന്നമനത്തിനും, ചില ഹൈന്ദവാചാരങ്ങളുടെ കാഠിന്യം ശമിപ്പിക്കുന്നതിനും കേരളീയ ഹിന്ദുസഭയുടെ ഉപാദ്ധ്യക്ഷനെന്ന നിലയിൽ അദ്ദേഹം ഊർജ്ജിതമായി പ്രവൎത്തിച്ചിട്ടുണ്ട്.

നാഷനൽക്ലബ്ബ്, കാളേജുദിനം, കലോത്സവം, കാളേജ്ഓണദിനം, ഭാഷാസാഹിത്യസമാജം, കേരളീയകലാസമിതി എന്നിവയുടെ സ്ഥാപനത്തിൽ പ്രധാനഭാഗം അദ്ദേഹം വഹിച്ചിരുന്നു. മിസ്റ്റർ മള്ളൂർ പല പ്രഹസനങ്ങളും രചിച്ചിട്ടുണ്ട്.

തിരുവനന്തപുരം ടൗൺ അത്ലെററിക്ക് അസോസിയേഷൻ പ്രസിഡണ്ട്, തിരുവിതാംകൂർ ഒളിമ്പിക് ക്ലബ്ബിൻെറ എക്സിക്യൂട്ടീവിലെ ഒരംഗം, ലാക്കാളേജ് ഗെയിംസ്പ്രസിഡണ്ട് എന്നീ സ്ഥാനങ്ങളെല്ലാം അദ്ദേഹത്തിനുള്ളതാണ്.

എസ്. പി. സി. എ, ഫ്രൻഡ് ഇൻനീഡ്സൊസൈററി, സോഠംജേഴ്സ് കമ്മററി എന്നിങ്ങനെയുള്ള ജീവകാരുണ്യപരങ്ങളായ സ്ഥാപനങ്ങളുടെ ഡയറക്ടറേററിലും മിസ്റ്റർ മള്ളൂരിനു സ്ഥാനമുണ്ട്.

ഒരു ധനകാൎയ്യവിചക്ഷണൻ എന്നുതന്നെ മി: മള്ളൂരിനെപ്പററി പറയാം. കോട്ടയത്തെ കാരാപ്പുഴ ബാങ്കും, ചങ്ങനാശ്ശേരിബാങ്കും ഉൽഘാടനംചെയ്തതു് മിസ്റ്റർ മള്ളൂരാണ്.

ആററിങ്ങൽ അദ്ദേഹത്തിൻെറപേരിൽ ഒരു വായനശാല നടക്കുന്നുണ്ട്. അഖിലകേരള സാഹിത്യ പരിഷത്തിൽത്തന്നെ അദ്ദേഹം ഒന്നിൽ കൂടുതൽ പ്രാവശ്യം ആദ്ധ്യക്ഷം വഹിച്ചിട്ടുണ്ട്,

തിരുവനന്തപുരത്തു് ബ്രാഹ്മണർ അധിവസിക്കുന്ന മള്ളൂർഗ്രാമം സുപ്രസിദ്ധമാണ്. അദ്ദേഹം പല കുട്ടികൾക്കും പഠിക്കാൻ വേണ്ട സഹായം ചെയ്യു സഹജീവിസ്നേഹിയുമാകുന്നു.

അഞ്ചു കൊല്ലത്തിനുമുമ്പ് ആദ്യമായി തിരുവിതാംകൂർ വനിതാസംഘം ആരംഭിച്ചതു് അദ്ദേഹത്തിൻെറ പത്നിയുടെ അദ്ധ്യക്ഷതയിലാണ്. ആ മഹതി ആ സംഘത്തിൻെറ ശിശുക്ഷേമശാഖയുടെ അദ്ധ്യക്ഷയുമായിരിക്കുന്നു.

ഈ ദമ്പതികൾ പത്തു മക്കളോടും, അത്രയും പൌത്രരോടുംകൂടി തങ്ങളുടെദാമ്പത്യബന്ധത്തിൻെറ രജതജൂബിലി മംഗളമായിത്തന്നെ ഒരു കൊല്ലം മുമ്പ് ആഘോഷിക്കുകയുണ്ടായി.

(മലയാളരാജ്യം)

—൦൦—

**Bhasha Poshini, Kottyam.**

——

## മിസ്റ്റർ മള്ളൂർ ഗോവിന്ദപ്പിള്ള
ബി. ഏ., ബി. എൽ.

—൦—

തിരുവനന്തപുരം ലാക്കാളേജ് പ്രിൻസിപ്പാളായി അവിടത്തെ സീനിയർ ലക്ചറർ മി. മള്ളൂർ ഗോ

വിന്ദപ്പിള്ളയെ നിയമിച്ചിട്ടുള്ളതു തിരുവിതാംകൂർ നിവാസികൾക്കു് ആകപ്പാടെ തൃപ്തികരമായിട്ടുണ്ടെന്നുള്ള വിവരം മിക്ക വർത്തമാനപ്പത്രങ്ങളും മററു പൊതുയോഗങ്ങളും ഇതിനകം വെളിപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ടു്. മി: പിള്ളയുടെ ലാക്കാളേജുമായുള്ള ബന്ധവും മററു പലവിധമായ യോഗ്യതകളും വിചാരിച്ചാൽ ഇതിനെപ്പററി വലിയ എതിരഭിപ്രായം ഉണ്ടാകാൻ വഴിയില്ല. ഈ കോട്ടയം സ്വദേശിയായി മിസ്റ്റർ മള്ളൂർ തന്റെ സ്വന്തപരിശ്രമവും സ്ഥിരോത്സാഹവുംകൊണ്ടു മാത്രമാണു് ഇത്ര ഔന്നത്യമായ ഒരു നിലയിൽ എത്തിയിട്ടുള്ളതെന്നുള്ള വസ്തുത അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷികൾക്ക് എല്ലാം ഒരുപോലെ സന്തോഷത്തിനു വകയുള്ള ഒരു കാര്യമാണു്. വിവിധതരങ്ങളായ അദ്ദേഹത്തിന്റെ രാജ്യകാര്യസംബന്ധമായ ജോലികൾക്കിടയിൽ സാഹിത്യസംബന്ധമായും അദ്ദേഹം ധാരാളം പ്രവർത്തിച്ചിട്ടുണ്ടെന്നുള്ളതു ഭാഷാപോഷിണിയുടെ പഴയ ലക്കങ്ങളിൽ അദ്ദേഹം എഴുതിയിട്ടുള്ള പല ഉപന്യാസങ്ങളും മററു് അദ്ദേഹത്തിന്റെ ഏതാദൃശശ്രമങ്ങളും ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ടു്. മിസ്റ്റർ മള്ളൂർ ഗോവിന്ദപ്പിള്ളയ്ക്കു ഞങ്ങൾ സകലവിധ മംഗളങ്ങളേയും ആശംസിച്ചുകൊള്ളുന്നു.

കോട്ടയം (ഭാഷാപോഷിണി)

——

## Rasikan

(A humourous Monthly)

—

അതിബുദ്ധിമാനും അഗാധപണ്ഡിതനും അപാരനിയമജ്ഞനും അസാധാരണ വാഗ്മിയുമായ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളെ നിയമകലാശാലാ പ്രിൻസിപ്പാലായി നിയമിച്ചതിൽ അത്ഭുതത്തിനവകാശമില്ലെങ്കിലും, ഈ കലിയുഗത്തിൽ പുത്തൻകൂററിനും പഴയകൂററിനും, പൂണൂലിനും, മുൻകുടുമയ്ക്കും, കറപ്പനും, വെളുപ്പനും, സ്ത്രീക്കും, പുരുഷനും, കുട്ടിക്കും, കുഞ്ഞിനും, ചട്ടിക്കും, കലത്തിനും, ആട്ടിനും, മാട്ടിനും എന്നുവേണ്ട ബ്രഹ്മഷവൽകീടപര്യന്തം സന്തുഷ്ടി നൽകിയിട്ടുള്ള പ്രസ്തുത നിയമനത്തിൽ ഞങ്ങളും അദ്ദേഹത്തെ സർവാത്മനാ അനുമോദിച്ചുകൊള്ളട്ടെ.

ആററിങ്ങൽ (രസികൻ)

——

## VINODA KAHALAM.

(A humourous Monthly)

—o:0:o—

ലാകാളേജ് പ്രിൻസിപ്പാലായി മേല്പടി കാളേജിലെ സീനിയർ പ്രൊഫസർ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളെ നിയമിച്ചതിൽ ഞങ്ങൾ മററുള്ളവരെക്കാൾ വളരെ വളരെ കൂടുതലായി സന്തോഷിക്കയും മിസ്റ്റർ ഗോവിന്ദപ്പിള്ളയെ അനുമോദിക്കുകയും ചെയ്യുന്നു. ഒരു ഒന്നാംതരം അഭിഭാഷകൻ, പേരാ ക്രിമിനൽ വക്കീൽരാജൻ, ധനകാര്യവിചക്ഷണൻ, പൊതുക്കാര്യപ്രസക്തൻ, സമുദായനേതാവു്, സാഹിത്യകാരൻ, സഹജീവിസ്നേഹി എന്നീ നിലകളിൽ കേരളത്തിലെന്നല്ല, ഭാരതത്തിലും പുറത്തും പ്രഖ്യാതനായിരിക്കുന്ന മിസ്റ്റർ പിള്ളയെപ്പററി കൂടുതലായൊന്നും പറയേണ്ടതുണ്ടെന്നു തോന്നുന്നില്ല. ഈ നിയമനത്തെപ്പററി ജാതിക്കുവേണ്ടി മല്ലടിക്കുന്ന ഇവിടത്തെ വർത്തമാനപ്പത്രക്കാർ പുറപ്പെടുവിച്ചിട്ടുള്ള അനുകൂലാഭിപ്രായം തന്നെ മിസ്റ്റർ മള്ളൂരിനു് ഉള്ളൂരിലുള്ള സുസ്ഥിരമായ സ്ഥാനത്തിനു് ഉത്തമദൃഷ്ടാന്തമാണു്. നായർ തൊട്ടു് നായാടിവരെയുള്ള വിവിധ സമുദായക്കാർ നടത്തുന്ന പത്രങ്ങളുടെ ഇത്ര കോറംതികഞ്ഞ ഒരഭിപ്രായം ഇതിനുമുമ്പുണ്ടായിട്ടില്ല. ഈ പുതിയ സ്ഥാനലബ്ധിയിൽ ഞങ്ങൾ അദ്ദേഹത്തെ ഒരിക്കൽക്കൂടി ഹാർദ്ദമായി അഭിനന്ദിക്കുകയും അദ്ദേഹത്തിനു സർവ്വവിജയങ്ങളും ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

മൂവാററുപുഴ (വിനോദകാഹളം)

——

## A Jacobite Organ.

—::—

We are very glad to see that Mr. Malloor Govinda Pillai B. A., B. L., has been appointed Principal at the Trivandrum Law College. Mr. Govinda Pillai is the seniormost Professor in the Law College and his record of service is really brilliant. As such his claim for the Principalship is only just and natural. As a writer and speaker, as an eminent

member of the Bar and as a prominent figure in the public life of Travancore, Mr. Govinda Pillai possesses such a wide reputation that we need make no detailed mention about it here in these columns. The Law College has entered on a new phase of life, and Mr. Govinda Pillai is its new Principal under new circumstances. Mr. Govinda Pillai has done immense good to the Law students by means of his strong and independent stand in the senate, safeguarding the interest of the studentpopulation. We heartily congratulate Mr. Govinda Pillai on his promotion and wish him all success.

*(The Malabar Advocate)*

—o:):o—

## MALAYALEE, QUILON

—o:0:o—

തിരുവനന്തപുരം ലാക്കാളേജ് പ്രിൻസിപ്പാളായി പ്രസ്തുത കാളേജിലെ സീനിയർ പ്രൊഫസ്സർ മി: മള്ളൂർ ഗോവിന്ദപ്പിള്ളയെ കല്പിച്ചു നിയമിച്ചിരിക്കുന്നതിൽ ഞങ്ങൾ അതിയായി സന്തോഷിക്കുകയും ഗവർമ്മെന്റിന്റെ ഔചിത്യബുദ്ധിയെ ശ്ലാഘിക്കുകയും പുതിയ പ്രിൻസിപ്പാലിനു ഉപര്യുപരി മംഗളമുണ്ടാകട്ടെ എന്നു ആശംസിക്കുകയും ചെയ്യുന്നു. മി: മള്ളൂരിന്റെ നിയമപാണ്ഡിത്യവും ഭരണവിദഗ്ദ്ധതയും വിദ്യാർത്ഥികളോടുള്ള പെരുമാററവും കേട്ടും കണ്ടും നല്ലതുപോലെ അറിഞ്ഞിട്ടുള്ള മി: വി. എസ്സ്. സുബ്രഹ്മണ്യയ്യർ മി: ഗോവിന്ദപ്പിള്ളയെത്തന്നെ പ്രിൻസിപ്പാലായി നിയമിക്കുന്നതിനു റീജന്റുതിരുമേനിയെ നിർബന്ധിക്കുമെന്നു ഞങ്ങൾക്കു പൂർണ്ണവിശ്വാസമുണ്ടായിരുന്നു. മി: പിള്ളയുടെ ഗുണഗണങ്ങളെ വാഴ്ത്തിയും അവകാശങ്ങളെ സ്ഥാപിച്ചും മുഖപ്രസംഗങ്ങൾ എഴുതിയവരിൽ മുമ്പു സ്ഥാനം ഉള്ള ഞങ്ങൾ അദ്ദേഹത്തെ അനുമോദിക്കുന്നതിനു അല്പം അമാന്തിച്ചതിൽ അന്യഥാ വിചാരിക്കുന്നതിനു അവകാശമില്ല.

(മലയാളി)

——

## KERALAKESARI, KOTTAYAM.

—o0o—

*A Leading*

PROTESTANT ORGAN

——

കോട്ടയം സ്വദേശിയും സുപ്രസിദ്ധ അഭിഭാഷകപ്രമുഖനുമായ മി: മള്ളൂർ ഗോവിന്ദപ്പിള്ള അവർകളെ തിരുവനന്തപുരം ലാകാളേജ് പ്രിൻസിപ്പാളായി നിയമിച്ചിരിക്കുന്നതായി അറിയുന്നതിൽ അദ്ദേഹത്തെ ഞങ്ങൾ ആത്മാർത്ഥമായി അനുമോദിച്ചുകൊള്ളുന്നു. പ്രിൻസിപ്പാളായിരുന്ന മി: ഇ. ജെ. ജാന്നിന്റെ സാമാന്യമായ വാർദ്ധക്യം നിമിത്തവും മററും അദ്ദേഹം ഈ സ്ഥാനത്തുനിന്നു പിൻവാങ്ങേണ്ടിവന്നതു് അദ്ദേഹത്തിന്റെ അസാമാന്യമായ നിയമപാടവത്തേയും ഭരണചാതുര്യത്തേയും പററി നേരിട്ടറിവാൻ ഇടവന്നിട്ടുള്ളവർക്കു് ഏററവും മർമ്മഭേദകമാണെങ്കിലും അനന്തരഗാമിയായി ആ സ്ഥാനം അലങ്കരിപ്പാൻ മി: മള്ളൂർ സർവ്വഥാ യോഗ്യനാണെന്നുള്ളതിനു തെല്ലും സന്ദേഹമില്ല.

(കേരളകേസരി)

— :o:—

## The Leading Eazhava Organ

## അനുമോദനം

—:0:—

മള്ളൂരും ഉള്ളൂരും എന്ന പേരുകൾ കേരളത്തിൽ ആർക്കും അറിവുള്ള രണ്ടു പേരുകളാണു്. ഇവരുടെ രണ്ടുപേരുടേയും യോഗ്യതകളും സാമർത്ഥ്യങ്ങളും ആലോചിക്കുമ്പോൾ ഇവർക്കു രണ്ടുപേർക്കും ഇന്നു കിട്ടിയിട്ടുള്ള സ്ഥാനങ്ങൾ, തിരുവിതാംകൂർ രാജ്യത്തിന്റെ സ്ഥിതിക്കു് എത്രതന്നെ ഉന്നതങ്ങളായിരുന്നാലും, കേവലം നിസ്സാരങ്ങളാണെന്നും ഇവർ ഭാഗ്യഹീനന്മാരാണെന്നും പറയേണ്ടിയിരിക്കുന്നു. ഇവരുടെ പ്രവൃത്തിമണ്ഡലം പരിമിതമായ തിരുവിതാംകൂറിന്റെ പരിധികളെ വിട്ടു മദ്രാസിലോ സിംലായിലോ ആയിരുന്നുവെങ്കിൽ, ഗവർണ്ണരുടേയും വൈസ്രായിയുടേയും കൌൺസിലുകളിൽ മന്ത്രിസ്ഥാന

ങ്ങൾപോലും അലങ്കരിക്കുന്നതിന് ഇവർക്ക് പക്ഷേ സാദ്ധ്യമായിരുന്നേനെ. വെളിയിൽനിന്ന് അവിടത്തെ വലിയ ആളുകൾ പലപ്പോഴും ഇവിടെ വന്നിട്ടുള്ളവരെ അപേക്ഷിച്ചു നോക്കുമ്പോൾ ഞങ്ങളുടെ ഈ അഭിപ്രായത്തിൽ അതിശയോക്തിയോ പക്ഷപാതമോ ഇല്ലെന്ന് ആർക്കും ബോദ്ധ്യപ്പെടുന്നതാണ്. ഏതായാലും തിരുവിതാംകൂറിന്റെ സ്ഥിതിക്കു തക്കവണ്ണം ഈ രണ്ടു മഹാന്മാരുടേയും യോഗ്യതകളെ ഗവർമ്മെന്റ് അംഗീകരിക്കുകയും ബഹുമാനിക്കുകയും ചെയ്തതിൽ ആർക്കും സന്തോഷത്തിനേ അവകാശമുള്ളു. ലാക്കാളേജ് പ്രിൻസിപ്പാൾ ജോലിക്കു ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ളയെപ്പോലെ യോഗ്യതയും അവകാശവും മററാർക്കാണുള്ളത്! റവന്യൂകമ്മീഷണരായിരിക്കുന്നതിനു, മേധാവിയായ ശ്രീമാൻ ആർ. കൃഷ്ണപിള്ള അവർകളുടെ പിൻഗാമി ആയിട്ടു വരുന്നതിനു തക്ക ആൾ റാവുസാഹിബ് ഉള്ളൂർ എസ്. പരമേശ്വരയ്യരല്ലാതെ വേറെ ആരാണുള്ളത്. ഞങ്ങൾ ഇവരെ രണ്ടുപേരേയും ഹൃദയപൂർവം അനുമോദിച്ചുകൊള്ളുന്നു. ഇവർക്കു സർവ്വമംഗളങ്ങളും ഭവിക്കട്ടെ!

(വിവേകോദയം)

——

## The Popular Herald.

——

We are glad that Mr. Malloor Govinda Pillai, the Senior Lecturer in the Law College, has been appointed the Principal of that College. We congratulate the Government on the choice they have made. Mr. Malloor Govinda Pillai has earned a high reputation for legal learning and for his interests in academical matters. He had an enviable position in the front rank of the legal profession. His forensic skill and success have already raised him above the other lawyers in Travancore. Coupled with all these, his long service in the Law College where he had been one of the very few who had won the admiration and respect of the innumerable number of students that passed through the portals of the Law College, naturally pointed him out as the person entitled to be appointed as the principal of the College. While most of his Colleagues frond it hard to control the motely crowd that composed a class in the Law College. Mr. Malloor Govinda Pillai easily managed to keep the classes under control. As he was the rightful claimant for the place, it was expected that the choice would only fall on him.

(*The Popular Herald, Trivandrum*)

—:0:—

The news of the appointment of Mr. Malloor Govinda Pillai as the Principal of the Trivandrum Law College, will, we are sure, be received with feelings of gladness by Non-brahmins all over the Province. Mr. Pillai is an eminent lawyer of Travancore, and was for mauy years Professor of Criminal Law in the College. He is one of the leading figures in Travancore and is connected with all progressive movements and youth associations in the State. We heartily congratulate him on his appointment.

(*Justice, Madras.*)

——

## മി. മള്ളൂർ കൊളമ്പിൽ.

——

(ഒ. ലേ)

കൊളമ്പ്, 1932 ആഗസ്റ്റ് 18.

തന്റെ പുത്രന് ഉയർന്ന വിദ്യാഭ്യാസത്തിനായി ശീമയ്ക്കയയ്ക്കാൻ ഇവിടെ എത്തിയിരുന്ന രാജശ്രീ

മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കും അദ്ദേഹത്തിന്റെ പുത്രനും ആഗസ്റ്റ് 17-ാംതീയതി വൈകുന്നേരം 6 മണിക്ക്, "സിലോൺ മലയാളി മഹാജനസഭ" യുടെ ആഭിമുഖ്യത്തിൽ ഒരു വലിയ സ്വീകരണം കൊളമ്പുജിന്തുപ്പിട്ടിയറ നാടകശാലയിൽവച്ചു നൾകുകയുണ്ടായി. ആറുമണിയായപ്പോഴേയ്ക്കും ഉദ്ദേശം എഴുന്നൂറോളം മലയാളികൾ ഹാളിൽ ഹാജരായിക്കഴിഞ്ഞു. കൃത്യം ആറര മണിക്കു മഹാജനസഭാദ്ധ്യക്ഷൻ ശ്രീമാൻ പി. കെ. പുരുഷോത്തമപ്പണിക്കർ ഒന്നിച്ചു ശ്രീമാൻ മള്ളൂരും അദ്ദേഹത്തിന്റെ പുത്രനും പ്ലാറ്റുഫാറത്തിൽ ഹാജരായി ഉപവിഷ്ടരായി. പ്ലാറ്റുഫാറത്തിൽ, ഇരുന്നിരുന്നവരുടെ കൂട്ടത്തിൽ, ക്യാപ്റ്റൻ എ. എൻ. എൻ. പണിക്കർ, സി. ജി. കുര്യൻ. അഡ്വക്കേററു സത്യവാഗീശ്വരയ്യർ, ഡാക്ടർ എ. ഡി. കുര്യൻ, ശ്രീമാന്മാർ K. C. R. വൈദ്യർ, അച്യുതൻനായർ ബി.ഏ. (ആണേഴ്സ്) എ. പി. അഹമ്മദുകുട്ടി, കൃഷ്ണൻവൈദ്യർ, എ. പി. മമ്മൂ, ടി. എസ്. മേനോൻ, പി. വി. വേലായി മുതലായവരുടെ പേരുകൾ പ്രത്യേകം പ്രസ്താവ്യമാണ്.

അതിഥികൾക്കു സ്വാഗതം പറഞ്ഞുകൊണ്ടുണ്ടായ അദ്ധ്യക്ഷപ്രസംഗം ഏതാണ്ടിങ്ങനെയാണ്. 'വന്ദ്യനായ നേതാവെ! തിരുവിതാംകൂർ, കൊച്ചി, ബ്രി. മലബാർ എന്നീ രാജ്യങ്ങളിൽനിന്നും സിലോണിൽ താമസിച്ചുവരുന്ന നാനാജാതിമതസ്ഥരായ മലയാളികളുടെ ഏകപൊതുസ്ഥാപനമായ സിലോൺ മലയാളി മഹാജനസഭയുടെപേരിൽ ഞാൻ അങ്ങേയ്ക്കും അങ്ങയുടെ പ്രിയപുത്രനും സ്വാഗതമരുളുന്നു. ഇന്നേദിവസം ഒരു പൊതുഒഴിവുദിവസമല്ലാതെ ഇരുന്നിട്ടും കാലേക്കൂട്ടി ക്ഷണം എല്ലായിടത്തും എല്ലാവർക്കും എത്തിച്ചുകൊടുക്കുന്നതിനു ഞങ്ങൾക്കു സാധിക്കാതെ ഇരുന്നിട്ടും ഈ നഗരിയുടെ പലേഭാഗങ്ങളിൽ പലേ ജോലികളിൽ ഏർപ്പെട്ടിരിക്കുന്ന ഇത്രയും ആളുകൾ ഈ കൃത്യസമയത്തിവിടെ ഹാജരാവുന്നതിന് അവരെ പ്രേരിപ്പിച്ച ശക്തിയെന്താണ്? നിശ്ചയമായും അതു ജാതിസ്നേഹമല്ല, മതപ്രതിപത്തിയല്ല, ഭാഷാപ്രണയമല്ല, ആസന്നമായിരിക്കുന്ന ആപത്തിനെപ്പററിയുള്ള ഭയവും അല്ല. പിന്നെയോ? അങ്ങയോടുള്ള സ്നേഹബഹുമാനാദരങ്ങൾ ഒന്നുമാത്രമാണ്.................." പിന്നീടു മള്ളൂരിന്റെ പല ഗുണഗണങ്ങളെപ്പററിപ്രസ്താവിച്ചതിന്റശേഷം ഇങ്ങനെ പറഞ്ഞു. 'അങ്ങയോടു ഞങ്ങൾക്കൊരപേക്ഷയുണ്ട്. മടങ്ങിപ്പോവുന്ന അവസരത്തിൽ ഞങ്ങളുടെ അംബാസഡർസ്ഥാനം സ്വീകരിച്ചുകൊണ്ട്, ഞങ്ങളുടെ സ്ഥിതിയെപ്പററി തിരുവിതാംകൂർ ഗവർമ്മെൻറിനെയും പൊതുജനങ്ങളെയും മനസ്സിലാക്കണം. നാടുവിട്ടുപോന്ന ഞങ്ങളേപ്പററി നമ്മുടെ ഗവർമ്മെൻറിനു അശേഷം കരുതൽ ഉള്ളതായിത്തോന്നുന്നില്ല. ഞങ്ങളുടെ ഇവിടത്തെ ജീവിതം സുഖപ്രദവും സുസ്ഥിരവും ആകണമെങ്കിൽ നമ്മുടെ ഗവർമ്മെൻറിന്റെ പിൻബലം വേണ്ടിയിരിക്കുന്നു. അതിനായി ആ ഗവമ്മെൻറിനെ ഉൽബോധിപ്പിക്കുന്നതിനു ഞങ്ങൾ അങ്ങയെ ചുമതലപ്പെടുത്തുന്നു.

അതിന്റശേഷം ഇവിടുത്തെ ഏക മലയാളി അഡ്വക്കേററായ മി: സത്യവാഗീശ്വരയ്യർ മള്ളൂരിനെപ്പററി ഒരു പ്രസംഗം ചെയ്തു. സദസ്യരുടെ ഹസ്തതാഡനമദ്ധ്യേ മള്ളൂർ പ്രസംഗം ആരംഭിച്ചു. ആദ്യമായി സ്വീകരണം നൾകിയതിനായി അദ്ദേഹം നന്ദിപറഞ്ഞു. പിന്നീടു ഫലിതസമ്പൂർണ്ണവും കാര്യഗൗരവമേറിയതുമായ ഒരു പ്രസംഗം ചെയ്തു. അതിന്റെ ശേഷം മള്ളൂരിനെ ശ്രീമാൻ കെ. സി. ആർ. വൈദ്യരും, മകനെ ശ്രീമാൻ ടി. എസ്സ്. മേനോനും ഹാരം അണിയിച്ചു. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗാനന്തരം ജനറൽ സിക്രട്ടറി മി: പി. വി. വേലായി കൃതജ്ഞതാപ്രകടനം നടത്തി. മി. വേലായിയുടെ പ്രസംഗം മള്ളൂരിനെ വളരെ സന്തോഷിപ്പിക്കുകയും അദ്ദേഹം മി. വേലായിയെ വളരെ പ്രശംസിക്കയും ചെയ്തതും പ്രസ്താവയോഗ്യമാണ്.

8-1-108 (മലയാളരാജ്യം)

—ം:0:ം—

## A Grand Reception

—:0:—

A Colombo Correspondent writes under date the 19th instant:—Mr. Malloor Govinda Pillai, the Principal of the Travancore Law College, who was here on a flying visit to see his son off England was accorded a grand reception by the Ceylon Malayalee Mahajana Sabha on the 17th

instant in the Colombo Jentupettyara Theatre. The gathering was a thousand strong composed of Malayalees of various descriptions, irrespective of caste, religion or creed. Mr. K. P. Panikkar B. A., the President of the Sabha took the chair and made a fine speech eulogising the guest and recounting his many qualities as a leader of men in Travancore, as a first rate lawyer, literary man and orator. There were other speakers too, Mr. Satiavageswara Iyer, the only Malayalee Advocate down here, being one of them. Mr. Mallor feelingly replied thanking the organisers and emphasising the need for greater unity among the Ceylon Malayalees just at this juncture when there was so much feeling against them in the Island on account of the Colonial Government having given them the right of voting along with the natives. Drs. A. T. Kurien, C. G. Kurien, A. N, N. Panikkar, Messrs. M. Anantha Raja, N. Duraswami, N. P. & Mrs. Pillai were At Home to Mr. Malloor at their respective residences. For want of time he had to decline many invitations and the chief among which was one from Mr. K. P. S. Menon I. C. S. Agent to the Government of India at Kandy. Just as he was welcomed on his arrival on the morning of the 16th at the Fort Station, he was seen off by a large crowd of Malayalees on the 18th evening when the volunteer core of the "Bharatha Yuva Jana Seva Sankhom' boarded his train and escorted him to the next station. His son Mr. Gopalakrishnan, sailed on the 18th noon in S. S. Katori Maru, a beautiful Japanese Liner.—T. D. N. (Extracted)

*August 25,1932 Trivandrum Daily News.*

—:o:—

## പെൻഷൻ പററുന്ന ലാക്കാളേജ് പ്രിൻസിപ്പാൾ

—::—

ഒരു മാന്യലേഖകൻ ഇങ്ങനെ എഴുതുന്നു:-ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ളയെ ലാക്കാളേജ് പ്രിൻസിപ്പാലായി നിയമിച്ചു എന്നറിഞ്ഞ ഉടനെ സകലരും അദ്ദേഹം ഒരു മാതൃകാ പ്രിൻസിപ്പാലായി ശോഭിക്കുമെന്നു പ്രവചിച്ചിരുന്നു. ആ പ്രവചനം അനുക്ഷരം ഫലിച്ചുകണ്ടതിൽ അതിരററ ചാരിതാർത്ഥ്യമുണ്ടാകാത്തവർ ആരുമുണ്ടായിരിക്കുകയില്ല. ഈ നാട്ടിൽ എത്ര യോഗ്യനെ ഏതുദ്യോഗത്തിനാക്കിയാലും അതു സംബന്ധിച്ച് ഒരു സമുദായ വഴക്കും തജ്ജന്യമായ ഒരു കശപിശയും ഉണ്ടാകുക എന്നുള്ള സർവ്വസാധാരണമായ കീഴ്പതിവു മി. മള്ളൂരിൻെറ നിയമനത്തിൽ ഉണ്ടായില്ലെന്നു മാത്രമല്ല, ഇവിടെയും പുറത്തുമുള്ള സകലജാതി പത്രങ്ങളും അതിനെ ഉച്ചൈസ്തരം സ്തുതിക്കയും സ്വാഗതം ചെയ്കയുമാണ് ഉണ്ടായതു്. മി. മള്ളൂരിൻെറ യോഗ്യതയ്ക്കു് അപ്രതിഷേധ്യമായ ഒരു തെളിവാണിതു്. രണ്ടു കൊല്ലം മാത്രം ദീർഘിച്ചുനിന്ന തൻെറ ഭരണത്തിനുള്ളിൽ അദ്ദേഹം ലാക്കാളേജിൽ ബാഹ്യമായും ആന്തരികമായും പല പരിഷ്ക്കാരങ്ങൾ വരുത്തിയിട്ടുണ്ടു്. 1106 ആനി മാസത്തിൽ ആണ് അദ്ദേഹം ചാർജ്ജെടുത്തതു്. 1107 ആരംഭത്തോടുകൂടിതന്നെ കാളേജിൻെറ ആകൃതിയും പ്രകൃതിയും ഒന്നുമാറി. വിദ്യാർത്ഥികളുടെ വ്യായാമ വിഹാരങ്ങൾക്കു സ്ഥലം മതിയാകാതെ ഇരുന്നതിനാൽ അടുത്തു വടക്കുവശം കിടന്നിരുന്ന ഒരേക്കർ ഭൂമികൂടി ഗവർമ്മെൻറിനോടു വഴക്കുപറഞ്ഞു വാങ്ങിച്ചേർത്തപ്പോൾതന്നെ പഴയ ലാകാളേജിൻെറ "പഞ്ഞത്തം" പോയി, അതിൻെറ മുഖം ഒന്നു വികസിച്ചു. നാലുമണി ആയാൽ കളിപ്രിയന്മാരായ യുവലോകത്തിൻെറ നർമ്മാരവംകൊണ്ടു ആ പ്രദേശമെല്ലാം മുഖരിതമായി. സജീവമായ ഒരു അന്തരീക്ഷത്തിലാണു തങ്ങൾ പെരുമാറുന്നതെന്നു അവിടുത്തെ പണ്ഡിതന്മാരും അധ്യേതാക്കളും അചിരേണ മനസ്സിലാക്കി. പ്രിൻസിപ്പാൾ സുഗ്രീവാജ്ഞക്കാരനാണെങ്കിലും സൗഹൃദം നിറഞ്ഞ ഒരു സഹൃദയനാണെന്നു അവർക്ക് അനുഭവപ്പെട്ടതോടുകൂടി കാളേജിൻെറ ആസകലാച്ചുള്ള കീർത്ത്യൈശ

ര്യങ്ങളിൽ മനമഴിഞ്ഞെല്ലാവരും സഹകരിച്ചു. മദ്രാസ് സർവകലാശാലക്കാരുമായി. മി. മള്ളൂർ വലിയ പടവെട്ടേണ്ടതായ പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. തോററ എഫ്. എൽ. വിദ്യാൎത്ഥികളെ ബി. എൽ. കോഴ്സ് കഴിക്കാൻ അനുവദിച്ചുകൂടായെന്ന് ഒരു പ്രമേയം കലാശാലാ സിൻഡിക്കേററുകാർ കൊണ്ടുവന്നപ്പോൾ അവരെ അക്കാഡമിക്ക് കൌൺസിലിൽ ഒററയ്ക്കു നേരിട്ടു തോല്പിച്ചതു മി. മള്ളൂരാണെന്നുള്ള കഥ സകലരും ഓൎത്തിരിക്കുന്നതാണ്. സിൻഡിക്കേററുകാരുടെ പ്രസ്തുത ദുരുദ്യമം പരാജയപ്പെട്ടില്ലായിരുന്നു എങ്കിൽ ഇന്നു തിരുവനന്തപുരം ലാക്കാളേജിന്റെ സ്ഥിതി എന്തായിരിക്കുമെന്നു ഊഹിക്കാൻ പ്രയാസമാണ്. മി. മള്ളൂരിന്റെ സന്ദർഭോചിതവും സമൎത്ഥവും ആയ പോരാട്ടം കൊണ്ടു തിരുവിതാംകൂർ ഗവൎമ്മെൻറിന് ശരാശരി 1500 രൂപാ വർഷാവർഷം ലാഭമുണ്ടാകുന്നുണ്ട്. അതുപോലെതന്നെ ഇവിടെയും മദ്രാസിലും പഠിക്കുന്ന വിദ്യാൎത്ഥികൾ രണ്ടു സംപ്രദായത്തിൽ ജയിക്കുക എന്നുള്ള ലജ്ജാകരമായ ഏർപ്പാടും മി. മള്ളൂരിന്റെ പൌരുഷസമ്പൂർണ്ണമായ വിമർശംകൊണ്ടാണ് ഭേദപ്പെട്ടതു്. അദ്ദേഹം ചാർജെടുക്കുമ്പോൾ ഇവിടെ ഒരു ചീഫ്എക്സാമിനറെ കലാശാലക്കാർ അനുവദിച്ചിരുന്നുള്ളു. ഇന്നു എം. എൽ. ഡിഗ്രി പരീക്ഷയ്ക്കുൾപ്പെടെ ഇവിടെ നാലു ചീഫ്എക്സാമിനേഴ്സ് ഉണ്ട്. സെനററ് അക്കാഡമിക് കൌൺസിൽ, ബോർഡ് ആഫ് സ്റ്റഡീസ്, ബോർഡ് ആഫ് എക്സാമിനേഴ്സ്, ഫാക്കൾററി ആഫ് ലാ, സ്റ്റാൻഡിംഗ്കമ്മിററി ഇങ്ങനെയുള്ള കലാശാലയുടെ മുഖ്യസമിതികളിൽ എല്ലാം മി. മള്ളൂർ അധൃഷ്യനായ ഒരു അംഗമാണ്. എം. എൽ. വരെയുള്ള നിയമപരീക്ഷകൾക്കെല്ലാം എക്സാമിനറുമാണ്. അജയ്യനായ ഒരു യുക്തിവാദി എന്ന നിലയിൽ അദ്ദേഹത്തിന്റെ പരമശത്രുക്കൾപോലും അദ്ദേഹത്തെ ആദരിക്കാതെ കഴികയില്ല. തന്റെ വിദ്യാൎത്ഥികളുടെ സുഖദുഃഖങ്ങളിൽ അദ്ദേഹം ആത്മാൎത്ഥമായി പങ്കുകൊണ്ടതുകൊണ്ടു അവൎക്കു അദ്ദേഹത്തോടുള്ള ഭക്ത്യാദരങ്ങൾ എത്രമാത്രമായിരുന്നു എന്നു പറഞ്ഞറിവിക്കാൻ പ്രയാസമാണ്. ഒരു പ്രൊഫ്സറുടെ നിലയിൽ അദ്ദേഹം സമാനരഹിതനായിരുന്നു. അദ്ദേഹത്തിന്റെ ക്രിമിനൽ ലാക്ലാസുകൾ വിജ്ഞാനവും വിനോദവും സമൃദ്ധിയായി വിതരണംചെയ്യുന്ന പാണ്ഡികശാലകൾ ആണെന്നു പല വിദ്യാൎത്ഥികളിൽനിന്നും അറിഞ്ഞിട്ടുണ്ട്. ആർട്സ് ക്ലബ്ബിനും ഊട്ട് ക്ലബ്ബിനും കാളേജിൽ രണ്ടു പുതിയ ക്ലബ്ബുകളും ബാസ്കെററ്ബാൾ മുതലായ പുതിയ കളികളും മി. മള്ളൂർ ഏർപ്പെടുത്തി. സംഗീതം, നാടകം മുതലായ കലാവിലാസങ്ങളിലും ഉന്മേഷജനകങ്ങളായ പുതിയ വ്യായാമങ്ങളിലും തന്റെ വിദ്യാൎത്ഥികൾക്കു പൂർവാധികം അഭിനിവേശം ജനിപ്പിക്കുകയും അതിലെല്ലാം താൻകൂടി യുവസഹജമായ രസാഹ്ലാദപൂർവ്വം പങ്കുകൊള്ളുകയും പതിവായിരുന്നു. തുപ്പിയാലും, തുമ്മിയാലും സസ്പെൻഷനു ഫയിനും "അടിക്കുന്ന" ഇക്കാലത്തെ കാളേജ്ഭരണസമ്പ്രദായത്തിൽ രണ്ടുകൊല്ലം നീണ്ടുനിന്ന തന്റെ ഭരണത്തിൽ ഒരു വിദ്യാർത്ഥിയെ എങ്കിലും ഒരിക്കൽ എങ്കിലും ഒരു വിധത്തിലെങ്കിലും ദണ്ഡിക്കാതെ, എന്നാൽ കാൎയ്യത്തിന് ഒന്നിനും ഒരു താഴ്ച്ചയും വീഴ്ച്ചയും കൂടാതെ ആൎക്കും ഒരു ആക്ഷേപത്തിനും പരാതിക്കും സംഗതിയാകാതെ ലാക്കാളേജ് പോലെ മുതിൎന്ന ഒരു മഹാപാഠശാല വിജയപൂർവ്വം ഭരിച്ചുകൊണ്ടുപോകുവാൻ ഒരു മള്ളൂരിനല്ലാതെ മററാൎക്കെങ്കിലും സാധിക്കുമോ എന്നു പലരും ശങ്കിക്കാറുണ്ട്. ഇക്കഴിഞ്ഞ രണ്ടു വർഷത്തിനുള്ളിൽ ലാക്കാളേജിൽവെച്ചു പല പ്രദർശനങ്ങളും സമ്മേളനങ്ങളും മററും ആഘോഷപൂർവ്വം നടന്നിട്ടുണ്ട്. അതിന്റെ മേൽനോട്ടം മി: മള്ളൂർ വഹിച്ചതുകൊണ്ടു എല്ലാം അത്യന്തം ഭംഗിയായിട്ടാണു കലാശിച്ചിട്ടുള്ളതു്. ന്യായമായിട്ടുള്ള ഏതു കാൎയ്യത്തിനും തന്റെ കാളേജ്ഹാളും പരിസരങ്ങളും പൊതുജനങ്ങളുടെ ആവശ്യപ്രകാരം വിട്ടുകൊടുക്കുന്ന വിഷയത്തിലും മി: മള്ളൂർ വളരെ ഉദാരമായി പ്രവൎത്തിച്ചിട്ടുണ്ട്. ഇന്നേദിവസംവരെ ഹൈക്കോടതിയോ, ഗവൎമ്മേൻറ, കലാശാലക്കാരോ, വിദ്യാൎത്ഥികളോ, പൊതുജനങ്ങളോ, വേറെ ആരെങ്കിലുമോ മി: മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ലാക്കാളേജ് ഭരണത്തെപ്പററി "കമാ"ന്ന് ഒരു ശബ്ദം പുറപ്പെടുവിച്ചിട്ടുള്ളതായി ഞങ്ങൾ കേട്ടിട്ടില്ല. ഇതു് ഉദ്യോഗമൊഴിയുന്ന ഒരു ഭരണമേധാവിക്കു ബഹുമാനകരം തന്നെ.

"തിരുവിതാംകൂറിലെ നാർടൺ" എന്ന അപരനാമധേയത്താൽ പ്രഖ്യാതനായ ഈ അഭിഭാഷകാഗ്രേസരൻ തന്റെ പ്രിൻസിപ്പാൽ ഉദ്യോഗത്തിൽനിന്നും ഇന്നു പെൻഷൻപററി ഒഴിയുന്നതായും അടുത്ത ദിവസംതന്നെ വീണ്ടും വക്കീൽപ്രവൃത്തിയിൽ പ്രവേശിക്കുന്നതായും അറിയുന്നു. ദക്ഷിണേന്ത്യയിലെ ക്രിമിനൽ നിയമജ്ഞന്മാരിൽ അഗ്രഗണ്യനായ ശ്രീമാൻ മള്ളൂരിന്റെ അഭിഭാഷകരംഗ

ത്തിലേയ്ക്കുള്ള പ്രത്യാഗമനത്തെ സന്തോഷപൂരസ്സരം പ്രതീക്ഷിക്കുന്ന നിരവധി ജനമുണ്ടെന്നും ഇതിനിടയിൽതന്നെ പലരും കേസ്സുമായിട്ട് അദ്ദേഹത്തെ വലയംചെയ്തുകഴിഞ്ഞിരിക്കുന്നു എന്നും അറിയുവാൻ സാധിച്ചിട്ടുണ്ട്. എന്നാൽ രാജ്യം സംബന്ധിച്ചും രാഷ്ട്രം സംബന്ധിച്ചും വിഷമമേറിയ പല പ്രശ്നങ്ങളും ഈ നാട്ടുകാർ അഭിമുഖീകരിക്കേണ്ടിവന്നിരിക്കുന്ന ഈ പ്രതിസന്ധിഘട്ടത്തിൽ മി: മള്ളൂരിനെപ്പോലെ സ്വതന്ത്രനും ധീരനും ആയ ഒരു ജനനായകനെ പൊതുജനങ്ങൾ അവരുടെ പൊതുവായ ആവശ്യങ്ങളെയും അവകാശങ്ങളെയും സാധിക്കുന്നതിനും സംരക്ഷിക്കുന്നതിനും ആവശ്യപ്പെട്ടുകൊണ്ടാണിരിക്കുന്നതെന്നുള്ള വസ്തുത അദ്ദേഹത്തെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

1933 ജൂൺ 22. (മലയാളരാജ്യം

## ഉദ്യോഗമൊഴിയുന്ന മി. മള്ളൂർ ഗോവിന്ദപ്പിള്ള

—ഠഠ—

അടുത്ത വ്യാഴാഴ്ച വൈകുന്നേരം ശ്രീമാൻ മള്ളൂർ ലാക്കാളേജ് പ്രിൻസിപ്പാൾ ഉദ്യോഗത്തിൽനിന്നും വിരമിക്കുന്നു. 1106 മിഥുനം 12-ാംതീയതി ആണ് അദ്ദേഹം ഈ മഹാപാഠശാലയുടെ ഭരണം കയ്യേററത്. കഷ്ടിച്ചു രണ്ടു സംവത്സരംകൊണ്ട് അദ്ദേഹം ഈ സ്ഥാപനത്തിൻെറ നടത്തിപ്പിൽ അത്ഭുതപൂർവമായ ഉണർവും ഊർജ്ജസ്വലതയും ഉണ്ടാക്കിയിട്ടുണ്ടെന്ന് ഏവരും സമ്മതിക്കും. പഠിത്തം തുടങ്ങുന്നതു കാലത്തു പത്തുമണിക്കാണ്. ഒൻപതര മണിക്കുതന്നെ മി: മള്ളൂർ ഹാജരായിക്കഴിഞ്ഞു. പഠിത്തം കഴിയുന്നതു വൈകിട്ടു 4 മണിക്കാണ്. 6 മണിക്കു സകല കളികളിലും തൻെറ വാത്സല്യഭാജനങ്ങളായ ശിഷ്യന്മാരോടൊത്തു വിഹരിച്ചതിൻെറ ശേഷമേ അദ്ദേഹം തൻെറ വസതിയിലേക്കു തിരിക്കയുള്ളു. ശിഷ്യന്മാർക്ക് അദ്ദേഹത്തെപ്പററി ഭയമാണോ ഭക്തിയാണോ അധികം എന്ന് ഇതേവരെ സംശയം തീർന്നിട്ടില്ല. ലാകാളേജ് വളപ്പിലുള്ള ഒരു പുല്ലുപോലും മി. മള്ളൂരറിയാതെ വളർന്നിട്ടില്ല. ഒരു കന്നുകാലിപോലും അദ്ദേഹത്തിൻെറ അനുവാദംകൂടാതെ ആ വളപ്പിൽ പ്രവേശിച്ചിട്ടുമില്ല. എന്നാൽ ആർട്ട്ഫെസ്റ്റിവൽകാർക്കും, കോവാപ്പറേറീവ് സൊസൈററിക്കും, ഹ്യൂമാനിറേററിയൻ സൊസൈററിക്കും, വനിതാസംഘക്കാർക്കും, സാൽവേഷൻ ആർമിക്കും, പാട്ടുകച്ചേരിക്കും, നാടകത്തിനും, കൺകെട്ടുവിദ്യയ്ക്കും, കാൺഗ്രസ്സുകാർക്കും ഒക്കെ ലാക്കാളേജ് അദ്ദേഹം കൊടുക്കുകയും ചെയ്യും. വിദ്യാർത്ഥികൾക്കു വിഹരിക്കാൻ പണ്ടു സ്ഥലമില്ലാതെ ശ്വാസംമുട്ടിക്കൊണ്ടിരുന്ന ദുരവസ്ഥയും അദ്ദേഹം നീക്കി. വളപ്പിനു ചുററും നല്ല മതിൽ കെട്ടിച്ചു ഭംഗിയാക്കി. സർവ്വകലാശാലക്കാരുമായി മല്ലിട്ട് ഇവിടത്തെ പരീക്ഷകന്മാരുടെ സംഖ്യ വർദ്ധിപ്പിച്ചു. പ്രൊഫസ്സറന്മാരുടെ ജോലിയിൽ നിതാന്തം ശ്രദ്ധപതിപ്പിച്ചു പരീക്ഷാഫലങ്ങൾ പണ്ടു കേട്ടിട്ടില്ലാത്തവിധം ശ്ലാഘ്യമാക്കിത്തീർത്തു. എഫ്. എൽ. പരീക്ഷയ്ക്കു തോററവരെ ബി. എൽ. ക്ലാസ്സിൽ ചേർത്തുകൂടാ എന്നു മദ്രാസ് സർവകലാശാലക്കാർ ചെയ്ത നിർബന്ധത്തെ എതിർത്തു ധർമ്മയുക്തമായ തൻെറ വാക്പാടവത്താൽ അവരെ പരാജയപ്പെടുത്തി. തൻമൂലം ഇന്നു തിരുവിതാംകൂർ ഗവർമ്മെൻറിനു 15000 രൂപായിൽ കുറയാതെ ആണ്ടോടാണ്ടു ലാഭം കിട്ടാൻ വഴിയായി. എന്നിട്ടും മി: മള്ളൂരിന് അദ്ദേഹത്തിൻെറ മാക്സിമം (900 രൂപാ) ശമ്പളം നമ്മുടെ ഗവർമ്മെൻറു കൊടുത്തില്ല. പ്ലീഡർഷിപ്പു ക്ലാസ്സുകൾ രണ്ടും അടുത്തയാണ്ടുമുതൽ ഇല്ല. ജോലി വളരെ കുറഞ്ഞു. എഫ്. എൽ. എന്നും ബി. എൽ. എന്നും രണ്ടേരണ്ടുക്ലാസ്സേ ഉള്ളു. എന്നിട്ടും മി: സുബ്രഹ്മണ്യയ്യർക്കു തുടങ്ങിയപ്പോൾതന്നെ 900 രൂപാ കൊടുത്തിരിക്കുന്നു. പോരെങ്കിൽ 350 രൂപാ പെൻഷനും നിശ്ചയിച്ചു കഴിഞ്ഞു. മി: മള്ളൂർ ലാകാളേജിൽ കയറിയിട്ടു 22 സംവത്സരമായി. ഓരോരുത്തർക്കും അവരവരുടെ യോഗ്യതാനുസരണമാണോ ഉദ്യോഗവും ശമ്പളവും മററു സൗഭാഗ്യങ്ങളും ലഭിക്കുന്നതു്? തലേലെഴുത്തെന്നൊരു വകയുണ്ടെന്നു അനുഭവസ്ഥന്മാർ പറയുന്നു. മദ്രാസ് പ്രസിഡൻസിയിലെ ഒന്നാമത്തെ ക്രിമിനൽലായർ മി. മള്ളൂരാണെന്നു മദ്രാസിലുള്ള മഹാരഥന്മാർപോലും സമ്മതിച്ചിട്ടുണ്ട്. എം. എൽ. പരീക്ഷയിൽ ക്രിമിനൽലായ്ക്കു മദ്രാസ് സർവകലാശാലയിൽനിന്നും മി: മള്ളൂരിനെ പ്രധാന പരീക്ഷകനായി നിയമിച്ചിരിക്കുന്നു. ഇദ്ദേഹം ഹൈക്കോർട്ടു വക്കീലായിട്ടു 30 സംവത്സരം കഴിഞ്ഞിട്ടുണ്ട്. ഇവിടത്തെ ഗവമ്മെ

ൻറ ഇദ്ദേഹത്തെ ഒരു മുററത്തെ മുല്ലയായിട്ടു തള്ളിയിട്ടില്ലായിരുന്നു എങ്കിൽ എത്രയോ മുമ്പ് ഇദ്ദേഹം ഒരു ഹൈക്കോർട്ടു ജഡ്ജി ആകേണ്ടതായിരുന്നു. ശ്രീമാൻ മള്ളൂരിനെ ആക്കം പുറംകൈകൊണ്ടു തള്ളാൻ സാധിക്കയില്ല, എവിടെയും ഏതു രംഗത്തിലും, അദ്ദേഹം മുന്നണിയിൽതന്നെ ശോഭിക്കും. നിയമശാസ്ത്രപാണ്ഡിത്യം സംഗീതസാഹിത്യാദി കലാവൈഭവത്വം, വാഗ്മിത്വം, രാജ്യകാര്യവിചക്ഷണത- ധനകാര്യധുരീണത, സമുദായാഭിമാനം നിറഞ്ഞ തന്റേടം എന്നുവേണ്ട എല്ലാ വിഷയത്തിനും മി. മള്ളൂർ അഗ്രഗണ്യനെന്ന് അദ്ദേഹത്തിന്റെ എതിർകക്ഷികൾപോലും സമ്മതിക്കും. എം. എൽ. പരീക്ഷകനായ മി: മള്ളൂർതന്നെയാണ് പരീതുബേക്കും വല്ലാടനും തമ്മിലുള്ള ഗുസ്തിയിൽ അംപയർ! കരുണയിലെ സ്ത്രീവേഷക്കാരന്റെ അഭിനയത്തെ വിമർശിച്ചു മെഡൽ കൊടുക്കുന്നതും അദ്ദേഹം തന്നെ! സന്തതിയും സമ്പത്തുംകൊണ്ട് ഈശ്വരൻ അനുഗ്രഹിച്ചിട്ടുള്ള ഈ രാജ്യഭക്തൻ ഒരു തികഞ്ഞ യാഥാസ്ഥിതികനാണെന്നാണ് ഞങ്ങൾ ധരിച്ചിട്ടുള്ളത്. ഇവിടുത്തെ മന്ത്രിപദം അലങ്കരിക്കാനുള്ള ഭാഗ്യം ഇദ്ദേഹത്തിന് ഇതേവരെ ഉണ്ടായിട്ടില്ലെങ്കിലും പല പ്രധാന സംഗതികളിലും ഇദ്ദേഹത്തിന്റെ ഉപദേശം കൈക്കൊണ്ടിരുന്ന രണ്ടു മന്ത്രിമാരും ഇദ്ദേഹത്തെപ്പോലെ യാഥാസ്ഥികന്മാരായിരുന്നു എന്ന് അവരുടെ ഭരണനയവും പരിഷ്കാരോദ്യമങ്ങളും തെളിയിച്ചിരുന്നു. നായർ റെഗുലേഷന്റെ "തോടയ" കാലത്തു ശ്രീമാൻ മള്ളൂർ തന്റെ അനുമതിയോടുകൂടി ചേർന്നു നടത്തിയ പ്രക്ഷോഭണം അദ്ദേഹത്തിന്റെ സാമുദായികവിഷയങ്ങളിൽ ഉള്ള യാഥാസ്ഥിതികത്വം വെളിവാക്കിയിട്ടുണ്ട്. 95-ലെ 1-ാം റഗുലേഷൻ സംബന്ധിച്ചു കൃഷ്ണൻനായർ ദിവാൻജിയുടെ പക്ഷത്തുനിന്ന് അതിനെ തന്റെ സർവ്വശക്തികളും ഉപയോഗിച്ചു പിന്താങ്ങിയതിൽനിന്നു മി: മള്ളൂർ രാഷ്ട്രീയകാര്യങ്ങളിൽ ഒരു യാഥാസ്ഥിതികനാണെന്നു വെളിവായി. എന്നാൽ പ്രസ്സ്റെഗുലേഷനെ താൻ ഒരു ലാക്കാളേജ് പ്രൊഫസറായിരുന്നുകൊണ്ടുതന്നെ കഠിനമായി എതിർത്തതിൽനിന്ന് അദ്ദേഹം കാലാന്തരത്തിൽ ഒരു ധീരനായ ഉല്പതിഷ്ണുവായിത്തീർന്നിട്ടുണ്ടെന്നും ഞങ്ങൾക്കു തോന്നീട്ടുണ്ട്. ഏതായാലും ഇനിയും സ്വതന്ത്രനായ ഒരു വക്കീലായി കഴിഞ്ഞുകൂടണം എന്നു വിചാരിക്കുന്ന ഈ പുരുഷകേസരി സമുദായത്തിനും രാഷ്ട്രത്തിനും പൂർവ്വാധികം ദൃശ്യവും വിശാലവുമായ ശ്രേയസ്സുണ്ടാകുവാൻ യത്നിക്കുമാറാകണം എന്ന് അഭിവാഞ്ഛിക്കുകയും അദ്ദേഹത്തിനു സകലൈശ്വര്യങ്ങളും ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

1933 ജൂൺ 19. (മലയാളി)

—o0o—

## Malabar Advocate, Xtian Paper

Mr. Malloor Govinda Pillai B. A., B. L.

—o—

17-6-1933 Saturday.

Mr. Malloor Govinda Pillay B. A., B. L. lays down his office as Principal of the Trivandrum Law College to-morrow. He was Professor of Criminal Law in the college for the past 21 years and his promotion as Principal was only just and natural. We were among the first to congratulate the Government and Mr. Pillai on his elevation and we have every reason now to feel satisfied that our prophesy regarding his administration of the institution has been fulfilled. He has been fortunate in winning the golden opinion of all parties concerned—the Government, the High Court, the University and last but not least his students whom he loved as his children. The students have in due course, realised that in spite of a rough exterior, Mr. Govinda Pillai did not spare himself in safeguarding their interest in all directions. He engaged himself in a strenuous fight with the University for the recognition of the just claims of his college in every respect, so much so the results at the public examinations and the number of chief examiners have been considerably increased and it is no exaggeration to

say that this college occupies at present the same level as the Madras Law College. Mr. Pillay was a stern disciplinarian and a splendid Professor. He was master ot his subject and his classes were always full. He took part in the games with his students freely and inspired them with high ideals of citizenship. We hope Mr. Pillai, after his retirement, will be able to recapture his practice at the Bar and be of greater use to the public in various ways. We wish him well.

—oOo—

## The Western Star

Mr. Malloor Govinda Pillai

——

Thursday, June 22, 1933.

After guiding in the most illustrious manner possible the destinies of the Law College for the last two years, as its Principal Mr. Malloor Govinda Pillai lays down the reins of office today; not, however, to go into idle retirement but to resume his activities as the "Norton" of the Trivandrum Bar the infinite vitality of this remarkable man will not let him "rust unburnished"; he must needs "shine in use."

Mr. Govinda Pillai during the short period of his principalship has proved himself to be possessed of a unique combination of qualities. None could maintain stricter discipline than Mr. Malloor. None could inspire greater love and respect than he. During the last two years there was not a single instance of a single student punished in the Law College. In short students of the College loved him, feared him, respected him and he had in return the utmost solicitude for them. He could mingle with them on equal terms when occasion demanded without embarrassment and his youthful buoyancy was such as to put to shame many a younger man.

Mr. Malloor's association with the College culminating in his principalship has been long and his services to the institution many and meritorious. Many a battle has he successfully fought on behalf of the college in the University Senate and Academic Council. He was a figure to be reckoned with in all University meetings and resisted and defeated single-handed the resolution of the syndicate to prohibit failed F. L. candidates from pursuing their studies in the B. L. Class. He secured for the college a larger number of chief examiners than usual and the most eloquent testimony to the excellence of his regime is provided by the magnificent results produced this year and last year by the college at the Univesity examinations.

It is really an irreparable loss that future students of the B. L. Class will suffer on Mr. Malloor's retirement. He was an able expounder of criminal law.

A tactful administrator and efficient professor Mr Malloor's official career was untouched by the least taint of communalism or abuse of power and he will ever be remembered with loving regard by generations of his students near and far.

—o:0:o—

# നവകേരളം

1108 മിഥുനം 12-ാംതീയതി ശനിയാഴ്ച

—ഃ0ഃ—

## ലാക്കാളേജ് പ്രിൻസിപ്പാൾ

—:ഠ:—

പ്രശസ്തമായ ഉദ്യോഗജീവിത നിർവ്വഹണത്തിനു ശേഷം, ഇന്നലെ പെൻഷൻപററി അനുദ്യോഗസ്ഥരംഗത്തു വന്നുചേർന്നിരിക്കുന്ന ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു് സഹർഷം സ്വാഗതമരുളുകയും, അജയ്യനായ പൊതുജനനേതാവായി അദ്ദേഹം പ്രശോഭിച്ചുകാണ്മാൻ ഞങ്ങൾ ഹൃദയപുരസ്സരം ആശംസിക്കുകയും ചെയ്തുകൊള്ളുന്നു. നിസ്തുല്യനായ അഭിഭാഷകൻ, കുശാഗ്രബുദ്ധിയായ ലോകകാര്യചതുരൻ, സർവ്വസംപൂജ്യനായ ഗുരുവര്യൻ, സുഗ്രീവശാസനനായ ഭരണാധിപൻ, സുപ്രസിദ്ധ വാഗ്മി, സരസസാഹിത്യകാരൻ എന്നീ വിവിധ നിലകളിൽ കേരളക്കരയിൽ മാത്രമല്ല, ദക്ഷിണഭാരതഖണ്ഡം മുഴുക്കെ വിഖ്യാതനായിത്തീർന്നിട്ടുള്ള ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ രണ്ടു കൊല്ലക്കാലമേ പ്രിൻസിപ്പാളായി ജോലിചെയ്തുള്ളുവെങ്കിലും ഇതിനകംതന്നെ ഒരു മാതൃകാ പ്രിൻസിപ്പാൾ എന്നുള്ള പ്രശസ്തി അദ്ദേഹം സമാർജ്ജിച്ചിരിക്കുന്നു. കോളേജിന്റെ ബാഹ്യവും ആന്തരികവുമായ അഭ്യുന്നതിക്കുവേണ്ടി ഗവർമ്മെന്റിനോടും സർവ്വകലാശാലയോടും പോരാടി ഗവർമ്മെന്റിനു ലാഭവും, വിദ്യാർത്ഥികൾക്കു ക്ഷേമവും നേടിക്കൊടുത്ത മി: ഗോവിന്ദപ്പിള്ളയോടു് വിദ്യാർത്ഥികൾ മാത്രമല്ല, സഹപണ്ഡിതന്മാരും സീമാതീതമായ ഭക്ത്യാദരങ്ങൾ പ്രകടിപ്പിക്കുന്നതിൽ എന്താണത്ഭുതം? മി. മള്ളൂരിന്റെ ഭരണം വിനയത്തിനും ഊർജ്ജസ്വലതയ്ക്കും ഒരു മാതൃകയായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗരംഗമാകട്ടെ സദാ വിജ്ഞാനവിനോദങ്ങളാൽ രസപ്രദവും സജീവവുമാകാതിരുന്നിട്ടില്ല. അദ്ധ്യേതാക്കളോടുള്ള പെരുമാററം പൈതൃകമായ വാത്സല്യവിശ്വാസങ്ങളോടു കൂടിയായിരുന്നു. സെനററ്, അക്കാഡമിക്ക് കൗൺസിൽ, ബോർഡ് അഫ് സ്റ്റഡീസ്, ബോർഡ് അഫ് എക്സാമിനേഴ്സ്, സ്റ്റാൻറിംഗ് കമ്മിററി തുടങ്ങിയുള്ള സർവ്വകലാശാലയുടെ പ്രധാന ശാഖകളിലെല്ലാം ഗണനീയനായ അംഗമായിരുന്നു. കലാശാലയ്ക്കും കോളേജിനും പ്രയോജനവും പ്രസിദ്ധിയും അദ്ദേഹം വർദ്ധിപ്പിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. ഇപ്രകാരമുള്ള ഒരു മാതൃകാപ്രിൻസിപ്പാലിന്റെ വേർപാടു നമ്മുടെ നിയമകലാലയത്തിനു ഒരു നഷ്ടമാണെങ്കിലും, തിരുവിതാംകൂറിലെ അഭിഭാഷകലോകത്തിനും, പൊതുജനങ്ങൾക്കും ഒരു വിദഗ്ദ്ധനായകൻ ലഭിക്കുന്നതു് തീർച്ചയായും ആശ്വാസകരമാണു്. രാഷ്ട്രീയമായും സാമുദായികമായും പല വിഷമപ്രശ്നങ്ങൾ അഭിമുഖീകരിച്ചിരിക്കുന്ന ഈ സന്ദർഭത്തിൽ ചിന്തിക്കുവാനും പ്രവർത്തിക്കുവാനും കെൽപ്പുള്ള നേതാക്കന്മാർ പൗരാവലിക്കു അപരിത്യാജ്യമാകുന്നു. പ്രതിബന്ധരഹിതമായി രാഷ്ട്രത്തിനുവേണ്ടി ജോലി ചെയ്യാൻ ലഭിച്ചിട്ടുള്ള ഈ സുവർണ്ണാവസരത്തെ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള സ്വതസ്സിദ്ധമായ സാമർത്ഥ്യപൂർവ്വം വിനിയോഗിക്കുമെന്നും, അതിൽ അദ്ദേഹം സമ്പൂർണ്ണവിജയിയാകുമെന്നും നമുക്കു പ്രത്യാശിക്കുവാൻ ധാരാളം അവകാശമുണ്ടു്.

മി: മള്ളൂരിന്റെ സ്ഥാനത്തു് പ്രിൻസിപ്പാളായി ശ്രീമാൻ ഈ സുബ്രഹ്മണ്യയ്യർ അവർകൾ എം. ഏ. എം. എൽ. ആണു് നിയമിതനായിരിക്കുന്നതു്. പ്രസ്തുത സ്ഥാനത്തിനർഹനായി മി: സുബ്രഹ്മണ്യയ്യരെ കഴിഞ്ഞു മറെറാരാൾ ഈ രാജ്യത്തുണ്ടോ എന്നു ബലമായി സന്ദേഹിക്കുന്നു. മി. മള്ളൂർ ക്രിമിനൽ നിയമശാഖയിൽ അദ്ധ്വിതീയനായ നേതാവാണെങ്കിൽ മി: സുബ്രഹ്മണ്യയ്യർ ചോദ്യരഹിതനായ ഒരു പ്രമാണപുരുഷൻതന്നെയാകുന്നു. അതിബുദ്ധിമാനും, സംസ്കൃതചിത്തനും, പ്രസന്നപണ്ഡിതനും, മഹാമനസ്കനും, സമചിത്തനും, പരിഷ്കാരാഭിമുഖനുമായ മി: സുബ്രഹ്മണ്യയ്യരെ മി: മള്ളൂരിന്റെ പിൻഗാമിയായി ലഭിച്ചതു് കാളേജിന്റെ ഭാഗ്യവിശേഷാൽതന്നെയാണു്. മി: മള്ളൂരിന്റെ നിയമനത്തെ എന്നപോലെ മി: സുബ്രഹ്മണ്യയ്യരുടെ നിയമനത്തേയും പൊതുജനങ്ങൾ ജാതിമതഭേദമെന്യേ സമാദരിച്ചിരുന്നു. താൻ അങ്ങോട്ടുചെന്നർത്ഥിക്കാതെ തന്റെ കരാറുകൾക്കു വിധേയമായി ഗവർമ്മെന്റു മി. സുബ്രഹ്മണ്യയ്യരെ സമീപിക്കയാണുണ്ടായതു്. ഉദ്യോഗഭിക്ഷുക്കൾക്കു് ഇതൊരു മാതൃകയായി ഭവിക്കട്ടെ. മി: സുബ്രഹ്മണ്യയ്യർ ഇതിലും ഉപരിയായ സ്ഥാനങ്ങൾക്കു് ഇതിനുമുമ്പുതന്നെ അർഹനായിരുന്നു. യഥാകാലം ആ സ്ഥാനങ്ങളിലെല്ലാം അദ്ദേഹം എത്തുകയും ചെയ്യും. ഞങ്ങൾ മി. സുബ്രഹ്മണ്യയ്യരുടെ ഉദ്യോഗജീവിതം തേജോമയവും ആനന്ദപൂർണ്ണവു

മായിത്തീരുവാൻ ആത്മാർത്ഥതയോടെ ഈ അവസരത്തിൽ സർവ്വശക്തനോടു പ്രാർത്ഥിച്ചുകൊള്ളുന്നു.

—:o:—

## Trivandrum Daily News.

——

### RETIRING PRINCIPAL OF THE LAW COLLEGE

——

Thursday, 22nd June 1933

Mr. Malloor Govinda Pillai, Principal, Law College, relinquishes office to-day on the termination of the period of extension granted to him as a special case by the Government. Mr. Govinda Pillai served as Principal during the last two years and his is the honour of having been the first Principal of the Full-time College and of having put in perfect order the working of the Institution under the new scheme. It will be recalled that the announcement appointing Mr. Govinda Pillai to this post was hailed with approbation by every shade of public opinion in and outside the state; and we are glad to say that he has abundantly justified popular expectations. H. H The Maharaja on his Royal visit to the Institution was, we understand, quite favourably impressed with its working under Mr. Govinda Pillai Even before he was actually offered the Principalship, Mr. Malloor was intimately associated with the administration of the institution as the Senior Professor for over 10 years, By his assumption of charge as Principal in 1931 the College came to acquire a new habit in almost everything that went to make life within its presincts worth living. The College premises have been considerably extended and strikingly beautified. New playgrounds have been laid out, new games and new clubs have been started. The *morale* of the Institution as a whole has been raised. His powers of organisation and gift of imagination coupled with his keen sense of responsibility and ability to maintain discipline have stood Mr. Malloor in good stead in his untiring efforts to push the College, which he loves ever so much, to the fore-front of the Educational Institutions in Southern India. His fearless and persistent warfare with the Madras University authorities for a better treatment of his college has been crowned with success. The Madras Law College and the Trivandrum Law College have been since placed on an equal footing in everything that matters. There was only one Chief Examiner from this College when Mr. Malloor took charge, and to-day when he retires there are not less than three Chief Examiners for F. L. and B. L. and one Chief Examiner for M. L. Degree Examination from here. The results of the Law Examinations during his administration have been unusually splendid. Mr. Govinda Pillai has been a member of the Senate, Academic Council, Board of studies, Faculty of Law and Board of Examiners besides being a member of the standing Committee and other special committees. He is a born fighter and his dauntless advocacy in the Councils of the University has not failed to extort the admiration even of his worst adversaries there. Thoroughness is Mr. Govinda Pillai's prominent trait and his wholehearted application to every kind of duty undertaken by him

has made him a power to reckon with in the several University bodies. When the syndicate attempted to stifle this College by prohibiting admission of failed F. L. candidates into the B. L. Class itwas Mr. Malloor that stood up to them in the Council and vanquished them. Being one of the most earnest students of criminal jurisprudence Mr. Pillai has made original studies in that Branch of knowledge and expounded his theories of crime and punishment by means of special lectures delivered at the invitation of the University. Mr. Pillai has been Professor of Criminal Law for the last over 20 years and feels proud in possessing the best Criminal Law Library in the Presidency. What the students thought of him could be seen from the sentiments expressed in the last year's report of the Students Association which we had extracted in our columns. We understand Mr. Govinda Pillai is going back to the Bar where he was the acknowledged leader on the criminal side for many long years, and we hope it will be obsolutely easy for him to re-establish himself in the position he was occupying. We wish him a long career of useful work.

—::—

## Retiring Principal of Law College

Mr. M. K. Govinda Pillai's Services to Travancore

(From our own Correspondent)

Trivandrum July 5.

Mr. M. K. Govinda Pillai, Principal of the Law College, having retired. Mr. E. Subramonya Iyer, who has been appointed as his successor, assumed charge of his office yesterday when the College reopened after the midsummer holidays.

Mr: Govinda Pillai, who is a distinguished member of the local Bar joined the Law College as lecturer about 20 years ago and was appointed Principal of the College in 1931. His masterly lectures on criminal law and procedure will long be remembered by his students. During his term of office as Principal several improvements were effected. Greater facilities were provided for outdoor games and a new lecture hall was built which will bear testimony to his zeal and interest in making the College more popular and atractive. He was a member of the Syndicate and of the Senate of the Madras University for several years.

Mr. Govinda Pillai will perhaps best be remembered in Kerala for his several humorous novels and plays in Malayalam. The College will be the poorer by his retirement, but his successor Mr E. Subramonia Aiyer is no less capable of maintaining the great traditions of the College.

*Madras mail.*

—:0:—

## പൌരൻ

1110 ചിങ്ങം 20-ാംതീയതി ബുധനാഴ്ച.

—०:0:०—

എഫ്. എലും, ബി. എലും.

—:0:—

എഫ്. എൽ. കോഴ്സ് കഴിഞ്ഞവർ ബി. എൽ. കോഴ്സ് തുടങ്ങുകയും, ബി. എൽ. പരീക്ഷയ്ക്കു

ചേരുന്നതിനകം എഫ്. എൽ. പരീക്ഷ പാസ്സായിരിക്കേണ്ടതാണെന്നാണല്ലോ തിരുവനന്തപുരം ലാക്കാളേജിലെ ഇന്നത്തെ പതിവ്. ഈ പതിവു നിമിത്തം വിദ്യാർത്ഥികൾക്കു് എഫ്. എൽ. പരീക്ഷ എളുതായിത്തീരുകയും സമയം വളരെ ലാഭപ്പെടുകയും ചെയ്യുന്നു. മദിരാശി ലാക്കാളേജിലെ പതിവു നേരെ മറിച്ചാണ്. അവിടെ എഫ്. എൽ. പാസ്സായവരെ മാത്രമേ ബി. എൽ. കോഴ്സ് തുടങ്ങാൻ അനുവദിക്കു. എഫ്. എലിന് ആദ്യവർഷംതന്നെ പാസാകുന്നവർ തുലോം അപൂർവ്വമാകയാൽ തോൽക്കുന്ന ഭൂരിപക്ഷം വിദ്യാർത്ഥികളും തിരുവനന്തപുരം ലാക്കോളേജിൽ വന്നു ബി. എൽ. കോഴ്സ് തുടങ്ങുന്നു. തൻമൂലം ബി. എൽ. ക്ലാസ്സിലെ വിദ്യാർത്ഥികൾ വർദ്ധിക്കുകയും, ഫീസിനത്തിൽ തിരുവിതാംകൂർ ഗവർമ്മെണ്ടിനു സാരമായ ആദായം കിട്ടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. എന്നാൽ മദിരാശി ലാക്കോളേജിലെപ്പോലെ എഫ്. എൽ. പാസ്സായവരെ മാത്രമേ തിരുവനന്തപുരം ലാക്കാളേജിലും ബി. എൽ. കോഴ്സ് തുടങ്ങാൻ അനുവദിക്കാവൂ എന്നൊരു നിയമം നടപ്പാക്കുന്നതിനു മൂന്നു നാലു വർഷംമുമ്പു സർവ്വകലാശാലക്കാർ ശ്രമിക്കയുണ്ടായി. തിരുവനന്തപുരം ലാക്കോളേജിൻെറ അന്നത്തെ പ്രിൻസിപ്പാലായിരുന്ന മി: മള്ളൂരിൻെറ ചുണകൊണ്ടു സർവ്വകലാശാലക്കാരുടെ വേല പാഴായിപ്പരിണമിക്കുകയാണു ചെയ്തതു്. എന്നാൽ ആപ്രേതം ഇതാ പ്രൊഫസർ പത്രോസ് മത്തായിയുടെ 'കൈവെപ്പോടും' കല്യാണാശംസയോടുംകൂടി ഉയത്തെഴുന്നേററു നടന്നുതുടങ്ങിയിരിക്കുന്ന പ്രകാരം കാണുന്നു. കഴിഞ്ഞ ബുധനാഴ്ച മദിരാശി സർവ്വകലാശാലക്കാരുടെ അക്കാഡമിക് കൌൺസിൽയോഗത്തിൽ "എഫ് എൽ. പാസ്സാകാതെ ബി. എൽ. കോഴ്സ് പാടില്ല എന്ന നിയമം 5 വോട്ടുകളുടെ കൂടുതലോടുകൂടി പാസായിരിക്കുന്നു. 1935 ഏപ്രിൽ മുതൽ പ്രസ്തുത നിയമം നടപ്പാകും. മദിരാശി ലാക്കോളെജിലെനിയമവും ഇതുതന്നെയാകയാൽ ഇനി അവിടെനിന്നു് ഇങ്ങോട്ടുവരുന്ന ബി. എൽ. കോഴ്സ് കാംക്ഷികളുടെ സംഖ്യ പൂജ്യമാവുകയും അങ്ങനെ തിരുവിതാംകൂർ ഗവണ്മെണ്ടിൻെറ ആദായത്തിൽ ഉദ്ദേശം 40000 രൂപാ കുറയുകയും ചെയ്തിരിക്കുന്നു. മേലാൽ തിരുവനന്തപുരം ലാക്കോളെജിലെ ബി. എൽ. കോഴ്സിനു 50 വിദ്യാർത്ഥികളെങ്കിലും ഉണ്ടായിക്കൊണ്ടിരിക്കുമോ എന്നു സംശയം. ലാക്കോളെജ് പ്രതിനിധികളായി പ്രിൻസിപ്പാൾ സുബ്രഹ്മണ്യയ്യരും പ്രൊഫസർമാരായ ബാരിസ്റ്റർ പത്മനാഭപിള്ളയും പത്രോസ് മത്തായിയും കൌൺസിൽ യോഗത്തിൽ ഹാജരായിരുന്നു. എഫ്. എൽ. പാസാവുന്നതിനു മുമ്പു ബി. എൽ. കോഴ്സ് തുടങ്ങുന്നതുകൊണ്ടു പഠിത്തം മോശപ്പെടുന്നപ്രകാരം തിരുവനന്തപുരം ലാക്കോളെജിൻെറ 60 വർഷത്തെ ചരിത്രം നോക്കീട്ടും കാണ്മാനില്ലെന്നും അതിനാൽ പുതിയ പദ്ധതി വെറും അനാവശ്യമെന്നും മി: സുബ്രഹ്മണ്യയ്യർ വാദിച്ചു. ബാരിസ്റ്ററും പ്രമേയത്തെ പ്രബലമായി പ്രതികൂലിച്ചു...............................
കേവലം 5 വോട്ടിൻെറ കൂടുതലോടുകൂടിയാണു് പ്രമേയം പാസായതെന്നു കാണുന്ന സ്ഥിതിക്കു് അല്പംകൂടി ഉള്ളഴിഞ്ഞു് ഉത്സാഹിച്ചിരുന്നെങ്കിൽ ഇങ്ങനെ സംഭവിക്കുമായിരുന്നോ എന്നു മി. സുബ്രഹ്മണ്യയ്യരും സൂക്ഷ്മമായൊന്നു ചിന്തിച്ചുനോക്കേണ്ടതാകുന്നു. മി: മള്ളൂർ, മള്ളൂർ. മി: സുബ്രഹ്മണ്യയ്യർ, സുബ്രഹ്മണ്യയ്യർ.

## APPENDIX C.

# പ്രിൻസിപ്പാൽ ഉദ്യോഗം സംബന്ധിച്ച

# ചില മംഗളപത്രങ്ങൾ

തമ്പന്നൂർ ശ്രീഉത്രാടംതിരുനാൾ
മാൎത്താണ്ഡവൎമ്മ ഗ്രന്ഥശാലയിൽനിന്നും
നിയമമഹാപാഠശാലാദ്ധ്യക്ഷൻ,
ശ്രീമാൻ എം. കെ. ഗോവിന്ദപ്പിള്ള
അവൎകൾ
ബി. ഏ., ബി. എൽ. സമക്ഷം
സ്നേഹാദരപുരസ്സരം സമൎപ്പിക്കുന്ന

## മംഗളപത്രിക

—o:0:o—

ശ്രീമാൻ !

'ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ' എന്നുള്ള മഹദ്വചനത്തെ സമുദാഹരിക്കുന്ന അവിടുത്തെ ഉദാരജീവിതത്തിന്റെ പ്രോജ്ജ്വലദീപ്തിയിൽ പ്രവൃത്തിപഥത്തിൽ പ്രവേശിച്ചിരിക്കുന്ന അസ്മാദൃശന്മാൎക്കു അവിടുത്തെ നേൎക്കു തോന്നുന്ന ഭക്ത്യാദരങ്ങൾ കേവലം വാചാമഗോചരങ്ങളായിരിക്കുന്നു. വിദ്യാൎത്ഥിജീവിതം മുതൽക്കു നിയമമഹാപാഠശാലയിലെ അദ്ധ്യക്ഷപദപ്രാപ്തിവരെ അവിടുന്നു ഏൎപ്പെട്ടിട്ടുള്ള സകല സൽകാൎയ്യങ്ങളിലും കേരളീയൎക്കു പൊതുവിൽ അഭിമാനവും സഹപ്രവൎത്തകന്മാരിൽ അഭ്യസൂയയും ജനിക്കുമാറു്, വിജയശ്രീപരിലാളിതനായി തീൎന്നിട്ടുള്ള സ്ഥിതിക്കു് ഇപ്പോഴത്തെ ഉദ്യോഗലാഭത്തിൽ അവിടുത്തെ അനുമോദിക്കുന്നതിലധികം ആസ്ഥാനദാനത്താൽ സ്വയം അനുഗ്രഹിച്ച ഗവണ്മെൻറിനെ അഭിനന്ദിക്കയാണു് ഞങ്ങൾ ചെയ്യുന്നതു്. ഞങ്ങളുടെ ഈ ഗ്രന്ഥശാലയുടെ രക്ഷാധികാരി എന്ന നിലയിൽ അവിടുന്നു് ഞങ്ങൾക്കു ചെയ്തുതന്നിട്ടുള്ള ഉപകാരങ്ങളാൽ അക്രീതദാസരായിതീൎന്നിരിക്കുന്ന ഞങ്ങൾ അവിടുത്തേയ്ക്കു സൎവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

എന്നു്,

ഗ്രന്ഥശാലാഭാരവാഹികൾ.

തിരുവനന്തപുരം
106-12-15.

—:o:—

തിരുവനന്തപുരം
രാജകീയ ലാകാളേജ് പ്രിൻസിപ്പാൾ
ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള
അവൎകൾക്കു് സമൎപ്പിക്കുന്ന

## മംഗളപത്രം

—o0o—

ആയുഷ്മൻ,

മഹാലക്ഷ്മ്യുപാസനയിൽ പ്രഥമസ്ഥാനം അൎഹിച്ചിരുന്ന ഒരു നായർ തറവാട്ടിൽ ജനിച്ച അങ്ങു് ഇന്നു പ്രാപിച്ചിട്ടുള്ള ഔന്നത്യം സ്വാശ്രയമഹാത്മ്യത്തിനു് പ്രത്യക്ഷലക്ഷ്യമാകുന്നു,

ഉന്നതവിദ്യാഭ്യാസത്തിനു് അപരിഹരണീയമായ ധനസഹായം അലഭ്യമായിരുന്നിട്ടും മദിരാശി സൎവ്വകലാശാലയിലെ ബി. എ-യും, ബി. എൽ-ം ബിരുദങ്ങൾ പ്രശസ്തമാംവണ്ണം സമ്പാദിച്ചു് അഭിഭാഷകവേഷത്തിൽ ജീവിതമഹാമത്സര രംഗത്തിൽ പ്രവേശിച്ച അങ്ങേയ്ക്കു്, അവശ്യോപകരണമായ നിയമപാണ്ഡിത്യം അപാരമായി സിദ്ധിച്ചിരുന്നതിനും പുറമേ, ജന്മസിദ്ധമായ നിശിതബുദ്ധിയും, കൃത്യസക്തിയും, അനുഗ്രഹീതമായ വാഗ്വിലാസവും, വാസനാവിശേഷവും കൂടി ഉണ്ടായിരുന്നതുകൊണ്ടു്, അശ്രാന്തപരിശ്രമിയായ അങ്ങു്, ഹ്രസ്വമായ കാലത്തിനുള്ളിൽ തന്നെ "മലയാളത്തിലെ നോർട്ട"നെന്നും, "ക്രിമിനൽവക്കീൽ രാജ"നെന്നും അറിയപ്പെട്ടതു് അങ്ങയുടെ കീൎത്തികൈലാസത്തിന്റെ ഒരു പൊങ്ങിയ ശൃംഗത്തെമാത്രം കുറിക്കുന്നതേയുള്ളു.

തിരുവനന്തപുരം രാജകീയ ലാകാളേജിലെ നിയമപണ്ഡിതരായിരിക്കുന്നതുകൊണ്ടു് ഇന്നത്തെ അഭിഭാഷകന്മാരിൽ പലരുടേയും അനൎഘഗുരുവായ അങ്ങയുടെ ശിക്ഷാസാമൎത്ഥ്യവും, ഭരണനൈ

പൂണിയും, തിരുവിതാംകൂർ ഗവർമ്മെൻറും അംഗീകരിച്ചു് അങ്ങയെ ആ സരസ്വതീമന്ദിരത്തിന്റെ അദ്ധ്യക്ഷനായി നിയമിച്ചതു് ഇതര പൗരന്മാരെ അപേക്ഷിച്ചു് അങ്ങയുടെ നാട്ടുകാരായ ഞങ്ങൾക്കു് കൂടുതൽ അഭിമാനഹേതുകവും, കൗതുകകരവും ആകുന്നു.

മുരാരിയെപ്പോലെ ഗുരുകുലക്ലിഷ്ടനായ അവിടുന്നു് സാരമായ സാരസ്വതം അറിഞ്ഞിട്ടുള്ള രസികശിരോമണിയാണു്. സരസ്വതീദേവിയുടെ വക്ഷോജയുഗളം ധാരാളം ആസ്വദിച്ചിട്ടുള്ള അവിടുന്നു് സംഗീതത്തിനും സാഹിത്യത്തിനും നൾകിപ്പോരുന്ന പ്രോത്സാഹനവും, ഇതര സുകുമാരകലകളിൽ കാണിച്ചുവരുന്ന പ്രതിപത്തിയും പ്രശംസനീയംതന്നെ. മനോധർമ്മവും തന്മയത്വവുംകൊണ്ടു വിദഗ്ദ്ധരായ നടന്മാരെപ്പോലും നാസാസമാരോപിതതർജ്ജനീകന്മാരാക്കുന്ന അങ്ങയുടെ നടനപാടവം രാജധാനിയിലെ ജൂബിലിടൗൺഹാൾപോലും പാടാതിരിക്കയില്ല.

നായർസമാജ ചരിത്രത്തിൽ യാതൊരു ഘട്ടവും സമുദായ നഭോമണ്ഡലത്തിൽ സ്വയം ജോതിസ്സായ അങ്ങയുടെ കരസ്പർശം കൂടാതെ, കാണപ്പെടുന്നതല്ല. അടുത്ത കാലത്തു സ്ഥാപിച്ച 'നായർ മഹാസഭ'യും അങ്ങയുടെ സമുദായസ്നേഹത്തിനു സാക്ഷ്യം വഹിക്കുന്നു. അങ്ങയുടെ വിപുലവും അദ്വിതീയവുമായ ധനസഹായത്തോടുകൂടി വളർന്നുനിൽക്കുന്ന കോട്ടയംതാലൂക്ക നായർസമാജമന്ദിരം, അങ്ങു് പ്രശസ്തമായ ഉദ്യോഗജീവിതശേഷം കൃതകൃത്യനായി സ്വദേശത്തു വന്നു പാർക്കുമ്പോൾ, അങ്ങയുടെ സമുദായപ്രവർത്തനങ്ങൾക്കു് കേന്ദ്രമാകണമെന്നു് ഇന്നേ കരുതിയിരിക്കുന്നതായി വിശ്വസിക്കാൻ ന്യായമുണ്ടു്.

ധീരോദാത്തതയോ, ഊർജ്ജസ്വലതയോ അങ്ങയുടെ വദനമണ്ഡലത്തിൽ താണ്ഡവമാടുമ്പോഴും, അവിടെനിന്നു് അനർഗ്ഗളമായി പ്രവഹിക്കുന്ന ഹാസ്യരസത്തിൽ ആറാടാത്തവർ, അങ്ങയുടെ പ്രഭാഷണങ്ങൾ കേൾക്കാത്ത ദുർഭഗന്മാരത്രെ.

അനന്യസാമാന്യമായ നയവിശേഷവും സരസമായ സംഭാഷണവും, അജയ്യമായ പ്രേരണാശക്തിയും നിമിത്തം അങ്ങു പ്രവേശിക്കുന്ന കാര്യങ്ങളെല്ലാം തന്നെ വിജയത്തിലൂടെ കലാശിക്കമാറില്ല. പ്രവൃത്തിരംഗത്തിൽ അങ്ങയുടെ സ്വച്ഛന്ദവിഹാരത്തിനു വിഘാതംവരുത്തുന്ന പ്രതിയോഗികളിൽ ആരും അങ്ങയുടെ നിശിതമായ രസനയുടെ നിപാതമേററു് മൂർഛിക്കാത്തവരായിട്ടുമില്ല.

ശ്രീമാന്മാർക്കു സജീവമാതൃകയും, ധനതത്വശാസ്ത്രത്തിന്റെ പ്രത്യക്ഷമൂർത്തിയും ആയ അങ്ങു് "കാരാപ്പുഴബാങ്കു്" ഉൽഘാടനംചെയ്തപ്പോൾ, ഗാനംചെയ്ത "ഗോവിന്ദഗീതം" ഭൗതികാഭിവൃദ്ധിയിൽ അഭിവാഞ്ഛയുള്ളവരുടെ കർണ്ണപുടങ്ങളിൽ എന്നും മുഴങ്ങിക്കൊണ്ടേ ഇരിക്കും.

സ്വഗൃഹത്തിൽ ആരംഭിച്ച അങ്ങയുടെ ഔദാര്യത്തിന്റേയും, മഹാമനസ്കതയുടേയും, ശീതളമായ തണലിൽ ഈ നാട്ടും നായർസമുദായവും ഉത്തരോത്തരം ഉൽക്കർഷം പ്രാപിക്കുമാറാകട്ടെ! ദീർഘായുസ്സും സകല സുഖൈശ്വര്യസമൃദ്ധിയുംചേർന്നു് അവിടുത്തെ ഭാവിജീവിതസരണി മസൃണവും മനോഹരവും ആയിരിക്കുവാൻ ജഗദീശ്വരൻ കടാക്ഷിക്കട്ടെ.

എന്നു്,

അങ്ങയുടെ അഭ്യുദയകാംക്ഷികളും നാട്ടുകാരുമായ കാരാപ്പുഴ കരയോഗത്തിലേയും പരസ്പരസഹായസംഘത്തിലേയും അംഗങ്ങൾ.

കാരാപ്പുഴ.
17-5-107.

—

൭൧

നായർസമുദായനേതാവും, നിയമകല
ജേതാവും, സുപ്രസിദ്ധ വാഗ്മിയും,
ഉത്തമസാഹിതീസഹൃദയനുമായ
രാജശ്രീ "മള്ളൂർ ഗോവിന്ദപ്പിള്ള"
ബി. എ., ബി. എൽ. അവർകളുടെ
ലാക്കാളേജ് പ്രിൻസിപ്പാൾ
സ്ഥാനലബ്ധിയിൽ
അനുമോദനോപരമായി അർപ്പിച്ചുകൊള്ളുന്ന

## പദ്യോപഹാരം

—:ഠ:—

താരാട്ടുന്നു ശുകപ്പെൺകൊടികൾ മിഥുനമാ-
സാപ്തചേടീകദംബം
നീരാട്ടിന്നായ് വിളിക്കുന്നിതു തൃണനികരം.
ചാർത്തിടുന്നു ദുകൂലം.

പാരാവാരം നറുപുഞ്ചിരിയൊടുതിരയി-
ട്ടാർപ്പൂ, മാലേയവാതം
സൗരാജ്യപ്പൂൺപണപ്പൂ, പുരുസുകൃതധനേ!
വെൽക! വേണാടർനാടേ! 1

ഘോരാപൽഭക്ഷതായസ്സുയിരു ബലികൊടു
ത്താരസാധിച്ചു? പൊന്നിൻ-
നാരായത്താൽ പ്രപഞ്ചസ്മൃതിയിലധികസൂ-
ക്തങ്ങളാരോ രചിച്ചു?
സൗരാജ്യത്തിൻ സുധർമ്മസ്ഥിരത ജനനിയാൾ-
ക്കാരണച്ചുള്ളൂ? നായർ-
വീരാപത്യങ്ങളാവിശ്രുതബലികൾ ചരി-
ത്രത്തിലുണ്ടിന്നുമമ്മേ ! 2

ആ, വിജ്ഞാനപ്രഭാവക്കണിമലരിന പൂ-
ന്തോട്ടമായ് പൂർവ്വപുണ്യ-
ശ്രീവിഖ്യാതിക്കരങ്ങായ് ശ്രുതിവിഷയഗുണ-
ങ്ങൾക്കു നിക്ഷേപമായി
സേവിച്ചീടും ജനത്തിന്നഖില സുരഭിയായ്,
നായർജേതാവ്,—"മള്ളൂർ
ഗോവിന്ദപ്പിള്ള" സപ്താക്ഷരസുകൃതപരീ-
പാകമൊന്നുല്ലസിപ്പൂ. 3

ധീരത്വം, സിംഹവീക്ഷാ ചതുരത സിരകൾ-
ക്കാര്യരക്തോഷ്മളത്വം
സ്മേരപ്പൂമ്പായലിൽത്താൻ പുരുഷതമറയാ-
തുള്ളപുണ്യപ്രകാശം
വീരശ്രീതൻവികാസം, വിനകളിലതിയാ-
യുള്ള വൈമുഖ്യമെന്നീ-
പ്പാരമ്പും മേന്മ, "മള്ളൂരിന" പരമപുമാ-
നേകി വേണ്ടുംവിധത്തിൽ. 4

ഊഹിക്കാനാവതല്ലാതുദിതരവികണ-
ക്കച്ചമാമുച്ഛ്രിതത്വം
മോഹിച്ചാലാർക്കുകിട്ടുന്നിതു സുകൃതസുധാ
വർഷമൂർദ്ധാഭിഷേകം
സാഹിത്യത്തിൽ–സ്വധർമ്മസ്ഥിരതയി–ലഭിമാ
മാനത്തി–ലൗദ്ധത്യചിന്താ
രാഹിത്യത്തിൽ–ദൃഢപ്രതിജ്ഞതയിലനുപമാ-
ദർശമങ്ങുന്നതാത്മൻ! 5

ജീവക്ഷേമപ്രമോദാമരതരു വിളയിൽ
കണ്ടകാലം മുതൽക്കേ
ദൈവത്തോടൊത്തയത്നം ഭവവിജയഫലോ-
ദ്യാനമായത്തമാക്കി
നാവഞ്ചും നായർസാമ്രാജ്യപദവി പരിചരി-
ക്കുന്നപൊൽപ്പാദപീഠം.
സാവജ്ഞന്മാർ സ്വവംശക്ഷമികൾ ചിലർ പുഴു-
ക്കുത്തിയാലെന്തു സാദ്ധ്യം. 6

ആനക്കോൽക്കർഷവാസം, ശ്രുതമുരളിലയം,
ശൂന്യവിദ്വേഷണം, പി,–
ന്നായർക്കോയ്മ, ധർമ്മാത്മജവിജയമഹാ-
ഭാരതസ്ഥാനലാഭം
ശ്രീനാഥത്വം ശ്രുതാത്മൻ! സകലനിലയിലും-
ചാരു ഗോവിന്ദനല്ലേ?
കൈ നാലുണ്ടെപ്പൊഴും തേ കനകമല ചുമ-
ന്നീടുവാൻ കാര്യമെന്തോ ? 7

കേൾക്കാൻ സാധിച്ച ഭാഗ്യം!! നിയമജലധിതൻ
കുംഭജന്മാവ്,-"മള്ളൂർ"
വാക്കായീടും പ്രപക്ഷപ്രവണപടുകലാ–
നീതിവിദ്യാലയത്തിൽ
ഇക്കാലം വഞ്ചിലക്ഷ്മീശ്വരിയുടെ തിരുവു–
ള്ളത്തിനാൽ കേളിയേറും-
ലാക്കാളേജിൽ പ്രശസ്തിപ്പെട്ടൊരു ഭരണ-
ത്തിന്നുമേധാവിയായി. 8

ജ്ഞാനാനന്ദൈകസന്ദായക സകല സുഖാ–
യത്തനാം വിശ്രുതാത്മാ–
വാനായക്കാത്മവംശോദയകുലഗിരിയിൽ
കാണുമാദിത്യബിംബം
ഞാനാളല്ലേതുമങ്ങേപ്പുകൾപുലരി പുക–
ഴ്ത്തീടുവാൻ, ത്വച്ചരിത്രം
ഗാനാനന്ദം ശ്രുതിയ്ക്കോത്തണിവിഹഗസമൂ–
ഹങ്ങൾ വാഴ്ത്തുന്നതുണ്ടാം. 9

പ്രാലേയച്ചാറ പൂശിപ്പരിണതവിധുനിൽ–
ക്കുംശരൽപാതിരാവിൽ
ചേലേറും പൂക്കൾ വെള്ളിത്തരിമണലിൽ വിട്ട-
ർത്തുന്ന പാച്ചോററിയേക്കാൾ
ഹാ! ലേശം താഴ്ച്ചപററാത്തതിവിശദ യശ-
സ്സേലുമിസ്ഥാനലാഭ-
ത്താലേ നിർമ്മത്സരന്മാരഖിലരുമനുമോ-
ദിക്കുമീനാടടക്കം. 10

സ്വാദിഷ്ഠപ്രേമസമ്പല്ലതയുടെ ചുവടേ!
ധർമ്മനിഷ്ഠാനുസാരം
മോദിക്കും ത്വൽക്കുടുംബക്കുളുർനിഴലിലലം-
കർമ്മസന്യാസിയായി;

ആദിത്യാദികൾ തുല്യം രുചിയരുളിയനേ
കാണ്ടിനിസ്സജ്ജനസ്സാം
വാദിത്രക്ഷേമരംഗം തുടരുക, കുശലം-
നൽകുമേ, പത്മനാഭൻ. 11

ശുഭം

അവിടുത്തെ അക്രീതദാസദാസ
വിധേയൻ;
ജി. രാമൻപിള്ള, തിരുവല്ലാ.

17-11-106.

——

തിരുവനന്തപുരം
ലാകോളേജ് പ്രിൻസിപ്പാൾ
രാജമാന്യരാജശ്രീ
മള്ളൂർ കെ.ഗോവിന്ദപ്പിള്ള അവർകൾക്ക്
അദ്ദേഹത്തിൻെറ സ്വദേശികളും,
അഭ്യുദയകാംക്ഷികളുമായ
കോടിമത നിവാസികൾ സമർപ്പിക്കുന്ന

# മംഗളപത്രം

—॰:0:॰—

മഹാത്മൻ,

ഏതൊരു മഹാത്മാവിൻെറ ജനനത്താൽ ഈ കോടിമതഗ്രാമം ധന്യധന്യയും, സുപ്രശസ്തയുമായി തീർന്നിരിക്കുന്നുവോ, ഏതൊരു പുരുഷകേസരിയുടെ സ്മരണ ഇദ്ദേശവാസികളെ അഭിമാനധനസമ്പന്നരും, ജീവിതായോധന ചതുരമായിത്തീരുവാൻ സഹായമരുളുന്നുവോ, ആ മഹാത്മാവ്—അതെ ഞങ്ങളുടെ നിസ്സാരമായ ആതിഥ്യം സ്വീകരിക്കുവാൻ മഹാമനസ്കതയുണ്ടായ അങ്ങ്—സന്നിധാനംചെയ്തിരിക്കുന്ന മഹൽസഭ, അങ്ങയുടെ സ്വദേശീയരും അഭ്യുദയകാംക്ഷികളും ആരാധകന്മാരുമായ ഞങ്ങൾക്ക് "സുധർമ്മ" തന്നെയാണ്. അവിടുത്തെ ബാല്യകാല സഹചാരികൾ, ദയാദർ, മിത്രങ്ങൾ, സ്നേഹിതന്മാർ ആദിയായി ഈ ഗ്രാമത്തിലുള്ള സകലരുടേയും പ്രാതിനിധ്യം ഇന്നീസഭയ്ക്കുണ്ടെന്നുള്ളത് അവിടുത്തേക്കു അറിയാവുന്നതാണ്.

ഞങ്ങളുടെ ഈ ചെറിയ ഗ്രാമത്തിൽ ജനിച്ചു വളൎന്ന ഒരു ബാലൻ ദക്ഷിണഭാരതത്തിലെ അഭിഭാഷകപ്രവരന്മാരിൽ ഒരാളായും, മലബാറിലെ "നാർട്ടൻ" എന്ന പ്രശസ്തിക്കു അർഹനായും, വിവിധ കലകളിൽ വിചക്ഷണനായും സകലമാനപേരുടേയും പ്രശസ്തിക്കു പാത്രമായും തീൎന്നതിൽ ഞങ്ങൾക്കുള്ള അത്യാഹ്ളാദവും, അഭിമാനവും. ചാരിതാൎത്ഥ്യവും എത്രമാത്രമെന്നു പറഞ്ഞറിയിക്കുവാൻ കഴിയുന്നതല്ല. അങ്ങയുടെ ജന്മദേശമായ ഈ നാട്ടിലെ ജനങ്ങളുടെ സ്നേഹബഹുമാനത്തിനു അങ്ങയെപ്പോലെ പാത്രീഭവിച്ചിട്ടുള്ള ഒരാൾ മററില്ലെന്നു അവിടുത്തേയ്ക്കു പൂർണ്ണമായി വിശ്വസിക്കാം.

തലസ്ഥാനനഗരത്തിലുള്ള നിയമമഹാപാഠശാലയിലെ അദ്ധ്യയനരീതി മദ്രാസ് സൎവ്വകലാശാലക്കാരുടെ നിർദ്ദേശമനുസരിച്ചു പരിഷ്കരിക്കപ്പെടേണ്ടിവന്ന ഘട്ടത്തിൽ, ആ മഹാപാഠശാലയുടെ പ്രിൻസിപ്പാൾപദം അലങ്കരിക്കുന്നതിനു സൎവ്വഥാ അൎഹനും യോഗ്യനുമായ ഒരു മഹാൻ അവശ്യം കൂടിയേകഴിയൂ എന്നു വന്നുകൂടുകയും ബുദ്ധിശാലിനിയും, യോഗ്യന്മാരുടെ യോഗ്യതകൾ കണ്ടറിയുവാൻ ബഹുസമൎത്ഥയുമായ മഹാറാണി റീജൻറ തിരുമനസ്സുകൊണ്ടു് ഉത്തരവാദിത്വമേറിയ ആ സ്ഥാനത്തേക്കു് അങ്ങേ സസന്തോഷം കല്പിച്ചു നിയമിക്കുകയും ഉണ്ടായി. ഈ വാൎത്ത ശ്രവിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ ആഹ്ളാദവും, അഭിമാനവും അപരിമിതമായിരുന്നു എന്നു സവിനയം അറിയിച്ചുകൊള്ളട്ടെ "ക്രിമിനൽ വക്കീൽ രാജനാ"യ അവിടുന്നു് അഭിഭാഷകവൃത്തിയിൽനിന്നു ലഭിച്ചുകൊണ്ടിരുന്ന വമ്പിച്ച വരുമാനത്തെ പരിഗണിക്കാതെ, സ്വരാജ്യത്തോടും ഭാവി പൗരന്മാരോടും ഉള്ള സ്നേഹത്താലും, വാത്സല്യത്താലുമാണ്, പ്രിൻസിപ്പാൾ ഉദ്യോഗം സ്വീകരിച്ചതെന്നു് ഈ രാജ്യവാസികൾ നല്ലവണ്ണം അറിയുന്നുണ്ടു്.

അഗ്രഗണ്യനായ ഒരു നായർ സമുദായ നേതാവ്, നിസ്തുലനായ ഒരു രാജ്യാഭിമാനി, പൗരസ്വാതന്ത്ര്യത്തിനുവേണ്ടി നിർഭയം പോരാടിയിട്ടുള്ള ഒരു ധീരയോദ്ധാവ്, അഭിഭാഷകമണ്ഡലത്തിലെ അജയ്യനായ ഒരു പോരാളി, നായർസമുദായ സംരക്ഷകന്മാരിൽ പ്രഥമഗണനീയൻ എന്നീ വിവിധനിലകളിൽ എങ്ങും പ്രകീൎത്തിതനായിരിക്കുന്ന ഒരു മഹാൻ

ഞങ്ങളുടെ ഈ കോടിമതകരയിൽ സംജാതനാകുവാൻ ഇടയായതു് പൂർവ്വപുണ്യപരിപാകത്താലാണെന്നത്രെ ഞങ്ങളുടെ പൂർണ്ണവിശ്വാസം. കോട്ടയത്തെ നായർസമാജമന്ദിരം തുടങ്ങി നിരവധി സ്ഥാപനങ്ങൾ അങ്ങയുടെ ഔദാര്യമഹത്വത്തിനു് സ്മാരകങ്ങളായി പരിലസിക്കുന്ന വസ്തുത ഈ അവസരത്തിൽ ഞങ്ങളുടെ സ്മൃതിപഥത്തിലെത്തുന്നുണ്ടു്.

ജീവിതശുദ്ധി, സ്വഭാവനൈർമ്മല്യം, കുശാഗ്രബുദ്ധി, കൃത്യനിഷ്ഠ, ദീനാനുകമ്പ, ആദർശമഹത്വം, സ്ഥിരപരിശ്രമം എന്നിവയാൽ, ഔൽകൃഷ്ട്യത്തെ പ്രാപിച്ച മഹാന്മാരുടെ പട്ടികയിൽ അങ്ങേയ്ക്കു് എത്രയും മഹനീയമായ ഒരു സ്ഥാനമാണുള്ളതെന്നു ഞങ്ങൾക്കു് നല്ലവണ്ണമറിയാം. അങ്ങയുടെ ജീവിതം, യുവാക്കന്മാർക്കും ഭാവിതലമുറകൾക്കും അനുകരണീയവും, മാതൃകാപാവുമായിത്തീരാതിരിക്കുകയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

കോടിമതകരയിൽ നാടകഭ്രമം കലശലായിരുന്ന ഒരു ഘട്ടത്തിൽ—അവിടുത്തെ ബാല്യകാലത്തു്—അങ്ങു് നാടകാഭിനയങ്ങളിൽ പ്രദർശിപ്പിച്ച വൈദഗ്ദ്ധ്യം പരിപുഷ്ടി പ്രാപിച്ചു് സുപ്രസിദ്ധ നടനെന്ന വിഖ്യാതി ഇപ്പോൾ സമാർജ്ജിച്ചുകഴിഞ്ഞിരിക്കുന്നു. ബാല്യകാലത്തു് ഈ സദസ്യരിൽ പലരേയും വിസ്മയിപ്പിച്ചിരുന്ന ആ വാചാലത പരിപുഷ്ടിപ്പെട്ടു് നിസ്തുലനായ ഒരു വാഗ്മി എന്ന കീർത്തിയും അങ്ങു സമ്പാദിച്ചു. ഗദ്യപദ്യമുഖങ്ങളോടുകൂടിയ സാഹിത്യത്തിന്റെ പരിപോഷണാർത്ഥം അങ്ങു് ചെയ്ത ശ്രമങ്ങളുടെ "മകുടപ്രതിഷ്ഠ" സാഹിത്യപരിഷത്തു് മുഖേന അങ്ങു സാധിച്ചുവരുന്നതിനെ കേരളീയർ സഹർഷം കൊണ്ടാടിവരുന്നുണ്ടു്.

ഭാഷാസാഹിത്യപോഷണാർത്ഥം വിലയേറിയ അവിടുത്തെ സമയവും ധനവും ലുബ്ധുകൂടാതെ ധാരാളം വിനിയോഗിച്ചിട്ടുണ്ടെന്നും ആ മനസ്ഥിതി നാൾക്കുനാൾ വർദ്ധിച്ചുവരുന്നുണ്ടെന്നും ഞങ്ങൾക്കറിയാം. ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ തിരുനാൾ പ്രമാണിച്ചു് ആരംഭിച്ചതും ഇപ്പോഴും നടന്നുവരുന്നതുമായ തി. വി. മഹാസഭ സ്ഥാപിച്ചതു് അവിടുന്നാണെന്നും അനേകകാലം അതിന്റെ സിക്രട്ടറിയായിരുന്നു് സാഹിത്യപോഷണാർത്ഥം അവിടുന്നു മഹത്തായ പല കൃത്യങ്ങളും നിർവ്വഹിച്ചിട്ടുണ്ടെന്നും ഞങ്ങളെപ്പോലെ നാട്ടുകാർക്കെല്ലാവർക്കും അറിവുള്ളതാകുന്നു.

സ്വസമുദായോദ്ധാരണത്തിനും പൊതുവെ മനുഷ്യസമുദായനന്മയ്ക്കും വേണ്ടി അശ്രാന്തപരിശ്രമം ചെയ്തിട്ടുള്ളവരുടെ കൂട്ടത്തിൽ ഉന്നത സ്ഥാനത്തിനു് അങ്ങേയ്ക്കു് അർഹത സിദ്ധിച്ചിട്ടുണ്ടെന്നു പറയുവാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ടു്.

ഇപ്രകാരം നാട്ടിനും, നാട്ടാർക്കും, സ്വഭാഷയ്ക്കും, ഉത്തമബന്ധുവായ അവിടുന്നു് ഇപ്പോഴത്തെ സ്ഥാനത്തും ഇതിലും ഉയർന്ന സ്ഥാനങ്ങളിലും പരിലസിക്കുവാനും, സമുദായത്തിന്റെയും രാഷ്ട്രത്തിന്റെയും നായകത്വം വഹിച്ചു് വിജയശ്രീ പരിലാളിതനായി സുദീർഘകാലം സകല സൗഭാഗ്യങ്ങളോടുംകൂടി ജീവിച്ചിരിക്കുവാനും ജഗദാംബിക അനുഗ്രഹിക്കട്ടെ.

എന്നു്,
കോടിമതനിവാസികൾ.

—ഠഠ—

വിശ്രുത കീർത്തിമാനും കീർത്തിപരിലാളിതനും, ദക്ഷിണഭാരതമൊട്ടുക്കു കേൾവികേട്ട അഭിഭാഷകപ്രമാണിയും അനുഗ്രഹീതവാഗ്മിയും, ഈശ്വരകൃപാസമ്പന്നനും, സ്വാശ്രയശക്തിയുടേയും സമുദായഭക്തിയുടേയും പരമോദാഹരണവും, കൈരളീസുഹൃത്തും, കരുണാശാലിയും, ലാകോളേജ് പ്രിൻസിപ്പാൾ ജോലിയിൽ നിന്നും വിരമിച്ചു് വിശ്രമസുഖം അനുഭവിക്കുന്ന മഹാപുരുഷനുമായ

രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള
അവർകൾ ബി. ഏ., ബി. എൽ.

നായർമഹാസഭയുടെ അദ്ധ്യക്ഷനായിരുന്ന സൗഭാഗ്യ
സംഭവത്തിന്റേയും സമുദായസേവനത്തിനു
ജാഗരൂകനായി കാണുന്ന സൗവർണ്ണദശയു
ടേയും സ്മരണയെ മുൻനിർത്തി തിരു
വിതാംകൂർ നായർമഹാസഭാം
ഗങ്ങൾ സ്നേഹബഹുമാന
പുരസ്സരം സമർപ്പി
ച്ചുകൊള്ളുന്ന

# മംഗളപത്രം

———

പ്രഭോ!

1. പ്രശാന്തഗംഭീരവും സ്വഭാവരമണീയവുമായ ജീവിതത്തിനു പരമനിദർശനമാക്കി പരമ്പരാസി

ധമായ കുലമഹിമയും പരിശ്രമവുംകൊണ്ടു സാധി ച്ച ഐശ്വര്യവും പ്രത്യക്ഷപ്പെട്ടതി വിജയലക്ഷ്മി യെ വരിച്ച് നായർ സൗരയൂഥത്തിലെ ജാജ്വല്യമാനമായ ഒരു ജ്യോതിസ്സായി പ്രശോഭിക്കുന്ന ആദർശ പുരുഷാഗ്രണിയായ അവിടുത്തെ വിലയേറിയ സാന്നിദ്ധ്യം നായർ മഹാസഭാംശങ്ങൾ സമുദായവ്യക്തികളുമായ ഈയുള്ളവർക്ക് അനുഭവനീയമായ ആനന്ദാഃവൃത്തിയാണരുളുന്നതെന്നുള്ള വാസ്തവം ആദ്യമായി അറിയിച്ചുകൊള്ളട്ടെ.

2. ജന്മോദ്ദേശ്യത്തിന്റെയും ജീവിത മഹത്വത്തിന്റെയും മാതൃകകളായ പുരാണപുരുഷന്മാരെക്കാൾ ആരാധ്യനായ അവിടുത്തെ സംഭവബഹുലമായ ബാല്യകാലത്തെയോ, സ്ഥിരപരിശ്രമത്തോടുകൂടിയ യൗവ്വനദശയെയോ കർമ്മഗന്ധവിപുലമായ വൈധാനസവൃത്തിയെയോ വർണ്ണിക്കുന്നതിനുള്ള പാടവം ഈയുള്ളവർക്കില്ല. ഉദ്ബുദ്ധമായ മനസ്ഥിതിയും ഉയർച്ചയെ ലക്ഷ്യമാക്കിയുള്ള പ്രവൃത്തിയും ഉദാരമായ സദ്ഭാവനയും അവിടത്തെ നൈസർഗ്ഗികഗുണങ്ങൾ മാത്രമാണ്. നിയമപണ്ഡിതന്മാരിൽ അവിടത്തെപ്പോലെ നിശിതഗവേഷണം നടത്തിയിട്ടുള്ളവരും കേരളക്കരയിലെന്നല്ല ഭാരതത്തിൽ മറ്റൊരു നീതിന്യായപരിസരങ്ങളിലും അത്രയധികം കാണുകയില്ലെന്നുള്ളതു് നിർവ്വിവാദമാണ്.

3. വിപുലമായ വിശ്വഗ്രന്ഥത്തിന്റെ ഏതുവശങ്ങളും വീരപുരുഷന്മാരെ സംബന്ധിക്കുന്ന ആദർശജീവിതകഥകൾ കൊണ്ടാണ് വിജ്ഞേയങ്ങളായിരിക്കുന്നതു്. ഈ പരമാർത്ഥതത്വം അനുഭവം കൊണ്ടറിയാൻ സംഗതിയായ ഒരു പാശ്ചാത്യതത്വനിരീക്ഷകൻ "മഹാന്മാർ നമ്മുടെ കണ്ണുകളിൽനിന്നും അജ്ഞാനതിമിരത്തെ മാറ്റുന്നതിനുള്ള മഷിക്കൂട്ടാകുന്നു" എന്നു പ്രവചിച്ചുകാണുന്നു. പ്രഭോ! യഥാർത്ഥമായ ഒരു ജീവിതത്തിന്റെ പരിപൂർണ്ണപടിയാണ് വിശ്രുതമായ അവിടത്തെ സാങ്കേതികനാമോച്ചാരണത്തിൽ ഏതൊരുവന്റെയും ഹൃദയവേദിയിൽ സ്ഥലംപിടിക്കുന്നതു് എന്നോർക്കുമ്പോൾ ആരുടെ ഹൃദയത്തിലാണ് ആനന്ദത്തിരത്തള്ളൽ ഉണ്ടാകാതെയിരിക്കുന്നതു്?

4. വളരെക്കാലമായി കലാശാലാഭരണകൂടത്തിന്റെ ഒരംഗവും ഉപദേഷ്ടാവുമായിരുന്ന് അവിടുന്ന് സാധിച്ചിട്ടുള്ളതും സാധിച്ചുപോരുന്നതുമായ മഹൽകൃത്യങ്ങൾ ദക്ഷിണഭാരതത്തിൽ എവിടെയും സുവിദിതമത്രേ. നിയമപരീക്ഷാ പരിശോധകസംഘ അവിടുന്ന് തിരുവനന്തപുരം ലാക്കാളേജ് ഭരണാധികാരിയായി സ്ഥിതി ചെയ്ത ആ കുറഞ്ഞൊരുകാലം പ്രസ്തുത വിദ്യാലയത്തിന്റെ സൗവർണ്ണദശയായിരുന്നു എന്ന് ആരാണ് സശിരഃകമ്പം സമ്മതിക്കാതെയുള്ളതു്? സ്വാർത്ഥമോ സത്യവിഃലാപമോ കൂടാതെ സർവ്വോത്തരയായ ഐശ്വര്യദേവതയെ അക്രീതദാസിയാക്കി ആത്മോന്നതിയും അന്തഃകരണശുദ്ധിയും അവലംബിച്ച് നായർസമുദായത്തിന്റെ നട്ടുനായകമായി ആയുശ്ശേഷം നയിക്കുന്നതിന് സർവഥാ സന്നദ്ധനായി കാണുന്ന അവിടത്തെ സഹായസഹകരണങ്ങൾ നായർ സമുദായ ധർമ്മക്ഷേത്രത്തിൽ ഇന്ന് അങ്ങിങ്ങായി അങ്കുരിച്ചു കാണുന്ന കളകളെ ഉന്മൂലനം ചെയ്യുന്നതിന് പര്യാപ്തമായിത്തീരണമെന്നുള്ളതത്രേ ഞങ്ങളുടെ ഹാർദ്ദമായ അപേക്ഷ

5. പ്രസംഗവേദികളിൽ മാത്രമല്ല, പ്രവൃത്തിസരണികളിലും അഭിവന്ദ്യാദർശപുരുഷനും ആത്മാർത്ഥചിത്തനുമായ അവിടുന്ന് സ്ഥിരപരിശ്രമംകൊണ്ടും സ്വീയമായ കർമ്മയോഗസിദ്ധികൊണ്ടും ആയത്തമായ ഐശ്വര്യത്തെ ചിരകാലം അനുഭവിച്ച് കളത്രപുത്രമിത്രാദി സമ്പൽസമൃദ്ധിയോടുകൂടി ദീർഘായുഷ്മാനായി ശോഭിക്കണമെന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ മംഗളപത്രത്തെ സവിനയം സമർപ്പിച്ചുകൊള്ളുന്നു.

അവിടത്തെ വിശ്വസ്തവിധേയരായ
നായർ മഹാസഭാംഗങ്ങൾ

19-1-109. അയിരൂർ.

---

പുതിയ ലാക്കാളേജ് പ്രിൻസിപ്പാൾ
ശ്രീമാൻ
മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ

# മംഗളാശംസ

---

(ആർ. രംഗനാഥയ്യർ, എം. ഏ., ബി. എൽ.)

മള്ളൂർ ഗോവിന്ദനാമാ സ ജയതി വിബുധാൻ
കേരളീയാൻ സ്വനീത്യാ
സർവാനേവാത്മവശ്യാൻ ഭൃശമിഹ വിദധ-
ന്നീതിശാസ്ത്രപ്രവീണഃ

ന്യായാസ്ഥാനാധിനേതൃൻ നയവിമുഖമതീൻ

ഭീഷയൻ ന്യായസൂക്തൈ.

ന്നീതിജ്ഞാൻ പ്രീണയാനസ്സകലജനമനോ-

നന്ദനസ്സച്ചരിത്രൈഃ!

ജാതൃന്ധാൻ ബോധയാനോ വിദുര ഇവ സദാ

നീതിമാർഗ്ഗോപദേശൈർ-

ദ്ദുർമ്മാർഗ്ഗാരൂഢരാജപ്രതിനിധി പുരുഷാൻ

ഭർത്സയാനഃസധൈര്യം

ബന്ധാർഹാൻ ബന്ധഭാനൈർമുഹുരുപനമയൻ

മോചയം ശാപ്യബന്ധ്യാൻ

കീർത്ത്യാ ലക്ഷ്മ്യാ ച വാണ്യാതിസ്വഭിരപി സമം

സേവ്യതേ യഃ പ്രവീരഃ!!

തരുണ ഇവ ശശാങ്കഃ സത്പഥേ വർത്തമാനഃ

പ്രഥമമപി കലാഭിർന്നൈവപൂർണ്ണഃ സ ധീമാൻ I

ക്രമത ഇവ കലാഭിംപൂർണ്ണതാം സം പ്രപന്നഃ

സ ജയതി വിബുധാനാം മാനസോല്ലാസദായി

യസ്യോത്കൃഷ്ടൈർഗ്ഗുണൌഘൈരതിശയമുദിതാ

വഞ്ചിസാമ്രാജ്യലക്ഷ്മീ-

ര്യസ്മൈ സർവാധിപത്യം നയനിഗമപഥാ-

ദ്ധ്യാപകാനാം വ്യതാനീൽ!

സോയം ഗോവിന്ദനാമാ ചിരമിഹ ജയതാ-

ദർദ്ധയന്നീതി വിദ്യാം

വഞ്ചിസ്ഥാനാം ബുധാനാം മുദമപി ജനയൻ

പത്മനാഭപ്രസാദാൽ

---

പത്രക്കുറിപ്പ്

ആററിങ്ങൽ മള്ളൂർവിലാസം വായനശാല, പോത്തൻകോട്ട് ഉള്ളൂർവിലാസം ഗ്രന്ഥശാല, തിരുവനന്തപുരം നായർസഹോദരസമാജം, കോട്ടയം വാണീവിലാസം വായനശാല, കോട്ടയം യുവജന സാഹിത്യസമാജം മുതലായ സ്ഥാപനങ്ങളിൽ നിന്ന് അയച്ചുതന്നിട്ടുള്ള അനുമോദനപത്രങ്ങളുടെ പകർപ്പുകൾ സ്ഥലച്ചുരുക്കത്താൽ ചേർക്കാൻ സാധിച്ചിട്ടില്ല.

# ഷഷ്ട്യബ്ദപൂർത്തിക്കുശേഷം



## ധർമ്മദേശം

(പ്രതിവാരപത്രിക)

## ശ്രീ: മള്ളൂരും പത്നിയും



(പോക്കാട്ടു കെ. രാഘവൻപിള്ള)

എഡിറ്റർ

1113 മേടത്തിലായിരുന്നു മി. മള്ളൂരിൻെറ ഷഷ്ടിപൂർത്തി. അതുവരെയുള്ള അദ്ദേഹത്തിൻെറ ജീവചരിത്രം അത്യന്തം സംക്ഷിപ്തമായിട്ടെങ്കിലും മി. എം. കൊച്ചുണ്ണിപ്പണിക്കർ അച്ചടിച്ചു പുസ്തകരൂപേണ പ്രസിദ്ധം ചെയ്തിട്ടുണ്ടു്. അതുകഴിഞ്ഞു് സംവത്സരം ഏഴായിരിക്കുന്നു. മി. & മിസ്സിസ്സ് മള്ളൂരിൻെറ ദാമ്പത്യജീവിതത്തിൽ നാല്പതുകൊല്ലം പൂർത്തിയാകുയും അദ്ദേഹത്തിനു 67-വയസ്സ് തികയുകയും ചെയ്തിരിക്കുന്ന ഈ സന്ദർഭത്തിൽ ഷഷ്ടിപൂർത്ത്യാനന്തരമുള്ള അദ്ദേഹത്തിൻെറ ജീവിതചര്യകളെ സ്ഥൂലമായിട്ടെങ്കിലും പരിഗണനം ചെയ്യുന്നതു് പ്രയോജനപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു. കേരളസർവകലാശാല സ്ഥാപിക്കുന്നതിനെസംബന്ധിച്ചു് മദ്രാസു, കൊച്ചി, തിരുവിതാംകൂർ ഗവമ്മെൻറുകളെ സമീപിച്ചു് നിവേദനങ്ങൾ സമർപ്പിക്കുന്നതിനു നിയുക്തമായ കമ്മിററിയിലെ അംഗമെന്ന നിലയിൽ തന്നാൽ കഴിയുന്നതെല്ലാം പ്രവർത്തിച്ചിട്ടും അതു തല്ക്കാലം സാധിതപ്രായമല്ലെന്നു ബോധ്യപ്പെട്ടതിനുശേഷം മി. മള്ളൂർ തിരുവിതാംകൂർ സർവകലാശാല സ്ഥാപിക്കുന്നതു സംബന്ധിച്ചു ചെയ്ത ഉൽബോധനത്തെപ്പററിയും മററും മി. പണിക്കരുടെ പ്രസിദ്ധീകരണത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. തൻെറ അഭിലാഷംപോലെ ഇവിടെ സർവകലാശാലയ്ക്കുള്ള ആലോചനകൾ അചിരേണ ആരംഭിക്കുകയും തദർത്ഥം ഗവമ്മെൻറിൽനിന്നു വിളിച്ചുകൂട്ടിയ പ്രാരംഭയോഗം മുതൽ ഇന്നേദിവസംവരെ മി. മള്ളൂർ നമ്മുടെ യുവാക്കന്മാരുടെ സർവകലാശാലാവിദ്യാഭ്യാസത്തെ ഉപര്യുപരി ശ്രേയസ്കരമാക്കുന്ന വിഷയത്തിൽ ദത്തശ്രദ്ധനായിത്തീരുകയും ചെയ്തു. കാൽ ശതാബ്ദത്തോളം മദ്രാസ് സർവകലാശാലയുമായി പല സ്ഥാനങ്ങളിൽ ബന്ധപ്പെട്ടിരുന്ന മി. മള്ളൂരിനെ 1939-ൽ ഗവമ്മെൻറിൽനിന്നു നമ്മുടെ സർവകലാശാല സെനററിലേക്കു മെമ്പറായി നിയമിച്ചു. അതിനെ തുടർന്നു 1940-ൽ അദ്ദേഹത്തെ ചാൻസലറായ മഹാരാജാവു തിരുമനസ്സുകൊണ്ടു് മൂന്നുസംവത്സരത്തേയ്ക്കു വീണ്ടും സെനററുമെംബറായി നോമിനേററുചെയ്തു. ഇതിനിടയ്ക്കു സെനററുമെമ്പറന്മാർ അദ്ദേഹത്തെ രണ്ടുപ്രാവശ്യം സിൻഡിക്കേററിലേക്കു തിരഞ്ഞെടുത്തു, 1943-ൽ മി. മള്ളൂരിനെ വീണ്ടും 3-കൊല്ലത്തേയ്ക്കു സെനററുമെമ്പറായി ഇവിടത്തെ രജിസ്റ്റേർഡ് ഗ്രാഡുവെയിററ്സ് തിരഞ്ഞെടുത്തു.

ഇങ്ങനെ ഗവമ്മെൻറിൻെറയും മഹാരാജാവു തിരുമനസ്സിലെയും ജനങ്ങളുടെയും തൃപ്തിയ്ക്കും വിശ്വാസത്തിനും പാത്രമായ മി. മള്ളൂർ നമ്മുടെ സെനററിൻെറ ഒന്നാമത്തെ യോഗം മുതൽ ഇക്കഴിഞ്ഞ ആറു സംവത്സരവും സർവകലാശാലയുടെ ഭരണകേന്ദ്രത്തിൽ ഇരുന്നുംകൊണ്ടു് നിർന്നിമേഷമായും നിർഭയമായും ഊർജ്ജിതമായ പ്രവർത്തനംനടത്തിവരികയാണു്. പരീക്ഷാബോർഡുകളിലും പാഠപുസ്തകബോർഡുകളിലും ഫാക്കൽററികളിലും അദ്ദേഹം മെമ്പറാണു്. എം. എൽ. വരെയുള്ള പരീക്ഷകളിൽ പരീക്ഷകനുമാണു്. സർവകലാശാലാ പ്രവർത്തനങ്ങൾക്കു പുറമേ നമ്മുടെ യുവജനങ്ങളുടെ കായികവിദ്യാഭ്യാസാഭിവൃദ്ധിയെ പുരസ്കരിച്ചുള്ള പല സ്ഥാപനങ്ങളുടെയും അദ്ധ്യക്ഷനും രക്ഷാധികാരിയും എന്ന നിലയിൽ മി. മള്ളൂർ പല സേവനങ്ങളുംഅനുഷ്ഠിച്ചുവരുന്നു. ഷഷ്ടിപൂർത്തിക്കുശേഷം തിരുവിതാംകൂർ അത്‌ലററിക് അസോസിയേഷൻെറ പ്രസിഡൻററായി മി. മള്ളൂരിനെ രണ്ടുപ്രാവശ്യം ഐകകണ്ഠ്യേന തിരഞ്ഞെടുത്തു. ഈ സംഘത്തിൻെറ വൈസ്പ്രസിഡൻറന്മാർ എഡ്യൂക്കേഷനൽ ഡയറക്ടർ, കാളേജ് പ്രിൻസിപ്പാൾ, റിസർച് ഡയറക്ടർ മുതലായവരാണു്. മഹാരാജാവുതിരുമനസ്സുകൊണ്ടാണു് പ്രധാന രക്ഷാധികാരി. രണ്ടുമൂന്നുകൊല്ലം മുമ്പു മി. മള്ളൂരിൻെറ അദ്ധ്യക്ഷതയിൽ യൂണിവേഴ്സിററി കാളേജിൽ കൂടിയ ഒരു യോഗത്തിൽവെച്ചാണു് തിരുവിതാംകൂർ ഫുട്ബാൾ അസോസിയേഷൻ എന്ന പുതിയ സംഘടന ആവിർഭവിച്ചതു്. അതിൻെറ പ്ര

സിഡൻറായി കേണൽ ഗോദവർമ്മയെയും വൈസ് പ്രസിഡൻറായി മി. മള്ളൂരിനെയും നിയമിച്ചു തിരുവിതാംകൂർ ടെന്നിസ് അസോസിയേഷൻ സ്ഥാപിതമായതും ഇതോടു സമീപിച്ചുതന്നെയാണ്. ആ സംഘത്തിൻെറ പ്രസിഡൻറായി കേണൽ ഗോദവർമ്മയേയും വൈസ്പ്രസിഡൻറായി മി. മള്ളൂരിനെ തന്നെയും തിരഞ്ഞെടുത്തു. തിരുവനന്തപുരം വീരകേരളജിംഖാനയുടെ പ്രസിഡൻറായി ഇന്നും മി. മള്ളൂർ തന്നെ അതിനെ നയിച്ചുവരുന്നു. മണക്കാട്ടു ജിംഖാനയുടെ രക്ഷാധികാരിയും അദ്ദേഹമാണ്. നമ്മുടെ ബാലികാബാലന്മാർക്ക് ടെന്നീസിൽ അഭിരുചി വർദ്ധിപ്പിക്കുന്നതിന് അദ്ദേഹം ഒരു ചാലെൻജ് കപ്പ് നാലുകൊല്ലമായിട്ട് വർഷാവർഷം സമ്മാനിച്ചുവരുന്നു. യുവതികളുടെ കായികസംസ്കാരത്തെ ഉദ്ദേശിച്ച് 1200 രൂപ തൻെറ പ്രിയപത്നിയുടെ പേരിൽ ഒരു നിക്ഷേപമായി അദ്ദേഹം സർവകലാശാലയെ ഏല്പിച്ച് അതിൻെറ പലിശകൊണ്ട് 1942-മുതൽ വിദഗ്ദ്ധകളായ വിദ്യാർത്ഥിനികൾക്കു സ്വർണ്ണമെഡൽ സമ്മാനിച്ചുവരുന്നു. ഇക്കഴിഞ്ഞ രണ്ടാണ്ടുകളായി ഇവിടെവെച്ചു നടത്തിയ അഖിലഭാരത ഫുട്ബാൾ ടൂർണ്ണമെണ്ടിൻെറ വിജയപൂർവമായ പരിസമാപ്തിക്കു കേണൽ ഗോദവർമ്മയുടെ വലംകയ്യായിനിന്നു കേവലം ഒരു യുവാവിനെപ്പോലെ പ്രയത്നം ചെയ്തതും മി. മള്ളൂരാണ്. വിശ്വവിശ്രുതനായ കിംഗ്കോംഗിനെയും ഹർബൻസിംഗ് മുതലായ ഭാരതമല്ലന്മാരെയും ഇവിടെ വരുത്തി മഹാരാജാവു തിരുമനസ്സിലെ രക്ഷാധികാരത്തിൽ കായികമത്സരങ്ങൾ നടത്തിയതും മി. മള്ളൂരിൻെറ ഷഷ്ടിപൂർത്തിക്കുശേഷം അദ്ദേഹത്തിൻെറ നേതൃത്വത്തിലാണ്. അദ്ദേഹത്തിൻെറ കലാകൗതുകത്തെപ്പററി പറയുകയാണെങ്കിൽ ഭക്തിവിലാസത്തുവച്ച് 116 ലും ജൂബിലിഹാളിൽവെച്ച് അതിൽപിന്നീടു രണ്ടുപ്രാവശ്യവും നാടകങ്ങളിൽ വേഷംകെട്ടി മി. മള്ളൂർ സഹൃദയലോകത്തെ ആശ്ചര്യഭരിതരാക്കി. ഈ മൂന്നു സന്ദർഭങ്ങളിലും മഹാരാജാവുതിരുമനസ്സുകൊണ്ടു സന്നിധാനം ചെയ്തു മി. മള്ളൂരിൻെറ അഭിനവചാതുരിയെപ്പററി കല്പിച്ചു പ്രശംസിക്കുകയും ഉണ്ടായി. ഒരു കൊല്ലത്തിനുമുമ്പു ടി. ടി. സി. യിൽ വെച്ചു നടന്ന ഒരു ഫാൻസി ഡ്രെസ്സ് മത്സരത്തിൽ ഒരു ചട്ടക്കാരിയുടെ വേഷംകെട്ടി മി. മള്ളൂർ 1-ാം സമ്മാനത്തിനു അർഹനായി എന്നുള്ളതും ഓർക്കേണ്ടതാണ്.

മി. മള്ളൂരിൻെറ അഭിഭാഷകവൃത്തിയെപ്പററിപ്പറയുകയാണെങ്കിൽ അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തിക്കുശേഷം കൊല്ലം, കോട്ടയം, ആലപ്പുഴ, പറവൂർ ഈ സ്ഥലങ്ങളിൽ പോയി ദുർഘടങ്ങൾ ആയ സെഷൻസ് കേസുകൾ നടത്തി വിജയം സമ്പാദിച്ചിരിക്കുന്നു. ഹൈക്കോടതിയിൽ വൈഷമ്യമേറിയ പല കേസുകളിലും അതിനുശേഷം മി. മള്ളൂർ ഹാജരായി വാദിച്ചിരിക്കുന്നു. ബാർകൗൺസിൽ ഉണ്ടായതു മി. മള്ളൂരിൻെറ ഷഷ്ടിപൂർത്തിക്കുശേഷമാണ്. 115, 116, 117 ഈ ആണ്ടുകളിൽ ക്രിമിനൽ നിയമത്തെപ്പററി പ്രസംഗിക്കാൻ മി. മള്ളൂരിനെയാണ് കൗൺസിൽ ക്ഷണിച്ചതു്. ഇപ്പോൾ സർവ്വകലാശാലയും അദ്ദേഹത്തിനെ ക്രിമിനൽ നിയമത്തെപ്പററി പ്രസംഗിക്കാൻ ക്ഷണിച്ചിരിക്കുന്നു. മി. മള്ളൂരിൻെറ ജനസമ്മതിക്കും ഏതൽപര്യന്തം യാതൊരു കോട്ടവും തട്ടിയിട്ടില്ലെന്നു് സ്പഷ്ടമാണ്. സചിവോത്തമൻെറ ഷഷ്ടിപൂർത്തി ആഘോഷിക്കുന്നതിനെപ്പററിയുള്ള ആലോചനായോഗം മി. മള്ളൂരിൻെറ വസതിയിൽ വെച്ചാണ് കൂടിയതു്. സചിവോത്തമനു 1938 ഒക്ടോബറിൽ ടൗൺഹാളിൽവച്ച് നൽകിയ മംഗളപത്രം ജനങ്ങൾക്കുവേണ്ടി വായിച്ചു സമർപ്പിക്കാൻ മി. മള്ളൂരിനെയാണ് തിരഞ്ഞെടുത്തതു്. മഹാരാജാവു തിരുമനസ്സിലെ പ്രതിമ ഗവർമ്മെൻറിനെ ഏല്പിക്കാൻ ജനങ്ങളാൽ നിയുക്തനായതും മി. മള്ളൂരാണ്. സചിവോത്തമസത്രം ഗവർമ്മെൻറിനെ ഏല്പിക്കാൻ കമ്മിററി തിരഞ്ഞെടുത്തതും മി. മള്ളൂരിനെയാണ്. കുമാരീകമലം, നവാബ് രാജമാണിക്കം, അമ്പലപ്പുഴ സുമതീബായി, സംഗീതവിദ്വാൻ രാഘവമേനോൻ മുതലായ കലാകാരന്മാർക്കു സമ്മാനം നൽകാൻ ഭാരവാഹികൾ മി. മള്ളൂരിനെയാണ് സമീപിച്ചതു്. വഞ്ചി പൂവർ ഫണ്ടിൻെറ പ്രതിപുരുഷനായി അഖിലേന്ത്യാ ഫുട്ബാൾ കളിക്കാർക്കു കപ്പു നൽകിയതും മി. മള്ളൂരാണ്, സെൻട്രൽ കോഓപ്പറേററിവ് ബാങ്കിൻെറ സ്ഥിതി സുദൃഢമാക്കുന്നതിലേക്കു മി. മള്ളൂരിനെയാണ് അതിൻെറ പ്രസിഡൻറായി തിരഞ്ഞെടുത്തതു്. മൂന്നുവർഷത്തെ ഭരണംകഴിഞ്ഞു് 119-ൽ ബാങ്കിൽനിന്നും അദ്ദേഹം വിരമിച്ചസമയം അവിടെ അദ്ദേഹത്തിൻെറ ഓയിൽ പെയിൻറിംഗ് അനാച്ഛാദനം ചെയ്ത എക്സ് ദിവാൻ മി. വി എസ്., മി. മള്ളൂരിൻെറ കർമ്മകൗശല്യത്തെപ്പററി മുക്തകണ്ഠം പ്രശംസിച്ചു. 118-ൽ 9-ാം സഹകരണ കാൺഫറൻസിൻെറ സ്വാഗതസംഘാദ്ധ്യക്ഷനായി മി. മള്ളൂരിനെയാണ് തിരഞ്ഞെടുത്തതു്.

വഞ്ചിപൂവർഫണ്ടു് ആരംഭിച്ച നാൾമുതൽമി. മള്ളൂർ അതിന്റെ ഒരു പ്രധാന പ്രവർത്തകനാണു്. ഒരുമാസംമുമ്പു് സചിവോത്തമന്റെ അദ്ധ്യക്ഷതയിൽ ടൗൺഹാളിൽ കൂടിയ യോഗത്തിൽവച്ചു് വീണ്ടും മി. മള്ളൂരിനെ ഫണ്ടിന്റെ വർക്കിംഗ്കമ്മിററിയിലേക്കു തിരഞ്ഞെടുത്തിരിക്കുന്നു. മണക്കാട്ടു യുവജനസമാജത്തിന്റെ രക്ഷാധികാരി മി. മള്ളൂരാണു്. ദിവാൻജി പ്രസിഡൻറായിരിക്കുന്ന ജന്തുഹിംസാനിരോധക സംഘത്തിന്റെ നിയമോപദേഷ്ടാവായി 1118 ൽ മി. മള്ളൂരിനെ വീണ്ടും തിരഞ്ഞെടുത്തു. ഈ ഏഴു കൊല്ലത്തെ അന്തരാളത്തിൽ ഇദ്ദേഹം എത്ര യോഗങ്ങളിൽ ആദ്ധ്യക്ഷം വഹിച്ചിട്ടുണ്ടെന്നും എത്ര ലേഖനങ്ങൾ എഴുതിയിട്ടുണ്ടെന്നും പറവാൻ സാധ്യമല്ല. ചുരുക്കിപ്പറഞ്ഞാൽ ഈ മുഹൂർത്തംവരെ വാർദ്ധക്യസഹജമായ അലസതയോ ഉദാസീനതയോ മി. മള്ളൂരിനെ തീണ്ടിയിട്ടില്ലെന്നു ശപഥം ചെയ്യാം. ഇദ്ദേഹത്തിന്റെ സഹധർമ്മചാരിണി ഭർത്താവിനു് അനുരൂപയായി ആരോഗ്യവതിയായും ഐശ്വര്യവതിയായും സ്ത്രീജനങ്ങളുടെ നന്മയെ ലക്ഷ്യമാക്കി ജീവിതം നയിച്ചുവരുന്നു. ഈ മഹതിക്കു 57-വയസ്സായി. ഇന്നും ഹിന്ദുവനിതാസംഘത്തിന്റെയും ശിശുക്ഷേമകേന്ദ്രത്തിന്റെയും പ്രസിഡൻറു് അവർതന്നെ. രണ്ടുമാസംമുമ്പു് ഗവർമ്മെൻറിനെ ഏൽപ്പിക്കുന്നതുവരെ മഹാറാണി മെമ്മോറിയൽ സ്ഥാപനത്തിന്റെ പ്രസിഡൻറും ഇവർതന്നെ ആയിരുന്നു. 117-വരെ കോട്ടയം കാർത്തികതിരുനാൾ ഗ്രന്ഥശാലയുടെ പ്രസിഡൻറും ഈ മഹതി ആയിരുന്നു. മണക്കാട്ടു ലേഡീസ് ക്ലബ്ബിന്റെ രക്ഷാധികാരിണി ഇന്നും ഇവരാണു്. പേരൂർക്കട ഹിന്ദുമഹിളാസംഘത്തിന്റെ പ്രസിഡൻറുസ്ഥാനം കയ്യേല്ക്കണമെന്നുള്ള കമ്മിററി മെംബറന്മാരുടെ നിർബന്ധപൂർവമായ അപേക്ഷ കൃത്യാന്തരവ്യഗ്രതമൂലം മിസിസ്സു് മള്ളൂർ വ്യസനപൂർവം നിരസിക്കേണ്ടിവന്നു. മി മള്ളൂരിന്റെ ഷഷ്ടിപൂർത്തിക്കുശേഷം പാർത്ഥിവിലാസത്തുവച്ചു് അഞ്ചു വിവാഹാദിയന്തിരങ്ങൾ (മൂന്നു പുത്രിമാരുടെയും ഒരു പുത്രന്റെയും ഒരു പൗത്രിയുടേയും) ഭംഗിയായി നടന്നു. ഇതിന്റെ ചുമതല മിസിസ് മള്ളൂരാണു നിർവഹിച്ചതു്. തുളസിഹില്ലിൽ മഹാറാണി മെമ്മോറിയൽ കെട്ടിടം സചിവോത്തമൻ ഉൽഘാടനം ചെയ്തപ്പോൾ മിസിസ് മള്ളൂർ ചെയ്ത സ്വാഗതപ്രസംഗവും യുദ്ധസഹായം സംബന്ധിച്ചു സചിവോത്തമന്റെ അദ്ധ്യക്ഷതയിൽ ടൌൺഹാളിൽ വെച്ചുകൂടിയ പൊതുയോഗത്തിൽ നമ്മുടെ സ്ത്രീകൾ യുദ്ധസഹായാർത്ഥം ചെയ്യേണ്ടുന്ന കടമകളെപ്പററി ഒരു പ്രമേയം അവതരിപ്പിച്ചു് അവർ ചെയ്ത പ്രസംഗവും (രണ്ടുസന്ദർഭത്തിലും ഇംഗ്ലീഷിൽ ആണു മിസിസ് മള്ളൂർ പ്രസംഗിച്ചതു്] കേട്ടിട്ടുള്ളവർക്കു് ഈ മഹതിയുടെ കാര്യശേഷിയേയും സംസ്കാരത്തേയും പററി ഏറെക്കുറെ ശരിയായ ബോധം ഉണ്ടായിരിക്കണം. ഈശ്വരകൃപാസമ്പന്നരായ ഈ ദമ്പതികൾക്കു് സന്തതിയും സമ്പത്തും വേണ്ടുവോളം ഉണ്ടു്. അവരുടെ എട്ടു പെൺമക്കളേയും അനുരൂപന്മാരായ വരന്മാർക്കു വിവാഹം ചെയ്തുകൊടുത്തിരിക്കുന്നു. പുത്രന്മാർ രണ്ടുപേരും സർക്കാർ സർവീസിൽ പ്രവേശിച്ചുകഴിഞ്ഞു. എല്ലാ സമ്പത്തിലുംവച്ചു് മി. മള്ളൂർ ശിഷ്യസമ്പത്തിൽ അഗ്രഗണ്യനാണു്. ഇന്നു നമ്മുടെ ഹൈക്കോർട്ടിൽ ഉദ്യോഗത്തിൽ ഇരിക്കുന്ന മൂന്നു ജഡ്ജിമാർ ഉൾപ്പടെ ഈ സംസ്ഥാനത്തുള്ള മിക്ക അഭിഭാഷകന്മാരും ന്യായാധിപന്മാരും മി. മി. മള്ളൂരിന്റെ ശിഷ്യന്മാരാണു്. മദ്രാസ് പ്രസിഡൻസിയിലും ഇദ്ദേഹത്തിന്റെ ശിഷ്യന്മാർ വളരെയുണ്ടു്. അവരുമായിട്ടു് ഇന്നും കത്തുകൾ മൂലം അദ്ദേഹം സൗഹൃദം പുലർത്തിവരുന്നു. ആൾക്കാഹരിഭാഗം നായർസമുദായത്തെ നശിപ്പിക്കുമെന്നു ഇരുപത്തിഅഞ്ചുകൊല്ലത്തിനുമുമ്പുതന്നെ മി. മള്ളൂർ ദീർഘദർശനം ചെയ്കയും ആ പ്രസ്ഥാനത്തെ തടയുന്നതിനു ഉത്തമവിശ്വാസമായി പലതും പ്രവർത്തിക്കുകയും ചെയ്തു. എങ്കിലും അക്കാലത്തെ പരിഷ്കർത്താക്കൾ അദ്ദേഹത്തിന്റെ ഉപദേശത്തെ കൈക്കൊണ്ടില്ല. എന്നാൽ ഇന്നത്തെ സ്ഥിതി എന്താണു്. ആരുടെ അഭിപ്രായമാണു ശരി എന്നു കാലം വെളിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു.

ഈ ദമ്പതികൾ അനുഗന്തവ്യർതന്നെ. അക്ഷയമായ ഈശ്വരകാരുണ്യം ഇനിയും ഇവരെ അനുഗ്രഹിക്കട്ടെ.

---

മേൽകാണിച്ച ഉദ്ധരണിയിൽ സൂചിപ്പിച്ചിട്ടുള്ള മഹാറാണി മെമ്മോറിയൽ കെട്ടിടത്തിന്റെ ഉൽഘാടനചടങ്ങുകളെപ്പറ്റി 1939നവംബർ 15-ാംതീയതി മദ്രാസ്മെയിൽപത്രം പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടാണ് ചുവടെ ചേർക്കുന്നതു്.

# TRAVANCORE'S REFORMER MAHARANI

## DEWAN'S TRIBUTE TO MAHARAJA'S MOTHER

*Memorial Rest House Opened*

TRIVANDRUM. NOV. 14,

The Maharani Memorial Building built to commemorate the services' to the country of Maharani Sethu Parvati Bai, mother of His Highness the Maharaja of Travancore, was to-day opened on the occasion of the Maharani's birthday by Sir C. P. Ramaswami Ayyar.

The Dewan also unveiled a portrait of the Maharani. The memorial was erected by public subscription by women of Travancore and the building will be used as a resthouse for women.

Sir C. P. Ramaswamy Ayyar said that rarely in the annals of Indian royalty had there been a person more dynamic, more versatile or more full of love for humanity than the Maharani.

One outstanding contribution by the Maharani was so to have trained her son, the Maharaja, that he was to-day the embodiment of their ideal of king ship. The Maharani was a former president of the Indian Women's Conference and champion of complete equality between women and men. In the great temple entry proclamation the Maharaja was actively encouraged and inspired by the Maharani and the entire credit for the great reform must be shared between them.

Sir C. P. Ramaswamy Ayyar added that during the minority of her son, the present Maharaja, the manner in which Her Highness vindicated his dignity and status and fought single-handed for recognition of privilages and claims of the Royal House and His Highness was beyond controversy an act of rare heroism.

The Dewan also referred to the happiness of the home life of the Maharaja and said that their grateful thanks were due to the Maharani for this.

*The President of the Memorial Committee, Mrs. MALLOOR GOVINDA PILLAI in her speech described the Maharani as the boldest Reformer-Princess in India to-day.*

## ദാമ്പത്യത്തിലെ
## നാല്പതാം സംവത്സരം
# അനുമോദനങ്ങൾ

മലയാളരാജ്യം 1120 മേടം 15

ജന്മദിനാഘോഷം

മിസ്റ്റർ ആൻഡ് മിസ്സിസ്സ് മള്ളൂർഗോവിന്ദപ്പിള്ളയുടെ ദാമ്പത്യജീവിതത്തിൽ 40-ാം സംവത്സരം പൂർത്തിയായതു സംബന്ധിച്ചു ശ്രീ: മള്ളൂരിന്റെ 67-ാമതു ജന്മദിനമായ ഇന്നു് അവരുടെ വസതിയായ വഴുതക്കാട്ടു പാർവതിവിലാസത്തുവച്ചു് നടന്ന ദാനധർമ്മാദികളിൽ ശ്രീ ചിത്രാ അഗതിമന്ദിരത്തിനു 100 രൂപാ, വഞ്ചിപൂവർഫണ്ടിനു 100 രൂപ, മഹിളാമന്ദിരത്തിനു 100 രൂപ. ഹിന്ദുവനിതാസംഘം ശിശുക്ഷേമകേന്ദ്രത്തിനു 100 രൂപ, ശ്രീരാമകൃഷ്ണആശുപത്രിക്കു 100 രൂപ ഇങ്ങനെ അഞ്ചു സംഭാവനകൾ ഉൾപ്പെടുന്നു. ഇതുകൂടാതെ അവിടെവച്ചു് അസംഖ്യം സാധുക്കൾക്കു വിഭവസമൃദ്ധമായ ആഹാരവും നൽകുകയുണ്ടായി. അനുഗ്രഹീതരായ ഈ ദമ്പതികൾക്കു ദിവാൻബഹദൂർ രാജ്യസേവാധുരന്ധര വി. എസ്സ്. സുബ്രഹ്മണ്യയ്യർ തുടങ്ങി പലരും അനുമോദനസന്ദേശങ്ങൾ അയച്ചു എന്നുള്ളതും പ്രസ്താവ്യമാണു്

---

ധർമ്മദേശം 1120 മേടം 18

അനുമോദനം

തിരുവനന്തപുരം

ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ളയുടെയും പത്നിയുടെയും വിവാഹജീവിതത്തിൽ നാല്പതുകൊല്ലം സംപൂർണ്ണമായതു സംബന്ധിച്ചു് അവരുടെ വസതിയിൽവെച്ചു് ഈ മാസം 14-ാംതീയതി ചിത്രാപൗർണ്ണമിദിവസം ശ്രീമാൻ മള്ളൂരിന്റെ 67-ാമതു ജന്മദിനത്തിൽ—സാധുക്കൾക്കു അന്നദാനം മുതലായി പല സൽക്രിയകളും മുറപോലെ അനുഷ്ഠിച്ച കൂട്ടത്തിൽ ശ്രീചിത്രാ അഗതിമന്ദിരം, വഞ്ചിപൂവർഫണ്ടു്, മഹിളാമന്ദിരം, ശിശുക്ഷേമകേന്ദ്രം, രാമകൃഷ്ണമിഷ്യൻഹോസ്പിറ്റൽ. ഇങ്ങനെ അഞ്ചു ധർമ്മസ്ഥാപനങ്ങൾക്കു് നൂറുരൂപാവീതം അവർ സംഭാവന ചെയ്കയുണ്ടായി. ഈ സന്ദർഭത്തിൽ ഇവരുടെ എട്ടു പെൺമക്കൾക്കും-എട്ടുപേരും വിവാഹിതകളാണു്. അയ്യായിരം രൂപാവീതം ദാമ്പത്യധനം എന്നൊരു പാരിതോഷികം കൂടി ഈശ്വരാനുഗ്രഹം നിറഞ്ഞ ഈ അച്ഛനമ്മമാർ നൽകുക ഉണ്ടായി എന്നുള്ളതു് സ്മരണീയമാണു്.

ഈ സന്ദർഭത്തിൽ എക്സ്-ദിവാൻ. ദിവാൻ ബഹദൂർ വി. എസ്സ്. സുബ്രഹ്മണ്യയ്യർ ശ്രീ. മള്ളൂരിനു് അയച്ച കത്താണു് ചുവടെ ചേർക്കുന്നതു്. ശ്രീ. സുബ്രഹ്മണ്യയ്യർ ശ്രീചിത്രാ അനാഥമന്ദിരത്തിന്റെ അന്നത്തെ പ്രസിഡന്റായിരുന്നു എന്നുള്ളതും പ്രസ്താവ്യമാണു്.

---

Diwan Bahadur, Rajyasevadhurandhara
V. S. SUBRAHMANIA AIYAR.

Trivandrum.
24—4—45

*Dear Mr Givinda Pillai,*

Please accept felicitations on the completion of 40 years of your happy wedded life. God has blessed you & your wife with all those good things which we usually wish for the happy couple at a wedding and may He continue to favour you with those blessings till in due coruse you celebrate your golden wedding & your Diamond wedding.

I thank you both for the kind donation of Rs. 100 [one hundred] to the Sri Chithra Poor House for which you will get a formal receipt from the secretary.

With my kind regards

Yours Sincerely

*V. S. Subrahmania Aiyar.*

---

## മിസിസ് മള്ളൂരിന്റെ
# മാതൃവിയോഗം

ശ്രീ പാറുക്കുട്ടി അമ്മയുടെ (മിസിസ് മള്ളൂരിന്റെ) മാതാവ് ശ്രീ കുഞ്ഞുലക്ഷ്മിഅമ്മ 1118 ധനു 5-ാംതീയതി രാത്രി $1\frac{1}{2}$ മണിക്ക് തന്റെ 81-ാമത്തെ വയസ്സിൽ പാർവതിവിലാസത്തുവെച്ചു യാതൊരു രോഗബാധയും കൂടാതെ ഹൃദയസ്തംഭനത്താൽ മരണം പ്രാപിക്കയാണുണ്ടായതു്. അതു സംബന്ധിച്ചു ഹിന്ദു വനിതാസംഘം മുതലായ സ്ഥാപനങ്ങൾ അനുശോചന നിശ്ചയങ്ങൾ പാസാക്കി മിസിസ് മള്ളൂരിനു് അയച്ചുകൊടുക്കുകയും ബന്ധുമിത്രാദികൾക്കു പുറമേ അനേകം വിശിഷ്ടവ്യക്തികൾ അവരെ സന്ദർശിച്ചു സഹതാപം പ്രകടിപ്പിക്കുകയും ചെയ്തു. ഇക്കൂട്ടത്തിൽ മഹാരാജാവിന്റെ പ്രൈവറ്റ് സെക്രട്ടറി ശ്രീ. എൻ. കൃഷ്ണമൂർത്തി, ദിവാൻ ശ്രീ. വി. എസ്. സുബ്രഹ്മണ്യയ്യർ, ജഡ്ജി ശ്രീ. ശങ്കരസുബ്ബയ്യർ, ചീഫ് സെക്രട്ടറി ജി. പരമേശ്വരൻപിള്ള മുതലായവർ ഉൾപ്പെടുന്നു. വഞ്ചി പൂവർ ഫൻഡു സെക്രട്ടറി ശ്രീ ചിദംബരം ആണ് ശ്രീ. കുഞ്ഞുലക്ഷ്മിഅമ്മയുടെ അപരക്രിയ സംബന്ധിച്ചു കുമാരപുരത്തുവെച്ചു നടന്ന അന്നദാന അടിയന്തിരത്തിന്റെ മേൽനോട്ടം വഹിച്ചതു്. വഞ്ചി പൂവർ ഫൻഡിന്റെ ആരംഭം മുതൽ ഇന്നുവരെ അതിന്റെ കാര്യനിർവഹണസംഘത്തിലെ ഒരു പ്രമുഖാംഗമാണു് ശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള എന്നുള്ളതും ആ ഫൻഡിലേക്കു് അദ്ദേഹം ഉദാരമായ സംഭാവനകൾ ചെയ്തിട്ടുണ്ടെന്നുള്ളതും ഈ പ്രകൃതത്തിൽ അനുസ്മരണീയമാണു്.

---

## മിസിസ് മള്ളൂരിന്റെ
# ഷഷ്ട്യബ്ദപൂർത്തി

1947 ജൂലായി 28-ം, 29-ം തീയതികളിലായിട്ടാണു് മിസിസ് മള്ളൂരിന്റെ ഷഷ്ടിപൂർത്തി അടിയന്തിരവും തത്സംബന്ധമായ സദ്യയും ടീ പാർട്ടിയും ആഘോഷങ്ങളും ഒക്കെ നടന്നതു്. നടന്ന ചടങ്ങുകളിൽ എല്ലാ ദേവാലയങ്ങളിലും യഥാവിധി ആരാധനയും വഴിപാടുകളും ഒക്കെ കഴിച്ചു ഭർത്താവുമൊന്നിച്ചു പാർവതീവിലാസത്തു മടങ്ങിവന്ന ആ ഭാഗ്യവതിയെ അവരുടെ പുത്രമക്കളും കാല്ക്കൽ വീണു നമസ്കരിച്ചു രംഗം കാണികളെ ആനന്ദപരവശരാക്കിത്തീർത്തു. അവരോ ഗൽഗദാക്ഷരത്തിൽ വാത്സല്യഭാജനങ്ങളായ തന്റെ സന്താനങ്ങളെ ശിരസ്സിൽ കൈവച്ചു് അനുഗ്രഹിക്കുകയും അവൎക്കു മംഗളമുണ്ടാകുവാൻ പ്രാർത്ഥിക്കുകയും ചെയ്തു. ചുവടേ ചേർക്കുന്നമംഗളശ്ലോകങ്ങൾവൈദികകർമ്മപരിസമാപ്തിയിൽ ശ്രീ വാരനാട്ടു കെ. പി. ശാസ്ത്രികൾ സംഗീതമാധുരിയോടെചൊല്ലിയർപ്പിച്ചു. ഹിന്ദുവനിതാസംഘം മുതലായ സമാജങ്ങൾഅവരുടെമംഗളപത്രങ്ങളും വായിച്ചു സമർപ്പിച്ചു. പ്രഭാതത്തിൽത്തന്നെ അവിടെ തിങ്ങിക്കൂടിയിരുന്ന ജനക്കൂട്ടം ഒന്നടങ്കം ജയാരവങ്ങൾ മുഴക്കി. കതനാവെടികളും നാഗസ്വരവും ഗ്രാമാന്തരീക്ഷത്തെ പ്രബുദ്ധമാക്കിത്തീർത്തു. ശിശുക്ഷേമകേന്ദ്രങ്ങളിലും ഹരിജൻഹോസ്റ്റൽ, പൂജപ്പുര മഹിളാമന്ദിരം, ശ്രീ ചിത്രാ അഗതിമന്ദിരം മുതലായ സങ്കേതങ്ങളിലും വിഭവസമൃദ്ധമായ ഭക്ഷണം നൽകുന്നതിനു ശ്രീ മള്ളൂർ ഉദാരമായ സംഭാവനകൾ നൽകിയിരുന്നു.

ശ്രീ

## ഷഷ്ടിപൂർത്തിമംഗളം

ശ്രീവിദ്യാകീർത്തി സമ്പൽസുതസുഖവിഭവോൽ-
കർഷനായുള്ള മള്ളൂർ
ഗോവിന്ദപ്പിള്ള — അപ്പേരിനു സവിനയമെൻ
കൂപ്പുകൈ നീട്ടിടട്ടെ !
ആവിസ്തോഷാദരം സ്വപ്രണയിനിയുടെയീ
ഷഷ്ടിപൂർത്ത്യുത്സവം ക-
ണ്ടാവിർഭാവന്മൌലി ''ധന്യോസ്മ്യഹ''മിതിപുളകം
പൂണ്ടു മോദിച്ചിടട്ടെ !!

രണ്ടാളന്യോന്യഭേവാന്മുഖ ഗുണമിവർതൻ
ദാമ്പതിത്വം തുടന്നി-
ട്ടുണ്ടാകും ഷഷ്ടിപൂർത്ത്യുത്സവമിനിയുളവാ-
കട്ടെയാത്മാപഭോഗ്യം !
തണ്ടാർമാതൊക്കമമ്മയ്ക്കിഹ വരണമുദി-
ച്ചായിരം ചന്ദ്രബിംബം
കണ്ടാദ്ധന്യാമൃതം സ്വപ്രിയതമനൊടിഷേ-
കിയ്ക്കുവാനുള്ള ഭാഗ്യം !!



മള്ളൂരും പത്തുമക്കളും

ദീപാർച്ചിസ്സായ് കലത്തിന്നിനിയുമവപതാ-
ണ്ടേവമാരോഗ്യപൂർണ്ണ-
വ്യാപാരംകൊണ്ടു, മള്ളൂരിതിവൃകൾപുലരും
നാഥനുന്മേഷമേകി
ആപാദിച്ചാത്മതൃപ്തിത്തികവുകൾ സഫലീ-
ഭൂതജന്മാർത്ഥയാവാൻ
ശ്രീപാദക്കുട്ടിയമ്മയ്ക്കഖിലഭവുകവും
കൈവരുത്തട്ടെ ദൈവം !!

തിരുവനന്തപുരം, 13—12—1123. } വാരനാട്ട് കെ. പി. ശാസ്ത്രികൾ.

---

ഷഷ്ടിപൂർത്തി സദ്യയിലും, ചായസല്ക്കാരത്തിലും ബ്രാഹ്മണർ ഉൾപ്പടെ ആയിരത്തിൽ കുറയാതെ മാന്യമഹിളാമണികളും രണ്ടായിരത്തിലധികം പുരുഷന്മാരും പങ്കുകൊണ്ടു. മിസിസ് മള്ളൂരും ഭർത്താവും അതിഥിസല്ക്കാരത്തിലും സാധുക്കൾക്ക് അന്നദാനങ്ങൾ നൽകുന്നതിലും അത്യന്തം ശ്രദ്ധാലുക്കളായിരുന്നു.

മഹാകവി ഉള്ളൂർ തന്റെ പ്രിയസുഹൃത്തായ മള്ളൂരിന്റെ ക്ഷണനത്തിന് അയച്ച അവ്യാജമധുരമായ പ്രതിസന്ദേശം ചുവടേ ചേർക്കുന്നു:

Trivandrum,
28th July '48

*Dear Friend,*

I am in due receipt of the invtiation for the 'Tea-Party' to be held tomorrow in connection with the 'Sashtyabdapurti' of Mrs. Govinda Pillai. I need hardly say that for obvious reasons, I am unable to attend as I have not yet begun to move out.

Yours is a family which has indeed been specially blessed by God. You satisfy every condition specified in the well-known verse.

"അവ്യാധിഗാത്രമനുകൂലതരം കളത്രം"

May He pour forth his rarest blessings from day to day and hour to hour for many more years and make all of you happy, peaceful and prosperous.

Yours affectionately,
S. Parameswara Aiyar

---

## ചില വിവരണങ്ങൾ



### ഒരു മഹതിയുടെ ഷഷ്ട്യബ്ദപൂർത്തി

ഇക്കഴിഞ്ഞ 14-ാംതീയതി വ്യാഴാഴ്ച ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ധർമ്മദാരം ശ്രീമതി പാർവ്വതിഅമ്മയുടെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ച് വഴുതയ്ക്കാട്ടു പാർവ്വതീവിലാസത്തിൽവെച്ച് അനേകായിരം സാധുക്കൾക്ക് മൃഷ്ടാന്നഭക്ഷണം നൽകിയിരിക്കുന്നു. സായാഹ്നം അവിടെവെച്ചു നടന്ന വമ്പിച്ച ചായസല്ക്കാരത്തിൽ രാജ്യത്തിന്റെ നാനാഭാഗത്തുനിന്നും ഉദ്യോഗസ്ഥാനുദ്യോഗസ്ഥരായ അനേകം പ്രശസ്തവ്യക്തികൾ പങ്കുകൊള്ളുകയുണ്ടായി. ധനസമ്പത്തും വിദ്യാസമ്പത്തും പുത്രസമ്പത്തുംകൊണ്ടു ഭാഗ്യവതിയും അനുഗ്രഹീതയും ആയ ശ്രീമതി പാർവ്വതിഅമ്മയുടെ ആരോഗ്യത്തിനും ഐശ്വര്യത്തിനുംവേണ്ടി ഞങ്ങൾ ദൈവത്തെ പ്രാർത്ഥിച്ചുകൊള്ളുന്നു.

നവശക്തിവാരിക
23—12—16

---

### മിസ്സിസ് മള്ളൂരിന്റെ ഷഷ്ട്യബ്ദപൂർത്തി

മിസ്സിസ് മള്ളൂരിന്റെ ഷഷ്ട്യബ്ദപൂർത്തി സംബന്ധിച്ചുള്ള ടീപാർട്ടി മിനിയാന്ന് വൈകുന്നേരം

വിവിധ ജാതിമതസ്ഥരായ മാന്യവ്യക്തികളുടെ സാന്നിദ്ധ്യത്തിൽ വൈതാഴക്കാട്ടെ പാർവ്വതീവിലാസം ബംഗ്ലാവിൽവച്ചു നടന്നിരിയ്ക്കുന്നു. പ്രധാനമന്ത്രിയും സഹമന്ത്രിമാരും, കാണസംബ്ളി പ്രസിഡൻറും അവരുടെ ധർമ്മദാരങ്ങളും ഈ പാർട്ടിയിൽ സംബന്ധിച്ചിരുന്നു. പോലീസ് ബാൻറും, ഭരതനാട്യവും പാർട്ടി കഴിഞ്ഞശേഷം നടത്തപ്പെട്ടു. മള്ളൂരിൻെറ ഭാര്യ എറണാകുളത്തു് അപ്പാപ്പറമ്പു വീട്ടിൽ കുഞ്ഞുലക്ഷ്മിഅമ്മയുടെ മകളാണ്. ഈ മഹതിയുടെ പേരു് പാറുക്കുട്ടിഅമ്മയെന്നാണ്. അവക്കു് എട്ടുപുത്രികളും രണ്ടു പുത്രന്മാരുമുണ്ടു്. ഇതിൽ മൂന്നുപുത്രികളുടെ ഭർത്താക്കന്മാർ പ്രൊഫസ്സറന്മാറാണ്. മററു മൂന്നു പുത്രികളുടെ ഭർത്താക്കന്മാരിൽ ഒരാൾ എഞ്ചിനീയരും, മറെറാരാൾ വടക്കെ കൊട്ടാരം കാര്യക്കാരും ഇനിയൊരാൾ യൂണിവേഴ്സിററി കാളേജ് ലക്ചററുമാണ്. ബാക്കിരണ്ടു പേർ അഭിഭാഷകന്മാരാണ്. മൂത്ത പുത്രൻ ഇലക്ട്രിക് ഡിപ്പാർട്ടുമെൻറിലെ സൂപ്പർവൈസറും ദ്വിതീയൻ ഡൽഹിയിലെ ഒരിഞ്ചിനീയറുമാണ്. മിസ്സിസ് മള്ളൂരിന് പൌത്രന്മാരായിട്ടും ദൌഹിത്രന്മാരായിട്ടും 32പേരുണ്ടു്. മിസ്സിസ് മള്ളൂർ ദാമ്പത്യബന്ധത്തിലേർപ്പെട്ടിട്ടു് 42 വർഷം കഴിഞ്ഞിരിക്കുന്നു. മിസ്റ്റർ മള്ളൂരിൻെറ ഷഷ്ട്യബ്ദപൂർത്തി ആഘോഷിച്ചതു് 1113-ലായിരുന്നു. മിസ്സിസിൻെറ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി മിസ്റ്റർ മള്ളൂർ സ്ഥിരംപ്രസിഡൻറായി കോട്ടയത്തു സ്ഥാപിച്ചു നടത്തിവരുന്ന ഇംഗ്ലീഷ് ഹൈസ്കൂളിൽ ഒരു സ്കാളർഷിപ്പ് ഏർപ്പെടുത്തുന്നതിന് അവർ 1000 ക സംഭാവന ചെയ്തിരിയ്ക്കുന്നു. ശ്രീചിത്തിര അഗതിമന്ദിരം, ശിശുക്ഷേമകേന്ദ്രം എന്നീ അനാഥാലയങ്ങൾക്കും മിസ്സിസ് മള്ളൂർ ഗണ്യമായ സംഭാവന നൾകുകയുണ്ടായി—പുത്രസമ്പത്തും മിത്രസമ്പത്തും കൊണ്ടു് അനുഗ്രഹീതയായിട്ടുള്ള മിസ്സിസ് മള്ളൂരിന് ഈ അവസരത്തിൽ സവ്വമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു.

ചിത്രഭേരം 23 കർക്കടകം 16—

---

## മിസ്സസ് മള്ളൂരിൻെറ ഷഷ്ടിപൂർത്തി

മിസ്സസ് മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ഷഷ്ടിപൂർത്തി ഈ മാസം 14-ാംതീയതി മംഗളമായി കൊണ്ടാടിയിരിക്കുന്നു. ദീർഘായുസ്സും ആരോഗ്യഭാഗ്യവും പേരും പെരുമയുംകൊണ്ടു് അനുഗ്രഹീതയായ ഈ മഹതി തിരുവിതാംകൂറിലെ വനിതാലോകത്തിന് ഒരു വിശിഷ്ടമാതൃകയാണെന്നുള്ളതു സ്മരണീയമാണ്. ഹൃദയസ്പൃക്കായ ദാമ്പത്യബന്ധത്തിനും കുടുംബജീവിതത്തിനും മാതൃകയാണ് മള്ളൂർ ദമ്പതികൾ. ഷഷ്ടിപൂർത്തി പ്രമാണിച്ചുള്ള ചടങ്ങുകളിൽ ബഹു: മന്ത്രിമാരും ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരായ നിരവധി പ്രശസ്താതിഥികളും സംബന്ധിച്ചിരുന്നു. ഷഷ്ടിപൂർത്തി സ്മാരകമായി കോട്ടയം നായർസമാജംസ്കൂളിലെ വിദ്യാർത്ഥികൾക്കു സ്കാളർഷിപ്പ് നൽകുന്നതിനായി 1001 രൂപാ സംഭാവന ചെയ്തുവെന്നുള്ളതും പ്രസ്താവ്യമാണ്. മള്ളൂർ ദമ്പതികൾക്കു് സകല ശ്രേയസ്സുകളും ജഗദീശ്വരൻ നൽകുമാറാകട്ടെ.

പ്രതിധ്വനി 17—12—23

---

## ഒരു മാതൃകാമഹിളയുടെ ഷഷ്ട്യബ്ദപൂർത്തി



[അതിഥികളിൽ ഒരാൾ]

എല്ലാം ഒരിടത്തുതന്നെ തികഞ്ഞുചേരുക അത്രതന്നെ സംഭവ്യമല്ല. സമ്പത്തുണ്ടെങ്കിൽ സംസ്കാരമില്ല. സമ്പത്തും സംസ്കാരവുമുണ്ടെങ്കിൽ സന്താനസമ്പത്തില്ല. ഇതെല്ലാമുണ്ടെങ്കിൽ സ്വഭാവശുദ്ധിയില്ല. എന്നാൽ കുറവില്ലാതെ ഇവിടെ ഇവയെല്ലാം നിറയെ കാണാം. ഒരു സ്ത്രീ ഭാഗ്യവതിയാണെന്നു പറയണമെങ്കിൽ ഉത്തമനായ ഒരു ഭർത്താവു് അവക്കു് കിട്ടണം. അവരിൽ സത്സന്താനങ്ങൾ ജനിക്കണം. ധനം വേണം. സർവ്വോപരി ആരോഗ്യം എല്ലാ കുടുംബങ്ങൾക്കുമുണ്ടായിരിക്കണം. ഇതിലേതാണ് മള്ളൂർ കുടുംബത്തിനില്ലാത്തതു് ?

അറുപതുവയസ്സിനു തികഞ്ഞ ശ്രീ. പാർവ്വതിഅമ്മ സകലവിധൈശ്വര്യങ്ങളുടേയും സൽഗുണങ്ങളുടേയും സങ്കേതമാണ്. ആ കുടുംബത്തിൻെറ സകല ശ്രേയസ്സുകളും അവിടെനിന്നാണ്. ഇതിലേറെ യോഗശാലിയായ ഒരു ഭർത്താവു് കേരളീയവനിതകളിൽ ആർക്കുണ്ടു്, പണ്ഡിതനും ബുദ്ധിമാനുമായ ഒരാൾ.



മിസിസ് മള്ളൂർ സദ്യപ്പന്തലിൽ



ഷഷ്ടിപൂർത്തി സദ്യ

ഒരു സ്ത്രീയ്ക്കു വലിയ ആനന്ദസന്ദായകമായ സമ്പത്തു് സന്താനങ്ങളാണു്. ധാരാളം പുത്രപൗത്രപ്രപൗത്രാദികൾ ഉള്ള ഒരു മാതാമഹിക്കു മാത്രമെ ആ ആനന്ദത്തിന്റെ അത്യന്തിക സ്വർഗ്ഗീയസുഖം ബോധ്യമാവൂ. പറഞ്ഞാൽ മനസിലാകാവുന്ന കാര്യമല്ലതു്. പുത്രിമാരുടെ ഭർത്താക്കളെല്ലാം ഉന്നതനിലയിൽ ഉള്ളവർ, വിദ്യാസമ്പന്നന്മാർ. പുത്രന്മാരും അതുപോലെ. ഇങ്ങനെ എല്ലാ യോഗങ്ങളും ഒത്തുചേന്ന കുടുംബമാണു് മള്ളൂർ കുടുംബം.

മരുമക്കത്തായത്തിന്റെ അനർഘമാതൃക അവിടെ കാണാം. വലിയപ്പൂപ്പൻ, അദ്ദേഹത്തെ വിനയത്തോടുകൂടി അനുസരിക്കുന്ന കുടുംബാംഗങ്ങൾ, ഭക്തിയോടുകൂടി പൂജിക്കുന്ന സ്ത്രീജനങ്ങൾ. ആചാരോപചാരങ്ങളോടുകൂടി നിൽക്കുന്ന ജാമാതാക്കന്മാർ. ഒരാനന്ദകരമായ രംഗമാണതു്. അഭിപ്രായവ്യത്യാസങ്ങൾ, അന്തഃഛിദ്രങ്ങൾ ഒന്നുമില്ലവിടെ. ആ ഗൃഹസദസ്സ് സൗഹാർദ്ദത്തിന്റെ നൃത്തരംഗമാണു്. അവിടെ അൺപാർലമെന്ററിയായ നടപടികൾ ഒന്നും ഇല്ല. പണ്ടത്തെ നായർഗൃഹം കാണണമെന്നുള്ളവർ അവിടെ പോകണം. തുമ്പമാംകായിൽ. പാലിയം, ആനക്കോട്ടിൽ, ഇലങ്കം ഇതെല്ലാം അവിടെ സമ്മേളിച്ചിട്ടുണ്ടു്. വിനയം, ഔദാര്യം, സ്ഥിരപരിശ്രമം, പാണ്ഡിത്യം ഇവയുടെ മുദ്രകൾ അവിടെങ്ങും പതിച്ചിട്ടുണ്ടു്. ഈ പ്രാഭവങ്ങൾക്കെല്ലാം കാരണം നമ്മുടെ മള്ളൂരാണെന്നു നമുക്കൊരു ധാരണയുണ്ടു്. അതിൽ 25 ശ. മ. ശരിയുണ്ടു്. 75 ശ. മ. അതു തെററാണു്. അതിനുള്ള ബഹുമതി മുഴുവൻ ഞാൻ ഒരു സ്ത്രീയായതുകൊണ്ടു് ശ്രീ പാർവ്വതിഅമ്മയ്ക്കു കൊടുക്കുകയില്ല. അതു ശരിയാണു്. രാജ്യത്തിലെ—രാജധാനിയിലെ സ്ത്രീകൾക്കുള്ള എല്ലാ സൽസംഘടനയിലും പാർവതിഅമ്മ അവർകൾ പ്രധാന പങ്കുവഹിച്ചിട്ടുണ്ടു്. പൊതുകാര്യങ്ങൾക്കു സംഭാവനയ്ക്കു ചെല്ലുന്ന ഒരാളെയും ആ മാതൃകാമാതാമഹി നിരാശപ്പെടുത്തി അയച്ചിട്ടില്ല. ഒരു പെൺമലയാളമാണു് മള്ളൂർഗൃഹം. അവിടത്തെ പ്രൈംമിനിസ്റ്റർ മിസ്സിസ്സ് മള്ളൂരാണു്. മള്ളൂരവിടത്തെ ഒരു നല്ല പൗരൻ മാത്രം. ആയവ്യയഗണനപത്രിക ആണ്ടുതോറും ഒരു ധനകാര്യവിദഗ്ദ്ധന്റെ നിലയിൽ ശ്രീ പാർവതിഅമ്മ തയ്യാറാക്കും. എപ്പോഴും മിച്ചമുള്ള ഒരു ബഡ്ജററ്, അവരുടെയാണു് സാമർത്ഥ്യത്തികവു്. മഹിളാമാതൃക. അങ്ങനെ നമുക്കെല്ലാം—കേരളീയാംഗനമാർക്കെല്ലാം അനുകരണീയയായ—ആദരണീയയായ വഴുതയ്ക്കാട്ടുപാർവ്വതിഅമ്മ അവരുടെ അറുപത്തൊന്നാംവയസ്സിൽ എത്തിയിരിക്കുന്നു. പാർവ്വതിഅമ്മയ്ക്കു ആയുരാരോഗ്യാദി സർവ്വഭാവുകങ്ങളും കേരളീയവനിതകളുടെപേരിൽ ഞാൻ നേൻകൊള്ളുന്നു.

എം. കൃഷ്ണമ്മ.

നവശക്തിവാരിക
23-12-18.

---

# കുടുംബഭരണവും സമുദായസേവനവും

---

ആർക്കും ഒരു അഹിതത്തിനും സംഗതിയാകാതെ കുടുംബഭരണം മാതൃകാപരമായി നിർവഹിക്കുന്നതിനിടയ്ക്കും തന്റെ ചുമതലയിലുള്ളശിശുക്ഷേമകേന്ദ്രം ഹിന്ദുവനിതാസമാജം ഹോസ്റ്റൽ തുടങ്ങിയ സ്ഥാപനങ്ങൾ യഥാവിധി സന്ദർശിക്കുകയും അവയുടെ പ്രയോജനപ്രദങ്ങളായ പ്രവൃത്തികളിൽ സഹകരിക്കുകയും മുറപോലെ ധനസഹായം ചെയ്യുകയുംഎന്നുള്ള കൃത്യം ഷഷ്ടിപൂർത്തിക്കശേഷവംഇന്നു67 വയസ്സായ പാറുക്കുട്ടിഅമ്മ ആത്മാർത്ഥമായിഅനുഷ്ഠിച്ചുവരുന്നു. ശ്രീ. ഇന്ദിരാഗാന്ധി, ശ്രീ. കൃഷ്ണാഹതിസിംഗ് ശ്രീ. പാരിജാതംനായിഡു ഇവർ ഇയ്യിടെ സമുദായസേവനാർത്ഥം തിരുവനന്തപുരം സന്ദർശിച്ചപ്പോൾ ശ്രീ പാറുക്കുട്ടിഅമ്മ അവരുമൊത്തു സേവനകേന്ദ്രങ്ങൾ സന്ദർശിക്കുകയും ഇവിടത്തെ സ്ഥിതിഗതികൾ അവരെ ഗ്രഹിപ്പിക്കുകയും ചെയ്തു.

## കലാഭിരുചി

ഭർത്താവിനെപ്പോലെ സംഗീതസാഹിത്യാദി സുന്ദരകലകളിൽ പാറുക്കുട്ടിഅമ്മയ്ക്കുള്ള അഭിരുചി അനന്യസാധാരണമാണു്. ശ്രീ പറവൂർ പൊന്നമ്മ, തിരുവല്ലാ കുഞ്ഞുക്കുട്ടിഅമ്മമുതലായ പല സംഗീതവിദുഷികളെ പാറുക്കുട്ടിഅമ്മ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. അവർ വായിക്കാത്ത പുസ്തകമോ അവർ കേൾക്കാത്ത പാട്ടോ അവർ കാണാത്ത കഥകളിയോ ഇല്ലെന്നു തന്നെ പറയാം. ഈശ്വരഭക്തിയിൽ അവർ അദ്വിതീയ ആണു്

## പ്രസംഗവും ഉപന്യാസവും

പാറുക്കുട്ടിഅമ്മ പല മഹിളാഘോഷങ്ങളിലും പങ്കു കൊള്ളുകയും പല പ്രസംഗങ്ങളും ചെയ്കയും പല ലേഖനങ്ങളും എഴുതുകയും ചെയ്തിട്ടുണ്ട്: 'മാതൃഭൂമി' വാരികയിൽ ''അമ്മ'' എന്ന ശീർഷകത്തിൽ പ്രസിദ്ധംചെയ്തിട്ടുള്ള ലേഖനത്തിന്റെ ആമുഖമായി പത്രാധിപർ എഴുതിച്ചേർത്തതിങ്ങനെ ആണ്.

''മിസിസ് മള്ളൂർ ഗോവിന്ദപ്പിള്ള എട്ടു പെൺകുട്ടികളുടെയും രണ്ട് ആൺകുട്ടികളുടെയും അമ്മയാണ്. നാല്പതുപേരക്കിടാങ്ങളുടെ അമ്മൂമ്മയും - തിരുവനന്തപുരം ഹിന്ദുവനിതാ സംഘത്തിന്റെയും ശിശുക്ഷേമകേന്ദ്രത്തിന്റെയും അധ്യക്ഷയുമാണവർ- മാതൃത്വത്തിന്റെ മാഹാത്മ്യം പറയേണ്ടതു് ഈ ''അമ്മ''തന്നെ അല്ലേ?'' (മാതൃഭൂമി 1952. ഫെബ്രുവരി 17)

മിസിസ് മള്ളൂർ 1935 ഏപ്രിൽ 29-ാംതീയതി കോട്ടയത്തുകൂടിയ സമസ്ത കേരളനായർ വനിതാ സമ്മേളനത്തിൽ സ്ത്രീകളെ അഭിസംബോധനം ചെയ്തതിന്റെ സാരസംഗ്രഹം ഏപ്രിൽ 30-ാംതീയതിയിലെ Western Star പത്രത്തിൽ ഇങ്ങനെ ചേർത്തിരിക്കുന്നു

### Ladies Conference at Kottayam

### Do Not Shun The Married Life

A GOOD SOCIAL WORKER MUST BE A GOOD WIFE AND GOOD MOTHER

Kottayam, April 29

Woman's place in the society and her part in social and national uplift were dealt with by many speakers at the Ladies, Conference held this evening at Sir C. Sankaranagar, Shreemathi Meenakshi Kutty Amma of Ernakulam presiding.

Mrs. Malloor Govinda Pillai, chairwoman of the Reception Committee, said that no reform was possible among men without reform among women. Perpetuation of inequalities between man and woman socially, politically, economically and educationally was impossible hereafter and it would be graceful on the part of those concerned to yield to what would otherwise be wrested from them. There has lately come a a desire on the part of women to stand on their own legs. A tendency to shun married life was also visible and this had pained the speaker and her appeal to them was that they should never destroy their womanhood. While she was of opinion that those who were not able to maintain their children should not marry she was against birth control.

---

ഈ പ്രസംഗം കഴിഞ്ഞു് 18 സംവത്സരത്തിനുശേഷം കുമാരനല്ലൂർ വച്ചു കൂടിയ 12-ാമതു കോട്ടയം താലൂക്ക് നായർ മഹാസമ്മേളനത്തോട് അനുബന്ധിച്ചു നടന്ന മഹിളാസദസ്സിൽ മിസ്സിസ്സ് മള്ളൂർ ചെയ്ത പ്രസംഗമാണു് ചുവടെ ചേർക്കുന്നതു്

## നായർ മഹാസമ്മേളനം

കോട്ടയം, നവം. 15—രണ്ടുദിവസമായി കുമാരനല്ലൂർവച്ചു് നടന്നുവന്ന പന്ത്രണ്ടാമതു കോട്ടയം താലൂക്ക് നായർ മഹാസമ്മേളനം ഇന്നു വൈകിട്ടു് ശ്രീ. മള്ളൂരിന്റെ അദ്ധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനത്തോടുകൂടി സമാപിച്ചിരിക്കുന്നു. ഇക്കൊ

ല്ലത്തെ സമ്മേളനം പലതുകൊണ്ടും മെച്ചപ്പെട്ടിരുന്നുവെന്നു് പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പ്രസിദ്ധ വാഗ്മികളായ മള്ളൂരും മി. പുത്തേഴവും, നായർ സമുദായത്തിലെ മാതൃവ്യാ, മാതാമഹർഷിയുമായ മിസ്സിസ്സ് മള്ളൂരും, സർവീസ് സൊസൈററിയുടെ ജീവാത്മാവും പരമാത്മാവുമായ വന്ദ്യവയോധികൻ ശ്രീ. മന്നത്തു പത്മനാഭനും സാന്നിദ്ധ്യം കൊണ്ടും ഈ വാർഷികോത്സവത്തിന്റെ വിജയസമ്പൂർത്തിക്കു് കാരണക്കാരായിരുന്നു. ഹൈന്ദവ ഏകീകരണത്തിനു് ബോധനം നൽകിയ ശ്രീ. പുത്തേഴവും, സമുദായ സംഘടനകൾ രാഷ്ട്രീയകാര്യങ്ങളിൽനിന്നു് തികച്ചും മാറിനിൽക്കണമെന്നു് ഊന്നിപ്പറഞ്ഞ ശ്രീ. മള്ളൂരും, സർവീസ് സൊസൈററിയോടു് സമുദായാംഗങ്ങൾ പ്രകടിപ്പിക്കുന്ന സ്നേഹാദരങ്ങൾ 'പോരാ, പോരാ' എന്ന ഖേദത്തിലൂടെ അവർക്കു് ഉത്സാഹവും ഉന്മേഷവും ഉണ്ടാക്കുവാൻ പ്രേരിപ്പിച്ച ശ്രീ. മന്നവും ഓരോ വിധത്തിൽ സമുദായത്തിനു് കൂടുതൽ പ്രചോദനം നൽകി എന്നു് ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു.

## വനിതാസമ്മേളനം

ഇന്നു രാവിലെയാണു് വനിതാസമ്മേളനം നടന്നതു്. തലേദിവസത്തെക്കാൾ ഇന്നും ആൾക്കൂട്ടം വളരെ കൂടുതലായിരുന്നു. അതിൽ ഒരു നല്ല പങ്കു് സ്ത്രീകളും, വിദ്യാർത്ഥിനികളുമായിരുന്നു. ഈ യോഗത്തിൽ ശ്രീമതി ദേവകിക്കുട്ടിഅമ്മ സ്വാഗതപ്രസംഗം ചെയ്തു. തുടർന്നു് മിസിസ് മള്ളൂർ ഗോവിന്ദപ്പിള്ള ചെയ്ത ഉപക്രമപ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം.—

''മുപ്പതുകൊല്ലം മുമ്പു് ശ്രീ. ചെല്ലമ്മ രാമൻതമ്പിയുടെ നേതൃത്വത്തിൽ തിരുവനന്തപുരത്തു് ആരംഭിച്ച സ്ത്രീസമാജത്തെ സ്ത്രീസ്വാതന്ത്ര്യവിമുഖരായ ഒരുകൂട്ടർ അപവദിക്കാനും പത്രങ്ങളിലൂടെ പ്രതികൂലമായി വിമർശിക്കുവാനും കോപ്പുകൂട്ടിയതിനെ അനുസ്മരിച്ചുകൊണ്ടു് അദ്ധ്യക്ഷ തന്റെ പ്രസംഗം തുടർന്നു അതൊന്നും പോരാഞ്ഞിട്ടെന്നമട്ടിൽ സി. വി. യുടെ കുറുപ്പില്ലാക്കളരിയെന്ന പ്രഹസനവും പുറത്തുവന്നു പട്ടുചാവട്ട പൊയ്ക്കാലിൽ കയറി 'സരിഗപ്പമ' എന്നുള്ള മീററിംഗിലേയ്ക്കുള്ള വരവു് ആ പ്രഹസനത്തിൽ വർണ്ണിച്ചിരിക്കുന്നതു് ആ സമാജത്തിന്റെ സർവകാര്യധുരീണ ആയിരുന്ന ശ്രീ. ചെല്ലമ്മയെ ആക്ഷേപിക്കുവാൻവേണ്ടിയായിരുന്നു. ഈ പ്രതികൂലപ്രഘോഷണങ്ങൾ ഫലിക്കാതെന്നെ ചെയ്തു. അചിരേണ സമാജം നിലച്ചു. രണ്ടു കൊല്ലം കഴിഞ്ഞു് തലസ്ഥാനത്തുതന്നെ എന്റെ അദ്ധ്യക്ഷതയിൽ ഹിന്ദുവനിതാസംഘം സ്ഥാപിച്ചു. 1104 ൽ ആ സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ശിശുക്ഷേമകേന്ദ്രവും അധികം താമസിയാതെ ഒരു വിദ്യാർത്ഥിനീഹോസ്റ്റലും സ്ഥാപിക്കുകയുണ്ടായി. അതേത്തുടർന്നു് പെരുന്താന്നി, പേരൂർക്കട, തിരുമല മുതലായ ഗ്രാമപ്രദേശങ്ങളിൽക്കൂടി വനിതാസംഘങ്ങൾ സ്ഥാപിച്ചു് സ്ത്രീജനക്ഷേമത്തെ ലാക്കാക്കി ഊർജ്ജിതപ്രവർത്തനങ്ങൾ ആരംഭിച്ചു. അടുത്തപടിയായി ലേഡീസ് ക്ലബ്ബുകളുടെ ആവിർഭാവമാണുണ്ടായതു്. മണക്കാട്ടു സ്ഥാപിച്ച ലേഡീസ് ക്ലബ്ബാണു് ഈ പ്രസ്ഥാനത്തിൽ പ്രഥമസ്ഥാനത്തു നിന്നതു്. എന്നെയാണു് അവർ പ്രസിഡണ്ടായി നിയമിച്ചതു്. ഇതു കൂടാതെ പല വനിതാസമാജങ്ങളുടേയും പ്രവർത്തനത്തിൽ യഥാശക്തി സഹകരിക്കേണ്ടിവന്നതുനിമിത്തം ഇക്കഴിഞ്ഞ കാൽ ശതാബ്ദത്തിനുള്ളിൽ ഈ നാട്ടിലെ സ്ത്രീലോകത്തിന്റെ പുരോഗതി നേരിട്ടു് കണ്ടറിയുവാൻ എനിക്കു് കഴിഞ്ഞിട്ടുണ്ടു്. മുമ്പു് വനിതാസമാജങ്ങളിൽ ചെയ്യാറുള്ള മാതിരി പ്രസംഗങ്ങളൊന്നും ഇനി ആവശ്യമില്ലെന്ന നിലയിൽ നമ്മുടെ സഹോദരികൾ എത്തിയിട്ടുണ്ടു്. അവരുടെ അവകാശങ്ങൾ ചോദിച്ചുവാങ്ങുന്നതിലേയ്ക്കുള്ള പ്രയത്നങ്ങളാണു് കീഴ്ക്കട ചെയ്തുകൊണ്ടിരുന്നതു്. പുരുഷന്മാർക്കു് ലഭിക്കുന്ന സകല ആനുകൂല്യങ്ങളും നമ്മുടെ നാട്ടിലെ സ്ത്രീജനങ്ങൾക്കു് ലഭിച്ചുകഴിഞ്ഞിരിക്കുന്നു. സകല പ്രവൃത്തിമണ്ഡലങ്ങളിലും പുരുഷന്മാരോടൊപ്പം സ്ത്രീകളിന്നു ചുമതലയേറിയ ജോലികൾ തൃപ്തികരമാംവണ്ണം നിർവഹിക്കുന്നു. പുരുഷന്മാർക്കു് സ്ത്രീകളെപ്പററി ആക്ഷേപമായി ഒരു വാക്കുപോലും പറയാൻ നിർവാഹമില്ലാതായിത്തീർന്നിട്ടുണ്ടു്. ഇരുകൂട്ടർക്കും പരസ്പരബഹുമാനവും സൗജന്യവും വർദ്ധിച്ചിട്ടുണ്ടു് പുരുഷന്മാരും സ്ത്രീകളും ചേർന്നുള്ള ക്ലബ്ബുകൾ പല നഗരങ്ങളിലും സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ടു് ഇന്നുമേൽ സ്വച്ഛന്ദമായും സ്വതന്ത്രമായും സ്ത്രീപുരുഷന്മാർ കൂടിക്കഴിയുന്ന ഇക്കാലത്തു് ഇന്നത്തെപ്പോലുള്ള സമുദായസമ്മേളനങ്ങളിൽ ഒരു വനിതാവിഭാഗം കൂടി ഏർപ്പാടു ചെയ്യേണ്ട ആവശ്യം എത്രകണ്ടുണ്ടെന്നു് നിങ്ങൾ ആലോചിക്കണം. മഹിളാസദസ്സുകളിൽ ആവർത്തിച്ചാവർത്തിച്ച പെണ്ണുങ്ങളുടെ ഉടയേയും നടയേയും അലങ്കാരഭ്രമത്തെയും അനുകരണഭ്രാന്തിനേയും മററും പററി പലരും പലതും പറഞ്ഞുകേട്ടിട്ടുണ്ടു്, ഞാനും പറഞ്ഞിട്ടുണ്ടു്. എന്നാലിന്നു് സംസ്കാരസമ്പന്നകളായ മഹിളാമണികൾ

നിറഞ്ഞ ഈ സദസ്സിൽ അതൊക്കെ പറഞ്ഞിട്ട് യാതൊരു കാര്യവും ഇല്ലെന്നാണ് ഞാൻ തീർച്ചയാക്കിയത്. പിന്നെ എന്താണ് ഇവിടെ കൂടിയിരിക്കുന്ന എന്റെ സഹോദരിമാരോട് എനിക്ക് പറയുവാനുള്ളത് എന്നു ചോദിക്കുകയാണെങ്കിൽ ഒരു വാക്കേ പറയുവാനുള്ളൂ. അത് ഒരു കാര്യത്തെപ്പറ്റി മാത്രമേയുള്ളുതാനും. നിങ്ങളുടെ ശരിയായ ജീവിതം എന്തായിരിക്കണം. നിങ്ങളുടെ പ്രധാന ചുമതലകൾ എന്തായിരിക്കണം എന്നുള്ളതിനെപ്പറ്റി ഏറ്റവും സംക്ഷിപ്തമായി ചിലത് പറവാൻ ഞാൻ ആഗ്രഹിക്കുന്നു.

ദാമ്പത്യമാണ് ഒരു ഉത്തമസ്ത്രീയുടെ ജീവിതാദർശം. ജഗന്നിയന്താവ് അചരങ്ങളിൽപോലും സ്ത്രീപുരുഷഭേദവും അവയുടെ സംയോഗവിധികളും കല്പിച്ചിരിക്കുന്നത് നോക്കുക. ചെടികൾ പൂക്കേണ്ട കാലത്ത് പൂക്കുന്നു. കായ്ക്കേണ്ടകാലത്ത് കായ്ക്കുന്നു. ശക്തിയില്ലാത്ത ശിവൻ ശിവനല്ല, ശിവനില്ലാത്ത ശക്തി ശക്തിയുമല്ല. പ്രപഞ്ചം, മനോഹരമായ ഈ പ്രപഞ്ചം പുരുഷപ്രകൃതി സംയോഗത്തിന്റെ പരിണതഫലമാണ്. സ്ത്രീയുടെ പൂർണ്ണത പുരുഷനിലും, പുരുഷന്റെ പൂർണ്ണത സ്ത്രീയിലുമാണ് പ്രപഞ്ചകർത്താവ് സംവരണം ചെയ്തിരിക്കുന്നത്. എല്ലാ ആശ്രമങ്ങളിലുംവച്ച് ഗൃഹസ്ഥാശ്രമം ഉത്തമമാണെന്നുള്ളതിന് സംശയമില്ല. ഭർത്താവിന്റെയും ഭാര്യയുടേയും ചാരിത്രസംരക്ഷണത്തിനും കുടുംബത്തിലെ ക്ഷേമസമാധാനത്തിനും സന്താനപരമ്പരയുടെ സ്വഭാവരൂപവൽക്കരണത്തിനും കുടുംബജീവിതം അത്യന്താപേക്ഷിതമാണ്. പ്രായം തികയുമ്പോൾ പതിയോടു ചേരാഞ്ഞാലുള്ള ദോഷം ബാണയുദ്ധത്തിലെ വൃദ്ധ പാടി കേൾപ്പിച്ചത് ഈ വൃദ്ധ നിങ്ങളെ അനുസ്മരിപ്പിക്കുന്നതിൽ അസുഖം തോന്നരുത്. രണ്ടുദിവസങ്ങൾക്കുമുമ്പ് പത്രങ്ങളിൽ കണ്ട ഒരു വർത്തമാനം എന്നെ വളരെ അസ്വസ്ഥയാക്കിത്തീർത്തിരിക്കുന്നു. ഇൻഡ്യൻ സെൻസസ് കമ്മീഷണർ ഗോപാലസ്വാമി പറയുന്നു—ഒരമ്മ മൂന്നേ പ്രസവിക്കാൻ പാടുള്ളുവെന്ന്. മൂന്നു പ്രസവം കഴിയുമ്പോൾ ഭാര്യയും ഭർത്താവും വേർപെട്ടുകൊള്ളണം എന്നദ്ദേഹം പറഞ്ഞിരുന്നുവെങ്കിൽ ഏതാണ്ട് മനസ്സിലാക്കാം. അതു പാടില്ല. അവർക്ക് പിന്നെയും സുഖമായി കഴിഞ്ഞുകൂടണം. ഇതിന്റെ പൊരുൾ ഞാൻ വിസ്തരിക്കണമെന്നില്ല. അമ്പതിൽപരം കുട്ടികളുള്ള ഒരു കുടുംബത്തിന്റെ ജനയിത്രിയാണ് ഞാൻ. എനിക്ക് 66 വയസ്സായി. ഞാൻ പറയുന്നത് നിങ്ങൾ ഗൌരവബുദ്ധിയോടെ ചെവിക്കൊള്ളണം. ജനനനിയന്ത്രണപ്രസ്ഥാനത്തെ ആരംഭം മുതൽ ഞാനെതിർത്തിട്ടുണ്ട്. ഇരുപതുകൊല്ലം മുമ്പ് നെയ്യാറ്റിൻകര വച്ച് നടന്ന മഹിളാസമ്മേളനത്തിന്റെ അദ്ധ്യക്ഷപദത്തിൽ നിന്നാണ് ഞാനതിനെ ആദ്യമായി എതിർത്തത്. കൃത്രിമപ്രയോഗങ്ങൾ അമ്മമാരുടേയും കുട്ടികളുടേയും ആരോഗ്യത്തെ എന്നന്നേയ്ക്കുമായി താറുമാറാക്കും എന്നുള്ളതുകൊണ്ടു മാത്രമല്ല പ്രകൃതിവിരുദ്ധമായ ഈ നടപടി ഒരുതരം ഭ്രൂണഹത്യയാണെന്നും ദൈവകോപത്തിന് അതു കാരണമാക്കിത്തീർക്കുമെന്നും ഉള്ള എന്റെ ദൃഢമായ വിശ്വാസം കൊണ്ടുംകൂടിയാണ് ഞാൻ പ്രസ്തുത പ്രസ്ഥാനത്തെ എതിർക്കുന്നത്. ആഹാരക്ഷാമം ഇങ്ങനത്തെ കൊലപാതകം കൊണ്ട് പരിഹരിക്കാമെന്ന് പറയുന്നത് എലിയെ തോൽപ്പിക്കാൻ ഇല്ലം ചുടുന്നതുപോലെയാണ്. ആത്മസംയമനംകൊണ്ട് സന്താനനിയന്ത്രണം സാധിക്കാമെങ്കിൽ അതൊരു ആക്ഷേപമില്ലാത്ത നടപടിയാണെന്ന് പറയാം. ഗാന്ധിജിയുടെ അഭിപ്രായം അതായിരുന്നു എന്നുള്ളതും നിങ്ങൾ അനുസ്മരിക്കണം. ഒരു സംഗതികൂടി നിങ്ങളോടു പറയണമെന്ന് എനിക്കാഗ്രഹമുണ്ട്. ശരിയായ ഭാര്യാഭർത്തൃബന്ധത്തിലേർപ്പെട്ടു കുടുംബസംരക്ഷണം കയ്യേൽക്കുക എന്നു വച്ചാൽ കേവലം സ്വാർത്ഥമായ ഒരു സ്വൈരജീവിതം നയിക്കുക എന്നല്ല അർത്ഥമാക്കേണ്ടത്. ഭാര്യയും ഭർത്താവും സമുദായസേവനം എന്ന ഉപരിധർമ്മം ഒരിക്കലും വിസ്മരിച്ചുകൂടാത്തതാണ്. ദീനദയാലുത്വം, ജീവകാരുണ്യം, സേവനചാതുര്യം എന്നീ ലക്ഷണങ്ങളുടെ സങ്കേതങ്ങളാണ് സ്ത്രീകൾ. ശിശുപരിപാലനം മുതലായ ഗൃഹധർമ്മങ്ങളുടെ അനുഷ്ഠാനത്തോടുകൂടി നിങ്ങൾ യഥാശക്തി രാജ്യസേവനവും അനുഷ്ഠിക്കേണ്ട കാലം സമാഗതമായിരിക്കുന്നു.

(മലയാളരാജ്യം)
18—11—53.

---

## ഭാരതപര്യടനം

---

ശ്രീ. പാറുക്കുട്ടി അമ്മ ഭർത്താവുമൊന്നിച്ച് ഭാരതത്തിന്റെ തലസ്ഥാനമായ ഡൽഹി തുടങ്ങിയ പ്രധാന നഗരങ്ങളും കാശി മുതലായ പുണ്യക്ഷേത്രങ്ങളും താജ്മഹാൾ തുടങ്ങിയ ആശ്ചര്യശിൽപ്പങ്ങളും സന്ദർശിക്കുകയും ബോംബെയിൽപ്പോയി വിശ്രമാ



അഞ്ചു തലമുറ

ത്തം താജ്മഹാൾ ഹോട്ടലിൽ കുറേനാൾ താമസിക്കുകയും ചെയ്തിട്ടുണ്ടു്.

ഡൽഹി പാർലമെൻറും സുപ്രീംകോടതിയും സന്ദർശിച്ചു് അവിടത്തെ നടപടികൾ കണ്ടു മനസ്സിലാക്കുന്നതിനും ശ്രീ മള്ളൂർ സുകൃതിനിയായ തൻെറ സഹധർമ്മചാരിണിക്കു് സന്ദർഭം ഉണ്ടാക്കിക്കൊടുത്തു.

---

## സ്മാരകങ്ങൾ

---

പെൺകുട്ടികളുടെ ആരോഗ്യസംവർദ്ധനത്തെ ലക്ഷ്യമാക്കി മിസ്സസ്സ് മള്ളൂർ ഗോവിന്ദപ്പിള്ളയുടെ നാമധേയത്തിൽ യൂണിവേഴ്സിററി കായികവ്യായാമത്തിൽ പ്രശസ്തയായ ഒരു കാളേജ് വിദ്യാർത്ഥിനിക്കു് ആണ്ടുതോറും ഒരു സ്വർണ്ണമുദ്ര സമ്മാനിക്കുന്നു. ഇതിലേയ്ക്കു് 1500 രൂപാ യൂണിവേഴ്സിററിയെ ശ്രീ. മള്ളൂർ ഏല്പിച്ചിട്ടുണ്ടു്. ആദ്യം 1200 രൂപയായിരുന്ന തുക 15 0 ആക്കി പിന്നീടു് വർദ്ധിപ്പിക്കുകയാണു് ചെയ്തതു്. അനേകം ദരിദ്രവിദ്യാർത്ഥികൾക്കു് അവർ ധനസഹായം ചെയ്തിട്ടുണ്ടു്. ഇതുകൂടാതെ മിസ്സസ്സ് മള്ളൂർ ഷഷ്ട്യബ്ദപൂർത്തിസ്മാരകമായി 1001 രൂപ കോട്ടയം താലൂക്കു് നായർസമാജസ്ഥലംഭാരവാഹികളെ ഏല്പിച്ചിട്ടുള്ളതിൻെറ പലിശ അവിടത്തെ സാധുവിദ്യാർത്ഥികളെ സഹായിക്കുന്നതിനു് ഉപയോഗിച്ചുവരുന്നു.

---

# കുടുംബാംഗങ്ങൾ

---

മിസ്സിസ് മള്ളൂരിൻെറ ഏകസഹോദരി ബാല്യത്തിലെ അന്തരിച്ചു. അവരുടെ ഏകസഹോദരൻ ഗോവിന്ദമേനോൻ സർക്കാർ ജോലിയിൽ നിന്നു് വിരമിച്ചു് വൈക്കത്തു് ഭാര്യയും കുട്ടികളുമായി താമസിക്കുന്നു.

### മിസ്സിസ്സ് മള്ളൂരിൻെറ
### പത്തു സന്താനങ്ങൾ

പേരു്

1. പൊന്നമ്മ—ഭർത്താ—എം. കൊച്ചുണ്ണിപ്പണിക്കർ
(അഡ്വക്കേററു്)

അവരുടെ മക്കൾ

1. ലീലാകുമാരി,
2. ഗോപിനാഥൻ,
3. സരോജം,
4. രാധാകൃഷ്ണൻ,
5. ശാന്ത,
6. ഭാരതി. 7. ഗോവിന്ദൻ

2. തങ്കമ്മ—ഭർത്താ, വി. കെ. അയ്യപ്പൻപിള്ള,
(പ്രിൻസിപ്പാൾ പ്രസിഡൻസി കാളേജ്)

മക്കൾ 1. മഹേന്ദ്രൻ,
2. സുധാകരൻ,
3. യമുന,
4. ഇന്ദിര.

3. ഗോപാലകൃഷ്ണൻ—ഭാര്യ, ശാരദ.
(Engineer)
(മി. മള്ളൂരിൻെറ ഭാഗിനേയി)

മക്കൾ 1. രമ,
2. അമ്പിളി.

4. രത്നമ്മ—ഭർത്താ, എസ്സ്. ശിവരാമപിള്ള,
(Principal Arts college)

മക്കൾ 1. വിജയം,
2. രാജഗോപാലൻ,
3. ബാലഗോപാലൻ,
4. രമ.

5. സരസമ്മ—ഭർത്താ, ഡാക്ടർ പി. വി. നായർ
(Directer of Industries)

മക്കൾ 1. സുശീല,
2. സുഷമ,
3. സുധ.

6. രാജമ്മ — ഭർത്താ, മള്ളൂർ ജി. രാമചന്ദ്രൻനായർ, (Advocate) (മി. മള്ളൂരിൻെറ ഭാഗിനേയൻ)

മക്കൾ 1. ഗംഗ,
2. നർമ്മദ,
3. വിമല,
4. ഗിരിജ.

7. ഉണ്ണികൃഷ്ണൻ—ഭാര്യ, വിനിഫ്രെഡ്
(Engineer) (ഇംഗ്ലീഷ് വനിത)

മക്കൾ 1. കമലാ,
2. മോഹൻ.

8. കാവേരി—ഭർത്താ, ടി. ഭാസ്കരൻനായർ
(എൻജിനീയർ)

1. മധുസൂദനൻ,
2. മുരളീധരൻ.

9. മാലതീദേവി—ഭർത്താ, ക്യാപ്ടൻ വി. കെ. പരമേശ്വരമേനോൻ (വടക്കേക്കൊട്ടാരം കാര്യക്കാർ)

മക്കൾ 1. രഘുനന്ദനൻ,
2. മോഹനകുമാരൻ,
3. പ്രസന്നകുമാരൻ.

10. ശാരദാദേവി—ഭർത്താ, ഡാക്ടർ കരുണാകരൻനായർ (യൂണിവേഴ്സിററി കാളേജ് ലക്ചററർ)

മക്കഠം 1. അരവിന്ദാക്ഷൻ,
2. നിർമ്മല,
3. നന്ദനൻ,
4. മധുസൂദനൻ

11. ഗോപിനാഥനനം രാധാകൃഷ്ണനും മദനനും സുധാകരനും രാജഗോപാലനും ബാലഗോപാലനും ഉന്നതഡിഗ്രി എടുത്തവരും ഉദ്യോഗസ്ഥന്മാരുമാണ്.

12. സുധാകരൻ ഇൻഡ്യൻ വ്യോമസേനയ്ക്കുവേണ്ടി യൂണിയൻ പ്രസിഡണ്ടിൻെറ കയ്യിൽനിന്ന് 1954 മാർച്ചിൽ പതാക ഏററുവാങ്ങിയ Flying Officer ആണ്.

N. B. ലീലാകുമാരിയെ ശ്രീ മള്ളൂരിൻെറ ഭാഗിനേയൻ ജനാർദ്ദനൻനായർ (Marketing Officer) വിവാഹം ചെയ്തിരിക്കുന്നു. അവക്ക് വത്സല, ബാലചന്ദ്രൻ, പത്മകുമാരി, രാജശേഖരൻ എന്ന് നാലു കുട്ടികഠം.

2. സരോജത്തിനെ ശ്രീ. കൊട്ടങ്ങല്ലൂർ രാമൻമേനോൻ (Bombay) വിവാഹം ചെയ്തിരിക്കുന്നു.

3. യമുനയെ ഡാക്ടർ താണവൻനായർ വിവാഹം ചെയ്തിരിക്കുന്നു,

4. വിജയത്തിനെ മേജർ പരമേശ്വരൻനായർ വിവാഹം ചെയ്തിരിക്കുന്നു. അവക്ക് ഹംസരാജകുമാരൻ എന്ന് രണ്ടു കുട്ടികഠം.

5. വിജയത്തിൻെറ അനുജത്തി രമയെ ക്യാപ്ററൻ ഭാസ്കരപിള്ള വിവാഹം ചെയ്തിരിക്കുന്നു.

6. സുശീലയെ ക്യാപ്ററൻ ശങ്കരപ്പിള്ള വിവാഹം ചെയ്തിരിക്കുന്നു. അവക്ക് മൃദുല എന്നൊരു കുട്ടി.

7. ഗംഗയെ ശ്രീ. കോന്നിയൂർ നരേന്ദ്രനാഥ് (Broad-casting Programme Assistant) വിവാഹം ചെയ്തിരിക്കുന്നു. അവക്ക് ജയശ്രീ എന്നൊരു കുട്ടി.

8. ഗോപിനാഥൻ സരോജിനിയെ വിവാഹം ചെയ്തിരിക്കുന്നു. അവക്ക് ഉഷ എന്നൊരു കുട്ടി.

9. മദനൻ വത്സലയെ വിവാഹം ചെയ്തിരിക്കുന്നു. അവക്ക് ബൃന്ദ എന്നൊരു കുട്ടി.

10. രാജഗോപാലൻ, പാറുക്കുട്ടിയെ വിവാഹം ചെയ്തിരിക്കുന്നു.

---

ശ്രീ. മള്ളൂരിന് രണ്ടു സഹോദരികളും ഒരു സഹോദരനും അവരിൽ ഗൌരിഅമ്മ എന്ന സഹോദരി മരിച്ചുപോയി. ഗൌരിഅമ്മയുടെ പുത്രന്മാരാണ് മുൻപറഞ്ഞ രാമചന്ദ്രൻനായരും ജനാർദ്ദനൻനായരും മള്ളൂരിൻെറ സഹോദരി മാധവിഅമ്മ അവരുടെ പുത്രന്മാർ ഡാക്ടർ പത്മനാഭൻനായരും ശങ്കരൻനായരും പുത്രി കമലമ്മയും കുട്ടികളും മരിച്ചുപോയ പുത്രി തങ്കമ്മയുടെ കുട്ടികളും പുത്രി ശാരദയും കുട്ടികളും മള്ളൂരിൻെറ സഹോദരൻ നാരായണപിള്ളയും അദ്ദേഹത്തിൻെറതായ് വഴിയിൽ ശേഷിക്കുന്നു. ഇവക്കും നിലങ്ങളും പുരയിടങ്ങളും കെട്ടിടങ്ങളും അദ്ദേഹം സമ്പാദിച്ചുകൊടുത്തിട്ടുണ്ട്. മക്കത്തായത്തിൻെറയും മരുമക്കത്തായത്തിൻെറയും വിജയംമള്ളൂർ ദൃഷ്ടാന്തരൂപേണ പ്രത്യക്ഷമാക്കിയിരിക്കുന്നു.

---

## മാതൃഭക്തി

ശ്രീ. മള്ളൂരിൻെറ പ്രിയ ജനയിത്രി പരലോകം പ്രാപിച്ചത് 1093-ൽ ആണ്. തൻെറ സകല ഐശ്വര്യങ്ങഠക്കും കാരണഭൂതയായ ആ മഹതിയെ സ്മരിക്കാതെ യാതൊന്നും കോർട്ടിലാകട്ടെ, വീട്ടിലാകട്ടെ അദ്ദേഹം ചെയ്യാറില്ല. അവരുടെ നാമധേയത്തിൽ "Malloor Parvathi Amma Medical Relief Fund" എന്ന പേരിൽ (അയ്യായിരം രൂപ) അദ്ദേഹം ഗവമ്മെൻറിനെ ഏല്പിച്ചിട്ടുണ്ട്. അതിൻെറ പലിശ തൻെറ ജന്മദേശമായ കോട്ടയത്തുള്ള ഡിസ്ത്രിക്ട് ആസ്പത്രിയിൽ ആതുരശുശ്രൂഷയ്ക്കു് പ്രയോജനപ്പെടുത്തിവരുന്നു. അതുകൂടാതെ "മള്ളൂർ പാർവതീഭവൻ" എന്നൊരു കെട്ടിടവും അമ്മയുടെ ഓർമ്മയായി അദ്ദേഹം കോട്ടയത്തു പണിയിച്ചിട്ടുണ്ട്.




1941. മദ്രാസ് മലയാളി കോൺഫറൻസിൽ മി. & മിസിസ് മള്ളൂരിനു സ്വാഗതം.
ഡോക്ടർ ഏ. ആർ. മേനോനേയും ഡോക്ടർ പി. ജെ. തോമസ്സിനെയും മിസിസ് അംബുസ്വാമിനാഥനെയും പടത്തിൽ കാണാം.

102-A

# മദ്രാസ് മലയാളി കാൺഫറൻസ്

ശ്രീ. മള്ളൂരിൻെറ ഷഷ്ടിപൂർത്തി 1938 മേമാസം 12 ാംതീയതി നടന്നതിൻെറശേഷം അനേകം മഹൽസമ്മേളനങ്ങളിൽ അദ്ദേഹം ആദ്ധ്യക്ഷം വഹിച്ചിട്ടുണ്ടെങ്കിലും 1941 ജാനവരി 12-ം 13-ം തീയതികളിൽ മദ്രാസ് കേരളസമാജത്തിൻെറ ആഭിമുഖ്യത്തിൽ അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിൽ അവിടെവച്ചു നടന്ന ഗംഭീരമായ രണ്ടാം മലയാളി കോൺഫറൻസ് ഒരു അവിസ്മരണീയമായ മാമാങ്കം തന്നെയായിരുന്നു. കൊച്ചിമന്ത്രി ഡാക്ടർ എ. ആർ. മേനോനാണ് സമ്മേളനം ഉൽഘാടനം ചെയ്തതു്. മിസിസ്സ് മള്ളൂരിനുപുറമേ തങ്കമ്മ മാലതീദേവി, ശാരദാദേവി എന്ന അവരുടെ മൂന്നു പുത്രികളും കൂടി സദസ്സിൽ സന്നിഹിതരായിരുന്നു. കേരളത്തിലെ ഗണ്യന്മാരായ അസംഖ്യം ആളുകൾ അതിൽ പങ്കുകൊണ്ടു. സമ്മേളനാദ്ധ്യക്ഷനായ മള്ളൂരിനു പത്നിക്കു നൽകിയ രാജോചിതമായ സ്വീകരണത്തെപ്പററി *Hindu, Mail, Express* മുതലായ പത്രങ്ങളിൽ കുറിപ്പുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പ്രസംഗം പ്രൌഢോജ്ജ്വലമായിരുന്നു എന്നു് പത്രങ്ങൾ ഘോഷിച്ചു. മലയാളരാജ്യത്തിൻെറയും ഭാഷയുടേയും സാഹിത്യത്തിൻെറയും അവസ്ഥയേയും സാമുദായികവും വിദ്യാഭ്യാസപരവും ധനപരവുമായ നിലയേയും മററും പററി ശ്രീ. മള്ളൂർ കൂലങ്കഷമായി ചർച്ചചെയ്തു. മലയാളഭാഷയിൽക്കൂടി റേഡിയോപ്രക്ഷേപണം ചെയ്യണമെന്നു് ആദ്യമായി ഒരു നിശ്ചയം പാസ്സാക്കി ഗവർമ്മെൻറിലേയ്ക്കു് അയച്ചതു ആ സമ്മേളനത്തിൽ നിന്നാണെന്നുള്ളതും ഓർക്കേണ്ടതാണ്. "ഐക്യകേരളം" എന്ന ആശയത്തെപ്പററി തൻെറ സുചിന്തിതമായ അഭിപ്രായം ശ്രീ. മള്ളൂർ ആ സദസ്സിൽ ആവർത്തിച്ചു സമർത്ഥിച്ചു. ഐക്യകേരളം

1953 മേ മാസത്തിൽ ചവറയിൽനിന്നു് പ്രസിദ്ധം ചെയ്ത ചട്ടമ്പിസ്മാരക ഗ്രന്ഥത്തിൽ ശ്രീ. മള്ളൂർ ഐക്യകേരളവാദത്തെപ്പററി എഴുതിയ ലേഖനമാണ് ചുവടെ ചേർക്കുന്നതു്.

"ഇരുപത്തിനാലുകൊല്ലം മുമ്പു് മദ്രാസ് പച്ചയപ്പാസ് കാളേജിൽ വച്ചു് ഐക്യകേരളം എന്ന വിഷയത്തെ പുരസ്കരിച്ചു് ഞാൻ ചെയ്ത പ്രസംഗത്തിൻെറ അവസാനഭാഗത്തു് ഇങ്ങനെ പ്രസ്താവിച്ചിരുന്നു.

"സംസ്കാരപരവും സാമുദായികവുമായ ഐക്യം സാധിച്ചാൽ ഐക്യകേരളത്തിൻെറ മുക്കാൽഭാഗവും നാം സാധിച്ചു എന്നുതന്നെ വിചാരിക്കാം. മാതൃഭൂമിയെ സ്നേഹിക്കുന്നതു് ഒരു അപരാധമല്ല. കേരളമാണ് നമ്മുടെ മാതൃഭൂമി. കേരളത്തെ സ്നേഹിക്കുന്നതുകൊണ്ടു് ഭാരതത്തെ സ്നേഹിക്കുന്നില്ല എന്നു് വരുന്നതല്ല ഐർലണ്ടുകാരൻ ഐർലണ്ടിനേയും ഇംഗ്ളീഷ്കാരൻ ഇംഗ്ളണ്ടിനേയും സ്നേഹിക്കുന്നതുകൊണ്ടു് അവർ സാമ്രാജ്യത്തെ സ്നേഹിക്കുന്നില്ലാ എന്നു വരുന്നതല്ലല്ലോ. നാം പ്രതീക്ഷിക്കുന്ന ഐക്യകേരളം പ്രാപ്തമാകണമെങ്കിൽ നമ്മുടെ ആശയങ്ങൾക്ക് പ്രചാരം ലഭിക്കണം. പ്രചരണജോലിക്ക് ഒരു പത്രത്തേക്കാൾ പററിയ ഫലവത്തായ ഉപാധിയില്ല. ഈ പട്ടണം (മദ്രാസ്) മലബാറിലുള്ള സകല ദേശവിഭാഗങ്ങളിലേയും പ്രതിനിധികളും പ്രമാണികളും സമ്മേളിച്ചുകൊണ്ടിരിക്കുന്ന ഒരു സങ്കേതമാണ്. ഇപ്പോൾ കുറഞ്ഞപക്ഷം 15 ആയിരം മലയാളികൾ ഈ പട്ടണത്തിൽ പലപല സ്ഥാനങ്ങളിലും തൊഴിലുകളിലും സ്ഥിതി ചെയ്യുന്നുണ്ടു്. നമ്മുടെ അഭിപ്രായങ്ങൾ വിതരണം ചെയ്യേണ്ട കേന്ദ്രം ഇതുതന്നെ. അതുകൊണ്ടു് താമസിയാതെ യോഗ്യമായ ഒരു സമിതിയുടെ ആദ്ധ്യക്ഷതയിൽ ഒരു മാസിക അഥവാ പത്രം ഇവിടെ നിന്നു് പ്രസിദ്ധം ചെയ്തു തുടങ്ങേണ്ടതാണ്. നമ്മുടെ സംരംഭത്തിൽ ഇന്നു് ഉദാസീനരായിരിക്കുന്നവർ അധികതാമസം കൂടാതെ നമ്മോടു് യോജിച്ചു് പ്രവർത്തിക്കാതിരിക്കയില്ല. അതിനുള്ള ഉന്മേഷവും പ്രേരണയും നമ്മുടെ നിസ്തന്ദ്രമായ പ്രയത്നത്തിൽനിന്നുണ്ടാകണം.

ശക്തിമത്തും ധീരവുമായ എല്ലാ പരിഷ്ക്കാരപദ്ധതികളും യുവാക്കന്മാരിൽ നിന്നാണ് ജനിക്കേണ്ടതു്. വൃദ്ധന്മാർ യാഥാസ്ഥിതികരാണ്. അവരും നമ്മുടെ പ്രവൃത്തിസാഫല്യത്തിൽ സഹകരിക്കാതിരിക്കയില്ലെന്നുള്ളതു് നിശ്ചയമാണ്."

ഈ അഭിപ്രായംതന്നെ ഒരു കേരള സർവ്വകലാശാല ഇവിടെ സൃഷ്ടിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി വാദപ്രതിവാദം തുടങ്ങിയപ്പോൾ ഒരു ലേഖനം വഴി ഞാൻ പൊതുജനസമക്ഷം സമർപ്പിക്കുകയുണ്ടായി. മദ്രാസ് യൂണിവേഴ്സിററി ലക്ചറർ

ശ്രീ. പി. കൃഷ്ണൻനായർ പ്രസിദ്ധം ചെയ്തിട്ടുള്ള ഗദ്യകുസുമാവലി രണ്ടാംഭാഗത്തിൽ ഒന്നാമതായി ചേർത്തിട്ടുള്ള ഗദ്യപാഠം എന്റെ ആ ലേഖനമാണ്. ഓരോ വ്യക്തിക്ക് എന്നപോലെ ഓരോസ്ഥാപനത്തിനും അഹംബുദ്ധി എന്നൊന്നുണ്ട്. അതാതിന്റെ പാരമ്പര്യസംരക്ഷണത്തിൽ അതാതിന് അർഹതയുമുണ്ട്. കേരളീയർ എന്നാണ് അന്യാശ്രയത്തിൽനിന്ന് സ്വതന്ത്രരാകുന്നത് എന്ന് കണ്ടറിയേണ്ടിയിരിക്കുന്നു. കോപ്പില്ലാഴികയല്ല, ആടാനാളില്ലാഴികയല്ല, അരങ്ങില്ലാഴികയല്ല, ആടിക്കാനാളില്ലാഴികയാണ് നമ്മുടെ ഭാഗ്യദോഷം. തിരുവിതാംകൂറും കൊച്ചിയും മലബാറും കൂടി യോജിച്ച് ഒരു മേൽക്കോയ്മ ഉണ്ടാകേണ്ടിയിരിക്കുന്നു" എന്ന് പ്രസ്തുത ലേഖനത്തിലും ഞാൻ പറഞ്ഞിട്ടുണ്ട്. 1941 ജനുവരിയിൽ മദ്രാസിൽ സമ്മേളിച്ച മലയാളി കോൺഫറൻസിൽ അധ്യക്ഷസ്ഥാനത്തുനിന്ന് ഞാൻ പറഞ്ഞതും അതുതന്നെയാണ്. "നാം എല്ലാം കേരളീയരാണെന്നുള്ള അഭിമാനം നമ്മുടെ മനസ്സിൽ എല്ലായ്പോഴും ഉണ്ടായിരിക്കണം. ഈ വിഷയത്തെ അധികരിച്ച് ഞാൻ പ്രസിഡൻസികാളേജിലും പച്ചയ്യപ്പാസ്കാളേജിലും മലയാളിക്ലബ്ബിലും വച്ച് ഇതിനുമുമ്പ് പ്രസംഗിക്കുകയും ചില ലേഖനങ്ങൾ എഴുതുകയും ചെയ്തിട്ടുണ്ട്. ഐക്യകേരളപ്രാപ്തിക്കു പററിയ ഒരു ഉപാധിയായിട്ടാണ് ഒരു കേരള സർവകലാശാല വേണമെന്ന് ഞാൻ പലപ്പോഴും വാദിച്ചിട്ടുള്ളതു്. ഇവിടെ വച്ച് തെരഞ്ഞെടുക്കപ്പെട്ട കേരള സർവകലാശാലാക്കമ്മററിയിലെ ഒരു് അംഗമെന്ന നിലയിൽ ഞാൻ ചിലതൊക്കെ ചെയ്തു. ഇതേവരെ നടന്ന പതിന്നാലു സമസ്തകേരള സാഹിത്യപരിഷൽസമ്മേളനങ്ങളിൽ നാലെണ്ണത്തിൽ അദ്ധ്യക്ഷനായിരിക്കാനുള്ള ഭാഗ്യം എനിക്കുണ്ടായി. അപ്പോഴൊക്കെ ഒരു കേരള സർവകലാശാല സ്ഥാപിക്കേണ്ടതിന്റെ ആവശ്യകതയേയും ഔചിത്യത്തേയും പററി ഞാൻ വാദിച്ചു. മൂന്നു ഗവൺമെൻറുകളും തമ്മിൽ യോജിക്കാനുള്ള ഭാവം ഇല്ലെന്ന് കണ്ടതിനുശേഷമാണ് തിരുവിതാംകൂർ യൂണിവേഴ്സിററി എങ്കിലും ഉണ്ടാകട്ടെ, സഹൃദയന്മാർ അതോടു സഹകരിച്ചാൽ മതി എന്ന് തൃശ്ശൂർ വിദ്യാഭ്യാസ കോൺഫറൻസ് ഉൽഘാടനം ചെയ്തുകൊണ്ട് ഞാൻ പ്രസ്താവിച്ചതു്. ഐക്യകേരളവും കേരള സർവകലാശാലയും പണ്ടുപണ്ടേയുള്ള എന്റെ ഒരു സ്വപ്നമാണ്." ഈ ഭാഗം 1941 ജനുവരി 19-ാം തീയതിയിലെ മലയാളരാജ്യത്തിൽനിന്ന് എടുത്ത് എഴുതിയതാണ്. ഇങ്ങനെ ഐക്യകേരളപ്രശ്നത്തെപ്പററിയുള്ള എന്റെ അഭിപ്രായഗതി അദ്ധ്യായവും വാക്യവും ഉദ്ധരിച്ച് തെളിയിക്കാൻ ഒരുമ്പെട്ടതു് ഒരു തെററിദ്ധാരണ നീക്കുവാൻ വേണ്ടിയാണ്. 1948-ൽ ദക്ഷിണഭാരതിയുടെ സിൽവർ ജൂബിലി യോഗത്തിൽ ഇരണിയൽ വച്ച് ഞാൻ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ ഐക്യകേരളവാദത്തെ എതിർത്തു എന്ന് മനോരമ മുതലായ പത്രങ്ങളിൽ റിപ്പോർട്ടു ചെയ്തിരുന്നു. അതിന്റെ സ്മരണ വച്ചുകൊണ്ടായിരിക്കണം എന്റെ ചില സ്നേഹിതന്മാർ ഞാൻ ഐക്യകേരളപ്രസ്ഥാനത്തിന് എതിരാണെന്നുള്ള ധാരണയിൽ സന്ദേഹനിവൃത്തിക്കായി എന്നെ സമീപിച്ചിട്ടുള്ളതു്. അവരേയും അവരെപ്പോലെ സന്ദേഹിക്കുന്നവരേയും യഥാർത്ഥസ്ഥിതി മനസ്സിലാക്കുന്നതിനുവേണ്ടി ഞാൻ ഇരണിയലിൽ വച്ചു ചെയ്ത പ്രസ്താവന മനോരമയിൽ റിപ്പോർട്ടു ചെയ്തിരുന്നതു് അതുപോലെതന്നെ ഉദ്ധരിക്കാം. 1948 ഡിസംബർ 19-ാം തീയതിയിലെ മനോരമ "മി. മള്ളൂർ കാണുന്ന ഇന്നത്തെ തിരുവിതാംകൂർ ഐക്യകേരളത്തെ എതിർക്കണമത്രേ" എന്ന തലക്കെട്ടിൽ ചേർത്തിട്ടുള്ള റിപ്പോർട്ട് അവസാനിക്കുന്നതു് ഇങ്ങനെയാണ്.—"കിം ബഹുനാ, എവിടെ നോക്കിയാലും ഒരു അരാജകത്വം, ഒരു അനാഥത്വം നടമാടുന്നതു് നാം കാണുന്നു. ഇന്നത്തെ പരിതസ്ഥിതിക്ക് പ്രബലങ്ങളായ ഒന്നിലധികം കാരണങ്ങളാൽ നാം തെക്കരെന്നും വടക്കരെന്നും മലയാളിയെന്നും തമിഴനെന്നും ഉള്ള വ്യത്യാസം മറന്നു ഏകകണ്ഠമായി എതിർക്കേണ്ട ഒരു പ്രസ്ഥാനമാണ് ഈ ഐക്യകേരളപ്രസ്ഥാനം. അതിനു വാദിച്ചാൽ നാലു താലൂക്കിലുള്ള നമ്മുടെ അണ്ണൻതമ്പിമാരും അവർ അധിവസിക്കുന്ന നാട്ടും തിരുവിതാംകൂറിന് നഷ്ടമാകും. നമ്മുടെ പത്തായപ്പുരയാണ് ഈ നാലു താലൂക്കെന്ന് നാം വിസ്മരിക്കരുതു്." എന്റെ സ്നേഹിതന്മാർ ധരിക്കേണ്ടതു് ഈ അഭിപ്രായംതന്നെയാണ് എനിക്ക് ഇന്നും ഉള്ളതെന്നാണ്. ഈ അഭിപ്രായം ഞാൻ മുമ്പ് ചെയ്തിട്ടുള്ള പ്രസ്താവനകൾക്കു വിരുദ്ധമല്ല, നെയ്യാററിൻകര മുതൽ കന്യാകുമാരിവരെയുള്ള ഫലഭൂയിഷ്ഠമായ പ്രദേശങ്ങൾ ഉപേക്ഷിച്ചു ശേഷിക്കുന്ന തിരുവിതാംകൂർ എന്തു തിരുവിതാംകൂർ. അങ്ങനെയുള്ള ഒരു ചിലവുമിച്ചംകൊണ്ടുണ്ടാകുന്ന ഐക്യകേരളം എന്തു ഐക്യകേരളം എന്നു ഞാൻ ചോദിക്കുന്നു. ഒരു സംവത്സരം കഴിഞ്ഞു 1949-ൽ ഞാൻ മാതൃഭൂമിയിൽ "ഇന്നത്തെ തിരുവനന്തപുരം" എന്ന ശീർഷകത്തിൽ എഴുതിയ ലേഖനത്തിൽ എന്റെ സാക്ഷാത്തായ അഭിമതം ആവർത്തി

ച്ചിട്ടുണ്ടു്. 1949 ആഗസ്റ്റ് 14-ാംതീയതിയിലെ ആഴ്ചപ്പതിപ്പു നോക്കുക. ഇതൊക്കെപ്പാടെ ആലോചിക്കുമ്പോഴും ഇന്നത്തെ വാസ്തവസ്ഥിതി ഒരു ഇന്ദ്രജാലംകൊണ്ടു മറച്ചുവെച്ചിരിക്കുന്നതുപോലെ തോന്നും. ഇപ്പോഴത്തെ നിലയ്ക്കു് ഒരു കാണിനേരമെങ്കിലും താമസിയാതെ ചെയ്യേണ്ടതു് മലബാർക്കൂടി തിരു കൊച്ചി ഐക്യസംസ്ഥാനത്തോടു സംയോജിപ്പിച്ചു് ഒരു കേരളാ പ്രാവിൻസ് സൃഷ്ടിക്കുകയാണു്. തലസ്ഥാനം തിരുവനന്തപുരത്താണോ തൃശ്ശിവപേരൂരാണോ സ്ഥാപിക്കേണ്ടതു് എന്നും മററും ഉള്ള വിശദാംശങ്ങളും വിസ്തൃതമായി തീരുമാനിക്കാവുന്നതാണു്. ഭവനഗർ മഹാരാജാവിനു് മദ്രാസ് പ്രവിശ്യ ഭരിയ്ക്കാമെങ്കിൽ തിരുവിതാംകൂർ മഹാരാജാവിനു് കേരളപ്രവിശ്യ ഭരിക്കാൻ എന്താണു പ്രയാസം? രാജപ്രമുഖൻ എന്ന പേർ പലതുകൊണ്ടും അസ്വീകാര്യമാണു്. അതു വേണ്ടാ എന്നുവെച്ചിട്ടു് ഗവർണ്ണർ എന്നാക്കിയാൽ ആർക്കെന്തു നഷ്ടമാണു്?

എൻെറ ഇന്നത്തെ നില ഇങ്ങനെ സംക്ഷേപിക്കാം:- ഐക്യകേരളം അചിരേണ സ്ഥാപിച്ചുകിട്ടണം. ഭാഷയെമാത്രം ആസ്പദമാക്കി സംസ്ഥാനവിഭജനം ചെയ്തുകൂടാ. നമ്മുടെ തമിഴ്സ്നേഹിതന്മാർ മദ്രാസിലെ തമിഴരെപ്പോലെ നമ്മെ വെറുക്കുന്നവരല്ല. നമ്മുടെ മലയാളവും അവരുടെ തമിഴും തമ്മിൽ പറയത്തക്ക വ്യത്യാസം ഒന്നുമില്ല. അവരും നമ്മളും ഐക്യകേരളത്തിൽ അണ്ണൻതമ്പിമാരായി കഴിയേണ്ടവരാണു്. മദ്രാസിൽ തിരു-കൊച്ചി ലയിക്കുക എന്നുള്ളതിനെക്കാളും ആപൽക്കരമായി മറെറാന്നില്ല. രാജാജി (സേലം അയ്യങ്കാർ), സുബ്രഹ്മണ്യം (കോയമ്പത്തൂർ അയ്യർ) ഡാക്ടർ കൃഷ്ണസ്വാമി (നമ്മുടെ വൈസ്ചാൻസലരുടെ പുത്രൻ)-മദ്രാസ്കാരൻ ഇവരൊക്കെ വിളിച്ചു പറഞ്ഞിരിക്കുന്നു നമ്മളെ അവർക്കു വേണ്ടെന്നു്. പിന്നെ ആർക്കുവേണ്ടിയിട്ടാണു് അങ്ങോട്ടു പുറപ്പെടുന്നതെന്നു് എനിക്കു മനസ്സിലാകുന്നില്ല. എൻെറ അഭിപ്രായം പ്രസംഗവശാൽ സ്നേഹിതൻ കെ. പി. മാധവൻനായരെയും ഞാൻ ധരിപ്പിച്ചിട്ടുണ്ടു്. ലയനവാദം എതിർക്കുകതന്നെ വേണം, ഗത്യന്തരമില്ല. തിരുവിതാംകൂർ വ്യപകലനവും മദ്രാസ് സങ്കലനവും നമുക്കു് ഒന്നുപോലെ അസ്വീകാര്യമാണു്.

---

## യൂണിവേഴ്സിററിയും ശ്രീ. മള്ളൂരും



മള്ളൂരിനെപ്പോലെ നമ്മുടെ യൂണിവേഴ്സിററിയുമായി സുദൃഢബന്ധവും സ്വാധീനവും പുലർത്താൻ ഇതേവരെ മററാർക്കും കഴിഞ്ഞിട്ടില്ല. സിൻഡിക്കേററ് മെംബർ എന്നതിനു പുറമേ പൌരസ്ത്യപ്രപഠനങ്ങളുടെ ഡീൻ (അദ്ധ്യക്ഷൻ) എന്ന ചുമതലകൂടി ചാൻസലർ അദ്ദേഹത്തെ ഏല്പിച്ചപ്പോഴും ശ്രീ മള്ളൂരിൻെറ സ്വാധീനശക്തി ചിശൂണീഭവിച്ചില്ല. ഇതുകൂടാതെ പ്രസിദ്ധീകരണവകുപ്പിൻെറ അദ്ധ്യക്ഷനും മലയാളം ബോർഡ് ആഫ് സ്റ്റഡീസിൻെറ അദ്ധ്യക്ഷനും കൂടെ ആയി വൈസ് ചാൻസലർ അദ്ദേഹത്തെ നിയമിച്ചു. ഡീൻ എന്നും പാഠപദ്ധതിക്കമ്മിററി Chair-man എന്നും ഉള്ള നിലയിൽ പല സാഹിത്യകാരന്മാർക്കും ഗ്രന്ഥകാരന്മാർക്കും ശ്രീ മള്ളൂർ പ്രോത്സാഹനം നൽകിവരുന്നു. മഹാകവി ഉള്ളൂരിൻെറ ഭാഷാചരിത്രം ഒരു വലിയ തുകകൊടുത്തു് എടുത്തതും അദ്ദേഹത്തിൻെറ ബലമായ ശുപാർശ്വങ്ങളെ അനുസരിച്ചാണു്. സാഹിത്യവിശാരദപരീക്ഷ പാസാകുന്നവർക്കും ആയുർവ്വേദം പരീക്ഷ പാസാകുന്നവർക്കും ഡിഗ്രികൾ നല്കാൻ വാദിച്ചതും, പത്രപ്രവർത്തനത്തിനു Deploma നല്കാൻ Special Commettee Chair man എന്ന നിലയിൽ ഉപദേശി അദ്ദേഹമാണു്, കാളേജിലെ സംസ്കൃതപ്രൊഫസരന്മാരും മററും പരേതനായ ഡാക്ടർ ഗോദവർമ്മയുടെ നേതൃത്വത്തിൽ 1948 നവംബർ 30-ാംതീയതി ഒരു പ്രതിനിധിസംഘമായി ശ്രീ മള്ളൂരിനെ സമീപിച്ചു നിവേദനം നടത്തിയതിൻെറ ഫലമായിട്ടാണു് മററു പ്രൊഫസരന്മാരെപ്പോലെ ഗ്രേഡും ശമ്പളവും അവർക്കും കൊടുക്കേണ്ടതാണെന്നു സിൻഡിക്കേററിലും മററും അദ്ദേഹം ബലമായി വാദിക്കുകയും അവർക്കു അതു ലഭിക്കുകയും ചെയ്തതു്. സംസ്കൃതകാളേജിലെ പരിഷ്കാരത്തിനും ശമ്പളക്കൂടുതലിനും അതുപോലെതന്നെ ശ്രീ മള്ളൂർ വാദിക്കുകയും വിജയിക്കുകയും ചെയ്തു.

യൂണിവേഴ്സിററിയുടെ ഭരണകാര്യത്തിൽ ഗവമെൻറിൻെറ കൈകടത്തലിനെ എപ്പോഴും ശ്രീ. മള്ളൂർ എതിർക്കുകയും യൂണിവേഴ്സിററി ആക്ടിൽ ഭേദഗതിവരുത്താൻ പ്രമേയം അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ടു് (1949 August 6-ാംതീയതിയിലെ Senate നടപടികൾ നോക്കുക)

Endowment ആയി 3000 രൂപ ശ്രീ. മള്ളൂർ യൂണിവേഴ്സിററിയെ ഏല്പിച്ചിട്ടുണ്ടു്. അതിൻെറ പലിശകൊണ്ടു് അദ്ദേഹത്തിൻെറയും ഭാര്യയുടെയും പേരിൽ ഓരോ സ്വർണ്ണമെഡൽ നൾകിവരുന്നു.

## വിദ്യാഭ്യാസവിദഗ്ദ്ധൻ

15 കൊല്ലം നിരന്തരമായി സെനററിലും സിൻഡിക്കേയിററിലും, ഫാക്കൽററിയിലും, ബോർഡിലുമൊക്കെ ജാഗ്രതയായി പ്രവൎത്തിച്ചതുനിമിത്തം കാളേജ് വിദ്യാഭ്യാസകാൎയ്യത്തിൽ വിദഗ്ദ്ധാഭിപ്രായം നൾകുവാൻ മള്ളൂരിനെ അധികാരികൾ ക്ഷണിക്കാറുണ്ടു്. യൂണിവേഴ്സിററി ആക്ററു പരിശോധിച്ചു ഭേദപ്പെടുത്തുവാൻ ഉള്ള കമ്മിററിയിൽ ഒരു മെമ്പറായി ഗവർമ്മെൻറു് അദ്ദേഹത്തെ നിയമിച്ചിരിക്കുന്നു. ഇക്കഴിഞ്ഞ മാർച്ചു് 8-ാംതീയതി മദ്രാസ് പ്രസിഡൻസി കാളേജിൽ മലയാളം ഓണേഴ്സ് ക്ലാസ് പഠിപ്പിക്കുവാൻ പ്രാപ്തനായ ഒരാളെ തിരഞ്ഞെടുക്കുന്നതിനായി കൂടിയ അവിടുത്തെ പബ്ലിക്സർവ്വീസ് കമ്മിഷന്നു വിദഗ്ദ്ധോപദേശം നൾകുവാൻ മദ്രാസ് ഗവൎമ്മെൻറിൻെറ അപേക്ഷപ്രകാരം ശ്രീ മള്ളൂർ അവിടേയ്ക്കു പോകുകയുണ്ടായി

മലയാളം നിഘണ്ടുനിൎമ്മാണവകുപ്പിൻെറ ഭരണസമിതിയിലും, എഡിറേറാറിയൽ ബോൎഡിലും മള്ളൂർ മെമ്പറാണ്. മലയാള പരീക്ഷാബോർഡിലുംകായികവിദ്യാഭ്യാസ ബോർഡിലും കൂടിഅദ്ദേഹം മെമ്പറാണ്.

## സാഹിത്യകാരൻ

പുസ്തകങ്ങൾ ഒന്നും എഴുതിയിട്ടില്ലാത്ത ആൾ ആണെങ്കിലും ഭാഷാസാഹിത്യകാരന്മാരുടെ മുൻപന്തിയിൽ ഒരു സ്വതന്ത്രചിന്തകൻ, വിമർശകൻ, ലേഖകൻ, പ്രഭാഷകൻ, പണ്ഡിതൻ എന്ന നിലകളിൽ ബഹുമാനിക്കപ്പെടുന്ന ആളാണ് മള്ളൂർ. അദ്ദേഹം ഒരു പദ്യകൃത്തുംകൂടി ആണ്. വളരെ ഒററ ശ്ലോകങ്ങൾ ഉണ്ടാക്കിയിട്ടുണ്ടു്. ആളോഹരിഭാഗത്തെ എതിൎത്തു നടത്തിയ പ്രക്ഷോഭണത്തിൻെറ ഇടയ്ക്കു അദ്ദേഹംഎഴുതിയചില ശ്ലോകങ്ങൾ മാതൃകയ്ക്കായിചുവടെചേർക്കുന്നു. നാരദൻ എന്ന മാസികയിൽ 1941 April ലക്കത്തിൽനിന്നു എടുത്തതാണിതു്.

## ഒരു കാരണവൻെറ വിലാപം

(മള്ളൂർ ഗോവിന്ദപ്പിള്ള)

ഭാരതാവനിതൻ ദേവ-
ഭൂവാം കേരളത്തിലെ
വീരസന്താനമീ നായ-
ന്മാരെന്നാരും ധരിച്ചതാം. 1

പ്രത്യഗ്രമഹിതോദാര-
കൃത്യനിഷ്ഠാപരായണർ,
മർത്ത്യസിംഹങ്ങൾ നായന്മാ-
രത്യന്തഗുണശാലികൾ. 2

ശ്രീവാഴുംകോടു രാജ്യത്തിൻ
ജീവിതാലംബരശ്മികൾ,
ജീവിച്ചു, ശത്രുസംഘാത-
ദാവാനലശിഖോപമം (യുഗ്മകം) 3

ക്ഷത്രിയോചിതകർമ്മത്താൽ
ശത്രുപീഡാവിഹീനരായ്
അത്ര വിശ്രുതരായ് വാണാ-
രെത്രയോ ശതവർഷമായ് 4

നിർമ്മലപ്രേമദുമാവാ -
മമ്മയെ മക്കളെന്നപോൽ
ജന്മഭൂമിയെയാരാധി-
ച്ചുണ്മയോടു വിളങ്ങിനാർ. 5

ശൌര്യം, വീര്യം, വദാന്യത്വം,
ധൈര്യമത്ഭുതപൌരുഷം,
ആര്യാനുഭാവസമ്പൂർണ്ണ-
ചര്യാമര്യാദയാർജ്ജവം, 6

ഭൂതി, വിഖ്യാതി, കാരുണ്യ-
നീതി, സാധുജനങ്ങളിൽ
പ്രീതി, സുജ്ഞാതി, വാത്സല്യ-
രീതിയന്യോന്യസൌഹൃദം. 7

വിത്തമാരോഗ്യമൈശ്വര്യം,
വൃത്തശുദ്ധി, കുലോന്നതി,
യുദ്ധപാടവമുൽകൃഷ്ട-
കൃത്യാചരണവൈഭവം. 8

മാതാപിതാക്കന്മാരാത്മ-
സോദരീസോദരാദികൾ,
മാതുലൻ മുതലായോരി-
ഷ്ടാദരസ്നേഹഭക്തികൾ. 9



മള്ളൂരും മാതാവും 1903-ൽ



മള്ളൂരും പത്നിയും 1953-ൽ
(യൂണിവേഴ്സിററിയിൽ)



കമല, മോഹൻ,
(ഉണ്ണികൃഷ്ണമേനോൻെറ കുട്ടികൾ)

സമസൃഷ്ടങ്ങളിൽപൂർണ്ണ
സമഭാവനയാദിയാം
കമനീയ മനോഭാവ-
സമമേവ- വസിക്കവേ. 10

ദായക്രമപരിഷ്കാരം
നായന്മാർ ചെയ്കകാരണം;
പോയി സർവസ്വവുംനിസ്വ
രായിനായർപ്രഭുക്കളും(കുളകം) 11

നിലയും ബലവും കൂട്ടം-
നിലയം, വിലയേറിടും
നിലവും ഭൂഷയും മററു-
പലതും പോയി ദൈവമേ. 12

ധനവും രാഷ്ട്രവും മാന-
ധനവും വിളഭൂമിയും
മനയും ഗൃഹവും മററു
ഗുണവും പോയി ദൈവമേ. 13

കൂട്ടവും താലിയും നാഗ-
പടവും കാശുമാലയും
പടവും പടവും പോയി
മൂടിയാറായി ദൈവമേ. 14

ചെമ്പും വാർപ്പും മററു
വമ്പെഴുന്നോരു പാത്രവും
പൊമ്പാത്രവുമഹോ ! പോയി-
ത്തുമ്പില്ലാതായി ദൈവമേ 15

കണ്ടവും പണ്ടവും തുണ്ട-
തുണ്ടായ് വെട്ടിപ്പകുക്കയാൽ
കണ്ടമാനം കുടുംബങ്ങൾ
തെണ്ടുമാറായി ദൈവമേ. 16

ആൾവീതം ഭാഗമാം ഘോര-
വാൾവെട്ടിക്കുലമസ്തകം
നാൾതോറും ചൊരിയും ചോര-
ക്കോൾതന്നെയിടി,വാൾദൃഢം. 17

പെണ്ണുങ്ങൾ വഴിയാധാരം
തന്നെയായ് കണ്ട ജാതികൾ
വന്നു ഹാ! കൊണ്ടുപോകാറായ്-
വന്നല്ലോ ഹന്ത! ദൈവമേ 18

തളവും നാലുകെട്ടിൻമു-
ററളവും വിട്ടൊരിക്കലും
വെളിയിൽ സഞ്ചരിക്കാത്ത
കുലകന്യകമാരിനി, 19

കണ്ടവീട്ടുകൾ കേറീട്ടു
തെണ്ടിയും കണ്ടവർക്കഹോ
കണ്ടവേലകൾ ചെയ്തിട്ടു-
മുണ്ടിടാറായി ദൈവമേ. (യുഗ്മകം) 20

വീടില്ല കുടിയില്ലാരും
കൂടില്ലെന്നല്ലൊരാളെയും
പേടിയില്ലരിയാടാനം
പാടില്ലാതായി ദൈവമേ ? 21

നല്ല നല്ല കുടുംബങ്ങ-
ളെല്ലാമില്ലാതെയായ്ബലാൽ
തല്ലുന്നു, തങ്ങളിൽകുത്തി-
ക്കൊല്ലുന്നു ബത ! ദൈവമേ. 22

കണ്ടവർക്ക് ചിരിയ്ക്കാനും
കൊണ്ടുപോകാനുമിങ്ങനെ :
പണ്ടവും പണവും പെണ്ണു-
മുണ്ടായോ ഹന്ത ദൈവമേ. 23

വീടും സ്വത്തും കളഞ്ഞിട്ട്
കാട്ടുകേറിയിനിദ്ധനം
നേടുവാൻ ഭാഗമാം പ്രേതം
പാടിക്കേൾക്കുന്നു ദൈവമേ. 24

ഭാഗമേ, കഷ്ടമാൾവീതം-
ഭാഗമാകും വിഷൂചികേ
നീ കേറി നായർവംശത്തെ-
യാകെബ്ബാധിച്ചിടായ്ക മേൽ. 25

ദൈവമേ നായർവംശത്തിൻ
ഭാവിയിൽ സർവ്വമംഗളം
കൈവരാൻ നിൻ കൃപാവർഷം
തൂവണം തുമയിൽ ജവാൽ. 26

* ആളോഹരിഭാഗത്തിനുവേണ്ടി അത്യന്തം പ്രയത്നിച്ചതു് പരേതന്മാരായ M/s ചങ്ങനാശേരി പരമേശ്വരൻപിള്ളയും M.N. നായരും അതിനു വിരോധമായി പ്രവർത്തിച്ചതു മള്ളൂർ ഗോവിന്ദപ്പിള്ളയും ആണെന്നുള്ളവസ്തുത ചരിത്രപ്രസിദ്ധം. ഭാഗനിയമം ഉണ്ടായ ഉടനെ ഉദ്ദേശം 20 കൊല്ലം മുൻപു് Mr. മള്ളൂർ സമദർശിസാഹിത്യോപഹാരത്തിൽ പ്രസിദ്ധം ചെയ്ത പദ്യകൃതിയാണ് ഇതു. നായർ സമുദായത്തിന്റെ പുനഃസംഘടനയ്ക്കു വേണ്ടി (ഭാഗം നടത്താൻ തീവ്രയത്നം ചെയ്ത നായർ സർവീസ് സൊസൈററിതന്നെ) ചില നടപടികൾ ആരംഭിക്കുന്ന ഈ പ്രകൃതത്തിൽ ഈ പ്രസിദ്ധീകരണത്തിന്റെ ഔചിത്യം പ്രത്യക്ഷമാണല്ലോ.

## വിദ്യാരംഭം

പൈവള്ളിക്കൽ സുബ്രഹ്മണ്യൻപോററിയാണ് മള്ളൂരിനെ എഴുത്തിനിരുത്തിയതു് പന്തളം കൃഷ്ണവാര്യരാണ് കാവ്യം അഭ്യസിപ്പിച്ചതു്. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു പോയതോടുകൂടിമുറയ്ക്കുള്ളസംസ്കൃതാഭ്യാസം വിടുകയും കിട്ടുന്നതെല്ലാം വായിച്ചു മള്ളൂർ സ്വയം സംസ്കരിക്കുകയുമാണ് ചെയ്തതു്.

## ഉള്ളൂരും വള്ളത്തോളും

മഹാകവികളായ ഉള്ളൂരും വള്ളത്തോളും കുമാരനാശാനും മള്ളൂരിൻെറ സ്നേഹിതന്മാരാണ്. വള്ളത്തോളിൻെറ തിരുവനന്തപുരം പ്രഥമസന്ദർശനത്തിൽ പതിന്നാലുദിവസം അദ്ദേഹം നാലപ്പാട്ടു നാരായണമേനോനുമൊന്നിച്ചു മള്ളൂരിൻെറ അതിഥിയായിട്ടാണ് താമസിച്ചതു്. അതൊക്കെക്കഴിഞ്ഞു 1119 മകരം 1-ാംതീയതി ആററങ്ങൽ മള്ളൂർ വിലാസം ഗ്രന്ഥശാലയുടെ ആഭിമുഖ്യത്തിൽ അവിടെവെച്ചു കൂടിയ മഹായോഗത്തിൽ അദ്ധ്യക്ഷനായ വള്ളത്തോൾ ചെയ്ത ഉപക്രമപ്രസംഗത്തിൽ, ഇങ്ങനെ പറയുകയുണ്ടായി.

"ഇവിടെമള്ളൂർവിലാസം എന്നപേരിൽഒരു നല്ല ഗ്രന്ഥശാലയുണ്ട്. ഒരു പതിനഞ്ചുകൊല്ലത്തിനു മുമ്പാണെന്നുതോന്നുന്നു ഇവിടെ എൻെറ നാമധേയത്തിൽ ഒരു വായനശാല സ്ഥാപിക്കാൻ ഞാൻ അനുവാദം കൊടുത്തതായി ഓർമ്മിക്കുന്നു. ആ വായനശാല ഇപ്പോൾ നടക്കുന്നില്ലെന്നാണറിയുന്നതു്. മി. മള്ളൂർ ഗോവിന്ദപ്പിള്ള എൻെറ ഒരു ചിരന്തന സ്നേഹിതനാണ്. ഹൈക്കോടതിയിലേക്ക് അപ്പീൽ യാദാസ്സെഴുതുന്ന അദ്ദേഹത്തിൻെറ കൈ സാഹിത്യവ്യവസായത്തിലും പ്രശോഭിക്കുന്നു. അദ്ദേഹത്തിൻെറ നാമധേയത്തിൽ തുടങ്ങിയ ഈ വായനശാലയ്ക്കു് രണ്ടുകൊല്ലത്തിനകം നല്ല ഒരു കെട്ടിടമുണ്ടായി. ആ കെട്ടിടം ഉൽഘാടനം ചെയ്തതു് ഉള്ളൂർ മഹാകവിയാണ്. ഹാ! എന്തൊരു പ്രാസം! "വാസന്തീമധുവാന്ന വാക്കിനു സജാതീയ ദ്വിതീയാക്ഷരപ്രാസം ചേർപ്പതു കൈരളീമഹിളതൻ മംഗല്യമാണോർക്കണം" എന്നു കേരളവർമ്മ വലിയകോയിത്തമ്പുരാൻ എഴുതിയിട്ടുണ്ട്. മള്ളൂരും ഉള്ളൂരുമായി. എന്നാൽ ഒരു വള്ളത്തോളും കിടക്കട്ടേയെന്നു കരുതിയായിരിക്കണം എന്നെയുംക്ഷണിച്ചതു്."

(മലയാളരാജ്യം, മകരം 7)

ഉള്ളൂർസ്മാരകഗ്രന്ഥത്തിൽ അദ്ദേഹത്തെപ്പററി മള്ളൂർ എഴുതിയ അനുസ്മരണം അവരുടെ രണ്ടുപേരുടേയും മൈത്രീബന്ധത്തെ ഹൃദയസ്പൃക്കാംവണ്ണം ചിത്രീകരിച്ചിരിക്കുന്നു.

മഹാകവി കുമാരനാശാൻെറ ചിന്താവിഷ്ടാദ്വീപകങ്ങളായ ചില കൃതികൾ അച്ചിലിടുന്നതിനു മുമ്പുതന്നെ മള്ളൂരിനെ വായിച്ചുകേൾപ്പിക്കുന്നതു കണ്ടിട്ടുണ്ട്.

പല സാഹിത്യകാരന്മാരെയും ശ്രീ മള്ളൂർ സഹായിച്ചിട്ടുള്ളതായി അറിയാം. കണ്ണമ്പുഴ കൃഷ്ണപിള്ളയ്ക്കു Arts College-ൽ പഠിക്കുന്ന കാലത്തും രോഗശയ്യയിൽ കിടക്കുന്ന കാലത്തും മള്ളൂർ ധനസഹായം ചെയ്തിട്ടുണ്ട്.

## 76-ാമത്തെ വയസ്സിൽ

കൊല്ലത്തു് എസ്. എൻ. ഡി. പി. കനകജൂബിലിആഘോഷത്തോടനുബന്ധിച്ചു് 1953 ഏപ്രിൽ 21-ാംതീയതിയും വർക്കല ശിവഗിരി തീർത്ഥാടനമഹാമഹത്തോടു് അനുബന്ധിച്ചു് 1954 ജനുവരി 1-ാംതീയതിയും സമ്മേളിച്ച സാഹിത്യസദസ്സുകൾ പോലെ ബൃഹത്തായ പണ്ഡിതസദസ്സുകൾ ഈ അടുത്തകാലത്തു തിരുവിതാംകൂറിൽ ഉണ്ടായിട്ടില്ല. ഈ രണ്ടു സമ്മേളനങ്ങളിലും അദ്ധ്യക്ഷനായിരുന്നതു ശ്രീ. മള്ളൂരാണ്. പ്രൊഫസർ മുണ്ടശ്ശേരി, ശൂരനാട്ടു കുഞ്ഞൻപിള്ള, പി. കേശവദേവ്, എസ്. ഗുപ്തൻനായർ, പള്ളിപ്പാട്ടു കുഞ്ഞുകൃഷ്ണൻ, കരിംകുളം നാരായണപിള്ള തുടങ്ങി പുതിയതും പഴയതുമായ പല സാഹിത്യകാരന്മാർ ചർച്ചകളിൽ പങ്കുകൊണ്ടു.

അദ്ധ്യക്ഷപ്രസംഗത്തിൽ പുരോഗമനസാഹിത്യത്തെപ്പററി സവിശേഷം പരാമർശിക്കുകയും സാഹിത്യവും ജീവിതവുമായുള്ള ബന്ധത്തെ വിസ്തരിച്ചുകൊണ്ടുള്ള ഒരു കൃതിക്കും ഇക്കാലത്തു ചിരപ്രതിഷ്ഠ ഉണ്ടാകുന്നതല്ലെന്നും എന്നാൽ ക്ഷണികങ്ങളായി അപ്പോഴപ്പോൾ സൃഷ്ടിക്കുന്ന തെറിയല്ല സാഹിത്യമെന്നും പുരോഗമനസാഹിത്യക്കാരുടെ ഇടയിൽ ഉണ്ടായിട്ടുള്ള ചേരിതിരിവ് ഇരുകൂട്ടർക്കും ദോഷകരമായി പരിണമിക്കാനിടയുണ്ടെന്നും മററും പറയുകയുണ്ടായി. അദ്ധ്യക്ഷപ്രസംഗത്തെ പ്രശംസിച്ചുകൊണ്ടു മലയാളരാജ്യം ഏപ്രിൽ 23-ാംതീയതി ഇങ്ങനെപ്രസ്താവിച്ചിരിക്കുന്നു.എഴുതിയമുഖപ്രസംഗത്തിൽ "കനകജൂബിലി സംബന്ധിച്ചു് ശ്രീനാരായണനഗ

രത്തിൽ കൂടിയ സാഹിത്യസമ്മേളനം സഹൃദയന്മാക്കും സാഹിത്യകാരന്മാക്കും ഒരുപോലെ വിജ്ഞാനപ്രദമായിരുന്നുഎന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഭാഗ്യവും യോഗ്യതയും തികഞ്ഞ അദ്ധ്യക്ഷനും യോഗ്യതയുടെ കാര്യത്തിൽ തർക്കിക്കേണ്ട ആവശ്യമില്ലാത്ത പ്രസംഗികന്മാരും സമ്മേളനത്തിന്റെ ഗൌരവത്തെ വളരെ വർദ്ധിപ്പിച്ചു. അദ്ധ്യക്ഷനായ മള്ളൂർ ഉച്ചരിച്ച ഒരു വാചകം മലയാളസാഹിത്യത്തിന്റെ ഭാസുരഭാവിയെ ഉദ്ദേശിച്ച് ഞങ്ങൾ അറിവിനായി അനുസ്മരിപ്പിച്ചുകൊള്ളുന്നു ''സാഹിത്യത്തിന്റെ വളർച്ചയുള്ള ആരും തടസ്സമായിത്തീരരുതു''. ഈ ഇടക്കാലത്തെ മലയാളസാഹിത്യചരിത്രം അറിയാവുന്നവർക്ക് മേൽപ്പറഞ്ഞ വാചകത്തിന്റെ അഥവാ മുദ്ധവായ ആജ്ഞയുടെ അർത്ഥം നല്ലതിൻവണ്ണം മനസ്സിലാകുമെന്നു വിശ്വസിക്കുന്നു.''

---

## കേരളകൌമുദി

എഴുതിയ മുഖപ്രസംഗത്തിൽ

എപ്രിൽ 23-ാംതീയതി

''പുരോഗമന സാഹിത്യകാരന്മാർ തമ്മിൽ കുറേക്കാലമായി നടന്നുവരുന്ന മത്സരങ്ങൾ ഒഴിവാക്കണമെന്നും, അങ്ങനെ ചെയ്യുന്നതു പൊതുജനങ്ങൾക്കു ഉപകാരപ്രദമായിരിക്കുമെന്നും എസ്. എൻ. ഡി. പി. കനകജൂബിലി സാഹിത്യസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു തിരുവിതാംകൂർ സർവ്വകലാശാലയുടെ പൌരസ്ത്യഭാഷാ വകുപ്പിന്റെ മേധാവിയും ഒരു സാഹിത്യനിരൂപകനുമായ ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള നിർദ്ദേശിച്ചിരിക്കുന്നു. കുറേനാളായി മലയാളസാഹിത്യത്തിന്റെ വളർച്ച മുരടിച്ചുപോയി എന്നു പരക്കെ ഒരാരോപണം ഉണ്ടായിട്ടുണ്ട് അങ്ങനെ ഭാഷാസാഹിത്യത്തിന്റെ വളർച്ച മുരടിച്ചുപോയിട്ടുണ്ടെങ്കിൽ അതിനുള്ള കാരണം പു-സാക്കാർ തമ്മിലുള്ളവഴക്കാണെന്നും ഒരഭിപ്രായമുണ്ടു്. പു-സാക്കാർ തമ്മിലുള്ള വഴക്കവസാനിച്ചാൽ അതു പൊതുജനങ്ങൾക്കു് ഉപകാരമായിരിക്കുമെന്നു മള്ളൂർ പറഞ്ഞതിന്റെ പൊരുൾ അതാണെന്നു തോന്നുന്നു ''.

---

# വിദ്യാർത്ഥികളുടെ സ്നേഹിതൻ



വിദ്യാർത്ഥികളുടെ സ്വാതന്ത്ര്യത്തെ ഹനിക്കുന്ന നടപടികൾ എപ്പോഴെങ്കിലും അധികാരിവർഗ്ഗത്തിൽനിന്നുണ്ടായിട്ടുണ്ടെങ്കിൽ അപ്പോഴെല്ലാം ശ്രീ. മള്ളൂർ നിർഭ്ഭയം അതിനെ എതിർത്തിട്ടുണ്ട്. താൻ 75 കഴിഞ്ഞ ഒരു വൃദ്ധനാണെന്നുള്ള ലക്ഷണം ഒന്നും കാണിക്കാതെയാണ് അദ്ദേഹം 1952 ആഗസ്റ്റിൽകോട്ടയം സി. എം. എസ്. കാളേജ് യൂണിയന്റെയും 1953 ഫെബ്രുവരിയിൽ ചങ്ങനാശേരി ഹിൻഡു കാളേജ് യൂണിയന്റെയും, ആ മാസത്തിൽതന്നെ തിരുവനന്തപുരം Arts College Union-ന്റെയും നവംബറിൽ ആയുർവേദകാളേജ് യൂണിയന്റെയും 1954 മാർച്ചുമാസത്തിൽ സംസ്കൃതകാളേജ് യൂണിയന്റെയും ദിനാഘോഷ സമ്മേളനങ്ങളിൽ ആദ്ധ്യക്ഷം വഹിക്കുകയും ഊർജ്ജസ്വലങ്ങളായ പ്രസംഗങ്ങൾ ചെയ്യുകയും ചെയ്തതു്. വിദ്യാർത്ഥികളുടെ വ്യക്തിത്വത്തെ അടിച്ചമർത്തുന്ന എല്ലാ സംരംഭങ്ങളും താൻ പ്രതികൂലിക്കുന്നു എന്നും അതുപോലെ വിദ്യാർത്ഥികളും സുശിക്ഷതരായി കർത്തവ്യബോധത്തോടെ തങ്ങളുടെ ചുമതല നിർവഹിക്കണമെന്നും അവർ ഒരിക്കലും പരപ്രത്യയനേയബുദ്ധികളായിരിക്കരുതെന്നും സ്വതന്ത്രമായി ചിന്തിക്കുകയും യുക്തിയുക്തമായിപ്രവർത്തിക്കുകയും വേണമെന്നും പുരോഹിതമേധാവിത്വത്തിൽ അകപ്പെട്ടുപോകരുതെന്നും അന്ധവിശ്വാസംഅവരെ ബാധിക്കരുതെന്നുമറവംഅദ്ദേഹം ഈപ്രഭാഷണങ്ങളിൽ സുവ്യക്തമായിസിദ്ധാന്തിച്ചിരിന്നു- 65 കൊല്ലം മുമ്പു കഴിഞ്ഞതിൽ ഒരു മോതിരവും കെട്ടി ഈ സരസ്വതീനിലയത്തിന്റെ കവാടങ്ങളിൽ എത്തിച്ചേർന്ന 10 വയസ്സായ ഒരു ദരിദ്രബാലനാണ് നിങ്ങളുടെമുമ്പിൽ നിൽക്കുന്ന ഈ വൃദ്ധൻ എന്ന മുഖവുരയോടു കൂടിയാണ ശ്രീ. മള്ളൂർ താൻ ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിച്ച സി-എം-എസ് കാളേജിലെ യൂണിയന്റെ ഉൽഘാടന പ്രസംഗം ആരംഭിച്ചതു് എന്നുള്ളതു് സ്മരണീയമാണ്.

---

# മത്സ്യമാംസഭക്ഷണം



തിരുവനന്തപുരം Arts College-ൽ ചെയ്ത പ്രസംഗത്തിൻെറ സംക്ഷേപം പൌരധ്വനി (53–ഫെബ്രുവരി 17-ാംതീയതി) പ്രസിദ്ധം ചെയ്തിരിക്കുന്നതു ചുവടേ ചേർക്കുന്നു.

## ആരോഗ്യലബ്ധിക്കുവേണ്ടി മത്സ്യമാംസങ്ങൾ ഭക്ഷിക്കുക

---

കോളേജ് ജീവിതം അന്നും ഇന്നും—
ശ്രീ. മള്ളൂരിൻെറ അനുസ്മരണകൾ]

(പ്രത്യേകലേഖകൻ)

തിരുവനന്തപുരം, ഫെ. 15

യൂണിവേഴ്സിററി ഇൻറർമീഡിയേററ കോളേജിൻെറ ചതുർത്ഥവാർഷികം ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ നടന്നു. അദ്ധ്യക്ഷൻെറ അഭിപ്രായം ഇങ്ങനെ സംഗ്രഹിക്കാം:-

54 കൊല്ലം മുമ്പ് ഇവിടുത്തെ ഗവർമ്മെൻറ് രാജകീയ കോളേജിൽ ഇദംപ്രഥമമായി ഒരു കോളേജ് ഡേ ആഘോഷിക്കുന്നതിൻെറ ഔചിത്യത്തെപ്പററി ആലോചിക്കുന്നതിനു വിദ്യാർത്ഥികളുടെ ഒരു യോഗം വിളിച്ചുകൂട്ടുന്നതിനുള്ള നോട്ടീസുമായി പ്രിൻസിപ്പാൾ ഡോ: മിച്ചലിനെ സമീപിച്ചതു് അന്നത്തെ ബി. ഏ. വിദ്യാർത്ഥിയായിരുന്ന ഞാനായിരുന്നു. സായിപ്പു നോട്ടീസു വായിച്ചുനോക്കി എൻെറ മുഖത്തു സൂക്ഷിച്ചുനോക്കി. അതുകഴിഞ്ഞു നോട്ടീസ് ചവററുകുട്ടയിൽ എറിയുകയും, എന്നോടു ക്ലാസ്സിൽ പോയിരുന്നു പാഠം പഠിക്കാൻ ആജ്ഞാപിക്കുകയും ചെയ്തു. ഞാനും എൻെറ കൂട്ടുകാരും വിഷണ്ണരായി. പിറേറന്നു കണ്ട കാഴ്ച ഞങ്ങളെ സമാധാനപ്പെടുത്തി. ഞാൻ കൊണ്ടുപോയിരുന്ന നോട്ടീസ് തന്നെ പ്രിൻസിപ്പാളിൻെറ പേരിൽ നോട്ടീസ് ബോർഡിൽ ഒട്ടിച്ചിട്ടിരിക്കുന്നു. അന്നുമുതൽ നടന്നിട്ടുള്ള എല്ലാ കോളേജ് ദിനാഘോഷങ്ങളിലും നിർവാഹമുണ്ടെങ്കിൽ ഞാൻ പങ്കെടുക്കാറുണ്ട്, ഓടാറുണ്ട്, ചാടാറുണ്ട്, വഞ്ചിപ്പാട്ടു പാടാറുണ്ട്, നാടകം കളിക്കാറുണ്ട്, പ്രസംഗിക്കാറുണ്ട്. മുമ്പു കോളേജുദിനത്തിൽ ഒരു പ്രഹസനം അഭിനയിക്കണമെങ്കിൽതന്നെ അതു മൂൻകൂട്ടി പ്രിൻസിപ്പാളോ, പ്രഫസറോ പരിശോധിച്ചു സമ്മതി നൽകിയിരിക്കണം. പ്രസംഗം ചെയ്യണമെങ്കിൽ അതു് എഴുതി പ്രിൻസിപ്പാളിനു സമർപ്പിച്ചു അനുമതി വാങ്ങിക്കണം. ഇതൊക്കെ ഇപ്പോൾ പുറത്തു പറയാൻകൊള്ളാത്ത വിഡ്ഢിത്തങ്ങളല്ലേ?

നിങ്ങളുടെ സിദ്ധികൾ വേണ്ടവണ്ണം പ്രയോഗിച്ചാൽ നിങ്ങൾക്കു സാദ്ധ്യമാവാത്ത ഒരു കാര്യവും ഞാൻ കാണുന്നില്ല. ജാഗ്രതയായിരിക്കുക. ഏതുസമയത്തും രാജ്യസേവനത്തിനുള്ള ആഹ്വാനം ഉണ്ടായി എന്നുവരാം.

കൊള്ളക്കാരിൽനിന്നും കൊലപാതകികളിൽനിന്നും നിങ്ങളെ രക്ഷിക്കാനുള്ള അർഹത നിങ്ങൾക്കുണ്ട്, പക്ഷെ ഇന്നത്തെ ദുർബലരായ നിങ്ങൾ എങ്ങനെ നിങ്ങളുടെ സംരക്ഷണാവകാശം പ്രയോഗിക്കും. നിങ്ങളുടെ വീട്ട് ആക്രമിക്കാൻവരുന്നവരേയും നിങ്ങളുടെ സ്ത്രീജനങ്ങളെ മാനഭംഗപ്പെടുത്താൻ വരുന്നവരെയും വധിക്കാൻ പോലുമുള്ള അവകാശം നിയമം നിങ്ങൾക്കു നൽകിയിരിക്കുന്നു. ശരീരമാദ്യം ഖലു ധർമ്മസാധനം എന്നാണ്.

നിങ്ങൾ കഴിയുന്നത്ര ബ്രഹ്മചര്യം അനുഷ്ഠിക്കണം എന്നു ഞാൻ പറയുന്നു. അത്യാവശ്യമാണെങ്കിൽ നേരത്തെ വിവാഹം ചെയ്തുകൊള്ളണം. മത്സ്യവും മാംസവും ഇഷ്ടംപോലെ കഴിക്കണം. ഇൻറർവൽ സമയത്തു അമേരിക്കൻ വിദ്യാർത്ഥികൾ അടുത്തുള്ള ഹോട്ടലുകളിൽ പിഞ്ഞാണങ്ങൾ മെഴക്കിക്കൊടുത്തു പണം സമ്പാദിക്കുന്നു എന്നു കേട്ടിട്ടുണ്ട്. മത്സ്യത്തിലും മാംസത്തിലും ഇല്ലാത്ത വിററാമിൻ ഒരിടത്തും കാണുകയില്ല. ബ്രാഹ്മണവിദ്യാർത്ഥികൾ മത്സ്യമാംസങ്ങൾ ഭക്ഷിക്കുന്നതിൽ ഒരു മടിയും കാണിച്ചിട്ടാവശ്യമില്ല. ഇന്നു ഭാരതത്തിൽ ബങ്കാൾ, കാഷ്മീർ, സൗരാഷ്ട്രം മുതലായ സ്ഥലങ്ങളിൽ ബ്രാഹ്മണർ യഥേഷ്ടം മത്സ്യം ഭക്ഷിക്കുന്നു. പ്രാചീനഭാരതത്തിൽ ഗോമാംസം തിന്നാത്ത ബ്രാഹ്മണർ ഉണ്ടായിരുന്നില്ല.

---

മള്ളൂരിന്റെ ഉന്മേഷകരങ്ങളായ പ്രസംഗങ്ങൾ കേൾക്കുന്നതിന് ഉത്സാഹപ്രിയന്മാരായ കാളേജ് വിദ്യാർത്ഥികൾക്കു മാത്രമല്ല ഹൈസ്കൂൾകാർക്കും വലിയ ഭ്രമമാണ്. ഇക്കഴിഞ്ഞ മാർച്ചുമാസത്തിൽതന്നെ കാട്ടാത്തുറ തമിഴ് ഹൈസ്കൂൾ, കാഞ്ഞിരംകുളം ക്രിസ്ത്യൻ ഹൈസ്കൂൾ, കണിയാപുരം മഹമ്മദൻ ഹൈസ്കൂൾ, കിളിമാനൂർ തമ്പുരാക്കന്മാരുടെ ഹൈസ്കൂൾ പരവൂർ ഗവർമ്മെന്റ് ഹൈസ്കൂൾ ഇങ്ങനെ 5 ഹൈസ്കൂളുകളിലെ ദിനാഘോഷങ്ങളിൽ അദ്ധ്യക്ഷസ്ഥാനത്തുനിന്നു പുരോഗമനേച്ഛുക്കളായ അസംഖ്യം വിദ്യാർത്ഥികളെ അദ്ദേഹം അഭിസംബോധനം ചെയ്കയുണ്ടായി. ആലപ്പുഴ എസ്. ഡി. കാളേജിലെ പ്രിൻസിപ്പാൾ ശ്രീ രാമനാഥനും വിദ്യാർത്ഥികളും കൊല്ലം എസ്. എൻ. കോളേജ് വിദ്യാർത്ഥികളും അവരുടെ അപേക്ഷ ഇക്കൊല്ലവും പുതുക്കി എങ്കിലും സൌകര്യക്കുറവു നിമിത്തം ശ്രീ. മള്ളൂരിന് അവിടേക്കു പോകുവാൻ സാധിച്ചില്ല.

---

## സ്വദേശികളുടെ സല്ക്കാരം

---

ഒരു കൊലക്കേസിൽ പ്രതിഭാഗം വിസ്താരത്തിനായി 1952 ആഗസ്റ്റിൽ ശ്രീ മള്ളൂർ സ്വദേശമായ കോട്ടയം സന്ദർശിച്ചപ്പോൾ ജാതിമതഭേദം കൂടാതെ അദ്ദേഹത്തെ അവിടത്തുകാർ പലവിധത്തിൽ സല്ക്കരിക്കുകയുണ്ടായി. സി. എം. എസ്. കാളേജിലെ യോഗവും സല്ക്കാരവും കൂടാതെ Arts Club-കാർ, നായർ സമാജക്കാർ, Co-operative Society-ക്കാർ ഇവരൊക്കെ അദ്ദേഹത്തെ ക്ഷണിച്ചു സല്ക്കരിക്കുകയും അവിടെ ഒക്കെ അദ്ദേഹം ജന്മദേശം എന്ന അഭിമാനത്തോടെ പ്രസംഗിക്കുകയും ചെയ്തു. ഈ യാത്രയിൽ ശ്രീ മള്ളൂർ ഭാര്യാസമേതനായി നായർ സമാജം ഹൈസ്കൂൾ സന്ദർശിക്കുകയും അവിടെ ഒരു ലൈബ്രറിയുടെ ശിലാസ്ഥാപനകർമ്മം നടത്തുകയും ലൈബ്രറിക്കും ഗൌതമകൃഷ്ണ ക്ഷേത്രത്തിനും 100 രൂപാ വീതം സംഭാവന ചെയ്കയും ഉണ്ടായി. Arts Club-ൽ വച്ചു നടന്ന ചർച്ചായോഗത്തിന്റെ സംക്ഷേപം പത്രങ്ങളിൽ റിപ്പോർട്ടുചെയ്തിരുന്നതു് ഇങ്ങനെ ആണ്

---

(മലയാളമനോരമ റിപ്പോർട്ട്)

### അശ്ലീലതയെ തടയേണ്ടതു് പൊതുജനങ്ങളുടെ മാന്യതാബോധമാണ്

---

55 വർഷം മുമ്പു പത്രാധിപരായിരുന്ന മി. മള്ളൂർ ഇന്നത്തെ പത്രപ്രവർത്തനത്തെപ്പറ്റി—
ആർട്സ് ക്ലബ്ബ് ചർച്ചായോഗം

(സ്വന്തം ലേഖകൻ)

കോട്ടയം, ഓഗസ്റ്റ് 10

കോട്ടയം ആർട്സ് ക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ ഇന്നലെ വൈകുന്നേരം ആർട്സ് ക്ലബ്ബ് തിയേറ്ററിൽവച്ച് ഒരു യോഗം മി. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. സ്ഥലത്തുള്ള എല്ലാ പത്രങ്ങളുടെയും പത്രാധിപന്മാരും പ്രതിനിധികളും, അദ്ധ്യാപകന്മാർ, അഭിഭാഷകന്മാർ, വ്യവസായികൾ ആദിയായവരുമടങ്ങിയ ഒരു വമ്പിച്ച സദസ്സു സന്നിഹിതരായിരുന്നു. മി. പി. സി. കുര്യൻ ബി. എ. ബി. എൽ. സദസ്സിന് സ്വാഗതമരുളി. അനന്തരം മി. പി. എ. ഏബ്രഹാം (മലയാളമനോരമ) പത്രപ്രവർത്തനം എന്ന വിഷയത്തെ പരാമർശിച്ച് ഒരു പ്രസംഗം ചെയ്തു. മലയാളത്തിൽ പത്രപ്രവർത്തനത്തിന്റെ ചില പ്രത്യേക സ്വഭാവലക്ഷണങ്ങൾ, പ്രായോഗികപരിപാടികൾ, ജനങ്ങളുടെ അഭിരുചിയിൽ വന്നിട്ടുള്ള പരിവർത്തനം പത്രപ്രവർത്തനംമൂലം രാജ്യസേവനത്തിനുള്ള സാദ്ധ്യതകൾ ആദിയായ വിവിധവശങ്ങളെ മി. എബ്രഹാം ചെയ്ത പ്രസംഗത്തിൽ ഫലിതസമ്മിശ്രമായി വിവരിച്ചിരുന്നു.

അനന്തരം ചർച്ചാരൂപേണ മെ. എം. എൻ. ഗോവിന്ദൻനായർ പി. ജെ മാത്യു—പൗരദ്ധ്വനി—മള്ളൂർ രാമകൃഷ്ണൻ, മാടശ്ശേരി മാധവവാര്യർ എന്നിവർ ലഘുപ്രസംഗങ്ങൾ നടത്തി.

പിന്നീടു മി. മള്ളൂർ ചെയ്ത പ്രസംഗത്തിൽ വ്യവസായപരമായി വളരെ പുരോഗമിച്ചിരിക്കുന്ന ഈ കോട്ടയം പട്ടണത്തിൽ സഹൃദയന്മാർക്കു സായംകാലവിശ്രമവിനോദങ്ങളിൽ പങ്കുകൊള്ളുന്നതിനു പറ്റിയ ഒരു കലാകേന്ദ്രം ഇല്ലാതെയിരുന്ന ന്യൂനത പരിഹരിക്കപ്പെട്ടിരിക്കുന്നതായി കാണുന്നതിൽ താൻ നിർവ്യാജം സന്തോഷിക്കുന്നുവെന്നും, കലാവാസന ഏറെക്കുറെ സകലമനുഷ്യരിലും നൈസർഗികമായി സ്ഥിതി ചെയ്യുന്നുണ്ടെന്നും, ചെറുപ്പം മുതൽക്കേ താൻ ഒരു നാടകഭ്രമിയായിരുന്നു എന്നും, ഷഷ്ടിപൂർത്തി കഴിഞ്ഞിട്ടും താൻ നാടകവേ

ദികളിൽ വേഷംകെട്ടി പ്രത്യക്ഷപ്പെട്ടിട്ടുണ്ടെന്നും, മനുഷ്യരിൽ അന്തർല്ലീനമായി സ്ഥിതിചെയ്യുന്ന കലാവാസനയെ പ്രകാശിപ്പിക്കുന്നതോടുകൂടി അതു പരിപുഷ്ടിപ്രാപിക്കുന്നതെന്നും പ്രസ്താവിച്ചു.

പത്രപ്രവർത്തനത്തെപ്പററി മി. പി. ഓ. ഏബ്രഹാം ചെയ്ത പ്രസംഗം താൻ സശ്രദ്ധം കേട്ടുകൊണ്ടിരിക്കുകയായിരുന്നു എന്നും, പത്രപ്രവർത്തനത്തിൻെറ വിവിധവശങ്ങളെപ്പററി സമഗ്രമായും സർവതോമുഖമായും പ്രതിപാദിക്കുന്ന ഒരു ഒന്നാംതരം പ്രബന്ധമെന്ന നിലയിൽ താൻ അതിനെ മുക്തകണ്ഠം വിലമതിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു എന്നും പ്രസ്താവിച്ചശേഷം ഇങ്ങനെ തുടൎന്നു:-

55 വർഷങ്ങൾക്കുമുമ്പ്, ഞാൻ മാന്നാനത്തുനിന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന നസ്രാണിദീപികയുടെ പത്രാധിപരായിരുന്നു. പത്രപ്രവർത്തനം എനിക്ക് ഏററവും ഇഷ്ടപ്പെട്ട ഒരു തൊഴിലാണ്. അക്കാലത്തു പത്രങ്ങളിൽ പ്രായേണ സകലൎക്കും സുഗ്രഹമായ പച്ചമലയാളത്തിലാണു ലേഖനങ്ങൾ എഴുതിവന്നത്. ഇന്നു ഭാഷാരീതി സ്വല്പംകൂടി പ്രൌഢമായിട്ടുണ്ട്. ഞാൻ ഇംഗ്ലീഷ് പത്രങ്ങൾ കൂടാതെ പന്ത്രണ്ടു മലയാള ദിനപ്പത്രങ്ങൾ വരുത്തുന്നുണ്ട്. ദിവസേന അവ മുഴുവൻ ആദ്യന്തം സശ്രദ്ധം വായിക്കാറുമുണ്ട്. പത്രങ്ങളിൽ ചിലപ്പോൾ ഭാഷാസംബന്ധമായ ചില ചില്ലറ പിശകുകൾ കാണാറുണ്ടെന്നും ചില സിനിമാ മാസികളും മററും അശ്ലീലതകൾ കലൎന്ന പ്രസിദ്ധീകരണങ്ങൾ ചെയ്യാറുണ്ടെന്നും മററും ചിലർ പരാതിപറയാറുണ്ട്. വർത്തമാനപ്പത്രങ്ങളിൽ സാഹിതീഗുണം നോക്കാനില്ല. അതു വേണ്ടവർ മാസികകൾ വായിച്ചുകൊള്ളണം. അശ്ലീലതയാണെങ്കിൽ, മ സികകൾക്കു് മാത്രമുള്ള ഒരു ദൂഷ്യമല്ല, ചില മനുഷ്യർക്കുമുള്ളതാണ്. പൊതുജനങ്ങളുടെ മാന്യതാബോധം അതിനെ നിർദ്ദാക്ഷിണ്യം അവഗണിക്കുകമാത്രമല്ല മടൽകൊണ്ട് അടിച്ചു ദൂരെപ്പായിക്കുമെന്നൊരവസ്ഥ വന്നാൽ അശ്ലീലവ്യവസായികൾ രംഗത്തുനിന്നു സ്വയം നിഷ്ക്രമണം ചെയ്തുകൊള്ളും. തന്നെക്കൊണ്ടു കഴിവുള്ള എല്ലാ സഹായസഹകരണങ്ങളും കോട്ടയം ആർട്ട്സ് ക്ലബ്ബിനു ചെയ്യാൻ താൻ സർവ്വാത്മനാ സന്നദ്ധനാണെന്നും അടുത്തമാസം മൂന്നാംവാരത്തിൽ താൻ ഡൽഹിയിൽനിന്നു മടങ്ങിവന്നാലുടൻ രണ്ടാഴ്ചക്കാലം കോട്ടയത്തു താമസിച്ച് ആർട്ട്സ് ക്ലബ്ബിൻെറ പ്രവർത്തനങ്ങളിൽ പങ്കുകൊള്ളാമെന്നും മി. മള്ളൂർ പ്രസ്താവിച്ചു.

മി. തിരുവാർപ്പു ബാലൻെറ കൃതജ്ഞതാപ്രകടനത്തോടെ യോഗനടപടികൾ സമംഗളം പര്യവസാനിച്ചു.

11—2—52.

---

### കേരളകൌമുദി റിപ്പോർട്ട്
### (ആഗസ്റ്റ് 10)

---

### ശ്രീ. മള്ളൂരിൻെറ പ്രസംഗം
(സ്വന്തം ലേഖകൻ)

കോട്ടയം, ആഗ. 10—കഴിഞ്ഞ ഒരാഴ്ചക്കാലമായി ഒരു കൊലക്കേസിൽ പ്രതിഭാഗത്തേക്കുവേണ്ടി വാദിക്കുന്നതിനു് സ്വന്തം മള്ളൂർ വീട്ടിൽ വന്നു താമസിക്കുന്ന ശ്രീ. കെ. മള്ളൂർ ഗോവിന്ദപ്പിള്ള ഇന്നലെ സായാഹ്നത്തിൽ കൂടിയ ആർട്ട്സ് ക്ലബ്ബിൻെറ സാഹിത്യശാഖയുടെ ഒരു മീററിംഗിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ടു് കലയേയും പത്രപ്രവർത്തനത്തേയും സംബന്ധിച്ച് വിജ്ഞേയമായ ഒരു പ്രസംഗം ചെയ്യുകയുണ്ടായി. കോട്ടയത്തെ കലാപ്രേമികളായ യുവാക്കന്മാരുടെ പരിശ്രമത്തിലും പത്രപ്രവർത്തകരുടെ സഹകരണത്തിലും പണം പിരിച്ചെടുത്തു്, ഒരു തിയേറററിൻെറ ആകൃതിയിൽ ടൗണിൻെറ ഹൃദയഭാഗത്തു് പണികഴിപ്പിച്ചിട്ടുള്ള ഒരു സങ്കേതത്തിൽവച്ച് ആഴ്ചതോറും ഇതുപോലുള്ള സദസ്സുകൾ നടത്തിവരികയാണ്. ശ്രീ. വിക്രമൻനായരുടെ രക്ഷാധികാരത്തിൽ നടന്നുവരുന്ന ഈ ക്ലബ്ബിനെ പരാമർശിച്ചു ശ്രീ. മള്ളൂർ വളരെയേറെ പ്രശംസിക്കുകയും കോട്ടയത്തു കലാവാസനയും പരിപോഷണവും പണ്ടേ ഇല്ലാത്തതാണെന്നും ഫലിതരസത്തിലാണെങ്കിലും ഗൗരവമായിത്തന്നെ പറയുകയാണെന്നും പ്രസ്താവിക്കയുണ്ടായി. കലാപരമായ വാസനകൾ മനുഷ്യരിലോരോരുത്തരിലും സാത്മ്യം പ്രാപിച്ചുകിടപ്പുണ്ട്. അതിനെ തട്ടിയുണർത്തേണ്ടതു് ഇത്തരക്കാരുടെ കടമയാണ്. രക്തസാക്ഷിയായിത്തീൎന്ന കെ. രാമകൃഷ്ണപിള്ളയുടെ ഭൗതികാവശിഷ്ടംപോലും സ്വസ്ഥമായി കിടക്കുന്നതിനു ഇവിടുത്തെ രാഷ്ട്രീയ വൈതാളികന്മാർ സമ്മതിച്ചിട്ടില്ലാത്ത പൈശാചികതത്വത്തെക്കുറിച്ചും പ്രസംഗങ്ങൾ നടന്നു. ഉപസംഹാരമായി മി. മള്ളൂർ ചെയ്ത പ്രസംഗം ഇപ്രകാരം സംഗ്രഹിക്കാം:-

സ്നേഹിതരെ സ്വാഗതപ്രസംഗകനായ പി. സി. കുര്യൻ ലാക്കോളേജിൽ എൻെറ ഒരു ശിഷ്യനായിരുന്നു. എന്നോടുള്ള നിങ്ങളുടെ സ്നേഹപ്രകടനങ്ങൾക്ക ഞാൻ നന്ദിപറയുന്നു. ഒരു മള്ളൂർ സൌധം പണിതു് ഞാൻ ഇവിടെ സ്ഥിരതാമസമാക്കണമെ

ന്നം മററുമുള്ള നിർദ്ദേശങ്ങളും നടപ്പാക്കാൻ വളരെ പ്രതിബന്ധങ്ങളുണ്ട്. എൻെറ കുട്ടികളും കെട്ടുപാട്ടും എല്ലാം തിരുവനന്തപുരത്തായിപ്പോയി.

ഇത്തരം ഒരു കലാപരിപോഷണശാല ഈ കോട്ടയത്തു ഇതാവശ്യമാണ്. ഇതിന്റെ സദ്ഭാവുകങ്ങളും ഞാൻ ആശംസിക്കുന്നു മനുഷ്യനായി ജനിക്കുന്നവർക്കെല്ലാം വളരെ ചെറുപ്പംമുതലേ നൈസർഗികമായി കലാവാസനയുണ്ട്. നമ്മുടെ വീട്ടിലെ കാര്യങ്ങൾതന്നെ എടുക്കുക. കൊച്ചുകുട്ടികൾക്കുള്ള വിനോദം എന്താണ്. ആളുകളുടേയും ജന്തുക്കളുടേയും ചിത്രം ശരിയായി എഴുതിവിടുന്നവരുണ്ട്. അതു വിട്ടിട്ട് ഇതിൽ എന്തുണ്ടെന്നുനോക്കാം എന്നേ സാധാരണക്കാർ പറയുകയുള്ളു. അതുകൊണ്ടു താഴ്ന്ന മാനദണ്ഡം ഉള്ള പത്രക്കാരെ ആരും കുററം പറയേണ്ട. ഓരോരുത്തരുടെ രുചിക്കു ചേരുന്നവിധം ഓരോരുത്തർ ബിസിനസ്സ് നടത്തുന്നു. ഇതെല്ലാം ചേരുന്നതാണു ലോകം. ലോകമേ കളവാണല്ലോ. ആ കളവിൽ ഇങ്ങനെ ഒന്നുകൂടി എന്നുമാത്രം. ഞാൻ മദ്രാസിൽ ആയിരിക്കുമ്പോൾ മെയിലിൻെറ പത്രാധിപർ സായിപ്പുമായി കഴിച്ചുകൂട്ടും. ഞങ്ങൾ വളരെ ഇഷ്ടക്കാരാണ്. അവിടെ 'ഹെഡിംഗ്' മാത്രം നോക്കിയിടുന്ന പത്രാധിപക്ക് 2000 രൂപ ശമ്പളമാണ്. ഇതുപോലെ ഓരോന്നും ശ്രദ്ധിച്ചു നടത്തുന്ന പത്രങ്ങളുമുണ്ട്. പക്ഷേ പണം വേണം. പണമില്ലാതെ ഒന്നും ഈ ലോകത്തു സാദ്ധ്യമല്ല. പണം പുല്ലാണെന്നു പറയുന്നതു് വെറുതെയാണ്. വേദാന്തം പറഞ്ഞുകൊണ്ടിരുന്നാൽ പത്രപ്രവർത്തനമല്ല ഒന്നും ഇക്കാലത്തു നടപ്പില്ല. ഹെഡിംഗ് ചോദ്യരൂപമാകുന്നതു് തെററാണ് എന്നൊക്കെ പറഞ്ഞു. അതൊക്കെ നിസ്സാരമാണ്. ചോദ്യമായാലോ 'പരപ്പൻ' ആയാലോ എന്താ കുററം?

നമ്മുടെ സർവ്വകലാശാലയിൽ ജേർണ്ണലിസത്തിൽ ഒരു ബി. എസ്. സി. യോ, എം. എസ്. സി.-യോ ഏർപ്പെടുത്തിയിരുന്നെങ്കിൽ വളരെ നല്ലതായിരുന്നു. എൻെറ പ്രസംഗം കേട്ടുകൊണ്ടിരുന്ന നിങ്ങളുടെ എല്ലാ സഹകരണത്തിനും ഞാൻ കൃതജ്ഞത പ്രകടിപ്പിച്ചുകൊള്ളുന്നു. നമസ്കാരം. യോഗത്തിൽ അനേകം പൗരമുഖ്യന്മാരും ബാങ്കു പ്രവർത്തകന്മാരും, അഭിഭാഷകരും സംബന്ധിച്ചിരുന്നു.

——

# ജർണലിസം ഡിപ്ലോമാ

———

ഈ പ്രസംഗത്തിൽ പ്രവചിച്ചിരുന്നതുപോലെ ജർണലിസം ഡിപ്ലോമാ കോഴ്സ് ഏർപ്പെടുത്താൻ ശ്രീ. മള്ളൂർ സിൻഡിക്കേററിനെ പ്രേരിപ്പിക്കുകയും

1. മനോരമാധിപർ—കെ. സി. മാമ്മൻമാപ്പിള
2. മാതൃഭൂമിഅധിപർ—കെ. പി. കേശവമേനോൻ
3. ഡെക്കാൻ ഹെറാൾഡ് എഡിററർ
   —പോത്തൻജോസഫ്
4. പി. എസ. ജോർജ്ജ്—(സംയോജകൻ)

എന്നിവർ മെമ്പറന്മാരായും ശ്രീ. മള്ളൂർതന്നെ ചെയർമാനായും ഒരു കമ്മിററിയെ നിയമിക്കുകയും ആ കമ്മിററിയുടെ ശുപാർശപ്രകാരം 1954 മാർച്ച് മാസം 29-ാംതീയതി കൂടിയ സെനററിൽ പ്രസ്തുത ഡിപ്ലോമാകോഴ്സ് ആരംഭിക്കുവാൻ നിശ്ചയിക്കുകയുംചെയ്തു.



———

# മള്ളൂർ വക്കീൽ

★

സാധാരണ ജനങ്ങൾ മള്ളൂർ എന്ന ശബ്ദം കേട്ടാൽ വക്കീൽ എന്നല്ലാതെ ഒന്നും അർത്ഥമാക്കുകയില്ല. നല്ല വക്കീൽ—വളരെ കൊലപ്പുള്ളികളെ തൂക്കുമരത്തിൽനിന്നും രക്ഷിച്ചിട്ടുള്ള വക്കീൽ—ഇങ്ങനെ ഒരു വിഗ്രഹമാണ് അവരുടെ ഉള്ളിൽ തൽക്ഷണം ഉദയം ചെയ്യുന്നതു്.

കൊലക്കേസിലെ പ്രതികളെ ഭഗീരഥപ്രയത്നം ചെയ്തു കോടതിയിൽനിന്നു വിടുവിച്ചുകൊണ്ടുപോകാറുള്ള ഈ മള്ളൂർ വധശിക്ഷ നിർത്തൽ ചെയ്യാൻ പാടില്ല എന്ന് ഇന്നേവരെ നിഷ്കർഷയായി വാദിച്ചിട്ടുള്ള ഒരാളുകൂടിയാണ്. കൊന്നു എന്നു തെളിഞ്ഞാൽ പ്രതിയെ തൂക്കുകതന്നെ വേണം എന്നാണ് അദ്ദേഹത്തിൻെറ പല ലേഖനങ്ങളിലും പ്രസംഗങ്ങളിലും അതിവ്യക്തമായി പറഞ്ഞിട്ടുള്ളതു്

"ഭയാത്ഭോഗായ കല്പന്തേ
സ്ഥാവരാ . ി ചരാണിച"

എന്ന മനുസ്മൃതിയിൽ അദ്ദേഹം സംപൂർണ്ണമായി വിശ്വസിക്കുന്നു.

ഷഷ്ടിപൂർത്തി കഴിഞ്ഞു ഒരു പന്തീരാണ്ടിനുമേൽ കാലത്തിനുശേഷം അദ്ദേഹം നടത്തിയിട്ടുള്ള കേസുകളിൽ രണ്ടെണ്ണം അത്യന്തം ക്ഷോഭജനകമായിരുന്നു. അതിൽ ഒന്നു് മിനിസ്റ്റർ ഫിലിപ്പോസ് വാദിയായി മിനിസ്റ്റർ ആയിരുന്ന കുമാരി മസ്ക്രീൻെറ പേരിൽ കൊടുത്ത

## "നാലരലക്ഷക്കേസ്"

ആയിരുന്നു.

വാദിഭാഗം വക്കീലായിരുന്നു മള്ളൂർ. ഫിലിപ്പോസ് ട്രാൻസ്പോർട്ടു മിനിസ്റ്റർ ആയിരിക്കുമ്പോൾ നാലര ലക്ഷം രൂപ കൈക്കൂലിവാങ്ങി എന്നായിരുന്നു മസ്ക്രീൻെറ ആരോപണം. ആലുവാ കോടതിയിൽ നിന്നും പ്രതിയുടെ അപേക്ഷപ്രകാരം ഈ കേസ് തിരുനെൽവേലി ഡി. മജിസ്ട്രേട്ടുകോടതിയിൽ വിസ്തരിക്കയാണുണ്ടായതു്. പ്രതിയെ ആ കോർട്ടിൽ അഞ്ഞൂറു രൂപാ ശിക്ഷിച്ചു. അവിടത്തെ സെഷൻസ്കോർട്ടിൽതന്നെ ആയിരുന്നു അപ്പീൽ. രണ്ടു കോർട്ടിലും ഫിലിപ്പോസിനുവേണ്ടി വാദിച്ചതു ശ്രീ. മള്ളൂർ ആയിരുന്നു. അപ്പീൽക്കോടതി പ്രതിയുടെ ശിക്ഷ ശരിവയ്ക്കുകയാണുചെയ്തതു്. ഹൈക്കോർട്ടിൽ പ്രതി കൊടുത്ത പരിശോധനാഹർജിയും തള്ളി. പൊതുജനങ്ങളുടേയും, ഗവർമ്മെൻറിൻെറയും ശ്രദ്ധ ഇത്രയും ആകർഷിച്ച ഒരു കേസ് തിരുവിതാംകൂറിൽ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. ഫിലിപ്പോസിൻെറ വിജയം കോൺഗ്രസ്സ് ഗവമ്മെൻറിൻെറ വിജയംതന്നെയായിരുന്നു.

---

## "അഞ്ചരലക്ഷക്കേസ്"

---

കൊച്ചി ഗവമ്മെൻറിനെ വഞ്ചിച്ചു് അഞ്ചരലക്ഷം രൂപ അപഹരിച്ചു എന്നായിരുന്നു 2-ാമത്തെ കേസ് ഒരു പ്രതിയെ മാത്രമേ ശിക്ഷിച്ചുള്ളു. അയാൾ തൃശ്ശൂർകാരൻ ദാമോദരൻ എന്ന ഒരു ഈഴവയുവാവായിരുന്നു. വിട്ടുപോയ പ്രതി കൊച്ചിമഹാരാജാവിൻെറ പുത്രൻ ഗോപാലമേനോൻ ആണു്. ഈ കേസ് പ്രോസിക്യൂട്ടു ചെയ്യിട്ടാവശ്യമില്ലെന്നു മഹാരാജാവു പറഞ്ഞതു ഗണ്യമാക്കാതെ ഇൻഡ്യാഗവർമ്മെൻറു നിർബന്ധിച്ചതിൻെറ ഫലമായി Special Police ം, Special Magistrate-ം, Special Prosecutor-ം ഒക്കെ ആയിട്ടു വളരെ വാശിയിൽ നടത്തിയതാണു് ഈ കേസ്. ദാമോദരനെ 18 മാസത്തെ കഠിനതടവിനു Spcial കോടതി വിധിച്ചു. ഹൈക്കോടതി ആ ശിക്ഷ ശരിവെച്ചു. അതിന്മേൽ ദാമോദരനുവേണ്ടി മള്ളൂർ സുപ്രീംകോടതിയിൽ 3 പ്രാവശ്യംഹാജരായി വാദിക്കുകയും ദാമോദരനെ ജാമ്യത്തിൽ ഇറക്കുകയും ഒടുവിൽ ജാമ്യത്തിൽ വിടുന്നതിനു വേണ്ടിവന്ന നാലുമാസത്തെ തടങ്കൽമാത്രം ശരിവെച്ചും 14 മാസത്തെ തടവു് അസ്ഥിരപ്പെടുത്തിയും അയാളെ സുപ്രീംകോർട്ടിൽനിന്നുവിടുതൽചെയ്തു വിധിപ്രസ്താവിക്കുകയും ചെയ്തു. മള്ളൂരിൻെറ സുപ്രീംകോടതിയിലെ വാദത്തെപ്പററി പല പത്രങ്ങളിലും അത്യന്തം ശ്ലാഘിച്ചു റിപ്പോർട്ടുകൾ ഉണ്ടായിരുന്നു.

മലയാളിയിലെ റിപ്പോർട്ടു്

## അഞ്ചരലക്ഷക്കേസ്സ്

---

സുപ്രീംകോടതിമുമ്പാകെ

(സ്വന്തം ലേഖകൻ)

ന്യൂഡെൽഹി, ഒക്. 5—സുപ്രസിദ്ധമായ അഞ്ചരലക്ഷക്കേസിൽ തിരുവിതാംകൂർ-കൊച്ചി ഹൈക്കോടതിയിൽനിന്നുണ്ടായ വിധിയിന്മേൽ സുപ്രീംകോടതി മുമ്പാകെ അപ്പീൽ ബോധിപ്പിക്കുന്നതിനു വേണ്ടിയുള്ള സ്പെഷ്യൽ ലീവ്പെററിഷൻ ഇന്നു വാദത്തിനു വരികയുണ്ടായി. പ്രതിക്കുവേണ്ടി ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള രാവിലെ തുടങ്ങിയ വാദം അവസാനിച്ചില്ല. കേസ് തുടർന്നു വാദം കേൾക്കാനായി ഈ മാസം 22-ാംതീയതിയ്ക്കു് മാററിയിരിക്കുന്നു.



മള്ളൂർ സുപ്രീം കോർട്ടിൽ

വാദിഭാഗം പത്താംസാക്ഷിയുടെ അന്വേഷണം ആസ്പദമാക്കി 2-ാം സാക്ഷി മാനേജിംഗ് ഡയറക്ടരായുള്ള വെസ്റ്റ്കോസ്റ്റ് കമ്പനിയുമായി എണ്ണ വാങ്ങുന്നതിന് വാദി ഏർപ്പാടുകൾ ചെയ്തതായി കാണാം. ആ ഏർപ്പാടനുസരിച്ച് വാദി അഞ്ചരലക്ഷം രൂപയുടെ ചെക്ക് 1-ാംപ്രതിക്ക് നൽകുന്നു. ഇതിൽ വിശ്വാസവഞ്ചന ലേശം പോലുമില്ലെന്ന് ശ്രീ. മള്ളൂർ സമർത്ഥിച്ചു. ഈ വാദം സ്വീകരിക്കുകയാണെങ്കിൽ ക്രിമിനൽ നിയമമനുസരിച്ച് ഒരു കുററം പ്രതിയുടെ മേൽ ആരോപിക്കാവതല്ലെന്ന് ജസ്റ്റീസ് മഹാജൻ അഭിപ്രായപ്പെട്ടു. ഇതിനു സമാധാനം പറയാൻ ഗവർമ്മെൻറിനു വേണ്ടി ഹാജരായിരുന്ന ബാരിസ്റ്റർ മാത്തൂരിനോട് കോടതി ആവശ്യപ്പെട്ടു. മറുപടിവാദം ഇന്ന് തയ്യാറായിട്ടില്ലെന്ന് അദ്ദേഹം പറയുകയാലാണ് കേസു 22-ാംതീയതിക്ക് മാററിയത്.

ഒരു സ്പെഷ്യൽലീവ് ഹർജി സംബന്ധിച്ച് ഇത്ര ദീർഘമായ ഒരു വാദം സുപ്രീംകോടതിയിൽ ഇതേവരെ ഉണ്ടായിട്ടില്ല. ചീഫ്ജസ്റ്റീസും ജസ്റ്റീസ് ചന്ദ്രശേഖരയ്യരും ഇടയ്ക്കിടെ വിവിധതരത്തിലുള്ള ചോദ്യങ്ങൾ ചോദിക്കുന്നുണ്ടായിരുന്നു. ഇത് മി. മള്ളൂരിനെ വിഷമിപ്പിച്ചേക്കുമെന്ന് ചില അഭിഭാഷകന്മാർ വിചാരിച്ചു. പക്ഷേ സന്ദർഭോചിതവും സയുക്തികവുമായ മറുപടി ഉടനടൻ നൽകി ശ്രീ മള്ളൂർ കോടതിയേയും പ്രേക്ഷകരേയും ഒരുപോലെ വിസ്മയിപ്പിച്ചു. അഭിഭാഷകവൃത്തിയിൽ കഴിഞ്ഞ നാൽപ്പത്തിയൊൻപതു കൊല്ലത്തെ പഴക്കമുള്ള തനിക്ക് കോടതിയിൽ നിന്ന് പുതുതായി ഒന്നും പഠിക്കാനില്ലെന്ന് ഇടയ്ക്ക് നിർവിശങ്കം അദ്ദേഹം പറഞ്ഞു. ക്രിമിനൽനിയമത്തിൽ വിശ്വാസവഞ്ചന എന്നുപറഞ്ഞാൽ എന്താണെന്നും മററും സ്വതസ്സിദ്ധമായ വാചാവിലാസത്തെ പ്രയോജനപ്പെടുത്തി അദ്ദേഹം വിശദീകരിച്ചതു് കോടതി സശ്രദ്ധം കേട്ടു ആകപ്പാടെ മി. മള്ളൂരിൻെറ ഇന്നത്തെ വാദം തിരുവിതാംകൂർ കൊച്ചി അഭിഭാഷകലോകത്തിന് എന്നും അഭിമാനിക്കത്തക്ക വിധത്തിലായിരുന്നുവെന്ന് അതുകേട്ട പലരും ഈ ലേഖകനോട് പറയുകയുണ്ടായി. മി. മള്ളൂർ 7-ാംതീയതി തിരുവനന്തപുരത്തേക്ക് മടങ്ങുന്നു.

---

## പൌരകാഹളം റിപ്പോർട്ട്

---

"ഇതു് ഇന്നത്തെ അവസാനകേസായിരുന്നതിനാൽ കോടതി പിരിഞ്ഞ ഉടനെ അവിടെ ഉണ്ടായിരുന്ന എല്ലാ അഭിഭാഷകരും പ്രതിഭാഗം അഡ്വൊക്കേററായ മി. മള്ളൂർ ഗോവിന്ദപ്പിള്ളയെ അനുമോദിക്കുകയുണ്ടായി."

'പൌരകാഹളം'
1951 ഒക്ടോബർ 22

---

ഈ വാദം നടന്ന അന്ന് ചീഫ്മിനിസ്റ്റർ സി. കേശവൻ, കുമ്പളം മുതലായവർ ഡൽഹിയിൽ ഉണ്ടായിരുന്നു. കോടതിയിൽ അഭിഭാഷകരുടെ അനുമോദനം കഴിഞ്ഞു് ശ്രീ. മള്ളൂർ അദ്ദേഹത്തിൻെറ ജൂണിയർ ശ്രീ. എം. ആർ. കൃഷ്ണപിള്ളയും ഒന്നിച്ച് Constitution house ൽ എത്തിയപ്പോൾ ശ്രീ കേശവൻ മുതലായവർ അവിടെ എത്തി സബഹുമാനം അദ്ദേഹത്തെ അനുമോദിച്ചു. ആ സന്ദർഭത്തിൽ മിസിസ് മള്ളൂരും അവിടെ ഉണ്ടായിരുന്നു.

---

വിധിക്കുശേഷം "മലയാളി"യിൽ 1953 മാർച്ച് 24-ാംതീയതി ചുവടെ ചേർക്കുന്ന റിപ്പോർട്ടും പ്രസിദ്ധം ചെയ്തുകണ്ടു.

## അഞ്ചരലക്ഷക്കേസ്

---

(കൂടുതൽ വിവരങ്ങൾ)

ന്യൂഡൽഹി, മാർച്ച് 21 പതിനെട്ടു മാസം കഠിനതടവുവിധിച്ചുകൊണ്ടുള്ള കീഴ്ക്കോടതിവിധി അതേപടി സ്ഥിരപ്പെടുത്തിക്കൊണ്ടുള്ള ഹൈക്കോടതി വിധിയിന്മേൽ സുപ്രീം കോടതിയിൽ അപ്പീൽ ബോധിപ്പിക്കുന്നതിനുള്ള അനുവാദത്തിനുവേണ്ടി പ്രതി കൊടുത്ത അപേക്ഷയും ഹൈക്കോടതി നിരസിക്കുകയാണല്ലോ ചെയ്തതു്. ആ ഉത്തരവിന്മേൽ അപ്പീൽ എന്നവണ്ണം സുപ്രീംകോടതിയിൽ പ്രതി ബോധിപ്പിച്ച ഹർജി ചീഫ്ജസ്റ്റീസ് കനിയാ, ജസ്റ്റീസ് മഹാജൻ. ജസ്ററീസ് രാമചന്ദ്രയ്യർ ഇവരുടെ ബെഞ്ചിൽ ആദ്യവും ജസ്ററീസ് ഫാസിൽഅലി, ജസ്ററീസ് മഹാജൻ. ജസ്ററീസ്ബോസ് എന്നിവരുടെ ബെഞ്ചിൽ രണ്ടാമതും ജസ്റ്റീസ് മഹാജൻ ജസ്റ്റീസ് ദാസ് എന്നിവരുടെ മുമ്പിൽ അവസാനമായും കേൾക്കുകയുണ്ടായി. രണ്ടു കോർട്ടിലും ഒരുപോലെ കുററസ്ഥാപനവും ശിക്ഷയും രേഖപ്പെടുത്തിയിട്ടുള്ള വിധികളിന്മേൽ അപ്പീൽ ബോധിപ്പിക്കാൻ (വിശേഷിച്ച് ഹൈക്കോടതി അനുവാദം നിഷേധിച്ചിരിക്കുമ്പോൾ) സുപ്രീംകോടതി സമ്മതിക്കുന്ന പതിവില്ല

ശ്രീ മള്ളൂരിന്റെ വാദം ഈ കേസിൽ അംഗീകരിച്ചതു് അതിന്റെ അപ്രതിഷേധ്യതമാത്രം കൊണ്ടാണു്. മള്ളൂരിന്റെ വിജയം ഇത്തരുണത്തിൽ പൂർണ്ണമായതു പ്രതിയെ ജാമ്യത്തിൽ വിടാൻ അദ്ദേഹം ചെയ്ത അപേക്ഷ സുപ്രീംകോടതി അനുവദിച്ചപ്പോഴാണു്. അന്നു് ദാമോദരൻ വിയ്യൂർ ജയിലിലാണു്—ഹൈക്കോടതി വിധി ഉണ്ടായ ഉടനെ ശ്രീ. മള്ളൂർ ചീഫ്മിനിസ്റ്റർ ശ്രീ. കേശവനെ കണ്ടു് ദാമോദരനെ ബി. ക്ലാസ് തടവുകാരനാക്കി വേണ്ട സൌകര്യങ്ങളും എല്ലാം അനുവദിപ്പിച്ചു. സുപ്രീം കോടതിയിൽ നിന്നു് ജാമ്യം അനുവദിക്കുന്നതിനു് നാലുമാസം താമസം നേരിട്ടു. ജാമ്യത്തിൽ ഇറങ്ങിയ ദാമോദരൻ മള്ളൂരിനെകണ്ടു് ഇനി എന്നെ ജയിലിലേയ്ക്കു് അയയ്ക്കാൻ അനുവദിക്കരുതേ എന്നു ചെയ്ത അപേക്ഷ മള്ളൂർ ഇപ്പോഴും സാധിച്ചുകൊടുക്കുകതന്നെ ചെയ്തു. അപ്പീൽ അനുവാദത്തിനുള്ള അപേക്ഷ സുപ്രീംകോടതി തള്ളുകയും അഥവാ അപ്പീലിനുള്ള അനുവാദം നല്കുകയും അതേസമയം ജാമ്യം നിഷേധിക്കുകയും ചെയ്തിരുന്നെങ്കിൽ ഇന്നു് ദാമോദരനു് ലഭിച്ച ആനുകൂല്യം ഈ കേസിൽ അയാൾക്കു് കിട്ടുകയില്ലായിരുന്നു ചേലൂർ നമ്പൂതിരിപ്പാടിനു് അപ്പീലിനു് അനുവാദം കൊടുത്തു. ജാമ്യം കൊടുത്തില്ല. അതുകൊണ്ടു് എന്തുണ്ടായി? തടവുശിക്ഷ (1 കൊല്ലം) അനുഭവിച്ചുതീർന്നതിനുശേഷമാണു് സുപ്രീംകോടതി വിധി കല്പിച്ചതു്. ദാമോദരന്റെ 18 മാസത്തെ കഠിനതടവിൽ 14 മാസം തടവു് അസ്ഥിരപ്പെടുത്തി അയാളെ വിട്ടുതൽ ചെയ്കയാണു് ചെയ്തിട്ടുള്ളതു്.

(സ്വ. ലേ)

ദാമോദരന്റെ ഒരു കത്തു് ഇവിടെ ചേർത്തുകൊള്ളട്ടെ.

C/o Regent Hotel
Ballard Estate,
Bombay 1.
21—3—53.

My dear Sir,

The Judgment of the case came yesterday, and thank yourself and God that there is no more jail life for me. So I can do something and find out my livlihood.

I owe everything and my life to you for this Judgment. But for your kindness and sympathies this case would not have gone to the Supreme Court. I am even grateful to you. I pray God for your long and happy life.

I shall meet you in person on my return from Bombay.

With all regards,
Yours Sincerely,
Sd./ K. Damodaran.

---

# സർക്കാർഭാഗം വക്കീൽ

ദിവാൻ ഹബിബുള്ളയുടെ കാലത്തു് സി. കേശവൻ കേസിലും ദിവാൻ സുബ്രഹ്മണ്യയ്യരുടെ കാലത്തു് ഭജഭാരതം കേസിലും ശ്രീ. മള്ളൂരിനെ സർക്കാർഭാഗം കേസു നടത്തുന്നതിനു് നിയമിച്ചതുപോലെ ജനകീയഗവർമ്മെൻറു് ആദ്യമായി ആരംഭിച്ച കേരളകൌമുദി പ്രോസിക്യൂഷൻകേസിലും ശ്രീ. മള്ളൂരിനെയാണു് ഗവർമ്മെൻറ ഭാഗത്തേക്കു് നിയമിച്ചതു്. സർക്കാർ വക്കീലന്മാർധാരാളം ഉള്ളപ്പോൾ മള്ളൂരിനെ ഗവർമ്മെൻറ ഭാഗത്തേക്കു് നിയമിച്ചതിനെപ്പററി നിയമസഭയിൽ നടന്ന ചോദ്യോത്തരത്തിനു ഉത്തരമായി ചീഫ്മിനിസ്ററർ ശ്രീ. ടി. കെ. നാരായണപിള്ള പറഞ്ഞതു് ശ്രീ. മള്ളൂർ ദക്ഷിണേന്ത്യയിലെ ഏററവും സമർത്ഥനായ അഭിഭാഷകനാണെന്നാണു് മലയാളമനോരമയിൽ 1950 ഒക്ടോബർ 31-ാംതീയതിയിലെ നിയമസഭാ റിപ്പോർട്ടു നോക്കുക.

Official Report Vol. II No. 6—1950.

കാൽശതാബ്ദം ലോകാളേജ് പ്രൊഫസറായി നിയമം പഠിപ്പിച്ചും അര്‍ദ്ധശതാബ്ദം കോടതികളിൽ വക്കീലായി വ്യവഹരിച്ചും മള്ളൂരിനു് നിയമവിധാനങ്ങൾ ജീവാശ്വാസംപോലെ സ്വായത്തമായിത്തീർന്നിട്ടുണ്ടു്. ക്രിമിനൽ ലോ മാത്രമേ മള്ളൂരിനു് അതിസ്വാധീനമായിട്ടുള്ളു എന്നൊരു ധാരണയുണ്ടു്. അതു് ശരിയല്ല. എം. എൽ. പരീക്ഷയ്ക്കുപോലും മദ്രാസിലും തിരുവിതാംകൂർ സർവകലാശാലയിലും Property, evidence, contracts ഇത്യാദി വിഷയങ്ങളിൽ അദ്ദേഹം പരീക്ഷകനായിരുന്നു. ക്രിമിനൽ ലോ കേസുകളാണു് അദ്ദേഹം അധികം നടത്തിയിട്ടുള്ളതു്. അദ്ദേഹത്തിന്റെ 50 കൊല്ലത്തെ വക്കീൽജോലിയെപ്പററി ചെയ്ത റേഡിയോ പ്രഭാഷണമാണു് അടിയിൽ ചേർക്കുന്നതു്.

# അരനൂറ്റാണ്ടത്തെ അഭിഭാഷകജീവിതം

(വള്ളൂർ ഗോവിന്ദപ്പിള്ള)

തിരുവിതാംകൂർ വിദ്യാഭിവർദ്ധിനി മഹാസഭ സ്ഥാപിച്ചു, പലരേയുംകൊണ്ടു് പ്രസംഗിപ്പിച്ചു, പല പ്രസംഗങ്ങളും ചെയ്തു പത്രങ്ങളിൽ പല ലേഖനങ്ങളും എഴുതി— ബി എൽ. പാസ്സാകുന്നതിനു് മുമ്പു തന്നെ ഇങ്ങനെ ചില കോളിളക്കം ഉണ്ടാക്കുകയും ഡിവിഷൻ കച്ചേരിയിലും ഡിസ്ത്രിക്ട് മജിസ്ത്രേട്ടു കോടതിയിലും ഒടുവിൽ ഹജൂർകച്ചേരിയിലും ക്ലാർക്കായിരിക്കയും അതിനുമുമ്പു് ഒരു സംവത്സരം പള്ളിക്കൂടം വാദ്ധ്യാരായിരിക്കുകയും ചെയ്തതിനുശേഷമാണു് തിരുവനന്തപുരത്തു് ഞാൻ വക്കീൽവേലയിൽ പ്രവേശിച്ചതു്. മൊണ്ടി കുമാരപിള്ള എന്നു വിളിച്ചുവന്ന അന്നത്തെ പ്രധാനപ്പെട്ട സിവിൽ ലായറുടെ അടുക്കൽ ജോലി പരിശീലിക്കാൻ എന്റെ ശുഭകാംക്ഷിയായ സി വി. ഒരു പ്രഭാതത്തിൽ എന്നെ കൊണ്ടുചെന്നാക്കി മിക്കവാറും അൻപതുകൊല്ലത്തിനുമുമ്പുനടന്ന ആ പ്രഭാതസമാഗമം ഇന്നും പുളകോൽഗമത്തോടുകൂടി ഞാൻ അനുസ്മരിക്കുന്നു. എന്നുംരാവിലെ ശ്രീ. കുമാരപിള്ളയുടെ ആഫീസിൽ പോകും; ഒരു മണിവരെ അവിടെയിരിക്കും. എന്നെപ്പോലെ തൊഴിൽ പരിശീലനത്തിനു് സന്നിഹിതരാകാറുള്ള രണ്ടു സ്നേഹിതന്മാരെപ്പോലെ അന്നന്നത്തെ വിചാരണക്കുള്ള റിക്കാർഡുകൾ നോക്കും. വക്കീലദ്ദേഹം കക്ഷികളുമായി സംസാരിക്കുന്നതെല്ലാം കേൾക്കും; കച്ചേരിയിൽ സമയം തെറ്റാതെ പോകും; അവിടുത്തെ നടപടികൾ എല്ലാം ശ്രദ്ധിച്ചുകൊണ്ടിരിക്കും; വൈകിട്ടു് വീട്ടിൽ പോകും.

## രണ്ടുരൂപാ ഫീസ്

ആറുമാസത്തോളം അങ്ങനെ കഴിഞ്ഞതിനിടയ്ക്കു എനിക്കു് രണ്ടുരൂപാ ഫീസു കിട്ടി. ഒരു കേസിൽ 44-ാംപ്രതിയായി ചേർത്തിരുന്ന ഒരാളിനെ കക്ഷിവർഗ്ഗത്തിൽ നിന്നൊഴിവാക്കണമെന്നു് പറയുന്നതിനായിരുന്നു ആ വക്കാലത്തു് ആ ഫീസുതന്നെ കക്ഷി സ്വമനസ്സാലെ എനിക്കു് തന്നതല്ല, വക്കീലദ്ദേഹം പറഞ്ഞിട്ടു തന്നതാണു്. കക്ഷി ഫീസു രൂപ രണ്ടും എന്റെ നേരെ നീട്ടിയപ്പോൾ ഞാനതു വാങ്ങിയില്ല. 'സിവിൽക്കേസിലൊക്കെ ഇങ്ങനെയാണു്; വാങ്ങണം; എല്ലാം ക്രമേണ ശരിയാകും." എന്നു് ശ്രീ. കുമാരപിള്ള മന്ദമായി സ്നേഹപൂർവമായി പറഞ്ഞു. ഞാൻ വാങ്ങി. ഉത്തരക്ഷണത്തിൽ എന്റെ ഹൃദയം സന്തപ്തമായി. "ഈ കണക്കിനു ഞാൻ നാലു ചക്രം ഉണ്ടാക്കുന്നതെന്നാണു്? എന്റെ ദാരിദ്ര്യം എന്നു നീങ്ങാനാണു്"? എന്നൊരു ചിന്തയിൽ ഞാൻ മുഴുകി. ഒരാഴ്ചകൂടി ഞാൻ ഇങ്ങനെ ഇതികർത്തവ്യതാമൂഢനായി മുന്നോട്ടു നീങ്ങി. പിന്നീട്' ഒരു പരീക്ഷണത്തിനുതന്നെ ദൃഢനിശ്ചയം ചെയ്തു. ശ്രീ കുമാരപിള്ള കോടതിയിൽ നിന്നു് മടങ്ങിവന്നു വിശ്രമിച്ചുകൊണ്ടിരുന്ന ഒരു സായംകാലത്തിൽ ഞാൻ അദ്ദേഹത്തെ കണ്ടു്, "പ്രത്യേകം ഒരു ആഫീസെടുക്കണമെന്നു് വിചാരിക്കുകയാണു്; അവിടത്തെ അഭിപ്രായം എന്താണാവോ?" എന്നു് വിനീതമായി ചോദിച്ചു. "വളരെ നല്ലതാണു്. നിങ്ങളെപ്പോലെ ബുദ്ധിമാന്മാരായ ചെറുപ്പക്കാർ അതുതന്നെയാണു ചെയ്യേണ്ടതു്. ഇവിടെ വന്നു് ഇങ്ങനെ മെനക്കെടുന്നല്ലോ എന്നു് ഞാൻ വിചാരിക്കാറുണ്ടു്. എവിടെ ചെന്നാലും നന്നാവും. ഈശ്വരൻ അനുഗ്രഹിക്കട്ടെ" എന്നു് ഉദാരമതിയായ അദ്ദേഹം മറുപടി പറഞ്ഞു.

## ഇരുപത്തിരണ്ടു് ബാറണ്

സ്വന്തമായി ആദ്യം വക്കാലത്തു ഫയലാക്കിയതു ഒരു ക്രിമിനൽക്കേസിലാണു്. 7 രൂപാ ഫീസു കിട്ടി. അന്നത്തെ 7 ഇന്നത്തെ 70 ആണു്. ഫീസിന്റെ മെച്ചംകൊണ്ടു് മാത്രമല്ല, കേസിന്റെ രസംകൊണ്ടും ഈ പുതിയ പരീക്ഷണം എന്നെ അതീവ സംതൃപ്തനാക്കി. അക്കാലത്തു് മജിസ്ത്രേട്ടുകോർട്ടിൽ പ്രാക്ടീസു ചെയ്തിരുന്നവർ, എല്ലാംതന്നെ എന്നു പറയാം, മജിസ്ത്രേട്ടു പരീക്ഷ മാത്രം പാസായിട്ടുള്ളവരും അതുതന്നെ പാസ്സായിട്ടില്ലാത്തവരുമാണു്. കോടതിയിൽനിന്നു് അനുവദിക്കുന്ന ആർക്കും ക്രിമിനൽ ക്കേസിൽ വ്യവഹരിക്കാം എന്നൊരു ചട്ടമുള്ളതു്, മജിസ്ത്രേട്ടന്മാർ അവരുടെ സേവകന്മാർക്കുവേണ്ടി നന്നേ പ്രയോജനപ്പെടുത്താറുള്ള ഒരു കാലമായിരുന്നു അതു്. കുറേക്കാലത്തേക്കുകൂടി ബി. എൽ. പാസായിട്ടുള്ള വക്കീലന്മാരിൽ ഞാൻ മാത്രമേ മജിസ്ത്രേട്ടു കോർട്ടിൽ പ്രാക്ടീസു ചെയ്യാനുണ്ടായിരുന്നുള്ളു. അന്നു് കോടതിയിൽ വാദപ്രതിവാദങ്ങൾ, ഹീയറിങ്ങു് ഇതൊക്കെ സമ്പൂർണ്ണമായി മലയാളത്തിൽതന്നെയാണു് നടക്കാറു്. മജിസ്ത്രേട്ടന്മാർക്കു് ഇംഗ്ലീഷു് ഭാഷതന്നെ നിശ്ചയമുണ്ടായിരുന്നില്ല. ഞാൻ ഒരു

ജാമ്യഹർജിക്കാര്യത്തിൻ ആററിങ്ങൽ കോർട്ടിൽ ഇങ്ങനത്ത ഒരു മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരായി, ഒരു അതാർട്ടിയായി "22 ബാംബെയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു" "എന്നു് ബോധിപ്പിച്ചു "അതിനു് "ഇരുപത്തിരണ്ടു ബാംബെയോ?" ബാംബെ ഒന്നേയുള്ളു എന്നാണു് ഞാൻ ഇതുവരെ മനസ്സിലാക്കിയിരുന്നതു്. അല്ലേ ഗുമസ്തൻ?" എന്നാണു് "ഉത്തരവായതു്." ഈ മജിസ്ട്രേട്ടു് സമുന്നതനായ ഒരു രാജസേവകന്റെ കനിഷ്ഠസഹോദരനായിരുന്നു.

## ഘനചർമ്മൻ മജിസ്ട്രേട്ട്

ഇതുപോലെ അനഭിജ്ഞനായ വേറൊരുമജിസ്ട്രേട്ടു് പ്രദർശിപ്പിച്ച വിഡ്ഢിത്തം നിമിത്തം ഒരു കൊലപ്പുള്ളിയെ വെറുതെ വിടേണ്ടതായി വന്നു. പ്രതിയുടെ കുററസമ്മതമായിരുന്നു, തിരുവനന്തപുരം സെഷൻസ്കോടതിയിൽ ജഡ്ജി ശ്രീ. നാരായണമേനോൻ വിസ്തരിച്ച ഒരു കൊലക്കേസ്സിലെ പ്രധാന തെളിവു്. കുററസമ്മതം തെളിയിക്കാൻ അതു് രേഖപ്പെടുത്തിയ മജിസ്ട്രേട്ടിനെ വാദിഭാഗം സാക്ഷിയായി വിസ്തരിച്ചു ചടങ്ങുകൾ എല്ലാം പൂർത്തിയാക്കി. ആ രേഖ വാദിഭാഗത്തെ തുറപ്പുചീട്ടായി ഫയൽ ചെയ്തു് സർക്കാർവക്കീൽ നാഗപ്പൻനായർ കൃതാർത്ഥനായി മന്ദസ്മിതം തൂകി അങ്ങനെ ഇരിപ്പായി. ജഡ്ജി സാധാരണ ശിക്ഷിക്കുന്ന സമ്പ്രദായക്കാരനായതുകൊണ്ടു അദ്ദേഹവും വാദിഭാഗംതെളിവിന്റെ അന്യൂനഭാവത്തിൽ സന്തുഷ്ടനായി അങ്ങനെ ഇരിക്കുമ്പോൾ പ്രതിഭാഗത്തേക്കുവേണ്ടി പ്രസ്തുത മജിസ്ട്രേട്ടിനോടു് ക്രോസിൽ ഇങ്ങനെ ഒരു ചോദ്യം ഞാൻ ചോദിച്ചു. "നിങ്ങൾ കുററപത്രം രേഖപ്പെടുത്തി; മുറപ്രകാരമാണു് എല്ലാം രേഖപ്പെടുത്തിയതെന്നു് മൊഴി കേട്ടുവല്ലോ. എനിക്കു് ഒരു സംശയം, നിങ്ങൾ പ്രതിയെക്കൊണ്ടു് സത്യം ചെയ്യിച്ചതിന്റെ ശേഷമാണോ അയാളുടെ കുററസമ്മതം രേഖപ്പെടുത്തിയതു്?" യാതൊരു ഭയാശങ്കയും ഇടകൊടുക്കാതെ, എന്നാൽ പുച്ഛരസത്തോടുകൂടി മജിസ്ട്രേട്ടു് പറഞ്ഞ ഉത്തരമിതാണു്. "സംശയം ഒന്നും വേണ്ട, സത്യം ചെയ്യിച്ചിട്ടുതന്നെയാണു് ഞാൻ പ്രതിയുടെ മൊഴി രേഖപ്പെടുത്തിയതു്." സർക്കാർവക്കീലും ജഡ്ജിയും ഇതുകേട്ടു് ഇരുന്ന ഇരിപ്പിൽ ഞെട്ടിപ്പോയി. പ്രതിയെ സത്യം ചെയ്യിച്ചുകൂടാ എന്നാണല്ലോ നിയമം. സത്യം ചെയ്യിച്ചുവാങ്ങുന്ന കുററസമ്മതം തെളിവിൽ സ്വീകാര്യമല്ലെന്നുള്ള സംഗതി ആവക്കറിയാം. മജിസ്ട്രേട്ടിനു് അറിഞ്ഞുകൂടാ. "എന്തുപറഞ്ഞു? പ്രതിയെക്കൊണ്ടു് സത്യം ചെയ്യിച്ചെന്നോ?" എന്നു, ജഡ്ജി മജിസ്ട്രേട്ടിനെ നോക്കി ഗർജ്ജിച്ചു. എന്നിട്ടും തനിക്കു പററിയ ഏഭ്യത്തരം ഘനചർമ്മനായ ആ മജിസ്ട്രേട്ടിനു് ഗ്രഹിക്കാൻ കഴിഞ്ഞില്ല. ഇതിനിടയ്ക്കു് മജിസ്ട്രേട്ടുമാത്രം കേൾക്കത്തക്ക ശ്രുതിയിൽ "ഇദ്ദേഹം ഇതു് വെറുതേ പറയുകയാണു്, സത്യം ചെയ്യിച്ചിരിക്കുകയില്ല" എന്നു ഞാൻ ഒന്നു പിറുപിറുത്തു. ഇതുകേട്ടു് ജ്വലിച്ച കോപത്തോടുകൂടി "വൈക്കത്തപ്പനാണെ ഞാൻ പ്രതിയെക്കൊണ്ടു് സത്യം ചെയ്യിച്ചാണേ മൊഴി വാങ്ങിയതു്" എന്നു് മജിസ്ട്രേട്ടു് തട്ടിമൂളിച്ചു.

ജഡ്ജി പേന താഴെവച്ചു് "കേസ്സു് തുലച്ചു" എന്നു പറഞ്ഞു സർക്കാർവക്കീൽ എന്നെ ശപിച്ചു. അരമണിക്കൂറിനകം പ്രതിയെ വിട്ടതായി ജഡ്ജി വിധിയും പറഞ്ഞു.

## നാന്ദിയും ഭരതവാക്യവും

ക്രിമിനലും സിവിലും നടപടികൾ രണ്ടും മലയാളത്തിൽ ഭാഷാന്തരം ചെയ്തിട്ടുള്ളതു് കഷ്ടിച്ചു് വായിച്ചു മനസ്സിലാക്കാൻ ത്രാണിയുള്ള അക്കാലത്തെ മലയാള വക്കീൽദാരന്മാർ പേടികൂടാതെ ലോപ്പായിന്റുകൾ കൈകാര്യം ചെയ്യുന്നതും ഹിയറിംഗ് നടത്തുന്നതും മററും കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ പഠിത്തമുള്ളവരുടെ ദേഹത്തെ തൊലി ഉരിഞ്ഞുപോകും. അവരുടെ മെച്ചം തൊള്ളതുറക്കുക എന്നുള്ളതു മാത്രമാണു്. എല്ലാ കേസിനും ചേരുന്ന ഏതാനും വാചകങ്ങൾ ഇവർ നാന്ദിയായും ഭരതവാക്യമായും പ്രയോഗിക്കും. പ്രതിവക്കീൽ ഏകദേശം ഇങ്ങനെ പറയും. —"വാദിഭാഗംകേസ്സു് ശുദ്ധമേ കളവും കൃത്രിമവുമാണെന്നു് ഒരു നോട്ടത്തിൽ സന്നിധാനത്തേയ്ക്കു് ബോധപ്പെടുന്നതാണു്. സാക്ഷികൾക്കു് പണംകൊടുത്തും മോഹബോധനചെയ്തും കളവായി മൊഴി കൊടുപ്പിച്ചിരിക്കയാണു്. അവരുടെ തെളിവു് മുഹൂർത്തമാത്രം നിലനിൽക്കത്തക്കതല്ല. ഈ കള്ളക്കേസു് കൊണ്ടുവന്നതിനു് സർവസാക്ഷിയായ ദൈവം ഇവരെ ശിക്ഷിക്കാതിരിക്കയില്ല. അതുകൊണ്ടു് എല്ലാ സംഗതികളും സന്നിധാനത്തു് നിന്നു് ആലോചിച്ചു് പ്രതിയെ വിട്ടുതൽ ചെയ്യണമെന്നു് ഭയഭക്തിപൂർവം അപേക്ഷിക്കുന്നു." എങ്ങും എങ്ങും തൊടാതെയും ഒരു ശ്രമവും കൂടാതെയുമുള്ള ഇത്തരം പ്രസംഗശൈലി അധികകാലം നിലനിന്നില്ല. പ്ലീഡർഷിപ്പുപരീക്ഷ പാസ്സായിട്ടുള്ള പലരും മജിസ്ട്രേട്ടുകോർട്ടിൽ പ്രത്യക്ഷപ്പെട്ടതോടുകൂടി അനഭിജ്ഞന്മാരായ വക്കീൽവേലക്കാർ അസ്തശോഭന്മാരായിത്തീർന്നു. ഇപ്പോൾ ഒരു മുപ്പതുകൊല്ലമാ



മി. ആൻറ് മിസിസ് ഭാസ്കരൻനായർ



പുത്രന്മാർ മധുസൂദനൻ, മുരളീധരൻ

യിട്ട് എല്ലാ മജിസ്ട്രേട്ടുകോടതികളിലും അതുപോലെ മുൻസിഫ്കോടതികളിലും ബി. എൽ. ക്കാരായ വക്കീലന്മാർ ധാരാളം വ്യവഹരിക്കാൻ തുടങ്ങിയിട്ടുണ്ട്. ഈ കാലാന്തരത്തിൽത്തന്നെ ബി. എൽ. പാസ്സായിട്ടുള്ള പലരേയും മജിസ്ട്രേട്ടന്മാരായും നിയമിച്ചുകഴിഞ്ഞിരിക്കുന്നു പണ്ട് ജില്ലാക്കോടതികളിൽക്കൂടി ഇംഗ്ലീഷിൻെറ ഗന്ധംപോലും ഇല്ലാത്ത പലരും വക്കീലന്മാരായി വ്യവഹരിച്ചിരുന്നു. ഞാൻ പ്രാക്ടീസു തുടങ്ങിയ കാലത്തു് തിരുവനന്തപുരം ജില്ലാക്കോടതിയിലെ പ്രമാണികളായ വക്കീലന്മാർ മൊണ്ടിക്കുമാരപിള്ള, അനന്തരാമൻകൊട്ടാരത്തിൽ പരമേശ്വരൻപിള്ള, വെങ്കിടസുബ്ബയ്യർ, എന്നിവരാണ്. ഇവർക്ക് മൂന്നുപേർക്കും ഇംഗ്ലീഷ് ലവലേശം അറിയാൻ പാടില്ലായിരുന്നു എന്നാൽ ലോകവിജ്ഞാനത്തിൽ ഇവർ സമാനരഹിതരായിരുന്നു ഇവരെപ്പോലെതന്നെ അക്കാലത്തു് കൊല്ലം ജില്ലാക്കോർട്ടിൽ കാവാലം നീലകണ്ഠപ്പിള്ളയും ആലപ്പുഴ ജില്ലാക്കോർട്ടിൽ എം. ആർ. നീലകണ്ഠപ്പിള്ളയും പേർകേട്ട വക്കീലന്മാരായിരുന്നു. ഇവർക്കും ഇംഗ്ലീഷറിവാൻ പാടില്ലായിരുന്നു. സാക്ഷിവിസ്താരം ഒരു കലയാണെങ്കിൽ, അതിനു ബുദ്ധിയുടെ പ്രയോഗമാണ് അത്യന്താപേക്ഷിതമെങ്കിൽ, ആ കലയിൽ ശുദ്ധമലയാളികളായ ഇവർ മുന്നണിയിൽത്തന്നെ നിന്നിരുന്നുവെന്ന് സമ്മതിക്കണം. നിയമപ്രശ്നങ്ങളും കോടതിയുടെ കൃപാകടാക്ഷത്തിന് വിട്ടിട്ട് പുറംകാട്ടു ചാരിയിരിക്കുകയല്ലാതെ ഇവരെക്കൊണ്ട് വലിയ പ്രയോജനമൊന്നും കക്ഷികൾക്കുണ്ടാവാറില്ല. കൊലക്കേസുകളിലും മററും ഇവർക്ക് ഒരുത്തരും വക്കാലത്തു കൊടുക്കാറുമില്ല. നിർദ്ധനരായ പ്രതികൾക്ക് സർക്കാരിൽ നിന്നുതന്നെ വക്കീലിനെ നിയമിച്ചുകൊടുക്കുന്ന പതിവ് പണ്ടേ ഉള്ളതാണ്. അങ്ങനത്തെ ഗൌരവപ്പെട്ട കേസുകളിൽ വാദിഭാഗം നടത്താൻ പണ്ട് "പണ്ടാരവക്കീലന്മാരെ" ഓരോ ജില്ലയിലേക്കും സ്ഥിരശമ്പളം കൊടുത്തു് നിയമിക്കാറുണ്ട് സർക്കാർവക്കീലന്മാരെ പണ്ടാര(ഭണ്ഡാര)വക്കീൽ എന്നാണ് എഴുത്തുകുത്തിൽ പറയാറുള്ളതു്. പണ്ടാരവക്കീലന്മാർക്ക് ശമ്പളം തുച്ഛമായിരുന്നു.ശമ്പളത്തിൻെറ കുറവുകൊണ്ട് പണ്ടാരവക്കീൽവേല ഉപേക്ഷിച്ചവരിൽ ഒരുവൻ ഞാനാണ്. അക്കാലത്തെ വക്കീൽഫീസ് ഇപ്പോഴുള്ളതിൻെറ അടുത്തെങ്ങും വന്നെത്തുകില്ല. പക്ഷേ ജീവിതസൌകര്യം അന്നുള്ളതിൻെറ പത്തിലൊന്ന് ഇന്നില്ലല്ലോ.

## ആദ്യത്തെ മോട്ടോർയാത്ര

തിരുവനന്തപുരത്തുനിന്നും വെളിയിൽ എല്ലാ കോടതികളിലും കേസു നടത്താൻ എന്നെ കക്ഷികൾ വന്നു വിളിക്കാറുണ്ടായിരുന്നു. എന്നാൽ എല്ലായിടത്തും ചെന്നുപററാനുള്ള വൈഷമ്യം കൊണ്ട് പലരുടേയും അപേക്ഷ നിരസിക്കേണ്ടിവന്നിട്ടുണ്ട്. ആദ്യകാലത്തു് വള്ളത്തിൽ വേണം ആററിങ്ങൽ എത്താൻ. തിരുവനന്തപുരത്തുനിന്ന് അത്താഴം കഴിഞ്ഞു് കൽപ്പാലക്കടവിൽ ചെന്ന് വള്ളം കയറിയാൽ പിറേറന്ന് പ്രഭാതത്തിലാണ് പൂവമ്പാറക്കടവിൽ അടുക്കുന്നതു്. അന്നത്തെ പകൽ മുഴുവർ കേസിനായി ആററിങ്ങൽ ചെലവാക്കിയിട്ട് പഴയപോലെ തിരുവനന്തപുരത്തേയ്ക്കു് വള്ളം കയറണം. പിറേറന്നു രാവിലെ തിരുവനന്തപുരത്തെത്തും. അപ്പോഴേക്കും ഒരു പകലും രണ്ടു രാത്രിയും ചിലവാക്കിയാലേ ആററിങ്ങൽ ഒരു കേസു നടത്താൻ ഒക്കുകയുള്ളൂ. കൊല്ലത്തെ കഥ പറയുകയും വേണ്ട. കുറേക്കൂടി സമയം ലാഭിക്കുവാൻ വേണ്ടി പിന്നീട്ട് ജഡ്കാവണ്ടിയിൽ ആററിങ്ങൽ, കൊല്ലം, പാറശാല, നാഗർകോവിൽ ഈ സ്ഥലങ്ങളിൽ കേസിനു പോയിത്തുടങ്ങി. ജഡ്കാവണ്ടി തവണവച്ചാണ് പോകാറുള്ളതു്. തീവണ്ടിയും മോട്ടോറും നടപ്പാകുന്നതുവരെ ഇങ്ങനെ ശ്രമപ്പെട്ടുതന്നെ പൊയ്ക്കൊണ്ടിരുന്നു. ആലപ്പുഴ, പറവൂർ ഈ സ്ഥലങ്ങളിലേയ്ക്കു് കുറേനാളുകൂടി വള്ളംവഴിതന്നെ യാത്ര ചെയ്തിരുന്നു. ആററിങ്ങലേയ്ക്കു് വള്ളത്തിൽപോകാനുള്ള സമയം കൊണ്ട് ഇന്ന് ഡെൽഹിയിൽ സുപ്രീംകോടതിയിൽ പോയി കേസു നടത്താം. തിരുവനന്തപുരത്തു് ആദ്യം മോട്ടോർവണ്ടി കൊണ്ടുവന്നതു് മി. ബ്രൺഡൻ എന്ന സായിപ്പാണ്. അതു് ഉദ്ദേശം 40 കൊല്ലം മുമ്പാണ്. അയാൾക്കുവേണ്ടി ഒരു കേസിന് എന്നെ അയാളുടെ കാറിൽ കൊല്ലത്തുകൊണ്ടുപോയി. ഒന്നേകാൽ മണിക്കൂർകൊണ്ട് ഞങ്ങൾ കൊല്ലത്തെത്തി എന്നാണ് എൻെറ ഓർമ്മ. ആ വിസ്മയത്തെപ്പററി ഞാൻ കോടതിയിൽതന്നെ പറയുകയുണ്ടായി.

## ചാല ലഹളക്കേസ്

തിരുവനന്തപുരത്തു് ഞാൻ നടത്തിയ ഏററവും പ്രധാനപ്പെട്ട കേസ് ചാല ലഹളക്കേസാണ്. പോലീസുകാരെയും പട്ടാളക്കാരെയും ദേഹോപദ്രവം ചെയ്കയും ചാല പോലീസ്സ്റ്റേഷന് തീവയ്ക്കുകയും തൊണ്ടിസാമാനങ്ങൾ കൊള്ളചെയ്കയും മ

ഹാരാജാവിന്റെ കൊട്ടാരത്തെ ആക്രമിക്കുകയും ചെയ്തുവെന്നുള്ള കുററത്തിന് 65 പേരെ പ്രതികളാക്കി പോലീസ് ചാർജ്ജ് ചെയ്ത കേസ്സാണിതു്. ഇതിലെ സംഭവം ഉണ്ടായതു് 1083 ഇടവം 23-ാംതീയതി ചാലക്കമ്പോളത്തിൽ വെച്ചായിരുന്നു. ഈ കേസ് വിസ്തരിച്ച് കമ്മിററു ചെയ്തതു് സ്പെഷ്യൽമജിസ്ട്രേട്ട് മി. സത്യനേശൻ ആണ്. അതിനുശേഷം വിസ്തരിച്ചതു് സെഷൻസ് ജഡ്ജി കെ. നാരായണമേനോനാണ്. എന്നെക്കൂടാതെ മെ. ശേഷയ്യർ ഇട്ടിച്ചെറിയാ, അച്ചുതൻപിള്ള മുതലായ ചിലർ കൂടി പ്രതിഭാഗം വക്കീലന്മാരായിരുന്നു. 300-ൽ മേൽ സാക്ഷികളെ ഈ കേസിൽ ക്രാസ്സുചെയ്യേണ്ടിവന്നു. പല സംഘട്ടനങ്ങളും ജഡ്ജിയും പ്രതിഭാഗവുമായി നടക്കുകയുണ്ടായി. ഒടുവിൽ 65 പ്രതികളേയും കോടതിയിൽനിന്ന് തടവുശിക്ഷയ്ക്കു വിധിച്ചു. ഇതിന്മേലുള്ള അപ്പീൽ ഹൈക്കോർട്ടിൽ രണ്ടു മാസത്തോളം നീണ്ടുനിന്നു. ജസ്റ്റീസ് ഹണ്ടും ജസ്റ്റീസ് ശങ്കരമേനോനും കൂടിയാണ് അപ്പീൽ കേട്ടതു്, ഇത്ര വളരെ നിയമപ്രശ്നങ്ങൾ ഉന്നയിച്ച വേറെ ഒരു കേസ് നമ്മുടെ ഹൈക്കോർട്ടിൽ ഉണ്ടായിട്ടില്ല. മൂന്നു കോടതികളിലും ഒരു ദിവസമെങ്കിലും മുടങ്ങാതെ വ്യവഹാരം നടത്താൻ ഇടവന്നതുകൊണ്ടാണ് എനിക്ക് ക്രിമിനൽ നിയമവും നടപടിയും ഒരുവിധം ഭേദമായിട്ടു വശമാക്കാൻ കഴിഞ്ഞതെന്നുള്ള വസ്തുത വിശദമാക്കുക എന്നുമാത്രമേ ഈ കേസിനെപ്പററി ചെയ്ത അനുവാഖ്യാനംകൊണ്ടുദ്ദേശിക്കുന്നുള്ളു.

## കഴിഞ്ഞതൊക്കെ കൃതയുഗം

കീഴ്ക്കോടതിയിലെ കാര്യം ഇങ്ങനെ ചുരുക്കിയിട്ട് നമുക്ക് പണ്ടത്തെ നമ്മുടെ ഹൈക്കോടതിയിലേയ്ക്ക് ഒന്നു തിരിഞ്ഞുനോക്കാം. കഴിഞ്ഞതൊക്കെയും കൃതയുഗമത്രേ എന്നു പറയാറുള്ളതു് പല പ്രകൃതത്തിലും നമ്മുടെ ഹൈക്കോടതിക്ക് പററും. ഞാൻ ഹൈക്കോടതിയിൽ പ്രാക്ടീസ് തുടങ്ങിയ കാലത്ത് ഇംഗ്ലീഷ് അറിയാൻ പാടില്ലാത്ത വക്കീലന്മാർ അവിടെയും ഉണ്ടായിരുന്നു. അവരിൽ രണ്ടുപേർ എസ്. ഗോവിന്ദപ്പിള്ളയും, എസ്. പത്മനാഭപിള്ളയും ആയിരുന്നു. എസ്. പത്മനാഭപിള്ളയെ ചെന്താമരപ്പത്മനാഭപിള്ളയെന്നും വിളിക്കും. ചുമന്ന നിറത്തിൽ വികസിച്ച ഒരു മുഖമായിരുന്നു അദ്ദേഹത്തിന്റേതു്. അതുകൊണ്ടായിരിക്കാം ഈ രൂപകാലങ്കാരപ്രയോഗത്തിന് അദ്ദേഹം വിഷയമായതു്. ഇവർക്കുമുമ്പ് രാമനാഥരായർ, വള്ളിയൂർ സുബ്രഹ്മണ്യയ്യർ, കുഞ്ചുവാര്യർ എന്നീ ത്രിമൂർത്തികൾ ഇംഗ്ലീഷുമായി യാതൊരു വേഴ്ചയും കൂടാതെ ഹൈക്കോടതിയിലെ വക്കീലന്മാരായി ശോഭിച്ചിരുന്നു. കൊച്ചുകൃഷ്ണമാരാർ, ജോൺ, ശേഷയ്യർ, അനന്തറാവു, മുത്തുനായകംപിള്ള, വീരരാഘവയ്യങ്കാർ ഇവരാണ് സാക്ഷാൽ ഹൈക്കോർട്ടു വക്കീലന്മാരായി എന്റെ അരങ്ങേററകാലത്ത് ഹൈക്കോർട്ടുബാറിൽ ശോഭിച്ചിരുന്നതു്. ഇവരും ഒരുമിച്ചാണ് ഞാൻ ലാകോളേജ് പ്രിൻസിപ്പാളായി പോകുന്നതുവരെ പ്രാക്ടീസു ചെയ്തിരുന്നതു്. എന്തൊരു സുവർണ്ണകാലം! ജഡ്ജിമാരോ വിഖ്യാതന്മാരായ നിയമപണ്ഡിതന്മാർ.: നമ്മുടെ ഹൈക്കോർട്ടുവിധി പ്രിവി കൌൺസിലിൽ പോലും ഉദ്ധരിച്ചിട്ടുള്ളതു്, ലാറിപ്പോർട്ടു നോക്കിയാൽ കാണാം. ഇന്ന് അഭിഭാഷകന്മാരുടെ സംഖ്യ ആവശ്യത്തിലധികം വർദ്ധിച്ചിട്ടുണ്ടു്. എന്നാൽ ഒരു കാര്യം സമ്മതിക്കണം. ഇന്നത്തെപ്പോലെ വ്യാപകവും സൂക്ഷ്മവും ആയ രീതിയിൽ പണ്ടു് നിയമപ്രശ്നങ്ങൾ നമ്മുടെ കോടതികൾ ചർച്ചചെയ്തു കണ്ടിട്ടില്ല പലപല നവീനനിയമങ്ങൾ ഇന്നുണ്ടായിക്കൊണ്ടിരിക്കുന്നു. അവയ്ക്കുതന്നെയും അവതമ്മിലും ഉരസൽ കൂടാതെ സമുദായത്തിന്റെ സുരക്ഷിതാവസ്ഥ പരിപാലിക്കേണ്ടതായ ഭാരം ഇന്നത്തെപ്പോലെ പണ്ടുണ്ടായിട്ടില്ല. ഇന്ത്യൻ കാൺസ്റ്റിറ്റ്യൂഷൻ വ്യാഖ്യാനിക്കാൻ തന്നെ ഇന്നത്തെ സുപ്രീംകോടതി ഒട്ടധികം സമയം വ്യയം ചെയ്യേണ്ടിയിരിക്കുന്നു.

മിക്കവാറും അരശ്ശതാബ്ദംമുമ്പ് ഇവിടത്തെ ഏററവും ചെറിയ കോടതിയിൽ അഭിഭാഷകവൃത്തി ആരംഭിച്ച്, ഇന്ന് ഈ ഭാരതത്തിലെ ഏററവും വലിയകോടതിയായ സുപ്രീംകോടതിയിലെ സീനിയർ അഡ്വക്കേററായി വ്യവഹരിക്കാനുള്ള ഭാഗ്യം സിദ്ധിച്ച ഒരാൾക്ക് ഇങ്ങനെ ഒരു തിരിഞ്ഞുനോട്ടത്തിന് ന്യായമായ അവകാശമുണ്ടെന്നു് വിശ്വസിക്കുന്നു.

(ആൾ ഇന്ത്യാ റേഡിയോ (തിരുവനന്തപുരം) വിന്റെ അനുവാദത്തോടുകൂടി ''ഗ്രന്ഥാലോക''ത്തിൽ പ്രസിദ്ധീകരിച്ച പ്രസംഗം)

---

മേൽ ഉദ്ധരിച്ച റേഡിയോ പ്രഭാഷണം പലരേയും രസിപ്പിച്ചു. അരനൂറ്റാണ്ടത്തെ ഇവിടത്തെ ജുഡീഷ്യൽ ഭരണത്തിന്റെ ഒരു ചരിത്രം എന്നപോലെയാണു് അതിരുന്നതു്. അതു കേട്ടിട്ടു് പലരും മള്ളൂരിനെ അനുമോദിച്ചു കത്തുകൾ അയച്ചു. എല്ലാ മലയാളപത്രങ്ങളുടേയും മുഖപംക്തികളിൽ അതുദ്ധരിച്ചു. കൊച്ചിയിലെ പ്രമുഖ കത്തോലിക്കു് ദിനപത്രത്തിന്റെ സൂപ്രണ്ടു് ശ്രീ. എം. എം. വർക്കിയുടെ എഴുത്താണു് ചുവടെ ചേർക്കുന്നതു്.

എറണാകുളം,
5—11—1118.

THE MALABAR MAIL

*An Anglo-Malayalam Daily*

---

My dear Sir,

എന്നെ മറന്നുകാണുകയില്ലെന്നു് വിശ്വസിക്കുന്നു. ഏറെ വർഷങ്ങൾ അവിടെയുണ്ടായിരുന്ന ആളുംതന്നെ. ഇപ്പോൾ കുറേനാളായി ഈ പത്രത്തിന്റെ നടത്തിപ്പു് ചുമതല വഹിക്കുകയാണു്.

ഇന്നലെ രാത്രി 7-45-നു് സാറിന്റെ റേഡിയോ പ്രസംഗംകേട്ടു. കാലവർഷംകൊണ്ടുള്ള തടസ്സം ആരംഭത്തിൽ അല്പം ഉണ്ടായി എങ്കിലും ശരിയായി കേൾക്കുന്നതിനും രസിക്കുന്നതിനും കഴിഞ്ഞു. പ്രസംഗം വളരെ ഭേഷായി. സ്വരവും സമ്പ്രദായവും എല്ലാം ഭംഗിയായിരുന്നു. സ്വരം തിരിച്ചറിയുകയും ചെയ്യാമായിരുന്നു ഞങ്ങളുടെ മന്ത്രി മി. ടി. കെ. നായർ ഒരുമിച്ചാണു് പ്രസംഗം കേട്ടതു്. അദ്ദേഹത്തിനും വളരെ പിടിച്ചു. ഇടയ്ക്കിടെയുണ്ടായിരുന്ന ഫലിതപ്രയോഗം ബഹുരസമായിരുന്നു. തീർന്നപ്പോൾ പോരാതെ പോയി എന്നു തോന്നി. ഒരു മണിക്കൂർ എങ്കിലും ഇത്തരം പ്രസംഗങ്ങൾ വേണം എന്നാലും മതിവരികയില്ല. പ്രസംഗം പ്രസിദ്ധപ്പെടുത്തുകയില്ലേ? ഒരു കോപ്പി അയച്ചുതരാമെങ്കിൽ സസന്തോഷം ഈ പത്രത്തിൽ ചേർക്കാം. പ്രസംഗത്തിനു് നന്ദി പറയുകയും ആയതു് എത്രയും ഭംഗിയായി നിർവഹിച്ചതിൽ വിനയപൂർവം അനുമോദിക്കുകയും ചെയ്യുന്നു.

കണ്ടിട്ടു് വളരെനാളായി. സൌഖ്യമെന്നു് വിശ്വസിക്കുന്നു. അടുത്തെങ്ങാനും ഇങ്ങോട്ടെങ്ങാനും കടക്കുന്നുണ്ടെങ്കിൽ ഈ സാധുവിനെ ഓർക്കണമെന്നു താൽപര്യപ്പെടുന്നു. ശേഷം പിന്നാലെ.

എം. എം. വർക്കി (ഒപ്പു്)

---

മദ്രാസ്മെയിൽ എഡിറ്റർ ശ്രീ എ. അച്ചുതൻനായരുടെ കത്തു് ഇതാ ചുവടെ ചേർക്കുന്നു.

THE MAIL

---

June 5—1952.

Dear Mr. Govinda Pillai,

I read with great interest and pride, an appreciation, in an issue of "Travancore Letters", of your recent broadcast. The writer has given a picture which is as exact as it is enjoyable. You have fought many great legal battles; and whether you won or lost, your advocacy was invariably impressive.

Some days ago I sent you a cutting of the report of the Federated Services meeting. If it has reached you, you need not trouble yourself to answer this letter. If it has not, please let me know; and I shall send another cutting.

With kind regards.

Yours Sincerely,
Sd./ A. A. Nair.

---

## TRIVANDRUM LETTERS

---

തിരുവനന്തപുരത്തെ ഏക ഇംഗ്ളീഷ് വാരികയായ *Trivandrum Letters*-ൽ വിശാഖം തിരുനാൾ മഹാരാജാവിന്റെ ദൌഹിത്രനും അഭിജാത ശിരോമണിയും ആയ അതിന്റെ എഡിററർ ശ്രീ. ഏ. പി തമ്പി പ്രസ്തുത റേഡിയോ പ്രഭാഷണത്തെപ്പററി എഴുതിയ കുറിപ്പു വായിച്ചുനോക്കുക.

## FACTS & FANCIES

---

(After criticising V. V. S. Iyengar's radio speech he writes.)

What a refreshing contrast this Madras broadcast was to a similar talk from Trivandrum, a couple of months ago! The subject was the same. "Recollections of Fifty Years at the Bar." The speaker was Malloor K. Govinda Pillai. What a thrill it was to hear Malloor, whose name has become a by-word for brilliant advocacy, even among a youthful generation which came into existence long after Malloor had stood triumphantly and for long, in the blazing noon-tide glory of success? To the thousands who know him and cherish his supreme genius as a lawyer, the countenance of Malloor, now all screwed up for the comprehension of some thorny problem of jurisprudence, now all beaming with smiles at the enunciation, in his own inimitable manner of some prodigious joke, is the unforgettable face and personification of Success in Life. And his broadcast speech was as brilliant as his advocacy—lucid, racy, vivacious. He spoke of the law more than of lawyers, of the courts more than of Judges, of the pageant of life through a historic half century rather than the momentary afterglow of a life's twilight. Malloor's enunciation was easy, clear and arresting, while Srinivasa Iyengar's performance before the mike was rasping, feeble and rickety. One reflected in its tone and temper the vitality of success and present good living, the other echoed the victories of a fast-fading past.

---

വക്കീലായി സന്നതെടുത്തു് 1903-ൽ ആണ്. ശ്രീ. മള്ളൂർ സുപ്രീംകോർട്ടിൽ സീനിയർ അഡ്വക്കേററായി സന്നതെടുത്തതു് 1950 ഒക്ടോബർ രണ്ടാംതീയതിയാണ്. നാൽപ്പതുകൊല്ലത്തോളം മദ്രാസിലും തിരുവിതാംകൂറിലുമായി എഫ്. എൽ., ബി എൽ. എം. എൽ, ബാർകൌൺസിൽ ടെസ്ററ് എന്നീ പരീക്ഷകൾക്ക് പരീക്ഷകനായിരുന്നു. ഇന്നും അദ്ദേഹം ഇവിടെ നിയമപരീക്ഷകനും പരീക്ഷാബോർഡിന്റെ ചെയർമാനുമാണ്. നിയമ Board of studies ലും ഇതേവരെ അദ്ദേഹം പ്രമുഖമെമ്പറാണ്. 1951-ൽ ശ്രീ. മള്ളൂരിനെ All India crime prevention Society യിലെ അംഗമായി തിരഞ്ഞെടുത്തു. മനുവിന്റെ ദണ്ഡനീതിയും മക്കാളിയുടേയും മററും പീനൽകോഡുകളും താരതമ്യപഠനം ചെയ്തു് പ്രൊഫസർ മള്ളൂർ തന്റെ ക്ലാസിൽ ചെയ്യാറുള്ള പ്രസംഗങ്ങൾ ഇവിടെയും ബ്രി. ഇന്ത്യയിലും ഉള്ള തന്റെ പരസഹസ്രം ശിഷ്യന്മാർ ആഹ്ളാദപൂർവം അനുസ്മരിക്കുന്നുണ്ട്.

---



ക്യാപ്റ്ററൻ പരമേശ്വരമേനോനും പത്നിയും



മാലതീദേവിയും രഘുനന്ദനനും

## മഹാത്മാഗാന്ധിയും മള്ളൂരും

മഹാത്മജിയുടെ പ്രഥമസന്ദർശനത്തിൽ തിരുവനന്തപുരത്തെ സല്ക്കാരസംഘാദ്ധ്യക്ഷനായിരുന്ന് എല്ലാകാര്യവും ഭംഗിയായിനിർവഹിച്ചതും അദ്ദേഹത്തിനേയും കൊണ്ടു പുത്തൻകച്ചേരിമൈതാനത്തു പ്രസംഗമണ്ഡപത്തിൽ ആദ്യമായി പ്രവേശിച്ചതും ശ്രീ മള്ളൂരാണ്. ക്രിസ്തുവിനേയും ഗാന്ധിയേയും താരതമ്യപ്പെടുത്തി ശ്രീ. മള്ളൂർ ഒരു ലേഖനമെഴുതുകയും ആ ലേഖനത്തിൽ ക്രിസ്തു തന്നെരാജദ്രോഹകുററത്തിനു വിസ്തരിച്ച റോമൻ മജിസ്ട്രേട്ടു പീലാത്തോസിന്റെ മുമ്പിൽ കൊടുത്തമൊഴി, മഹാത്മജിതന്നെരാജദ്രോഹകുററത്തിനു വിസ്തരിച്ച മജിസ്ട്രേട്ടു ചാററ് ഫീൽഡിന്റെ മുമ്പിൽകൊടുത്ത മൊഴിപോലെ ഋജുവും സുധീരവും ആയിരുന്നില്ലെന്നു വിമർശിക്കുകയും ഈ വിമർശനം കത്തോലിക്കരുടെ ഇടയിൽ വലിയകാറവും കോളിളക്കവും ഉണ്ടാക്കിവിടുകയും ഫാദർമണ്ണാംചേരി ക്രിസ്തുവും ഗാന്ധിയും എന്നൊരു എതിർ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. എന്നാൽ മഹാത്മജിയുടെ

### "അഹിംസാസിദ്ധാന്തം"

പ്രകൃതിവിരുദ്ധവും അപ്രായോഗികവുമാണെന്ന് മള്ളൂർ പല തവണ പ്രസംഗിക്കുകയും എഴുതുകയും ചെയ്തിട്ടുണ്ട്. സ്വാഭിപ്രായപ്രകടനത്തിൽ ആരേയും മള്ളൂർ തരിമ്പുപോലും കൂസാറില്ല. യുദ്ധംത്തനീതീകരിക്കുന്ന അന്താരാഷ്ട്രീയനിയമത്തിന്റേയും സ്വരക്ഷാവകാശം അനുവദിക്കുന്ന പീനൽകോഡിന്റെയും മുമ്പിൽ അഹിംസാസിദ്ധാന്തം ഒരു മുഹൂർത്തമാത്രം നിലനിൽക്കത്തക്കതല്ലെന്നാണ് അദ്ദേഹത്തിന്റെ വാദം.

---

### ഗാന്ധിവധവും കേസുവിസ്താരവും

---

മിസിസ്സ് മള്ളൂരും സീമന്തപുത്രി ശ്രീമതി പൊന്നമ്മയും (മിസസ്സ് കൊല്ലൂർപ്പിള്ളപ്പണിക്കരും) ഒന്നിച്ചു ശ്രീ. മള്ളൂർ തന്റെ ദ്വിതീയപുത്രൻ ഡൽഹിഇലക്ട്രിക്ക് ഡിവിഷൻ എഞ്ചിനീയർ ശ്രീ ഉണ്ണികൃഷ്ണമേനോൻ B. Sc (London) യുടെ അതിഥിയായി അവിടെ താമസിക്കുമ്പോഴാണ് Red-fort ൽ വെച്ച് ഗാന്ധിവധക്കേസുവിസ്താരം നടന്നത്. ആ വിസ്താരം കേൾക്കുന്നതിന് മള്ളൂർ പോകാറുണ്ടായിരുന്നു. അവിടത്തെ നടപടിയെപ്പററി അദ്ദേഹം തിരുവനന്തപുരം റോട്ടറി ക്ലബ്ബിൽ 1950 മേമാസം 29-ാംതീയതി ചെയ്ത പ്രസംഗത്തിൽ വിമർശിച്ചിരുന്നതു് ഇങ്ങനെയാണ്.

---

## MADRAS MAIL

---

### Trivandrum Lecture

Trivandrum. May 30—Mr. Malloor Gouinda Pilla, doyen of the local Criminal Bar addressed the Rotary Club yesterday evenmg at the Sri Mulam Club. He gave his impressions of the Gandhi Murder Trial in Delhi, which he had attended in November last. He made pointed reference to the manner in which the accused and witnesses were examined and compared the procedure with that in leading cases in various contries,

---

## മലയാളരാജ്യം

---

### ഗാന്ധിവധക്കേസിൽ കണ്ട പോരായ്മകൾ

തിരുവനന്തപുരം റോട്ടറി ക്ലബ്ബിൽ ശ്രീ. മള്ളൂർ ചെയ്ത പ്രസംഗം

തിരു. മേ 30—ഇന്നലെ വൈകുന്നേരം ആറരമണിക്ക് റോട്ടറിക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ കൂടിയ പൊതുയോഗത്തിൽവച്ച് ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള ഒരു പ്രസംഗം ചെയ്തിരിക്കുന്നു. ഗാന്ധിവധക്കേ

സ് വിചാരണ നടക്കുന്ന കാലത്തു് ശ്രീ. മള്ളർ റെഡ്ഫോർട്ടിൽ പോയിക്കണ്ടകാര്യങ്ങൾ വിവരിക്കുകയും ഇവിടത്തെയും അവിടുത്തെയും വിസ്താരസമ്പ്രദായങ്ങളെയും സാഹചര്യങ്ങളേയും താരതമ്യപ്പെടുത്തുകയും ക്രിമിനൽക്കേസിൽ പ്രതിസ്ഥാനത്തു നിൽക്കുന്ന ആളിനോടു് കോടതി പെരുമാറേണ്ട രീതിയേയും പ്രതിക്കു് നിയമം അനുവദിക്കുന്ന സ്വാതന്ത്ര്യങ്ങളേയും മററും പററി സാമാന്യമായി പ്രതിപാദിക്കുകയും ചെയ്തു. അതിനുശേഷം ഗാന്ധിവധക്കേസിൽ കോടതിയിൽ നിന്നും ഗോഡ്സേ മുതലായ പ്രതികളെ വിസ്തരിച്ച സമ്പ്രദായം നിയമവിരുദ്ധമായിട്ടാണ് തനിക്കു തോന്നിയതെന്നും ശ്രീ. മള്ളർ പ്രസ്താവിച്ച സാക്ഷികളെ ക്രോസ്സ് ചെയ്യുന്നപോലെയോ വാദിഭാഗം തെളിവിലുള്ള പോരായ്മകൾ പരിഹരിക്കുവാൻ വേണ്ടിയോ അല്ല പ്രതിയോടു് ചോദ്യം ചെയ്യേണ്ടതെന്നും പ്രത്യുത വാദിഭാഗം തെളിവിൽ പ്രതിക്കു് വിപരീതമായി കാണുന്ന സംഗതികളെപ്പററി സമാധാനം നല്കുവാൻ ഒരവസരം നല്കുവാൻ വേണ്ടി മാത്രമാണു് പ്രതിയെ കോടതിയിൽ നിന്നു് വിസ്തരിക്കുവാൻ നിയമം അനുശാസിക്കുന്നതെന്നും ഈ പ്രമാണമനുസരിച്ചു് പ്രസ്തുത കേസിൽ കോടതിയിൽ നിന്നും ഗോഡ്സേ, ആപ്തേ മുതലായ പ്രതികളോടു ചോദിച്ച പല ചോദ്യങ്ങളും ചോദിക്കാൻ പാടില്ലാത്തതായിരുന്നുവെന്നും, ഇതൊക്കെ കണ്ടും കേട്ടും ഇരുന്ന അവരുടെ വക്കീലന്മാർ തക്കം ഒന്നും പുറപ്പെടുവിക്കാതിരുന്നതിൽ താൻ വിസ്മയിച്ചുപോയി എന്നും ശ്രീ. മള്ളർ പറയുകയുണ്ടായി. പ്രസംഗം ഒരു മണിക്കൂറിന്മേൽ നീണ്ടുനിന്നു. (സ്വ. ലേ)

---

## ഗാന്ധിജിയുടെ ചരമയോഗം

---

അഭിപ്രായവ്യത്യാസം എന്തായിരുന്നാലും എത്ര ആയിരുന്നാലും മള്ളരിനു് മഹാത്മജിയെപ്പററി ഉണ്ടായിരുന്ന ഭക്ത്യാദരങ്ങളുടെ ഗരിമ താഴെ ചേർക്കുന്ന പ്രസ്താവനയിൽ വെളിപ്പെടുന്നു.

### "മഹാത്മജിയുടെ കാലടികൾ പിന്തുടരാം"

---

### കർണ്ണൽ ഗോദവർമ്മരാജായുടെ അദ്ധ്യക്ഷതയിൽ അനുശോചനയോഗം

---

### മി. മള്ളരിന്റെ പ്രസംഗം

---

തിരു. 21-5-23—തിരുവിതാംകൂർ അത്‌ലററിക് അസോസിയേഷന്റെയും തിരുവിതാംകൂർ ലോൺ ടെന്നീസ് അസോസിയേഷന്റെയും തിരുവിതാംകൂർ ഫുട്ബാൾ അസോസിയേഷന്റെയും തിരുവിതാംകൂർ ടെന്നീസ് ക്ലബ്ബിന്റെയും ആഭിമുഖ്യത്തിൽ ഇന്നു വൈകിട്ടു് 7 മണിക്കു കേണൽ ഗോദവർമ്മയുടെ അദ്ധ്യക്ഷതയിൽ ടി. ടി. സി. ഹാളിൽ കൂടിയ യോഗത്തിൽ മഹാത്മാഗാന്ധിയുടെ നിര്യാണത്തിൽ അനുശോചിച്ചുകൊണ്ടു് മി. മള്ളർ ഗോവിന്ദപ്പിള്ള ചെയ്ത പ്രസംഗം ഏതാണ്ടിങ്ങനെ സംക്ഷേപിക്കാം. അക്രമരഹിതമായ വിശ്വശാന്തിക്കും സമാധാനത്തിനും വേണ്ടി അഹർന്നിശം അവിശ്രമം പ്രവൎത്തിച്ചുകൊണ്ടിരുന്ന ഒരു പുണ്യപുരുഷനെ യാതൊരു കോപഹേതുവും കൂടാതെ കൊലപ്പെടുത്തിയ മഹാപാപിക്കു് നിയമം നല്കുന്ന പ്രതിഫലം എന്താണെന്നു് നമുക്കു് താമസിയാതെ കാണാം. അതെന്തായിലും നമുക്കു് സംഭവിച്ച നഷ്ടം എങ്ങനെ ആരാണു് പരിഹരിക്കാൻ പോകുന്നതു്? മഹാത്മാഗാന്ധി ഒരു സംപൂർണ്ണമനുഷ്യനായിരുന്നു. അദ്ദേഹത്തിന്റെ സിദ്ധികൾ അമാനുഷങ്ങളാണെന്നുതന്നെ പറയാം. ആത്മീയശക്തിക്കു് ദുസ്സാധമായി ഒന്നും ഇല്ലെന്നു് അദ്ദേഹം തെളിയിച്ചുകഴിഞ്ഞു. ഈ "ചെറിയ മനുഷ്യൻ" രാജ്യങ്ങളേയും രാഷ്ട്രങ്ങളേയും എങ്ങനെ സ്വാധീനം ചെയ്തിരിക്കുന്നുവെന്നു് ഇന്നു് ദിഗന്തങ്ങളിൽ നിന്നും നിമിഷംപ്രതി പ്രവഹിച്ചുകൊണ്ടിരിക്കുന്ന സന്ദേശങ്ങൾ തെളിയിക്കുന്നു. ജാതിമതഭേദം കൂടാതെ ഇത്ര വളരെ ആരാധകന്മാർ ഒരു വ്യക്തിയെ പൂജിച്ചിട്ടുണ്ടോ എന്നു് സംശയമാണു്. ഗാന്ധിജി തങ്ങളുടെ സ്വന്തമാണെന്നു് എല്ലാ ജനവിഭാഗങ്ങളും എല്ലാ മതക്കാരും അവകാശപ്പെടുന്നു, ഇതെന്തു വിസ്മയമാണു്. ഈ ദിവ്യപുരുഷന്റെ അഭാവത്തിൽ അഹിംസാമതം എത്ര വിജയിക്കുമെന്നു് കണ്ടറിയേണ്ടതായിരിക്കുന്നു. ഭാരതം ഹതഭാഗ്യയായി എന്നു തോന്നിപ്പോകുന്നു. ഹിന്ദു-മു



ശ്രീ. ഉണ്ണികൃഷ്ണനും പത്നിയും മള്ളൂരും പത്നിയും മകൾ പൊന്നമ്മയും ദൌഹിത്രൻ സുധാകരമേനോനും (ഡൽഹിയിൽ)

സ്ലീം വഴക്ക് ഇനി എന്തൊരുരൂപമാണ് പ്രാപിക്കുന്നതെന്ന് ഓർക്കുമ്പോൾ ഹൃദയം ത്രസിക്കുന്നു. നമുക്ക് മഹാത്മജിയോടുള്ള ഭക്തി അദ്ദേഹത്തിൻെറ കാലടികൾ പിന്തുടരുന്നതിലുള്ള നിഷ്ഠ ഒന്നുകൊണ്ട് മാത്രമേ സഫലമാക്കാൻ കഴികയുള്ളു. നമുക്ക് അതിലുള്ള മനോദാർഢ്യം ജഗദീശ്വരൻ നൾകട്ടെ നമ്മുടെ ഉപകർത്താവിൻെറ സ്മരണ നമ്മെ സംശുദ്ധരാക്കട്ടെ.

---

## പുരോഹിതമേധാവിത്വം

---

1952 ആഗസ്റ്റിൽ കോട്ടയം സി. എം. എസ്സ്. കാളേജ് വിദ്യാർത്ഥികളെ, "പുരോഗതിയുടെ ദീപവുമേന്തി നിർഭയം" മുന്നേറുവാൻ ആഹ്വാനം ചെയ്ത വൃദ്ധനായ മള്ളൂർ അതിനു ഒരുമാസത്തിനുമുമ്പ് ജൂലായി 19-ാംതീയതി തിരുവനന്തപുരം വൈ. എം. സി. എ. ഹാളിൽ പ്രൊഫസർ. എം. പി. പാളിൻെറ മൃതദേഹം പള്ളിയിൽ സംസ്കരിക്കാൻ അനുവാദം നിഷേധിച്ച കത്തോലിക്കാവൈദികരുടെ നടപടിയിൽ പൊതുജനങ്ങൾക്കുള്ള കഠിനമായ പ്രതിഷേധം രേഖപ്പെടുത്താൻ കൂടിയ മഹായോഗത്തിൽ ആധ്യക്ഷം വഹിച്ചുംകൊണ്ട് പുരോഹിതന്മാർ—ക്രൈസ്തവരാകട്ടെ ഹൈന്ദവരാകട്ടെ—മനുഷ്യസമുദായത്തെ വഴിതെററിച്ച് അവരുടെ യുക്തിയുക്തമായ ചിന്താഗതിയേയുംസ്വാതന്ത്ര്യജീവിതത്തേയും അലംകോലപ്പെടുത്തുന്ന നാനാവിധ നടപടികളെ അതിനിശിതമായി അപലപിക്കുകയുംതന്നിവാരണാർത്ഥം സംസ്കൃതമതികളായ ജനങ്ങൾ ഒന്നുചേർന്ന് വേണ്ട പ്രതിവിധികൾ കണ്ടുപിടിക്കേണ്ടതാണെന്ന് ഉൽബോധിപ്പിക്കുകയും ചെയ്തു.

---

## വസ്ത്രധാരണരീതി

---

കോട്ടയത്തെ താമസത്തിനിടയ്ക്കു ചെയ്ത ഒരു പ്രസംഗത്തെപ്പററി "മലയാളമനോരമ" 1128 ചിങ്ങം 25-ാംതീയതി എഴുതിയതിങ്ങനെയാണ്

"അടുത്തകാലത്തു് കോട്ടയത്തുവച്ച് മള്ളൂർ ചെയ്ത പ്രസംഗത്തിൽ നഗ്നതയേപ്പററിയും അശ്ലീലതയേപ്പററിയും മററും പ്രസ്താവിക്കയുണ്ടായി. നമ്മുടെ നാട്ടിൽ ബ്ളൗസിൻെറ കൈയുടെ നീളം കുറച്ചുകുറച്ച്, ഒടുവിൽ ബ്ളൗസിനു കയ്യില്ലെന്നായി, ബ്ളൗസിൻെറ ഉടൽതന്നെ കുറഞ്ഞുതുടങ്ങി. അതൊരു പരിഷ്ക്കാരമാകുന്ന മട്ടുണ്ടായിരുന്നു. പക്ഷെ, ഇതൊന്നും കണ്ടു പുരുഷന്മാർ അമ്പരന്നില്ല. അപ്പോൾ ബ്ളൗസിനു കൈ ഉണ്ടായിത്തുടങ്ങി. കൈ നീണ്ടുതുടങ്ങി. ഇപ്പോൾ ബ്ളൗസിന് "ഏാംഷർട്ടി"ൻെറ കൈപോലെ നീണ്ട കൈ വേണമെന്ന് ചില പരിഷ്ക്കാരികൾതന്നെവാദിക്കുന്നു. കുറച്ചെങ്കിലും മറഞ്ഞിരിക്കുന്നതാണ്സൗന്ദര്യമെന്നുസ്ത്രീകൾക്ക് ഇപ്പോൾ തോന്നിത്തുടങ്ങിയിരിക്കുന്നുവെന്ന് മള്ളൂർ അഭിപ്രായപ്പെട്ടു. പുരുഷന്മാർ പ്രോൽസാഹിപ്പിച്ചിരുന്നെങ്കിൽ കേരളത്തിലും ഒരുതരം അർദ്ധനഗ്നത കടന്നുകൂടുമായിരുന്നു. പുരുഷന്മാരുടെ മനോഭാവവും സംസ്ക്കാരവുമാണ് സ്ത്രീകളുടെ വസ്ത്രധാരണരീതികളെ നിയന്ത്രിക്കുന്നതെന്ന് വന്ദ്യവയോവൃദ്ധനായ ആ പണ്ഡിതാഗ്രേസരൻ സരസമായി വിശദീകരിക്കയുണ്ടായി. അതെത്രയോ ശരിയാണെന്നു മനസ്സിലാക്കുവാൻ ചിന്താശീലന്മാർക്കു വിഷമമുണ്ടാവില്ല."

---

## മള്ളൂരിൻെറ കലാപ്രാവീണ്യം

---

സംഗീതം സാഹിത്യം നാട്യം നൃത്തം നൃത്യം ഇത്യാദി സുകുമാരകലകളിൽ മള്ളൂരിന് അനന്യസാധാരണമായ പ്രാവീണ്യം ഉള്ളതുകൊണ്ടു ഇവിടുത്തെ Arts Festivals Musical Conferences തുടങ്ങിയ കലോത്സവങ്ങളിൽ അഗ്രിമസ്ഥാനത്ത് തന്നെ അദ്ദേഹം ഉണ്ടായിരിക്കും. 1939-ൽ തിരുവനന്തപുരത്തുവെച്ച് ഗായകശിഖാമണി മുത്തയ്യാ ഭാഗവതരുടെ അധ്യക്ഷതയിൽകൂടിയ സംഗീതസമ്മേളനം പാസ്സാക്കിയ ഒരു നിശ്ചയം സംഗീതത്തിൽ രാഗഭാവങ്ങളെ ശാസ്ത്രരീത്യാ നിർണ്ണയനംചെയ്ത് അടുത്ത സമ്മേളനത്തിൽ ഒരു റിപ്പോർട്ടു സമർപ്പിക്കാൻ മൂന്നുപേർ അടങ്ങിയ ഒരു കമ്മിററിയെ നിയമിക്കുക എന്നുള്ളതായിരുന്നു. മുത്തയ്യാഭാഗവതരും ലക്ഷ്മണൻപിള്ളയും മള്ളൂരും ആയിരുന്നു ആ മൂന്നുപേർ. കലകളേപ്പററി സാമാന്യമായും ചിത്രകലയെപ്പററി സവി

ശേഷമായും 1952 ജൂലായി 28-ാംതീയതി തിരുവനന്തപുരം Fine Arts സംഘത്തിന്റെ വാർഷികോൽസവത്തിൽ അധ്യക്ഷസ്ഥാനത്തുനിന്നു മള്ളൂർ ചെയ്ത പ്രസംഗത്തിന്റെ സംക്ഷേപം ദേശബന്ധു 30-ാം തീയതിലെ ലക്കത്തിൽനിന്നു പകർത്തുന്നു.

---

## സിനിമാ ഒരു മൃതകല

---

നാടകാഭിനയം കാണുമ്പോൾ നമുക്കുണ്ടാകുന്ന വികാരോഷ്മളത അതിൽനിന്നു നമുക്കുണ്ടാകുന്നില്ല—
സുകുമാരകലകളിൽ സുപ്രധാനമായ നാട്യകല
ഭാരതത്തിൽ അനുദിനം അധഃപ്പതിക്കുന്ന
തിനു കാരണം ഈ സിനിമയാണ്

---

## മള്ളൂരിന്റെ പ്രസംഗം

---

തിരു. ജൂലൈ 28.

ലോകപ്രശസ്തനായ സിനിമാനടൻ പൃഥ്വീരാജ് കപൂരിന്റെ ഒന്നാംതരം സിനിമാഅഭിനയവും അദ്ദേഹത്തിന്റെ തന്നെ നാടകാഭിനയവും അടുത്തു് ആഗ്രായിലും ബോംബയിലുംവച്ച് കാണാൻ സന്ദർഭം കിട്ടിയപ്പോഴാണ്, സിനിമ ഒരു ജീവകലയായി ഗണിക്കപ്പെടുവാൻ ന്യായമുണ്ടോ എന്നു മുമ്പേതന്നെ തന്റെ ഉള്ളിൽ കുടികൊണ്ടിരുന്ന വികല്പം ദൃഢീകൃതമയേതു് എന്നാണ്, മള്ളൂർ ഇക്കഴിഞ്ഞ ഞായറാഴ്ച തിരുവനന്തപുരം ഫൈൻ ആർട്ട്സ് സംഘത്തിന്റെ വിശേഷാൽ യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിൽ പ്രസ്താവിച്ചതു്. കലാകാരന്മാർ പ്രപഞ്ചത്തിന്റെ വ്യാഖ്യാതാക്കൾ ആയിരിക്കേണ്ടതാണെന്നും, വെറും അനുകരണംകൊണ്ടു ചിത്രകലയിലും ശിൽപകലയിലും ശാശ്വതമായ കീർത്തി സമ്പാദിക്കാമെന്നു മോഹിക്കുന്നതു് അബദ്ധമാണെന്നും, സൃഷ്ടിയുടേയും സ്ഥിതിയുടേയും പരമരഹസ്യങ്ങൾ ശാസ്ത്രകാരന്മാർക്കുപോലും ഇനിയും അവിദിതങ്ങളായിട്ടാണിരിക്കുന്നതെന്നും, ജീവൻ എവിടുന്നു വരുന്നു എവിടേക്കു പോകുന്നു എന്നുള്ള ബ്രഹ്മാണ്ഡപ്രശ്നത്തിനു ശ്രീശങ്കരനുപോലും തൃപ്തികരമായ സമാധാനം പറവാൻ കഴിഞ്ഞിട്ടില്ലെന്നും, "വേദാന്തി"കളുടെ വാഗ്ജാലത്തിൽ മയങ്ങി നാം ഇപ്പോഴും ഏഭ്യന്മാരായി കഴിഞ്ഞുകൂടുകയാണെന്നും സൂക്ഷ്മതത്വം അന്വേഷിക്കുന്ന പരമാത്മജ്ഞാനികൾക്കു "നേതി നേതി" എന്നു മാത്രമേ ഇതഃപര്യന്തം വിളിച്ചറിയിക്കാൻ കഴിഞ്ഞിട്ടുള്ളു എന്നും ശാസ്ത്രജ്ഞന്മാരുടെ പ്രകൃതിവിജ്ഞാനപരങ്ങളായ ഗവേഷണങ്ങളെ പൂർണ്ണീകരിക്കേണ്ടതു് കലാകാരന്മാരാണെന്നും മള്ളൂർ പറഞ്ഞു. കാക്കകളുടെ കരച്ചിലും പട്ടികളുടെ കുരയ്ക്കലും മാത്രം കേട്ടുകൊണ്ടിരുന്ന ഈ ആകാശത്തിന്റെ കശപിശയിൽനിന്നു നമ്മുടെ ഇഷ്ടംപോലെ കല്യാണിയും കാമോദരിയും ഇറങ്ങിവന്നു് നമ്മെ ആനന്ദത്തിൽ ആറാടിക്കുന്നില്ലേ. ഇതു ശാസ്ത്രത്തിന്റെ സാമർത്ഥ്യമാണ്, വേദാന്തത്തിന്റെ "സൂത്രം" അല്ല. ആദ്ധ്യാത്മികശാസ്ത്രത്തെക്കാൾ സ്വീകാര്യവും സുഗ്രഹവും ആയിട്ടുള്ള പ്രകൃതിശാസ്ത്രത്തെ അവലംബിച്ചുതന്നെ കലാകാരന്മാർക്കു വിജയം നേടാവുന്നതാണ്. സൃഷ്ടി അപരിപൂർണ്ണമായി തോന്നുന്നിടത്തെല്ലാം കലാകാരന്മാർ തങ്ങളുടെ ഭാവനാശക്തി പ്രയോജനപ്പെടുത്തി പ്രപഞ്ചസംവിധാനത്തിനു സമീചീനതയും സാമഞ്ജസ്യവും നൽകണം. അലംകാരത്തിൽ ധ്വനിക്കാണു താൻ പ്രഥമസ്ഥാനം നൽകുന്നതെന്നും ചിത്രകാരന്റെ ഓരോ വരയും ഓരോ ധ്വനിയാണെന്നും മള്ളൂർ പറഞ്ഞു;—

വെറും മനുഷ്യരൂപങ്ങൾ ചിത്രീകരിച്ചു പേരെടുത്തിട്ടുള്ള കലാകാരന്മാരിൽ ഒരാളായിട്ടാണ് ആർട്ടിസ്റ്റ് രവിവർമ്മയെ താൻ ഗണിക്കുന്നതെന്നും, അങ്ങനെ നോക്കുകയാണെങ്കിൽ ശങ്കരൻ രവിവർമ്മയെക്കാൾ വലിയ കലാകാരനാണെന്നും രവിവർമ്മയുടെ സ്വരൂപങ്ങൾക്കു വൈവിദ്ധ്യമോ വൈചിത്ര്യമോ ഇല്ലെന്നും അദ്ദേഹത്തിന്റെ അനുജൻ രാജരാജവർമ്മ കുറേക്കൂടി മനോധർമ്മമുള്ള ഒരു ചിത്രകാരനായിരുന്നു എന്നും മള്ളൂർ അഭിപ്രായപ്പെട്ടു- സുകുമാരകലകളിൽ അതിപ്രധാനമായ നാട്യകല ഭാരതത്തിൽ പ്രതിദിനം പിന്നോക്കം പോകുന്നതായിട്ടാണ് കാണുന്നതു്. ഇതിനുള്ള കാരണങ്ങളിൽ മുഖ്യമായി ചൂണ്ടിക്കാണിക്കാനുള്ളതു സിനിമയാണ്. ഒരിക്കൽ ഒരു നടൻ ആക്റ്റുചെയ്തു് ഒരു കഥ വെള്ളിത്തിരയിലേക്ക് ആയിപ്പോയാൽ ആളുകൾ അതു എത്രകാലം വേണമെങ്കിലും നോക്കിക്കൊണ്ടിരിപ്പായി: അഥവാ ഇരുന്നുകൊള്ളണം. ഇതു് നടനും കാണികൾക്കും സംഭവിക്കുന്ന ഒരു മൃതിതന്നെയാണ്. ഇന്നലെ അഭിനയിച്ചതു് ഇന്നു പരിഷ്കരിക്കാൻ സിനിമാനടനു സാധിക്കുന്നില്ല വേറൊരു സന്ദർഭത്തിനു



ഡാക്ടർ കരുണാകരൻ നായരും പത്നിയും



നന്ദുവും അരവിന്ദനും



നിർമ്മലയും മധുസൂദനനും

വേണ്ടി അയാൾ ദീർഘകാലം കാത്തിരിക്കണം. അതോ പോകട്ടെ, സിനിമാ "പട"മാണെന്നുള്ള പൂർണ്ണബോധത്തോടെയാണല്ലോ "ശ്രോതാക്കൾ" അതു കാണുന്നതു് അതിനു ജീവനില്ലെന്നു് അവർക്കു് നല്ലപോലെ അറിയാം. അതു് എത്ര നന്നായാലും ജീവനുള്ള നാടകാഭിനയം കാണുമ്പോൾ നമുക്കുണ്ടാകുന്ന വികാരോഷ്മളത അതിൽനിന്നു ലഭ്യമാകുന്നില്ല. ഈ വസ്തുത സാക്ഷാത്കരിക്കുന്നതിനു്, തനിക്കു കിട്ടിയ സന്ദർഭത്തെ ശ്രീ. മള്ളൂർ ഇങ്ങനെ പറഞ്ഞുകേൾപ്പിച്ചു. ഉദ്ദേശം ഒരു കൊല്ലത്തിനു മുമ്പു് ആഗ്രായിൽവച്ചു് പ്രശസ്തനായ പൃഥ്വീരാജ് കപൂർ ആക്ട് ചെയ്ത ഒരു സിനിമാചിത്രം കണ്ടു ഞാൻ ആ നടന്റെ അനന്യസാധാരണമായ അഭിനയചാതുര്യത്തെ മുക്തകണ്ഠം പ്രശംസിച്ചു. രണ്ടുദിവസം കഴിഞ്ഞു ബോംബെയിൽ എത്തിയപ്പോൾ ആ നടന്റെതന്നെ ഒരു നാടകം അദ്ദേഹത്തിന്റെ നാടകശാലയിൽ അദ്ദേഹംതന്നെ കഥാനായകനായി അഭിനയിക്കുന്നു എന്നറിഞ്ഞു് ഞാൻ അവിടെ എത്തി. —"ആഹൂതി" എന്നായിരുന്നു ആ നാടകത്തിന്റെ പേർ. ഒരു ഹിന്ദുവനിതയെ ഒരു മുസ്ലീം അപഹരിക്കുന്നതും അതിന്റെ സാഹചര്യങ്ങളും അനന്തര ഫലങ്ങളും ആയിരുന്നു കഥ. അപഹൃതയുടെ അന്ധനായ പിതാവിന്റെ പാർട്ടാണു് പൃഥ്വിരാജ് അഭിനയിച്ചതു്. ശിവ ശിവ കാണികൾ കണ്ണുനീരിൽ കുളിച്ച ആ ദിവസം എങ്ങനെ വിസ്മരിക്കും? പക്ഷെ അന്നു ഞങ്ങളെ ഏങ്ങി ഏങ്ങി കരയിപ്പിച്ച കപൂർ അല്ല, അദ്ദേഹത്തിന്റെ സാന്ദ്രഛായപോലുമല്ലാ, ആഗ്രായിൽ ഞാൻ രണ്ടുദിവസം മുമ്പു കണ്ട കപൂരിന്റെ സിനിമാ. ഒരു സിനിമാനിർജ്ജീവിയാണെന്നു് എനിക്കു മുമ്പേ ഉണ്ടായിരുന്ന ആശയം അടിസ്ഥാനരഹിതമല്ലെന്നു് അപ്പോൾ ബോദ്ധ്യപ്പെട്ടു. ചിത്രകലയും ശില്പകലയും കരകൗശലമാണു്. കരം മസ്തിഷ്കത്തിന്റെ സാമഗ്രി മാത്രമാണു്. ബുദ്ധിവികാസം കലാകാരന്മാർക്കു് അപരിത്യാജ്യമാണു്. വിജ്ഞാനവും വിനോദവും നൽകുക എന്നുള്ളതാണു് കലയുടെ ഉദ്ദേശം. ആ ഉദ്ദേശം നിർവഹിക്കുന്ന വിഷയത്തിൽ നിങ്ങളുടെ സംഘം ചെയ്യുന്ന എല്ലാ പരിശ്രമങ്ങളിലും പൊതുജനങ്ങൾ സഹകരിക്കുക തന്നെ ചെയ്യും.

———

## മള്ളൂർ—സമുദായസ്നേഹി

നായർസമുദായോന്നതിയെ ലക്ഷ്യമാക്കി മള്ളൂർ ചെയ്തിട്ടുള്ള ശ്രമങ്ങളെപ്പററി ഈ പുസ്തകത്തിന്റെ പൂർവഭാഗത്തിൽ സ്ഥൂലമായി പ്രസ്താവിച്ചിട്ടുണ്ടു്. അതിനുപുറമെ തിരുവനന്തപുരം നായർ സെൻട്രൽ യൂണിയനു 600 രൂപയും മഹാത്മജി കാളേജിനു 600 രൂപയും അദ്ദേഹം സംഭാവന നൽകിയിട്ടുണ്ടു്. അവശസമുദായോന്നതിയിൽ അദ്ദേഹത്തിന്റെ നിലയെപ്പററി ചില ഗ്രന്ഥകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ള വസ്തുതകൾകൂടി അനുസ്മരിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു.

———

## "ചങ്ങനാശേരി"

ഒരു പേരിൽ ശ്രീ. സി. നാരായണപിള്ള എഴുതിയിട്ടുള്ള ജീവചരിത്രം ഒരു നിഷ്പക്ഷമായ ജീവചരിത്രമല്ലെന്നും ചങ്ങനാശേരി പരമേശ്വരൻപിള്ളയുടെ ജീവിതകാലത്തുതന്നെ സ്വന്തം മേൽനോട്ടത്തിൽ ശേഖരിച്ചു് അദ്ദേഹത്തിന്റെ സെക്രട്ടറിമാരെയും ഗുമസ്ഥന്മാരെയുംകൊണ്ടു് എഴുതിത്തയ്യാറാക്കിച്ചുവെച്ചിരുന്ന സാമഗ്രികളെ അടിസ്ഥാനമാക്കിയാണു് ആ ജീവചരിത്രം രചിച്ചിട്ടുള്ളതെന്നും മരണാനന്തരം പൊതുജനങ്ങൾ അദ്ദേഹത്തെ എങ്ങനെ വീക്ഷിക്കണമെന്നു ചങ്ങനാശേരി മുൻകൂട്ടി തീരുമാനിച്ചിരുന്നു എന്നും അദ്ദേഹത്തിന്റെ ജീവിതകാലത്തു നടന്നിട്ടുള്ള സംഭവങ്ങൾപോലും ആ ഉദ്ദേശസാധ്യത്തിനു് അനുരൂപമായി വ്യാഖ്യാനിക്കാനും അതനുസരിച്ചു തെളിവുകൾ ശേഖരിച്ചു സൂക്ഷിക്കാനും അദ്ദേഹം ശ്രമം ചെയ്തിരുന്നുവെന്നും ഈ തെളിവുകളും രേഖകളും അതേപടി സ്വീകരിച്ചാണു് പ്രസ്തുത ഗ്രന്ഥം താൻ രചിച്ചിട്ടുള്ളതെന്നും ശ്രീ. നാരായണപിള്ളതന്നെതന്റെറേഡിയോപ്രസംഗത്തിൽമുക്തകണ്ഠം സമ്മതിച്ചിട്ടുള്ളതാണു്. (1952 ജൂൺ 10-ംതീയതിയിലെ ദേശബന്ധു ദിനപ്പത്രം നോക്കുക).

ഈ ഗ്രന്ഥത്തിൽ എഴുതിച്ചേർത്തിട്ടുള്ള പല സംഗതികളേയും ചങ്ങനാശേരി പരമേശ്വരൻപിള്ളയുടെ അത്യന്തസ്നേഹിതനായ മന്നത്തു പത്മനാഭപിള്ള "ചങ്ങനാശേരിയുടെ ജീവചരിത്രം, ഒരു ലഘുനിരൂപണം" എന്ന ഗ്രന്ഥം മുഖേന ഖണ്ഡിക്കുകയും പരമേശ്വരൻപിള്ളയുടെ നടത്തദോഷങ്ങളെ ഒന്നൊന്നായി എടുത്തു കാട്ടുകയും ചെയ്തിട്ടുണ്ടു്. ശ്രീ. മള്ളൂരും

അപവാദങ്ങളെ പ്രതിഷേധിച്ചിട്ടുണ്ട്. സി. നാരായണപിള്ളയുടെ പ്രസ്തുത ഗ്രന്ഥത്തിൽപോലും 37-ാം അദ്ധ്യായത്തിൽ 386-387 പുറങ്ങളിൽ ഇങ്ങനെ എഴുതിയിരിക്കുന്നു.

"നിവർത്തനകക്ഷിയുടെ അവകാശവാദങ്ങൾ അംഗീകരിച്ച്, അവർസമുദായങ്ങൾക്ക നിയമസഭകളിൽ സംവരണം അനുവദിച്ചുകൊണ്ടുള്ള പ്രഖ്യാപനം സർ. മഹമ്മദ് ഹബിബുള്ള പ്രസിദ്ധപ്പെടുത്തിയതിനുശേഷം 111-ലെ ക്രിസ്തുമസ് കാലത്ത് കോന്നിയിൽവച്ചു മി. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ നായർ മഹാസമ്മേളനം നടന്നു. പ്രസ്തുത സമ്മേളനത്തിൽവെച്ച് മി. മള്ളൂർ നായരീഴവമൈത്രിയെ പുരസ്ക്കരിച്ച് ഹൃദയസ്പൃക്കായ ഒരഭ്യർത്ഥന ചെയ്തു. നായർ സമുദായവും സർവീസ് സൊസൈററിയും അവശസമുദായങ്ങളുടെ ഉന്നമനത്തിനുവേണ്ടി ചെയ്തിട്ടുള്ള പ്രവർത്തനങ്ങളെ ഒന്നൊന്നായി ചൂണ്ടിക്കാണിച്ച്, അല്പകാലംമുമ്പുവരെ ദൃഢതരമായിരുന്ന നായരീഴവമൈത്രിയെപ്പററി വികാരസ്പർശകമാംവണ്ണം അനുസ്മരിക്കുകയും, അതിനു ഹേതുഭൂതനായിരുന്ന ടി. കെ. മാധവന്റെ നേതൃത്വത്തെ പുകഴ്ത്തുകയും, അദ്ദേഹത്തിന്റെ അകാലചരമത്തിൽ ഉള്ളുഴിഞ്ഞു ഖേദിക്കയും ചെയ്തുകൊണ്ടുള്ള മി. മള്ളൂരിന്റെ പ്രസംഗം "ടി. കെ മാധവൻ ഇന്നുണ്ടായിരുന്നുവെങ്കിൽ. ഉണ്ടായിരുന്നു എങ്കിൽ," എന്നുള്ള ഗൽഗദപൂർണ്ണമായ വിലാപത്തോടുകൂടിയാണത്രെ അവസാനിച്ചതു്. ഈഴവസമുദായത്തിന്റെ അവകാശസ്ഥാപനത്തിനു വേണ്ടി സധീരം പോരാടി കാരാഗ്രഹവാസം വരിച്ച മി സി. കേശവന്റെ കേസിൽ മി. മള്ളൂരായിരുന്നു സർക്കാർ ഭാഗം കേസു വാദിച്ചതു്. മി. സി.കേശവന്റെ ശിക്ഷ വർദ്ധിപ്പിക്കുവാൻ മി.മള്ളൂർ ഹൈക്കോടതിയിൽ ചെയ്ത ഉദ്വേഗജനകമായ പ്രസംഗത്തിന്റെ മാറെറാലികൾ അന്തരീക്ഷത്തിൽ വിലയം പ്രാപിക്കുന്നതിനുമുമ്പ് അദ്ദേഹം ചെയ്ത ഈ ആഹ്വാനം മി. സി. കേശവന്റെശത്രുരനായ മി. സി. വി. കുഞ്ഞുരാമനെ വല്ലാതെ ക്ഷോഭിപ്പിച്ചതിൽ അസ്വാഭാവികമായി യാതൊന്നും തന്നെ ഇല്ലല്ലോ!"

---

## ചങ്ങനാശേരിയും മള്ളൂരും

ചങ്ങനാശേരിയും മള്ളൂരും സമുദായത്തിൽ നേതൃസ്ഥാനത്തിനു മൽസരിച്ചിരുന്നുഎന്നും ചങ്ങനാശേരിക്കു മള്ളൂരിനോടു വലിയഅസൂയ ആയിരുന്നു എന്നും മന്നംതന്റെ "ലഘുനിരൂപണ"ത്തിൽപറഞ്ഞിട്ടുണ്ട്

4-ാം പുറം 'ബഹുമാന്യരും സമർത്ഥരും എന്നു് ആരും സമ്മതിച്ചിട്ടുള്ള മള്ളൂർ ഗോവിന്ദപ്പിള്ള മുതലായ പല മഹാന്മാരെയുംപററി പല അധിക്ഷേപങ്ങളും ഈ പുസ്തകത്തിൽ ഉണ്ട്."

53-ാം പുറം നോക്കുക. "മഹാരാജപ്രതിമാസ്ഥാപനകമ്മിററിയിൽ പ്രധാനമായി ആരു് അംഗമായി വരരുതെന്നു് ചങ്ങനാശേരി ഹൃദയപൂർവം ആശിച്ചുവോ ആ മള്ളൂർ ഗോവിന്ദപ്പിള്ള തന്നെ ഉൽഘാടനാവസരത്തിൽ ആ പ്രതിമയെഗവർമ്മെൻറിലേക്കു പൊതുജനപ്രതിനിധിയായി സംഭാവന ചെയ്യാൻ ഇടയായി"

178-ാംപുറം "മള്ളൂർ ഗോവിന്ദപ്പിള്ളയെ ലോ കോളേജ് പ്രിൻസിപ്പാൾ ആക്കിയപ്പോഴും ചങ്ങനാശേരി വളരെ വ്യസനിച്ചിട്ടുണ്ട്"

---

1097-ൽ ചേർത്തല തിരഞ്ഞെടുപ്പിൽ മള്ളൂരിനെ തോൽപ്പിക്കുവാൻ ചങ്ങനാശേരിയുടെ സർവീസു സൊസൈററിയാണ് ഉത്സാഹിച്ചതെന്നു് "ഈ, വി. സ്മരണ"യിൽ 684-ാംപുറത്തു് പറഞ്ഞിട്ടുള്ളതും ഈ പ്രകൃതത്തിൽ സ്മരണീയമാണ്

---

## മള്ളൂർ—ദീനബന്ധു

ജീവകാരുണ്യപരങ്ങളായപലസ്ഥാപനങ്ങളുടേയും ഭരണസമിതികളിൽ മള്ളൂർ ജാഗ്രതയായി പ്രവർത്തിച്ചുവരുന്നു. അൻപതുകൊല്ലത്തിനുമേലായി സ്ഥാപിക്കപ്പെട്ട ജന്തുഹിംസാനിരോധകസംഘത്തിന്റെ ആരംഭംമുതൽ അതിലെ ഒരു സജീവ പ്രവർത്തകനാണ് ശ്രീ. മള്ളൂർ. അതിന്റെ നിയമോപദേഷ്ടാവായി 30 കൊല്ലം നിരന്തരം പ്രവർത്തിച്ചതിന്റെ ശേഷം ഇന്നു് അതിന്റെ സർവകാര്യധുരീണനായ വൈസ് പ്രസിഡർറായി ജോലി ചെയ്തുവരുന്നു. എസ് പി. സി. ഏ, മദ്രാസ് പത്രിക്കു ധനസഹായം ചെയ്തിട്ടുള്ളതിനു പുറമേ കന്നുകാലികൾക്കു വെള്ളം കുടിക്കുന്നതിനുള്ള കരിംകൽ തൊട്ടിപണിയിച്ച് എൻജിനീയറിംഗ് കാളേജിന്റെ പുരോഭാഗം റോഡുമുഖത്തിൽ തന്റെ നാമധേയത്തിൽ സ്ഥാപിച്ചിരിക്കുന്നു.

വഞ്ചിപൂവർഫണ്ട്, സീതാലക്ഷ്മിഅമ്മാൾ അന്നദാനഭവൻ എന്നീ ധർമ്മസംകേതങ്ങളുടെ സ്ഥാപകന്മാരിൽ ഒരാൾ ആണു് മള്ളൂർ. അതിലേക്കും ധനസഹായം ചെയ്തിട്ടുള്ളതിനു പുറമെ ഇന്നും അവ

യുടെ ഭരണസമിതിയിൽ ഒരു പ്രമുഖമെമ്പറായി അദ്ദേഹം പ്രവൎത്തിച്ചുവരുന്നു.

തിരുവനന്തപുരം ജീവകാരുണ്യസഭ സ്ഥാപിച്ചതു് ശ്രീ. മള്ളൂരും, പരേതനായ കെ.എസ്.നാരായണയ്യരും കൂടിയാണു. അതിൻെറഭരണസമിതിയിലും വൈസ്പ്രസിഡൻറായും അദ്ദേഹം ദീൎഘകാലം പ്രവൎത്തിച്ചു.

Friend in need society, (ദീനബന്ധുസംഘം) Soldiers Committee (വിമോചിതഭടസംഘം) ക്ഷയരോഗനിവാരണസംഘം, ശിശുക്ഷേമകേന്ദ്രങ്ങൾ, അഗതിമന്ദിരങ്ങൾ ഇത്യാദി സ്ഥാപനങ്ങളുടെ നടത്തിപ്പിലും ഭരണത്തിലും ശ്രീ മള്ളൂർ ഹൃദയപൂൎവം സഹകരിച്ചിട്ടുണ്ടു്

ദരിദ്രരായ വിദ്യാൎത്ഥികൾക്കു മള്ളൂർ നൽകാറുള്ള സഹായത്തെപ്പററി ഭാഷാസാഹിത്യചരിത്രകാരനായ ശ്രീ. ആർ. നാരായണപ്പണിക്കർ അദ്ദേഹത്തിൻെറ സാഹിത്യചരിത്രം ആറാം വാല്യത്തിൽ 1741-ാംവശത്തു് എഴുതിയിരിക്കുന്നതു നോക്കുക.

"മള്ളൂർ ഗോവിന്ദപ്പിള്ള ബി. എ. ബി- എൽ."

———

"ഇദ്ദേഹവും എൻെറ ഗുരുനാഥനാണു്. അഭിഭാഷകവൃത്തിയിലും അഗ്രഗണ്യനായിവിലസുന്നഈ മാന്യദേഹം ഒരു ഭാഷാഭിമാനികൂടി ആണെന്നു് അറിയാത്തവർ ഇന്നു് കേരളത്തിലില്ല. ഏതെങ്കിലും ഒരു മഹാകാൎയ്യം നിൎവിഘ്നം നടത്തണമെങ്കിൽ മള്ളൂരിനെ മുമതലപ്പെടുത്തിയേച്ചാൽ മതി. അദ്ദേഹത്തിൻെറ മേൽനോട്ടത്തിൽ നടന്ന തിരുവനന്തപുരം സാഹിത്യപരിഷത്തു് (ആദ്യത്തേതു്) അതിനു സാക്ഷ്യം വഹിക്കുന്നു. ഏതു മഹാസംരംഭങ്ങളുടേയും മുൻപിലും പിൻപിലും പാൎശ്വങ്ങളിലും മള്ളൂരിനെ കാണാം. എത്ര അനാഥബാലന്മാർക്കു ചെവിക്കുചെവി അറിയാതെ അദ്ദേഹം വിദ്യാഭ്യാസസഹായം ചെയ്തിരിക്കുന്നു എത്ര പ്രോൽസാഹനീയന്മാരെ പ്രോൽസാഹിപ്പിച്ചിരിക്കുന്നു. കോട്ടയ്ക്കൽ സാഹിത്യപരിഷത്തിലും മററു ചില പരിഷത്തുകളിലും അദ്ദേഹം അഗ്രാസനാധിപത്യം വഹിച്ചിട്ടുള്ളതിനു പുറമേപല ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ടു്."

———

## മള്ളൂർ—രാജ്യാഭിമാനി

———

1095-ലെ ഒന്നാം റെഗുലേഷനെ സംബന്ധിച്ചുള്ള പ്രക്ഷോഭണത്തിൽശ്രീ.മള്ളൂർ രാജപക്ഷീയനായിട്ടാണു് നിന്നതു്. അദ്ദേഹം ഉൾപ്പടെ Ex-Dewan വി. എസ്സ്. സുബ്രഹ്മണ്യയ്യർ, അഭിഭാഷകന്മാരായ പി. കെ. കേശവപിള്ളേ, ജി- പരമേശ്വരൻപിള്ള, ടി. കെ. വേലുപ്പിള്ള മുതലായി 64 പേർ ഒപ്പിട്ടയച്ച നോട്ടീസിൻപടിയാണു് തൽസംബന്ധമായ മീററിംഗ്ഗു് തമ്പാന്നൂർഹാളിൽ കൂടിയതു്. മള്ളൂർ അക്കൂട്ടത്തിൽ ഒരു പ്രമാണിയായി നിന്നതു തൻെറ ഉത്തമവിശ്വാസത്തെ ആസ്പദമാക്കി മാത്രമാണു് നിയമനിൎമ്മാണാധികാരം സംപൂൎണ്ണമായി മഹാരാജാവിൽനിന്നു് എടുത്തുകളയാനുള്ള കാലം അന്നേക്കു സംപ്രാപ്തമായിട്ടില്ലായിരുന്നുഎന്നുള്ളഭൂരിജനാഭിപ്രായത്തെ പ്രതിഫലിപ്പിക്കുകഎന്നുള്ളതു മാത്രമായിരുന്നുപ്രസ്തുത യോഗത്തിൻെറസംയോജകന്മാരുടെഉദ്ദേശം. ഭൂരിപക്ഷം സദസ്യർ തങ്ങളുടെ വോട്ടുമൂലം അതു സമ്മതിക്കുകയും ചെയ്തു.

തമ്പാന്നൂർ മീററിംഗിനുശേഷം കുന്നുകുഴിയിൽവെച്ചു നടന്ന ഒരു യോഗത്തിൽവെച്ചു് ചോദ്യങ്ങൾചോദിച്ചും മററും മള്ളൂരിനെ പരാജിതനാക്കി എന്നു് തൻെറ "ജീവിതസമരത്തിൽ" ഈയിടെ ശ്രീ. സി കേശവൻ നിൎല്ലജ്ജം ഒരു പൊങ്ങച്ചം എഴുതിയിരിക്കുന്നു. മി. കേശവനെ രണ്ടുകൊല്ലം ജെയിലിൽപാൎപ്പിച്ച മള്ളൂരിനെപ്പററിഭയങ്കരപ്രതീകാരേച്ഛുവായ കേശവൻഇത്രയല്ലേ എഴുതിയുള്ളു!! അദ്ദേഹം ഒരു [illegible]ഈഴവനാണെന്നു സമാധാനിക്കുന്നവർ ഉണ്ടാവാം. മഹാശയക്കു് അതിലെന്തുള്ളു?

ശ്രീ മള്ളൂർ ഹജൂരിൽ ക്ലാൎക്കായിരുന്നകാലത്തുതന്നെ തൻെറ രാഷ്ട്രീയമനോഗതി സ്പഷ്ടമാക്കിയിട്ടുണ്ടെന്നു് ഈ ഗ്രന്ഥത്തിൻെറ പൂൎവഭാഗത്തു് തെളിഞ്ഞുകാണാം.

സീനിയർ മഹാറാണിയുടെ വാഴ്ചകാലത്തു് വാട്സ് ദിവാൻ കൊണ്ടുവന്ന പ്രെസ്റെഗുലേഷനെ മള്ളൂർ എങ്ങനെ എതിൎത്തു എന്നു് 'ചങ്ങനാശേരി' എന്ന പുസ്തകത്തിൽ സി. നാരായണപിള്ള വൎണ്ണിച്ചിരിക്കുന്നതു നോക്കാം.

"വ്യക്തിപരമായ അഭിപ്രായ ഭിന്നതകൾ വിസ്മരിച്ചു തിരുവനന്തപുരത്തെ മഹാരഥന്മാർ ഒന്നിച്ചുചേൎന്നു് ഏകകണ്ഠമായി ഒരു ഗവർമ്മെണ്ടുനടപടിയിൽ പ്രതിഷേധം രേഖപ്പെടുത്തിയ ഒരപൂൎവാവസരമായിരുന്നു ഇതു്. ചങ്ങനാശേരി, മി. മള്ളൂർ, പി. കെ., മി. ടി. കെ, തുടങ്ങിയ പ്രബലന്മാരായ പൊതുജനപ്രമാണികൾ എല്ലാംതന്നെ ഈ സമ്മേളനത്തിൽ പങ്കുകൊണ്ടിരുന്നു. മി. ഏ. ബാലകൃഷ്ണപിള്ളക്കു് തിരുവനന്തപുരത്തെ പൊതു

ക്കാര്യജീവിതത്തിൽ പ്രയോഗിക്കുവാൻ കഴിഞ്ഞിരുന്ന ധാർമ്മികശക്തിയുടെ ഒരു മഹാ വിജയമായിരുന്നു ഇതു്. ഈ സമ്മേളനത്തെ അഭിമുഖീകരിച്ചുകൊണ്ടു മി. മള്ളൂർ ചെയ്ത ഗംഭീരമായ പ്രസംഗം വികാരവിക്ഷുബ്ധമായ ഹൃദയങ്ങളോടുകൂടി മാത്രമേ ശ്രോതാക്കൾക്കു ശ്രവിക്കുവാൻ കഴിഞ്ഞുള്ളു. മി. മള്ളൂരിനെപ്പോലുള്ള ഒരു വാഗ്വിലാസസമ്പന്നന്റെ ആത്മാർത്ഥമായ സഹകരണം തിരുവിതാംകൂറിലെ പൊതുക്കാര്യജീവിതത്തിന്നു് എത്ര വമ്പിച്ച ഒരു നേട്ടമായിരുന്നേനെ എന്നു തമ്പാനൂർ ഹാളിലെ പത്രമർദ്ദനപ്രതിഷേധയോഗം വെളിപ്പെടുത്തി. മി. മള്ളൂരിന്റെ പ്രക്ഷോഭജനകമായ പ്രസംഗത്തിന്റെ ഉത്തുംഗമായ അലകൾ ഔദ്യോഗികമണ്ഡലങ്ങളിൽ അത്യന്തശക്തിയോടെ ചെന്നലച്ചു് അസാധാരണമായ ചില പ്രത്യാഘാതങ്ങളുണ്ടാക്കി. മി. മള്ളൂർ അന്നു ലാക്കാളേജിലെ ഒരു ലക്ചററായിരുന്നു. ലാക്കാളേജ് ലക്ചററന്മാർ ഗവമ്മെൻറിൽനിന്നു വേതനം പറ്റുന്നതുകൊണ്ടു പൊതുക്കാര്യപ്രസക്തന്മാരെപ്പോലെ രാഷ്ട്രീയപ്രക്ഷോഭണങ്ങളിൽ പങ്കെടുക്കുവാൻ പാടില്ലെന്നു് ഒരു നിരോധനാജ്ഞ പുറപ്പെടുവിച്ചു ഗവർമ്മെൻറ മള്ളൂരിനെ നിശ്ശബ്ദനാക്കി.''

ശ്രീ. മള്ളൂരിന്റെ വചോവിലാസത്തെപ്പററി പ്രകൃതാനപ്രകൃതേന 'ഈ. വി.സ്മരണകൾ' എന്ന പുസ്തകത്തിൽനിന്നു രണ്ടു വാക്കു് ഇവിടെ ചേർക്കാം. 'കോട്ടയ്ക്കൽസാഹിത്യപരിഷത്തിൽ മള്ളൂരിന്റെ അദ്ധ്യക്ഷപ്രസംഗം അച്ചടിച്ചതായിരുന്നു. സാഹിത്യചരിത്രസംബന്ധമായി പലതും ഉണ്ടായിരുന്ന ആ പ്രസംഗവിതരണംചെയ്തിട്ടു് അതിനോടൊന്നും സംബന്ധമില്ലാത്തതും എന്നാൽ ഹൃദയസ്പൃക്കും ആയ ഒരു വാചാപ്രസംഗംചെയ്തു് ആദ്ദേഹം തിരുവിതാംകൂറിന്റെ അഭിമാനം നേരാംവണ്ണം പുലർത്തി. ഈശ്വരാ ആ മാതിരി പ്രസംഗത്തിനു വേറെ ആരു തന്നെയുണ്ടു്.'' p. 622

## 1947-ലെ പ്രക്ഷോഭണം

തിരുവിതാംകൂറിൽ സംഭവിച്ചേക്കാവുന്ന സാമ്പത്തികമായ തകർച്ചയേ ഭയന്നും അതിനെ തടുക്കുന്നതിനുവേണ്ടിയുംനമ്മുടെ സംസ്ഥാനംയൂണിയനിൽനിന്നു ഒഴിഞ്ഞുനിൽക്കുന്നതായിരിക്കും ഭേദം എന്നു 1947-ലെ പ്രക്ഷോഭണത്തിന്റെ ആരംഭത്തിൽ ശ്രീ മള്ളൂരിന്നു് തോന്നിയിരുന്നു എങ്കിലും ഗാഢമായ വിചിന്തനത്തിനുശേഷം ജനകീയഭരണം അനുവദിക്കണമെന്നു് അദ്ദേഹം മഹാരാജാവിനെ ഉപദേശിക്കുകയാണു് ചെയ്തതെന്നു ചുവടെ ചേർക്കുന്ന അഭിമുഖസംഭാഷണം വെളിവാക്കുന്നു.

## മി. മള്ളൂർ പറയുന്നു.

### ഞങ്ങളുടെ പ്രതിനിധി മി. മള്ളൂർ ഗോവിന്ദപ്പിള്ളയുമായി ഇന്നലെ സായാഹ്നത്തിൽ നടത്തിയ സംഭാഷണത്തിലെ ചില ഭാഗങ്ങൾ.

തിരു: ചിങ്ങം 9-പ്ര-സ്റ്റേററ് കോൺഗ്രസ്സിന്റെ സമരപ്രഖ്യാപനത്തെപ്പററി താങ്കൾ എന്തു വിചാരിക്കുന്നു.

മ—ഞാൻ ഒന്നുപറയാം, മുമ്പു് ആരൊക്കെ എന്തൊക്കെ പറഞ്ഞിട്ടുണ്ടെങ്കിലും ഇന്നു് ഉത്തരവാദഭരണം കിട്ടേണ്ടതിനെപ്പററി നമ്മുടെ നാട്ടിൽ ഒരു കുഞ്ഞിനുപോലും ഒരഭിപ്രായവ്യത്യാസമില്ല. ഭാരതം സ്വതന്ത്രമായതോടുകൂടി സംജാതമായ നവോന്മേഷത്തിൽ ഉത്തരവാദപ്രക്ഷോഭണത്തിനു മൂർത്തത്വം പ്രതിശക്തി വർദ്ധിച്ചുകൊണ്ടിരിക്കുന്നതു്. നാട്ടുവാഴികൾ കണ്ടില്ലെന്നു വെയ്ക്കാവുന്നതല്ല. അപ്രതിരോധ്യമായ കാലഗതിയെ പരിഗണിച്ചു് അവരിൽ ചിലർ ജനാഭിലാഷത്തെ ആദരിക്കുന്നതായി കാണുന്നതു് ചാരിതാർത്ഥ്യജനകംതന്നെ. ഉത്തരവാദഭരണം എന്ന ലക്ഷ്യപ്രാപ്തിക്കു കാലവിളംബം വരുത്തിക്കൂടെന്നും തദ്വിഷയകമായ ജനങ്ങളുടെ പ്രക്ഷോഭണത്തിനു തങ്ങളുടെ ധാർമ്മികമായ പിന്തുണ നൽകുന്നതാണെന്നും ഇൻഡ്യാഗവർമ്മെൻറും ഈ തരുണത്തിൽ താക്കീതുചെയ്തിരിക്കുന്നു. ഉടനടി ഉത്തരവാദഭരണം നൽകുവാൻ ഗവർമ്മെണ്ടിനു് സന്മനസ്സുണ്ടാകണമെന്നു് അഭ്യർത്ഥിക്കുന്നതോടുകൂടി ആയുഷ്മാൻ പട്ടം താണുപിള്ള അവർകൾ തന്റെ അതിഗംഭീരമായ കൊല്ലം പ്രസംഗത്തിൽ അധികൃതർക്കു് ഒരു സമരനോട്ടീസ് കൂടി കൊടുത്തിരിക്കുന്നു. സ്റ്റേററ കാൺഗ്രസ്സിന്റെ ഇന്നത്തെ പ്രാബല്യവും ജനങ്ങളുടെ ത്യാഗസന്നദ്ധതയും ഗവർമ്മെൻറിന്റെ പിൻബലക്കുറവുംകൂടി ആലോചിക്കുമ്പോൾ പ്രസ്തുത സമരനോട്ടീസു് ഒരു വെറും ഭീഷണിമാത്രമാണെന്നു് ത

ളളികളെയാവുന്നതല്ല. ഇപ്പോഴ് തന്നെ പല ബുദ്ധിമുട്ടുകൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന സാധുജനങ്ങളും ഗവമ്മെൻറും പ്രതിജ്ഞാപിതമായ പ്രത്യക്ഷസമരം മൂലം അനിർവാച്യമായ കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടിവരും.

പ്ര-ഇതിന് എന്തൊരു പ്രതിവിധിയാണ് താങ്കൾ നിർദ്ദേശിക്കുന്നതു്:

മ-ഉടൻ ചെയ്യേണ്ടതു് സ്റ്റേററ് കാൺഗ്രസ്സ് പ്രതിനിധികളെ ഗവർമ്മെൻറ ഒരു കൂടിയാലോചനയ്ക്കു ക്ഷണിക്കണം

പ്ര-സ്റ്റേററ് കാൺഗ്രസ് പ്രതിനിധികളെ മാത്രം ക്ഷണിച്ചാൽ മതിയോ?

മ-ഇന്നു് സർവജനസമ്മതമായി നമ്മുടെ നാട്ടിൽ ഒരു രാഷ്ട്രീയസംഘടനയേയുള്ളൂ അതു സ്റ്റേററ് കാൺഗ്രസ്സാണ്. ആ സ്ഥിതിക്ക് അതിൻെറ പ്രതിനിധികളെ മാത്രം ക്ഷണിച്ചാൽ മതി എന്നാണ് എൻെറ ദൃഢമായ അഭിപ്രായം.

പ്ര-ഇപ്പോഴും നിലവിലിരിക്കുന്ന ഭരണവ്യവസ്ഥയെപ്പററി എന്തു പറയുന്നു?

മ-ചില ഭേദഗതികൾ ചെയ്താൽ ഉത്തരവാദഭരണത്തിൻെറ വ്യവസ്ഥകൾ എല്ലാം ശ്രമംകൂടാതെ അതിൽതന്നെ വരുത്തിക്കൂട്ടാം. ദിവാൻഉദ്യോഗം ഒന്നുകിൽ വേണ്ടെന്നുവയ്ക്കുക, അല്ലെങ്കിൽ ദിവാൻജിയെ നിയമസഭയ്ക്കു വിധേയനാക്കുക, കമ്മിററികൾക്കു പകരം മിനിസ്റ്റേഴ്സിനെ നിയമിക്കുക, ആയവ്യയങ്ങളുടെ പൂർണ്ണാധികാരം നിയമസഭയ്ക്കു നൽകുക, വീറേറാഅധികാരം നൽകുക, ഇത്യാദി മാററങ്ങൾ ചെയ്യേണ്ടിവരും.

പ്ര-അതുകൊണ്ട് അവർ തൃപ്തിപ്പെട്ടില്ലെങ്കിലോ?

ഉ-ന്യായയുക്തമായ കാര്യമെല്ലാം അവർ സമ്മതിക്കുമെന്ന് നമുക്കു പ്രതീക്ഷിക്കാം. എങ്ങനെ ആയാലും ഇപ്പോഴത്തെ നിയമം പാടെ റദ്ദ് ചെയ്തിട്ടായാലും വേണ്ടുകില്ല, ജനഹസ്തങ്ങളിലേക്ക് സംപൂർണ്ണമായി ഭരണസാരഥ്യം പകരുകതന്നെവേണം. മഹാരാജാവു തിരുമനസ്സിലെ പരമാധികാരത്തിനും അവിടത്തേയും അവിടത്തെ രാജകുടുംബത്തിൻേറയും സകലവിധമായ സുരക്ഷിതാവസ്ഥയ്ക്കു യാതൊരു കെടുതലും വരാതെ സൂക്ഷിച്ചാൽമതി.

പ്ര-അവിടുത്തേക്കു വന്ദനം.

(കേരളകൗമുദി 23-8-47)

---

ശ്രീ. മള്ളൂരിൻെറ സുധീരവും സുസ്പഷ്ടവുമായ ഈ അഭിപ്രായം സകല പത്രങ്ങളും നേതാക്കന്മാരും കൃതാർത്ഥതയോടെ സ്വാഗതം ചെയ്തു. ദീപിക എന്ന കത്തോലിക്കാദിനപ്പത്രത്തിൽ "അഭിപ്രായഗതി" എന്ന തലക്കെട്ടിൽ ആഗസ്റ്റ് 27-ാംതീയതി ഒരു മുഖപ്രസംഗത്തിൽ "ശ്രീ. മള്ളൂർഗോവിന്ദപ്പിള്ളഅവർകൾ ഒരു പത്രപ്രതിനിധിയുമായുള്ള സംഭാഷണത്തിൽ വെളിപ്പെടുത്തിയിരിക്കുന്ന അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ അവസരോചിതങ്ങളാണ്. ഉത്തരവാദഭരണം ഏററവും വേഗം ഏർപ്പെടുത്തണമെന്നും ഭരണസാരഥ്യം പരിപൂർണ്ണമായും ജനഹസ്തങ്ങളിലേക്കു വിട്ടുകൊടുക്കണമെന്നും സന്ദേഹത്തിനു അശേഷം ഇടമില്ലാതെ അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു." എന്നു എഴുതിയിരിക്കുന്നു. ഇതിൻെറ ശേഷം

## ശ്രീ. മള്ളൂർ
## ഭരണപരിഷ്ക്കാരത്തെപ്പററി

---

കേരളകൗമുദിക്കു നൽകിയ പ്രസ്താവന സെപ്ററംബർ 6-ാംതീയതിയിലെ പത്രത്തിൽ ചേർത്തിരുന്നു. അതിങ്ങനെ ആണ്

"അത്യന്തം ബുദ്ധിപൂർവവും അവസരോചിതവും ആയ ഈ വരദാനത്താൽ നമ്മെ അനുഗ്രഹിച്ച പ്രജാക്ഷേമൈകതൽപരനായ മഹാരാജാവു തിരുമനസ്സുകൊണ്ടും അസൂയാർഹമായ ഈ ഭരണപരിഷ്കൃതി കൈവരുത്തുന്നതിനു വർണ്ണനാതീതമായ ക്ലേശങ്ങൾ അനുഭവിച്ച സ്റ്റേയിററ് കോൺഗ്രസ്സും അതിൻെറ നായകന്മാരും ഈ പ്രതിസന്ധിഘട്ടത്തിൽ തിരുമനസ്സിലെ സാചിവ്യം ഉഭയകക്ഷികൾക്കും തൃപ്തികരമായി നിർവഹിച്ച നയകോവിദനായ നാരായണനുണ്ണിത്താൻ അവർകളും നമ്മുടെ അളവററ കൃതജ്ഞത അർഹിക്കുന്നു."

---

തിരുവിതാംകൂർ ഇൻഡ്യൻ യൂണിയനിൽ ചേർന്നു കാൺഗ്രസ് ഭരണം ഇവിടെ തുടങ്ങിയതിൻെറ ശേഷം അതിനോടു പൂർണ്ണമായി സഹകരിച്ചും ആവശ്യപ്പെടുന്ന ഉപദേശങ്ങൾ നൽകിയും ആണു ശ്രീ. മള്ളൂർ പ്രവർത്തിച്ചുവന്നതു്. കാൺഗ്രസ്സ് ഫണ്ടിലേക്കു പട്ടം ചെയ്ത അപേക്ഷ അനുസരിച്ചു് 500 രൂപ സംഭാവന ചെയ്തതുകൂടാതെ ഗാന്ധിഫണ്ടിലേക്കു 500 രൂപയും തിരുവനന്തപുരം ഡി. സി. സി.

ഫ്ണ്ടിലേക്കു 100 രൂപയും ചീഫ് മിനിസ്റ്റർഫ്ണ്ടിലേക്കു 200 രൂപയും ഇങ്ങനെ ധനസഹായവും മററും ചെയ്തിട്ടുണ്ട്. ഇതുകൂടാതെ നെയ്യാററിൻകര ഇലക്ഷനിൽ 1950-ൽ കോൺഗ്രസ് സ്ഥാനാർത്ഥിയുടെ വക്കാലത്തുവാങ്ങി വോട്ടെടുപ്പത്തിന്റെ മേൽനോട്ടം വഹിക്കുകയും ഉണ്ടായി. അതിനു യാതൊരു പ്രതിഫലവും മള്ളൂർ വാങ്ങിയിട്ടില്ല. കോൺഗ്രസ് ഭരണം വിജയിക്കണമെന്നു മാത്രമേ രാജ്യാഭിമാനിയായ മള്ളൂർ അഭിലഷിച്ചിട്ടുള്ളൂ. അങ്ങനെ ഇരിക്കെ

## കാൺഗ്രസ് കലഹം

അതിന്റെ മൂർദ്ധന്യത്തിൽ എത്തി. ജനങ്ങൾ വിഷമിച്ചു. മന്ത്രിമാർ ചേരിതിരിഞ്ഞു് ദുർഭരണത്തിനു കോപ്പുകൂട്ടി.

## മള്ളൂരിന്റെ താക്കീതു്

1949-ഡിസംബർ 13-ാം തീയതിയിലെ മലയാളമനോരമയിൽ ഉണ്ടായിരുന്ന ഒരു റിപ്പോർട്ടിൽ മള്ളൂരിന്റെ വിമർശനസംക്ഷേപം കൊടുത്തിരുന്നു. ഇരണിയൽ വൃശ്ചികം 25-ാം തീയതി. ദക്ഷിണഭാരതിപത്രത്തിന്റെ സിൽവർജൂബിലി ആഘോഷം ഉൽഘാടനം ചെയ്യുന്നതിനു പ്രധാനമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ളയെ ക്ഷണിച്ചുകൊണ്ടു് മി. മള്ളൂർ ഇന്നലെ വൈകിട്ടു് 6 മണിക്കു് ഇരണിയൽ സമ്മേളനശാലയിൽവച്ചു ചെയ്ത പ്രസംഗത്തിലെ ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു:-

"തങ്ങളിൽ കടിപിടികൂടിക്കൊണ്ടിരുന്ന ഭിന്നസമുദായക്കാർ ഏകോപിച്ചുണ്ടായ ഒരു സംഘടനയാണു സ്റ്റേററ കോൺഗ്രസ്സ്. അതിലേ അംഗങ്ങൾ സഹിച്ച കൊടും യാതനകളിൽക്കൂടെയാണു ഇത്ര വേഗം പ്രജാസ്വാതന്ത്ര്യം ഇവിടെ അംഗീകൃതമായതു്. ഇങ്ങനെ സമ്പാദിച്ച രാഷ്ട്രീയകൈവല്യം അന്തഃഛിദ്രംകൊണ്ടു് താറുമാറാക്കുന്ന ഒരു ദുരവസ്ഥയിൻ നാം എത്തിച്ചേർന്നിരിക്കുന്നു. ഇവിടെ ഒരു കരുപാസു;വയുദ്ധത്തിനുള്ള വട്ടംകൂട്ടലുകൾ തടിതിയിൽ നടക്കുന്നതായ സൂചനകൾ അങ്ങുമിങ്ങും പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന നികുംഭിലകൾ ഉറപ്പിക്കുകയും സന്നദ്ധഭടന്മാരെ ശേഖരിക്കുകയും ചെയ്യുന്നതായി കേൾക്കുന്നു. ശരങ്ങൾ വാഗ്രൂപത്തിൽ തൊടുത്തുവിട്ടുകൊണ്ടിരിക്കുന്നു. പോർവിളിയും ഞാണൊലിയുമൊക്കെ കേൾക്കാനുണ്ടു്. രണ്ടുദിവസത്തിനുമുമ്പു് നമ്മുടെ പ്രധാനമന്ത്രിയായിരുന്ന പട്ടം പട്ടാപ്പകൽ അസംബ്ളിയിൽ തുറന്ന സദസ്സിൽ വച്ചു് ഇന്നിവിടെ സന്നിഹിതനായിരിക്കുന്ന ഇന്നത്തെ പ്രധാനമന്ത്രിയെ ഉപജാപത്തലവൻ എന്നു വിളിച്ചുകഴിഞ്ഞു. അദ്ദേഹത്തിന്റെ സഹമന്ത്രിയായിരുന്ന മി. രാമചന്ദ്രൻ ആ കുററച്ചാർത്തിനെ ഉച്ചൈസ്തരം സ്ഥിരീകരിക്കുകയും ഉണ്ടായി. പട്ടം ഗ്രൂപ്പെന്നും വറുഗീസുഗ്രൂപ്പെന്നും മെമ്പറന്മാർരണ്ടായി തിരിഞ്ഞിരിക്കുന്നു. രാഷ്ട്രീയപ്രമാണങ്ങളെ ആസ്പദിച്ചുള്ള ഒരു വേർതിരിവിൽ ആരും പരിഭ്രമിക്കാനില്ല. ഇതു് അങ്ങനെയല്ല. ചതിയെന്നും വിശ്വാസവഞ്ചനകളെന്നും ചെയ്തെന്നും പറയുന്നതു് ഒരു വ്യക്തിയുടെ ചാരിത്ര്യത്തെ വെല്ലുവിളിക്കുകയാണു്. അതിനു് തൃപ്തികരമായ സമാധാനം പറയാതിരിക്കുന്നിടത്തോളം കാലം വാദിപ്രതിവാദികളുടെ ചേരിയിൽചേർന്നു് ആളുകൾ കലശൽകൂട്ടിക്കൊണ്ടിരിക്കും. സംഘബലം വർദ്ധിപ്പിക്കാനുള്ള കൌശലങ്ങൾ പ്രയോഗിക്കുന്നതിനിടയിൽ രാജ്യകാര്യങ്ങൾ വിസ്മൃതങ്ങളാകുകയും വിഘ്നപ്പെടുകയും വിഘ്നപ്പെടുത്തുകയും ചെയ്യും. ഇന്നു നാടുപാടും ദൃശ്യമാകുന്ന അരക്ഷിതാവസ്ഥയ്ക്കും അശിക്ഷിതാവസ്ഥയ്ക്കും ഈ സാഹചര്യത്തിൽ ഊർജ്ജിതം കൂടുകയല്ലാതെ കുറയാൻ തരമില്ല. നമ്മുടെ പത്രങ്ങളും നേതാക്കളും ഇതിനിടയ്ക്കു കക്ഷിതിരിഞ്ഞിരിക്കുന്നു. വറുഗീസുഗ്രൂപ്പ് പണ്ടത്തെ നിവർത്തനഗ്രൂപ്പുതന്നെയാണെന്നു ശ്രീ. പട്ടം വ്യക്താക്ഷരത്തിൽ പ്രഖ്യാപിച്ചിരിക്കുന്നു. അസംതൃപ്തരായ ജനവിഭാഗങ്ങൾ അവരുടെ ന്യായമായ ആവശ്യങ്ങൾ സാധിച്ചുകിട്ടാഴികനിമിത്തം കൂടുതൽകൂടുതൽ അക്ഷമരായി സ്വൈരഭഞ്ജകങ്ങളായ പ്രകടനങ്ങളിൽപോലും വ്യാപൃതരായിക്കാണുന്നു. അടിപിടി മോഷണം മുതലായ കുററകൃത്യങ്ങൾ ഒന്നിനൊന്നു വർദ്ധിച്ചുവരുന്നു! പട്ടിണിപ്പാവങ്ങൾ കുടിക്കാൻ കഞ്ഞിയും ഉടുക്കാൻ തുണിയും കിട്ടാതെ നാടൊട്ടുക്കു മുറവിളികൂട്ടുന്നു. തൊഴിലാളികൾക്കു തൊഴിലും ഉള്ള തൊഴിലിനു കൂലിയും കിട്ടുന്നില്ലെന്നു മാത്രമല്ല അവരെ പോലീസുകാരെക്കൊണ്ടു നിർദ്ദയം മർദ്ദിപ്പിക്കുന്നു എന്നും അവർ സങ്കടപ്പെടുന്നു. യാതൊരു വിചാരണയും വിസ്താരവും കൂടാതെ തങ്ങളെ ദീർഘകാലമായി തുറുങ്കിൽ അടച്ചു കൊല്ലാക്കൊല ചെയ്യുന്നു എന്നു കമ്മ്യൂണിസ്ററു് സഹോദരന്മാർ പഴി



മി. ആൻറ് മിസിസ്
രാമൻ മേനോൻ



ശ്രീ.ഭാരതി, മാലതി, ശാന്ത

പറയുന്നു. വിദ്യാർത്ഥികൾപോലും ചേരിതിരിഞ്ഞു നിൽക്കുന്നതായി സംശയിക്കപ്പെടുന്നു. അവരുടെ നിവേദനങ്ങൾ യഥാർഹം ചെവികൊള്ളാഴികയും അവരെ മർദ്ദനത്തിന് ഇരയാക്കുകയും ചെയ്യുന്നതു കൊണ്ടാണു അവർ ക്ഷോഭിക്കുന്നതെന്നു പറയുന്നു. കിംബഹുനാ, എവിടെ നോക്കിയാലും ഒരു അരാജകത്വം, ഒരു അനാഥത്വം നടമാടുന്നതു നാം കാണുന്നു.''

---

നിശിതവും നിർദ്ദാക്ഷിണ്യവും ആയ മള്ളൂരിന്റെ ഈ വിമർശനം പല പത്രങ്ങളും സ്വാഗതംചെയ്തു. ധർമ്മദേശം ഡിസംബർ 13-ാംതീയതി മുഖപ്രസംഗത്തിൽ ഇങ്ങനെ എഴുതി.

ഇന്നത്തെ അവസ്ഥ എന്തെന്ന് ?

---

''ലോകോത്തരമായ ഉത്തരവാദഭരണം പൊന്നുതമ്പുരാൻ നമുക്കു കാരുണ്യപൂർവ്വം കല്പിച്ചുതന്നതിന്റെ ശേഷം നമ്മുടെ ഇന്നത്തെ അവസ്ഥയെന്താണ് എന്ന് ഒരു വമ്പിച്ച സദസ്സിൽ ചോദ്യംചെയ്തു കൊണ്ട് ദക്ഷിണഭാരതി സിൽവർജൂബിലി ഉൽഘാടനംചെയ്യാൻ പ്രധാനമന്ത്രി ശ്രീ. ടി. കെ. നാരായണപിള്ളയെ ക്ഷണിച്ച ശ്രീ മള്ളൂരിന്റെ പ്രസംഗം ഈ രാജ്യവാസികളുടെ പ്രത്യേകശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്. നാം സമ്പാദിച്ച രാഷ്ട്രീയകൈവല്യം അന്തഃഛിദ്രംകൊണ്ടു താറുമാറാകുന്ന ദുരവസ്ഥയിലാണ് നാം എത്തിച്ചേർന്നിരിക്കുന്നതെന്ന പരമാർത്ഥം ശ്രീ. മള്ളൂർ ഇവിടെ അധ്യക്ഷതയിൽ കാട്ടിക്കൂട്ടുന്ന വട്ടംകൂട്ടലുകളെ ഉദാഹരിച്ചുകൊണ്ട് വികാരഭരിതനായി സമർത്ഥിച്ചു.''

---

1953-ലെ പ്രക്ഷോഭണം

---

കാൺഗ്രസ്സ് ദുർഭരണം മൂന്നുമൂന്ന് ആളുകൾ സഹിക്കട്ടെ. ഇനിയും മൌനം ദീക്ഷിക്കാൻ മള്ളൂരിനു സാധ്യമല്ലാതെ ആയി. അടുത്തടുത്ത് മൂന്നു പ്രസംഗങ്ങൾ അദ്ദേഹം ചെയ്തു. അതിൽ ഒന്നാമത്തേതു വഞ്ചിയൂർ സഹോദരസമാജത്തിന്റെ 45-ാം വാർഷികവും അതിന്റെ ആഭിമുഖ്യത്തിലുള്ള സ്വാതന്ത്ര്യദിനാഘോഷവും ഒരുമിച്ചു 1953 ആഗസ്റ്റ് 15-ാംതീയതി കൂടിയ യോഗത്തിൽ അദ്ധ്യക്ഷസ്ഥാനത്തുനിന്നു ചെയ്തതായിരുന്നു. കേരളക്കരയിലെ ഒന്നാമത്തെകാൺഗ്രസ് പത്രമായ ''മാതൃഭൂമി''യിലെ റിപ്പോർട്ട് നോക്കുക.

## ''ഇത്രയുംമതിപ്പുകുറഞ്ഞഒരു ഭരണം ഇതിനുമുമ്പൊരിക്കലുമുണ്ടായിട്ടില്ല''

---

### ''സ്ഥിതിഗതികളെക്കുറിച്ചു അടിയന്തിരമായി ഒരു പരസ്യാന്വേഷണം നടത്തണമെന്ന് ശ്രീ. മള്ളൂർ''

---

(സ്വന്തം ലേഖകൻ)

തിരുവനന്തപുരം, ആഗ. 16

''ഭരണകൂടത്തെക്കുറിച്ചു പൊതുജനങ്ങൾക്ക് ഇത്രയും മതിപ്പുകുറഞ്ഞുവന്നിട്ടുള്ള ഒരു കാലം പല തലമുറകളേയും അതിജീവിച്ചുവന്ന പലതരം ഭരണങ്ങളേയും കണ്ടുകഴിഞ്ഞ എന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല. ഓരോദിവസവും നാം പത്രങ്ങളിൽ കണ്ടുകൂടിക്കൊണ്ടിരുന്ന റിപ്പോർട്ടുകൾ എത്ര ഗൌരവതരങ്ങളായ ആരോപണങ്ങളാണ്, സർവ്വീസിലുള്ള ഉദ്യോഗസ്ഥന്മാരുടെ പേരിലല്ല മന്ത്രിമാരുടെ പേരിൽ തന്നെ കൊണ്ടുവരുന്നതു്? വിഭാഗീയ ചിന്ത, കക്ഷിചിന്ത, സ്വജനചിന്ത, അഴിമതി, കൈക്കൂലി, അപ്രാപ്തി തുടങ്ങി ഒരു ഭരണകൂടത്തെ തീണ്ടുവാൻ പാടില്ലാത്ത ദുർഗ്ഗുണങ്ങളാണ് നിത്യേന മന്ത്രിമാരുടെ പേരിൽ ആരോപിക്കപ്പെട്ടുകൊണ്ടിരിക്കുന്നതു്. ഇതെല്ലാം ഇങ്ങനെ കണ്ടുംകേട്ടുകൊണ്ടുമിരുന്നിട്ടും മന്ത്രിമാർ ആരും അനങ്ങുന്നതേയില്ല. അതാണ് സ്ഥിതിഗതികൾക്ക് കൂടുതൽ ഗൗരവതരമായ നിലയുളവാക്കുന്നതു്.''

ആരോപണങ്ങളുടെ അടിസ്ഥാനം

---

''ഈ ആരോപണങ്ങളിൽ പലതുംനിരുത്തരവാദപരങ്ങളും അടിസ്ഥാനരഹിതങ്ങളും ഒരു പക്ഷെ കല്പിച്ചുകൂട്ടിപറയപ്പെടുന്നവയുമായിരിക്കാം. എനിക്കറിഞ്ഞുകൂടാ. എന്നാൽ ദിവസംപ്രതി ഇങ്ങനെ

യുള്ള ആരോപണങ്ങൾ ഒന്നിനുപുറകെ ഒന്നു കാതിൽവന്നു അലച്ചുകേറിക്കൊണ്ടിരിക്കുമ്പോൾ ജനങ്ങളിൽ അത്രെത്ര ഭീകരമായ ധാർമ്മികാധഃപതനമാണുണ്ടാക്കുക എന്നു വേണ്ടപ്പെട്ടവർ ആലോചിക്കുന്നില്ലല്ലോ, ദിവസംതോറും ഭരണകൂടത്തെപ്പററിയുള്ള മതിപ്പും വിശ്വാസവും കുറഞ്ഞുകുറഞ്ഞുവരുന്നതു അവർ കാണുന്നില്ലല്ലോ, പൊതുജീവിതംതന്നെ ദുസ്സാദ്ധ്യമാക്കിത്തീർക്കുന്ന ഒരു ഭീകരപരിതസ്ഥിതിയാണു വളർന്നുവരുന്നതെന്നു അവർ അറിയുന്നില്ലല്ലോ" എന്നാണ് പ്രസിദ്ധ അഭിഭാഷകപ്രമാണിയായ മള്ളൂർ ഗോവിന്ദപ്പിള്ള ഇന്നലെ വൈകുന്നേരം പ്രസ്താവിച്ചതു്. "ഇനി ഒരു നിമിഷംപോലും വൈകിക്കൂട", അദ്ദേഹം തുടർന്നു, "ഇതിനു ശരിയായ നടപടി എടുത്തു് ജനഹൃദയത്തിനു ആശ്വാസവും തൃപ്തിയും നൽകുന്നില്ലെങ്കിൽ അതു രാജ്യത്തിനു വലിയ ആപത്തായിരിക്കും. എപ്പോഴെന്നും എങ്ങനെയെന്നുമറിയാതെ ഭയങ്കരമായ ഒരു പൊട്ടിത്തെറി ഏതു നിമിഷവുമുണ്ടായേക്കാവുന്ന ഒരു ആപൽഘട്ടത്തിലാണ് സ്റ്റെയിററു നിലകൊള്ളുന്നതു്. ഈ പതനത്തിൽ മന്ത്രിസഭയ്ക്കു ചെയ്യാവുന്ന ഏററവും ചെറിയ കാര്യം ഈവക ആരോപണങ്ങളെക്കുറിച്ചു ഒരു പരസ്യാന്വേഷണം ഏർപ്പെടുത്തുകയാണ് അവർ അതിനു ഭാവമില്ലെങ്കിൽ, ഈ നാട്ടിൽ ധാർമ്മികമൂല്യങ്ങളെ നിശ്ശേഷം നിരാകരിച്ചിരിക്കുന്ന ഒരുതരം വനജീവിതക്രമം വളർന്നുവരുന്നതിനെ ഭയപ്പെടുന്ന ബഹുജനങ്ങൾ അവരുടെ വകയായ ഒരു അന്വേഷണത്തിനായി ഉടനെ സംഘടിച്ചുനിന്നു് ഏർപ്പാടു ചെയ്യേണ്ടതാണ്. അടിയന്തിരമായി അങ്ങിനെ ചെയ്യുന്നില്ലെങ്കിൽ എത്തുംപിടിയുമില്ലാത്ത അരാജകത്വവും ഭീകരതയുമായിരിക്കും ഇവിടെ വാഴുവാൻ പോകുന്നതു് എന്നു് മള്ളൂർ താക്കീതു നൽകി. ഏതെങ്കിലും ജനവിഭാഗത്തെയോ കക്ഷിയെയോ, സംഘടനയെയോ, മന്ത്രിസഭയെയോ, വ്യക്തിയെയോ കുററപ്പെടുത്തുവാനൊന്നുമല്ല താനിതു പറയുന്നതെന്നും ആരോടും വിരോധമോ മമതയോ വെച്ചുകൊണ്ടല്ല ഈ താക്കീതു നൽകുന്നതെന്നും മള്ളൂർ വ്യക്തമാക്കി. സംസ്കാരവും സമാധാനവുമുള്ള ഒരു പൌരജീവിതം ഇവിടെ വീണ്ടും നിലവിൽ വരണം. ആരാണ് ഏതുകക്ഷിയാണ് ഭരിക്കുന്നതെന്നു് ഒരു പ്രശ്നവുമില്ല എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഭരണകർത്താക്കളിലോ ഭരണീയരിലോ ആരിലായാലും ഈ നിരുത്തരവാദിത്വവും ധാർമ്മികാധഃപതനവും രാജ്യത്തിനാപത്താണ്. അതു് അതിന്റെ മൂർദ്ധന്യതയിൽ എത്തിക്കഴിഞ്ഞു. അതിൽനിന്നും രാജ്യത്തെ രക്ഷിക്കണം, അടിയന്തിരമായി രക്ഷിച്ചെടുക്കണമെന്നാണ് മള്ളൂർ മുന്നറിയിപ്പുനൽകുന്നതു്."

---

ഈ പ്രസംഗത്തിന്റെ പ്രതിധ്വനി ദിക്കെങ്ങും മുഴങ്ങി. പ്രബുദ്ധരായ പ്രജാസഞ്ചയം മള്ളൂരിന്റെ രാജ്യാഭിമാനത്തെ ഉച്ചൈസ്തരം പ്രശംസിച്ചു.

---

# മാതൃഭൂമിയുടെ "താക്കീതു്"

---

പത്രങ്ങൾ മുഖപ്രസംഗങ്ങൾഎഴുതി മന്ത്രിമാരുടെ തോന്ന്യാസങ്ങളെ പഴിച്ചു. മാതൃഭൂമി "താക്കീതു്" എന്ന തലക്കെട്ടിൽ എഴുതിയ പ്രസംഗം ഇങ്ങനെയാണ്.

## താക്കീതു്

"ഭരണകൂടത്തെക്കുറിച്ച് പൊതുജനങ്ങൾക്ക് ഇത്രയും മതിപ്പുകുറഞ്ഞ കാലം ഇതിനുമുമ്പ് കണ്ടിട്ടില്ല. എന്നു് ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള ആക്ഷേപിക്കുന്നു. സ്വാതന്ത്ര്യദിനാഘോഷം സംബന്ധിച്ച് വഞ്ചിയൂർ സഹോദരസമാജത്തിന്റെ അഭിമുഖ്യത്തിൽ ചേൎന്ന യോഗത്തിൽ അദ്ധ്യക്ഷസ്ഥാനത്തിരുന്നുകൊണ്ടാണദ്ദേഹം അങ്ങനെ പറഞ്ഞതു്. കക്ഷിചിന്ത, സ്വജനചിന്ത, അപ്രാപ്തി, കൈക്കൂലി മററഴിമതികൾ ഇങ്ങനെയുള്ള കുററങ്ങൾ സർവ്വീസിലുള്ള ഉദ്യോഗസ്ഥന്മാരുടെ പേരിൽ മാത്രമല്ലാ, മന്ത്രിമാരുടെ പേരിൽത്തന്നെ നാനാഭാഗത്തുനിന്നും ആരോപിച്ചുകൊണ്ടിരിക്കുന്ന ഒരു കാലമാണിതു്, മന്ത്രിമാർ അതു കേട്ടിട്ടും കണ്ടിട്ടും അനങ്ങുന്നില്ല, എന്നദ്ദേഹം പറഞ്ഞു. തിരുവിതാംകൂർ കൊച്ചിയിലെ കാര്യമായിരിക്കും അദ്ദേഹത്തിന്റെ വിഷയം. ഈ ആരോപണങ്ങളൊക്കെ ശരിയായിക്കൊള്ളണമെന്നില്ല എന്നു മള്ളൂർതന്നെ സമ്മതിക്കുന്നുണ്ടു്; എത്രകണ്ടു് ശരിയാണ്, എത്രത്തോളം അടിസ്ഥാനരഹിതമാണ് എന്നു് ജനങ്ങളറിയണ്ടേ? ശരിയ്ക്കൊരന്വേഷണം നടക്കേണ്ടേ? എന്താക്ഷേപത്തെയും നിസ്സാരമാക്കി മൌനം ഭജിക്കുന്നതു് ഭരണാധികാരികൾക്കു ഭൂഷണമാണോ? രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടാതെ, കക്ഷിമത്സരങ്ങളിൽ പങ്കില്ലാതെ, പൌരജീവിതത്തിൽ പ്രാമാണ്യം

നേടിയ സംസ്കാരസമ്പന്നനാണ് മള്ളൂർ. അദ്ദേഹം സഹോദരസമാജാംഗങ്ങളുടെ സേവാമാർഗ്ഗം ചൂണ്ടിക്കാണിച്ച്, ഈവക ദുരവസ്ഥയിൽനിന്ന് നാട്ടിന് മോചനം നേടാനവരോടഭ്യർത്ഥിച്ചു. തിരുവിതാംകൂർകൊച്ചി ഭരണാധികാരികൾ മള്ളൂരിനെപ്പോലെയുള്ള ഒരു മാന്യൻെറ താക്കീതും ഉപദേശവും ആദരിക്കുന്നതു നന്നായിരിക്കും."

---

## രണ്ടാമത്തെ പ്രസംഗം

---

കഴിച്ചിച്ച പത്തുദിവസം കഴിഞ്ഞു വലിയശാല സുഹൃൽസംഘ വാർഷികത്തിൽ ചെയ്ത പ്രസംഗത്തിൻെറ സംക്ഷേപം ദേശബന്ധുപത്രത്തിൽനിന്നു പകർത്തുന്നു.

### ഈ "രാഷ്ട്രീയ കെട്ടിപ്പിടിത്തങ്ങൾ"—മഹാവഞ്ചനയാണ് അവയെല്ലാം

---

"ശ്രീമാൻ നെഹ്റുവിനെ കെട്ടിപ്പിടിച്ചു, ഫാത്തിമാജിന്നാ വിജയലക്ഷ്മിയെ കെട്ടിപ്പിടിച്ചു, രാജാജിയെ ലേഡീമൌണ്ട്ബാററൻ കെട്ടിപ്പിടിച്ചു—പക്ഷെ, ഇതെല്ലാം ഒരഭിനയമാണ്—മള്ളൂരിൻെറ പ്രസംഗം."

---

"കഴിഞ്ഞ 25-ാംതീയതി തിരുവനന്തപുരം വലിയശാല സുഹൃൽസംഘ വാർഷികത്തിൽ മള്ളൂർ ഗോവിന്ദപ്പിള്ള ചെയ്ത അദ്ധ്യക്ഷപ്രസംഗസംഗ്രഹം ഇന്നലത്തെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ. പ്രസ്തുത പ്രസംഗത്തെ സംബന്ധിച്ച് ചില കൂടുതൽ വിവരങ്ങളാണ് താഴെച്ചേർക്കുന്നത്:-

"ജാതിമതഭേദം കൂടാതെ എല്ലാ പൌരന്മാർക്കും ഒത്തൊരുമിച്ച് രാജ്യസേവനം ചെയ്യാവുന്ന ഇത്തരം സുഹൃൽസംഘങ്ങൾ ഇന്നത്തെ പഞ്ചായത്തു ഭരണത്തെ ശുദ്ധീകരിച്ച് സർവ്വഥാ പ്രജായത്തപ്രഭമാക്കുവാൻ എല്ലാ ഗ്രാമങ്ങളിലും സ്ഥാപിക്കേണ്ടതു' ആവശ്യമാണെന്നും എന്നാൽ നിഷ്കാമമായ സൗഹൃദം തൊട്ടുതീണ്ടിയിട്ടില്ലാത്ത "സുഹൃൽ"സംഘങ്ങൾ ഉണ്ടായിരിക്കുന്നതിനേക്കാൾ ഇല്ലാതിരിക്കുകയാണ ഭേദമെന്നും യഥാർത്ഥ സൗഹൃദംപോലെ ദുർല്ലഭമായ മറൊന്നില്ലെന്നും ഓരോ പ്രയോജനത്തെ ഉദ്ദേശിച്ചാണ് മനുഷ്യർ ഓരോ ബന്ധം പുലർത്തിക്കൊണ്ടുപോകുന്നതെന്നും പ്രയോജനശൂന്യമായ ഒന്നിനെയും മനുഷ്യനെത്തന്നെയും, അച്ഛനായാലും അമ്മയായാലും ഭർത്താവായാലും ഭാര്യയായാലും, മനുഷ്യർ തിരിഞ്ഞുനോക്കുക പതിവില്ലെന്നും ഏതായാലും അമേരിക്ക ഇപ്പോൾ ഭാരതത്തോടു കാണിക്കുന്ന സൌഹൃദം നമുക്കു മാതൃകയായിത്തീരരുതെന്നും" മള്ളൂർ പ്രസ്താവിച്ചു. "രാഷ്ട്രീയ സൌഹൃദം കൊടുംവഞ്ചനയാണെന്നുള്ളതിനു കൂടുതൽ തെളിവു ആവശ്യമാണെങ്കിൽ കൊറിയൻ രാഷ്ട്രീയസമ്മേളനത്തിൽ ഭാരതത്തിനു സ്ഥാനം ഒന്നും കൊടുത്തുകൂടാ എന്നു ഇന്നു ശഠിക്കുന്നതു് അമേരിക്കയാണെന്ന് ഓർമ്മിച്ചാൽ മതി. ഷെയിക് അബ്ദുള്ളയെ വശീകരിച്ചതും അവർതന്നെ. ഇങ്ങനത്ത സൗഹൃദംനിറഞ്ഞ അയ്യായിരം അമേരിക്കർ ഇന്നു ഡൽഹിയിൽ ഉണ്ടു്. നമ്മുടെ നാട്ടിലും ഉണ്ടു്. കോട്ടകാൽ, പാറശാല, പരിശുവെയ്ക്കൽ ഇവിടെയൊക്കെ റോഡുവെട്ടുകയും മരച്ചീനി നടുകയും ചെയ്യാൻ അവർ പണം ചെലവാക്കുന്നുണ്ടു്. അവരോടു് ധനാഭ്യർത്ഥന ചെയ്യാൻ കാപട്യം എന്തെന്നറിഞ്ഞിട്ടില്ലാത്ത പണ്ഡിററ്ജി സദാ സന്നദ്ധനാണ്. ഇതു് ദീർഘാലോചനകൂടാത്ത ഒരു പ്രവൃത്തിയാണെന്നു പറയാതെ തരമില്ല. ബ്രിട്ടീഷ്ഇൻഡ്യയ്ക്കു പകരം ഒരു അമേരിക്കൻ ഇൻഡ്യ ഉണ്ടാകുന്നതു നമുക്കു സമ്മതിക്കാവുന്ന കാര്യമല്ല. ശ്രീമാൻ പണ്ഡിതജിയെ കെട്ടിപ്പിടിച്ചു, ഫാത്തിമാജിന്നാ വിജയലക്ഷ്മിയെ കെട്ടിപ്പിടിച്ചു, രാജാജി ലേഡീമൌണ്ട്ബാററനെ കെട്ടിപ്പിടിച്ചു, ഈ കെട്ടിപ്പിടിക്കലൊക്കെ അഭിനയമാണ്. അതു മനുഷ്യരെ വഴിതെററിക്കുന്ന മഹാവഞ്ചനയാണെന്ന് അനന്തര സംഭവങ്ങൾ നമുക്കു കാണിച്ചുതന്നിട്ടുണ്ടു്. നിങ്ങൾ ഉപചാരപ്രകടനങ്ങളിൽ കുടുങ്ങിപ്പോകരുതു്. രാജ്യസേവനവും സമുദായസേവനവും ആണ് നിങ്ങളുടെ ലക്ഷ്യമെങ്കിൽ ബാഹ്യപ്രകടനങ്ങളെക്കാൾ ആന്തരികമായ സൗഹൃദവും ദേശാഭിമാനവും നിങ്ങൾക്കുണ്ടാവണം. നമ്മുടെയിടയിൽ നിസ്സഹായരായ ദരിദ്രർ അസംഖ്യം, അനഭ്യസ്തരായ കൂലിക്കാരും വേലക്കാരും അസംഖ്യം. ഇന്നു നമുക്കു രാജാവിൻെറയും ജന്മിയുടെയും മർദ്ദനം ഭയപ്പെടേണ്ടതായിട്ടില്ല. ഇന്നു നമ്മുടെ രാജാവു നാം തന്നെയാണ്. എൻെറ മുമ്പിൽ കാണുന്ന ഓരോ വ്യക്തിക്കും രാജ്യഭരണത്തിനു അവകാശവും ചുമതലയുമുണ്ടു്. വലിയവനും ചെറിയവനും വോട്ടു് ഒന്നേയുള്ളൂ. ഇന്നു നിങ്ങൾ

ചെയ്യാനുള്ളതു് ജനസാമാന്യത്തിൽ പൌരബോധം വളർത്തുക എന്നുള്ളതാണു് ഏതുകക്ഷിയിൽപ്പെട്ടവനായാലും നാടിന്റെ ഐശ്വര്യത്തെ പുലർത്താനുള്ള പ്രാപ്തിയും ചാരിത്ര്യവും ഉണ്ടോ എന്നു മാത്രമേ നാം നോക്കേണ്ടതായിട്ടുള്ളു. ഇന്നു് ഇവിടെ നടക്കുന്ന ഭരണം ദുർഭരണമാണെന്നു് സകലരും പറയുന്നു. ഓരോ ദൃഷ്ടാന്തം കൺമുമ്പിൽ അവർ എടുത്തുനിരത്തുന്നു. അതു കാണുമ്പോൾ നാം വിശ്വസിച്ചുപോകുന്നു. ഗത്യന്തരമില്ല. അധികാരികളോ, ഇതൊന്നും ലക്ഷ്യമാക്കുന്നുമില്ല കള്ളന്മാരും, കൈക്കൂലിക്കാരും, വിശ്വാസവഞ്ചകരും, മതഭ്രാന്തന്മാരും ഭരണമണ്ഡലത്തിൽ ഇരുന്നാൽ ജനങ്ങൾക്കു് എങ്ങനെയാണു് ക്ഷേമമുണ്ടാവുക ? ഇവിടുത്തെ അഴിമതികളെപ്പററി ഞാൻ ഈയിടെയാണു് വിമർശിക്കേണ്ടിവന്നതു്."

---

### പൊതുജനാഭിപ്രായം

---

വഞ്ചിയൂർ. വലിയശാല പ്രസംഗങ്ങൾ പൊതുജനിഭിപ്രായത്തെ എങ്ങനെ പ്രതിഫലിപ്പിച്ചുവെന്നു ചുവടെ ചേർക്കുന്നു.

"Trivandrum Letters"

എന്ന തിരുവനന്തപുരത്തെ ഏക ഇംഗ്ലീഷ് വാരികയുടെ റിപ്പോർട്ടു് ഹസ്താമലകംപോലെ വെളിപ്പെടുത്തുന്നു മലയാളി മുതലായ പത്രങ്ങളും അക്ഷരംപ്രതി മള്ളൂരിനോടു യോജിച്ചു.

---

# Minority Domination in the state unbearable

---

## MALLOOR GOVINDA PILLAY'S STIRRING CALL TO HINDU MAJORITY

Trivandrum Letters
(17-8-53)

Mr. Malloor Govinda Pillai. leading lawyer and a prominent non-party man of the State, referred to. Minority domination in the guise of Democracy that obtains in Congress-rulcd Travancore-Cochin at present.

Mr. pillai who was presiding over the 45th Anniversary of the Trivandrum" "Sahodara Samajam" called-upon Hindus to be more vigilent and prepared to resist the domination by a minority community.

The present deplorable situation was most humiliating to the politically-conscious and patriotic Nayar community which produced heroic fighters like Velu Thampi Dalawa who was the first Indian to oppose British Domination, even bcfore the Indian Independence movement originated. Referring to communal injustice under the present government, the veteran lawyer who has first-hand knowledge of the Administration in the state during the last fifty years under the "Old Regime," said, though with great restraint, that the present administration was rotten to the core. He also cited instances of the gravest allegations of corruption, favourtism and injustice against the Ministry and high officials in the state. Those against whom such allegations were made, often go about unmindful of their seriousness, Mr. Malloor said.

He suggested that a commission should be appointed to hold a thorough and impartial investigation tn to



അപ്പൂപ്പന്റെ നേരമ്പോക്കുകേട്ടു് രസിക്കുന്നു.



ഗോപീനാഥമേനോനും പത്നിയും

the present state of affairs, with special reference to the allegations and complaints against the Government's officials and Ministers.

"As the Government was voted to power by the people of the state, the Hindus who form the majority have every right to assert their strength and voice, and demand that the preseent minority domination must stop."

Referring to the position of Hindus, especially Nayars, in the key positions of the Government, Mr. Malloor said the "purge" has almost been completed in the Secretariat. He stressed the need for united popular effiort to stop further atrocities of this nature

The elite of the Nayar Community who attended the meeting listened to Mr. Malloor's exhortations in pin-drop silence.

Earlier. a portrait of the late Dr.G Krishna Pillai [Veterinary Superintendent]who was the founder and "soul and strength" of the Samajam was unveiled by Dr. V. R. Narayanan Nair, Surgeon General.

Flowing tributes were made by speakers to the meritorious and selfless services of the late Dr. Pillay to the Nayar community.

---

ശ്രീ. മള്ളൂരിൻെറ വഞ്ചിയൂർ സഹോദരസമാജം പ്രസംഗത്തെ ഉദ്ധരിച്ചുകൊണ്ടു കേരളകൗമുദി എഡിററും എസ് എൻ ഡി പി, പ്രസിഡൻറും ആയ ശ്രീ. കെ സുകുമാരൻ ആഗസ്റ്റ് 27ാംതീയതി വക്കം എസ് എൻ ഡി പി ബ്രാൻചിൻെറ ഉൽഘാടനത്തിൽ 'നായർസമുദായത്തിലെ അത്യുജ്ജ്വലതാരമെന്ന് ആരും തലകുലുക്കി സമ്മതിക്കുന്നമള്ളൂർ ഗോവിന്ദപിള്ളയെ' പ്പോലെ "ഭരണകൂടത്തോടും ഭരണാധികാരികളോടും എന്നും കൂറു കാണിച്ചിട്ടുള്ള മിതവാദിയും പരിണതപ്രജ്ഞനുമായ ഒരു രാജ്യതന്ത്രജ്ഞൻെറ ചിന്താഗതിയാണിതു" എന്നും താൻ അക്ഷരംപ്രതി അദ്ദേഹത്തിൻെറ അഭിപ്രായങ്ങളോടു യോജിക്കുന്നു എന്നും പറഞ്ഞു.

(കേ. കൗമുദി. ആഗസ്റ്റ് 29)

---

## മൂന്നാമത്തെപ്രസംഗം

കോട്ടയംതാലൂക്ക നായർ മഹാസമ്മേളനത്തിൻെറ അവസാനയോഗമായ പൊതു സമ്മേളനത്തിൽ 53നവംബർ 15ാംതീയതി കുമാരനല്ലൂർ വച്ചുചെയ്ത ഈ പ്രസംഗം നാട്ടിലെ പ്രധാനപ്പെട്ട സകല പത്രങ്ങളും പ്രസിദ്ധീകരിക്കുകയും ജനങ്ങളുടെ ശ്രദ്ധയെ സവിശേഷം ശ്രീ. മള്ളൂരിൻെറ പ്രൗഢമായ ചിന്താഗതിയിലേക്ക ഹഠാദാകർഷിക്കുകയും ചെയ്തു.

ഈ പ്രസംഗംകഴിഞ്ഞു 15ദിവസത്തിനു ശേഷം നവംബർ 25ാംതീയതി മലയാളമനോരമ "ശ്രീ. മള്ളൂരിൻെറ രാഷ്ട്രീയ പ്രചരണം" എന്നതലക്കെട്ടിൽ ഒരു പ്രതികൂലവിമർശനം എഴുതി. അതിനു ദേശബന്ധുവിൽ ഒരു ശ്രോതാവു തക്കതായമറുപടി പറഞ്ഞു. ആമറുപടികണ്ടില്ലെന്നുനടിച്ചുംകൊണ്ടു ഡിസംബറിൽ മനോരമകൃപാലിനിയുടെ പ്രസംഗത്തെ വിമർശിക്കുന്ന കൂട്ടത്തിൽമള്ളൂരിൻെറ അഭിപ്രായഗതിയെ വീണ്ടും വിമർശിച്ചു. തൻെറ പ്രസംഗത്തെപ്പററി ശ്രീ.മള്ളൂർ തന്നെ മനോരമയ്ക്കു മറുപടിയായി രണ്ടുലേഖനങ്ങൾ എഴുതുകയുണ്ടായി. അതു 53ഡിസംബർ 4ാംതീയതിലെ മലയാളരാജ്യത്തിലും. 8ാംതീയതിയിലെ ദേശബന്ധുവിലും പ്രസിദ്ധംചെയ്തിരുന്നതു് ചുവടെഉദ്ധരിക്കുന്നു.

---

# എന്റെ കുമാരനല്ലൂർ പ്രസംഗം

(മള്ളൂർ ഗോവിന്ദപ്പിള്ള)

എന്റെ നവംബർ 15-ാംതിയതിയിലെ കുമാരനല്ലൂർ പ്രസംഗം പത്രങ്ങളിൽ റിപ്പോർട്ടുചെയ്തിരുന്നതു് ഞാൻ പറഞ്ഞതുപലതും പറയാതെയും പറയാത്തതുപലതും കൂട്ടിച്ചേർത്തും ആണു. ആ പ്രസംഗത്തെപ്പററി മനോരമയുടേയും വേലപ്പന്റേയും വിമർശനങ്ങളും ഒരു ശ്രോതാവിന്റെ വിശദീകരണവും ഞാൻ വായിച്ചു. വർഗ്ഗീയചിന്ത ഇവിടുത്തെ കാൺഗ്രസ്സ് ഭരണത്തിൽ അടിതൊട്ടു മുടിവരെ വ്യാപിച്ചിരിക്കുന്നു എന്നും, കേൾപ്പോരും കേൾവിയുമില്ലാത്ത ഒരു ദുർഭരണമാണു് ഇവിടെ നടക്കുന്നതെന്നും ആണു് ഞാൻ അതിപ്രധാനമായി ആക്ഷേപിച്ചതു്. ഇതിനു് ഈ രണ്ടുദൃഷ്യങ്ങളും പണ്ടേ ഉള്ളതാണു്, പലരും ചൂണ്ടിക്കാണിച്ചിട്ടുള്ളതാണു് എന്നു മാത്രമേ മനോരമ മറുപടി പറയുന്നുള്ളു. നീതിനിർവ്വഹണത്തിൽ സ്വജനപക്ഷപാതം കാണിക്കുന്നവരെ ഭരണകൂടത്തോടു് അടുപ്പിക്കരുതെന്നും ഞാൻവാദിച്ചു. ഭരണമേധാവികളുടെ നീതിനിഷ്ഠ എങ്ങനെ ഇരിക്കണമെന്നു ചരിത്രത്തിൽനിന്നുവേലുത്തമ്പിയുടേയും പുരാണത്തിൽനിന്നു ശ്രീകൃഷ്ണന്റേയും ചെയ്തികളെ ഞാൻ ഉദാഹരിച്ചു. വേലുത്തമ്പിയുടെ സ്വന്തപുരയിടം രണ്ടാംതരമാക്കി കണ്ടെഴുതിയ മല്ലൻപിള്ളയുടെ കൈവിരൽ മുറിക്കാൻ അദ്ദേഹം ആജ്ഞാപിച്ചപ്പോൾ തമ്പിയുടെ അമ്മ മുഖത്തുവന്നു "മല്ലൻ പാവമാണു്, ഞാൻ പറഞ്ഞിട്ടാണു് അവൻ അങ്ങനെ ചെയ്തതു് അവനു മാപ്പുകൊടുക്കണം" എന്നു പറഞ്ഞപ്പോൾ തമ്പി പറഞ്ഞ മറുപടിയാണു് ഇന്നും എന്നും ഭരണകർത്താക്കൾക്കു് ഗായത്രിആയിരിക്കേണ്ടതു് എന്നു ഞാൻ ചൂണ്ടിക്കാണിച്ച മറുപടി ഇതാണു —"അമ്മേ; ഞാൻ അമ്മയുടെ മകനാണു്. എന്നാൽ രാജ്യത്തിലെ ദളവായും കുററക്കാരനെ ശിക്ഷിക്കാതിരിക്കാതെ തരമില്ല. ഇവർ ഇത്തരം കുററം ചെയ്യരുതു്. അതിനു് ഇവന്റെ വലതുകൈയിലെ പെരുവിരൽ മുറിക്കും" പോർക്കളത്തിൽ അണിനിരന്നിരുന്ന ബന്ധുജനങ്ങളെ കണ്ടു ധർമ്മഭീരുവായി വില്ലും അമ്പും താഴെവച്ച അർജ്ജുനനോടു പാർത്ഥസാരഥി കൃഷ്ണൻ ചെയ്ത ഗീതോപദേശത്തേയും, കംസൻ തന്റെ പെററമ്മയുടെ നേരെ സഹോദരനായിരുന്നിട്ടും നീതിന്യായ പരിരക്ഷണത്തിനുവേണ്ടി കൃഷ്ണൻ അയാളെ സിംഹാസനത്തിൽനിന്നും നിഷ്കാസനം ചെയ്ത കഥയും ഞാൻ ഉദാഹരിച്ചു. ഈ പ്രകൃതം റിപ്പോർട്ടു ചെയ്തിരിക്കുന്നതിൽ കണ്ട തെററുകളെ എടുത്തെടുത്തുപറയണമെന്നു ഞാൻ വിചാരിക്കുന്നില്ല. ഞാൻ പറയാത്തതു പലതും അവിടെയുമുണ്ടു്. ഇന്നത്തെഇവിടത്തെ ദുർഭരണംപരിഹരിക്കാൻ ഞാൻഉപദേശിച്ചതു് ഒരു കൂട്ടുമന്ത്രിസഭ ഉണ്ടാക്കുക എന്നുള്ളതാണു്! ഇതും ഒരു ശൂന്യവാദമാണോ ?

---

ദേശബന്ധു, ഡിസംബർ 4

## മനോരമയും അഴിമതിയും

(മള്ളൂർ ഗോവിന്ദപ്പിള്ള)

ഞാൻ പറഞ്ഞ ആക്ഷേപങ്ങൾതന്നെ അക്ഷരംപ്രതി കോൺഗ്രസ്സ് പ്രസിഡണ്ടായിരുന്ന കൃപലാനിയും പറഞ്ഞുതീരുന്നതിനുമുമ്പുതന്നെ അങ്ങേരുടെ കൊങ്ങയ്ക്കു് ശ്രീ മാമ്മൻമാപ്പിള പിടികൂടി, ഒന്നല്ല രണ്ടു മലപ്രസംഗങ്ങൾ നടത്തി ഒന്നാശ്വസിക്കുന്ന കാഴ്ചയാണു് ഇന്നു ഞാൻ കണ്ടതു്. ഉത്തരം മുട്ടിയാൽ കൊഞ്ഞനംകാണിക്കുക എന്നൊരു സമ്പ്രദായമുണ്ടല്ലോ. ഇന്നത്തെ ഇവിടുത്തെ കോൺഗ്രസ്സ് നന്നാകാൻവഹിയാത്തവണ്ണം അധഃപതിച്ചുപോയി. ഒരുനാട്ടിലും ഇക്കാലത്തു് ആരും ചെയ്യാൻ ധൈര്യപ്പെടാത്ത അഴിമതികൾക്കു് ഇവിടുത്തെ ഭരണാധികാരികൾ ഉത്തരവാദികളായിത്തീർന്നിരിക്കുന്നു; ഇവരെ ഇനിയും അധികാരത്തിൽ വച്ചുകൊണ്ടിരുന്നാൽ നാടു നശിച്ചുപോകുകയേ ഉള്ളൂ—അതിനു ഏക പോംവഴി ഒരു സങ്കലിത ഭരണസമിതി സൃഷ്ടിക്കുകയാണു് എന്നാണു ഞാൻ പറഞ്ഞതു്. അതുതന്നെയാണു് പ്രകാരാന്തരേണ ശ്രീ. കൃപലാനിയും ശ്രീ. പട്ടവും അഭിപ്രായപ്പെട്ടതു്. ഞങ്ങളുടെ അഭിപ്രായം സ്വീകാര്യമായിത്തീരുകയാണെങ്കിൽ ഇവിടുത്തെ കൂട്ടുകച്ചവടക്കാരുടെ കഥ എന്തായിത്തീരും എന്നു കാണിനേരം ചിന്തിച്ചുനോക്കുകയാണെങ്കിൽ മാമ്മൻമാപ്പിളയുടെ അന്തംവിട്ട പരിഭ്രമത്തിന്റേയും ദുർവ്യാഖ്യാനങ്ങളുടേയും നിദാനം മനസ്സിലാക്കാൻ ആർക്കും വിഷമമുണ്ടായിരിക്കുകയില്ല. മാമ്മൻമാപ്പിളയുടെ സൂത്രപ്പണികൾ കണ്ടും കേട്ടും തഴമ്പിച്ചിട്ടുള്ള ഇവിടുത്തുകാർക്കു് ഇന്നത്തെ പ്രയോഗവൈശിഷ്ട്യങ്ങളിലും വിസ്മയം ഒന്നും തോന്നുകയില്ല. അഴിമതി ഇവിടെ ധാരാളം ഉണ്ടെന്നു സമ്മ



ഒരു കല്ല്യാണത്തിൽ



മി. & മിസിസ് നരേന്ദ്രനാഥ്.



ഉഷ

തിച്ചുകൊണ്ടുള്ള ഒരു നിൎണ്ണായകവേലയിലാണ് എതിർകക്ഷികളെ മലൎത്താൻ മാമ്മൻ തയ്യാറെടുക്കുന്നതു്. അഴിമതിക്കാരെന്നു ലഗ്നാലും ചന്ദ്രാലും വെളിപ്പെട്ടുപോയിട്ടുള്ള വ്യക്തികളെത്തന്നെ വീണ്ടും ഭരണമേല്പിച്ചിട്ടാണോ അതോ അവരേക്കാൾ നല്ല പൂൎവ്വചരിത്രവും കാൎയ്യപ്രാപ്തിയും രാജ്യാഭിമാനവും ഉള്ളവരെ ഏല്പിച്ചിട്ടാണോ അഴിമതിയും കൈക്കൂലിയും കള്ളവും വഞ്ചനയും നിറഞ്ഞ ഇന്നത്തെ ദുർഭരണത്തിനു പരിഹാരം നേടേണ്ടതു് എന്നുള്ള ഏകപ്രശ്നമാണ് ഈ നാട്ടിലെ പൌരന്മാരുടെ മുമ്പിൽ ഈ മുഹൂൎത്തത്തിൽ തലയുയൎത്തിനില്ക്കുന്നതു്. അതിന്റെ ഗൌരവം നല്ലപോലെ മനസ്സിലാക്കിയിട്ടുതന്നെയാണ് മാമ്മൻമാപ്പിള മിനുക്കുവിദ്യകൾകൊണ്ടു് സാധാരണന്മാരുടെ കണ്ണിൽ മണ്ണിടാൻ തുടങ്ങിയിരിക്കുന്നതു് പണ്ടു് അഴിമതിയും കൈക്കൂലിയും ഉണ്ടായിരുന്നോ എന്നല്ല പ്രശ്നം. ഇന്നത്തെ ദുസ്സഹമായ ദുർഭരണത്തിനു് അറുതിവരുത്തുന്നതെങ്ങിനെയാണെന്നാണ് യഥാൎത്ഥ ദേശാഭിമാനികൾ ആലോചിക്കേണ്ടതു്. കള്ളനെ കാവൽ ഏല്പിക്കണമെന്നുള്ള ഉപദേശമാണ് മാമ്മൻമാപ്പിളയുടെ വളച്ചുകെട്ടിയ സമൎത്ഥനങ്ങളുടെ ഫലം. ഓരോ വ്യക്തിയും സ്വതന്ത്രമായി ഇതിനേപ്പററി ചിന്തിക്കുമ്പോൾ ഞാൻ പറയുന്നതിന്റെ പരമാൎത്ഥം വെളിപ്പെടും. നായർ നായൎക്കും, മാപ്പിള മാപ്പിളയ്ക്കും, ഈഴവൻ ഈഴവനും വോട്ടുചെയ്യുക എന്നുള്ള ജാതീയ ദുർവഴക്കം ഇനിമേൽ നാം വെച്ചുപുലൎത്തിക്കൂടാ എന്നും സ്വജനപക്ഷപാതവും സ്വമതഭ്രാന്തും ഭരണകൎത്താക്കളെ തീണ്ടിക്കൂടാ എന്നും ഉള്ള എന്റെ ഉൽബോധനത്തെ ദൃഷ്ടാന്തീകരിക്കാൻ മാത്രമായിട്ടാണ് ഞാൻ വേലുത്തമ്പിദളവായുടേയും ശ്രീകൃഷ്ണന്റെയും കഥ പറഞ്ഞതു് എന്നു് അതു വായിക്കുന്ന സകല നിഷ്പക്ഷപാതികളും സമ്മതിക്കുന്ന കാൎയ്യമാണ്. ആ പ്രകൃതത്തെ കൃത്രിമമായി ദുർവ്യാഖ്യാനംചെയ്തു മാമ്മൻ കൃതാൎത്ഥതയടയുന്നു. തന്റെ ധൎമ്മാനുഷ്ഠാനത്തിൽ അമ്മയെന്നോ അച്ഛനെന്നോ സ്വജനമെന്നോ ഉള്ള ചിന്ത കയറി ആൎക്കും ധൎമ്മഭ്രംശം സംഭവിക്കരുതു് എന്നാണ് എന്റെ ഉൽബോധനത്തിന്റെ ഏകലക്ഷ്യം.

---

## വിധിവൈപരീത്യം

---

ഭാഗ്യദോഷവശാൽ മള്ളൂരിന്റെ സ്ഫടികസ്ഫുടമായ ആഖ്യാനപ്രത്യാഖ്യാനങ്ങൾക്കു യുക്തിയുക്തമായ മറുപടി പറയാൻ സാധിക്കാതെ മനോരമാപത്രാധിപർ ശ്രീ മാമ്മൻമാപ്പിള പെട്ടെന്നു രോഗാതുരനായി ഡിസംബർ അവസാനത്തിൽ ഇഹലോകവാസം വെടിഞ്ഞു. പിറേറന്നാണ് വൎക്കല ശിവഗിരി തീൎത്ഥാടനമഹായോഗം നടന്നതു്. ആ യോഗത്തിൽ അദ്ധ്യക്ഷപദത്തിൽനിന്നു ശ്രീ മള്ളൂർ മി. മാമ്മൻമാപ്പിളയുടെ ചരമത്തെ സംബന്ധിച്ച അനുശോചനനിശ്ചയം അവതരിപ്പിച്ചു പരേതന്റെ ആത്മശാന്തിക്കായി പ്രാൎത്ഥിച്ചു. വിധിവൈപരീത്യം എന്നേ പറയേണ്ടു മാമ്മൻമാപ്പിളയുടെ ശമ്പളത്തിൽ ഉപപത്രാധിപരായി എഴുതിക്കൊണ്ടിരുന്ന മി എൻ. കെ. കൃഷ്ണപിള്ളയും പെട്ടെന്നു നിൎയ്യാതനായി. മാമ്മൻമാപ്പിളയ്ക്കും കൃഷ്ണപിള്ളയ്ക്കും കാൺഗ്രസ്സിന്റെ ആസന്നമായ തെരഞ്ഞെടുപ്പിൽ കൂടുതൽ പിൻതാങ്ങുവാനോ വോട്ടുചെയ്യുവാനോ സാധിച്ചില്ല. "അന്യഥാ ചിന്തിതം കാൎയ്യം ദൈവമന്യത്ര ചിന്തയേൽ" എന്നുണ്ടല്ലോ.

---

## മൂന്നു ഗീതോപദേശങ്ങൾ

---

ശ്രീ മള്ളൂരിന്റെ വഞ്ചിയൂർ, വലിയശാല, കുമാരനല്ലൂർ എന്നീ മൂന്നു ജനപദങ്ങളിലേയും പ്രൌഢോജ്ജ്വലപ്രഭാഷണങ്ങൾ മൂന്നു ഗീതോപദേശങ്ങൾ തന്നെ ആയിരുന്നു. ജാതിമതാദി ചിന്തകൾക്കു് അതീതരായി തങ്ങളുടെ പൌരധൎമ്മം ഭയദാക്ഷിണ്യങ്ങൾ കൂടാതെ അനുഷ്ഠിക്കുന്നതിനു് അദ്ദേഹം ജനങ്ങളെ ഉൽബോധിപ്പിച്ചു. താൻ കോൺഗ്രസ്സിനു വിരോധി അല്ലെന്നും നിൎമ്മലമായ അതിന്റെ ആദൎശം പുലൎത്തുന്നതിനു് ആളുണ്ടായിരുന്നെങ്കിൽ താൻ കോൺഗ്രസ്സിനുതന്നെ വോട്ടുചെയ്യുമായിരുന്നു എന്നും ഇന്നത്തെ അതിന്റെ അധഃപതനത്തിൽ അതിനെ ഉദ്ധരിക്കുന്നതിനു ശ്രീ പട്ടം താണുപിള്ളയെപ്പോലെ സദ്വൃത്തനും പ്രാപ്തനും ആയ ഒരാൾക്കേ സാധിക്കയുള്ളു എന്നും ആരു ഭരണം ഏററാലും അവർ വേലുത്തമ്പിയുടെ രാഷ്ട്രീയാദൎശമാണ് ഇനി പിന്തുടരേണ്ടതെന്നും ശ്രീ മള്ളൂർ ഉച്ചൈസ്തരം പ്രഖ്യാ

പിച്ചു. (അദ്ദേഹത്തിന്റെ കുമാരനല്ലൂർ പ്രസംഗം 53 നവംബർ 17-ാംതീയതിയിലെ ദേശബന്ധു മുതലായ പത്രങ്ങളിൽ വായിക്കുക.)

---

## മള്ളൂർ കൃതാർത്ഥനായി

---

1954 ഫെബ്രുവരിയിലെ അത്യന്തംവാശിയേറിയ തിരഞ്ഞെടുപ്പുമത്സരത്തിൽ പട്ടത്തിന്റെകൂട്ടർ ജയിച്ചു. കോൺഗ്രസ്സ് തോററു. ശ്രീ പട്ടം പ്രധാനമന്ത്രിയായി ക്യാബിനററു രൂപവൽക്കരിച്ചു "ദേവച്ചന്ത ബിളേവായുടെ ആദർശനിഷ്ഠയും, നീതിഃബോധവും സ്ഥൈര്യവും ഉള്ള പ്രവർത്തകരാണിന്നാവശ്യം" എന്നു ചീഫ്മിനിസ്റ്റർ ശ്രീ പട്ടം 54 മേ 10-ാംതീയതി തലയോലപ്പറമ്പ് (മുൻചീഫ്മിനിസ്റ്റർ ഏ. ജെ. ജോണിന്റെ ഗ്രാമം) സഹകരണസമ്മേളനത്തിൽ പ്രഖ്യാപിക്കുകയും ചെയ്തു (മേ 11-ാംതീയതീയിലെ ദേശബന്ധു നോക്കുക.) അതു വായിച്ചിട്ടു "ഞാൻ കൃതാർത്ഥനായി" എന്നു മള്ളൂർ പറഞ്ഞു. 1114-ലെ 1-ാം റെഗുലേഷൻ വന്നപ്പോഴും അതിനെ എതിർത്ത് ധൈര്യപൂർവ്വം മദ്രാസ്മെയിൽ പത്രത്തിൽ ശ്രീ. മള്ളൂർ തന്റെ ശക്തിപൂർവ്വമായ പ്രതിഷേധം രേഖപ്പെടുത്തുക ഉണ്ടായി എന്നുള്ളതും സ്മരണീയമാണ്.

---

## മള്ളൂർ—മതഭക്തൻ

---

മതഭക്തനാണ്–മതഭ്രാന്തനല്ല മള്ളൂർ ക്ഷേത്രദർശനം "അർച്ചനം തർപ്പണം നാമസംകീർത്തനം സച്ചിദാനന്ദ സ്വരൂപസംഭാവനം" ഇങ്ങനെയുള്ള ചര്യാക്രമത്തിൽ തൽപ്പരനാണ്. അതോടുകൂടി അന്ധവിശ്വാസ വിനിർമ്മുക്തനുമാണ്. ഹിന്ദുമതംപോലെ വിശ്വവശ്യമായി ഒരു മതമില്ലെന്നു ദേവസ്വം അധികാരികളുടെ അപേക്ഷപ്രകാരം തമ്പാനൂർ ഹാളിൽ ശ്രീ. മള്ളൂർ ചെയ്ത പ്രസംഗപരമ്പരയിൽ അദ്ദേഹം സമർത്ഥിക്കുകയുണ്ടായി. പഠിക്കുന്ന കാലത്ത് ക്രിസ്തുമതഖണ്ഡനത്തിൽ വലിയ ഉത്സാഹം പ്രദർശിപ്പിക്കുകയുണ്ടായെങ്കിലും ബി. ഏ. പരീക്ഷയ്ക്കു തത്വജ്ഞാനം ഐച്ഛികവിഷയമായി എടുത്ത് മതങ്ങളുടെ താരതമ്യപഠനവും ശാസ്ത്രീയഗവേഷണവും നടത്തിയതിനുശേഷം എല്ലാ മതങ്ങളേയും ശ്രീ മള്ളൂർ സഹിഷ്ണുതയോടെ ആദരിക്കുവാൻ തുടങ്ങി. സാക്ഷാത്തായ മതപാണ്ഡിത്യത്തിന്റെ ഫലമായിട്ടോ എന്തോ അദ്ദേഹം ജ്യോതിഷവിശ്വാസി അല്ലാതായിത്തീർന്നു. തന്റെ മക്കളുടെയും മരുമക്കളുടെയും ആയിട്ടു 16 വിവാഹം അദ്ദേഹം നടത്തിച്ചു. ആ വിവാഹത്തിന് ഒന്നിനുപോലും മുഹൂർത്തം നോക്കിച്ചിട്ടില്ല. എല്ലാ വിവാഹവും ഞായറാഴ്ച രാവിലെ 11 മണിക്കു നടന്നു. ഈ വിവാഹങ്ങൾ എല്ലാം ശുഭമായി പര്യവസാനിച്ചു. ഭാര്യാഭർത്താക്കന്മാരും സന്താനപരമ്പരയും സൌഖ്യമായി കഴിഞ്ഞുകൂടുന്നു. ശ്രീ. മള്ളൂരിന് ഏകജാതി, ഏകമതം, ഏകദൈവം എന്ന ശ്രീനാരായണമതത്തിൽ ദൃഢവിശ്വാസം ഉണ്ടായിരുന്നു എന്ന് അദ്ദേഹം എസ്. എൻ. ഡി. പിയുടെ കനകജൂബിലി ആഘോഷത്തിൽ കൊല്ലത്തുവെച്ചും ശിവഗിരിതീർത്ഥാടനമഹോത്സവത്തിൽ വർക്കലവെച്ചും, ചട്ടമ്പിസ്വാമി ശതവാർഷികത്തിൽ പന്മനവെച്ചും 1953 ഏപ്രിൽ ആഗസ്റ്റ്മാസങ്ങളിൽ ചെയ്ത ചിന്തോദ്ദീപകങ്ങളായ പ്രസംഗങ്ങളിൽ തെളിഞ്ഞു കാണാമായിരുന്നു. ഹിന്ദുമതമണ്ഡലത്തിന് 100-ം, പന്മനസമ്മേളനത്തിന് 200-ം രൂപ അദ്ദേഹം സംഭാവനചെയ്തു. വർക്കല ശ്രീനാരായണസമാധിയിലും ശാരദാപീഠത്തിലും മുറപ്രകാരം അർച്ചനകൾ നടത്തിയിട്ടുണ്ട്.

---

## മള്ളൂരും ഈഴവസമുദായവും

---

മിക്കവാറും കാൽശതാബ്ദത്തിനുമുമ്പു നായന്മാരും ഈഴവരും പരസ്പരവിദ്വേഷകങ്ങളായ യോഗങ്ങളും പ്രസംഗങ്ങളുമൊക്കെ നടത്താറുണ്ടായിരുന്നു. അതിൽ മുക്കാലേമുണ്ടാണിപ്പങ്കും രാഷ്ട്രീയപശ്ചാത്തലത്തിലായിരുന്നുതാനും. എന്നാൽ ക്ഷേത്രപ്രവേശനവിളംബരം നിയമസഭാപരിഷ്കാരം ഇത്യാദി പരിഹാരമാർഗ്ഗങ്ങൾമൂലം രണ്ടുസമുദായങ്ങളും കീഴ്കട അസുഖങ്ങൾ വിസ്മരിച്ച് ഏകയോഗക്ഷേമമായി ജീവിക്കുവാൻ സന്നദ്ധമായതിന്റെ ഒന്നാംതരം തെളിവാണ് 1111-ൽ ശ്രീ. മള്ളൂർ കോന്നിയൂർ നായർമഹാസമ്മേളനാധ്യക്ഷപദത്തിൽ നിന്നുചെയ്ത പ്രഖ്യാപനം—അതിങ്ങനെയാണ്.

"സൂക്ഷ്മം ആലോചിച്ചാൽ തൽക്കാല കശപിശകൾ എല്ലാം തീർന്ന് ഈഴവരും നായന്മാരും ഒന്നായി കഴിഞ്ഞുകൂടുന്നതിനുള്ള കാലം വിദൂരമാണെന്നു

ഞാൻ ഭയപ്പെടുന്നില്ല. ഇത്രവേഗത്തിൽ എല്ലാ വിഷയത്തിലും—തൊട്ടിൽ മുതൽ കട്ടണംവരെയുള്ള എല്ലാ സംഗതികളിലും ഇണങ്ങിക്കൂടാവുന്ന രണ്ടു സമുദായങ്ങൾ വേറെയില്ല. ഇന്നത്തെ സ്ഥിതിക്ക് സങ്കീർണ്ണവിവാഹത്തിനും സഹഭോജനത്തിനുംകൂടി എനിക്കു സമ്മതമാണ്. എന്നെ തെററിദ്ധരിക്കുക എന്നുള്ളതു് എന്റെ കർമ്മമാണെന്നുവേണം പറവാൻ. വഴക്കിൽ തോല്ക്കുക എന്നുള്ളതു വക്കീലിനു ചേർന്നതല്ല താനും.''

ക്ഷേത്രപ്രവേശനവിളംബരത്തിനുമുമ്പുതന്നെ മള്ളൂരിന്റെ വിശാലഹൃദയത്വം ഇങ്ങനെ പ്രസ്പഷ്ടമാക്കി. ചട്ടമ്പിസ്വാമി സ്മാരകാഘോഷങ്ങൾ യഥാവിധി നടത്തേണ്ടതാണെന്നു മള്ളൂരിന്റെ അദ്ധ്യക്ഷതയിൽ 53 മേടമാസത്തിൽ പന്മനആശ്രമത്തിൽ വെച്ചു കൂടിയ പൊതുയോഗത്തിലാണു നിശ്ചയിച്ചതു്. ആ സമ്മേളനം 53 ആഗസ്റ്റിൽ രാജപ്രമുഖൻ തിരുമേനി ഉൽഘാടനംചെയ്തു. ശ്രീ കമ്പളത്തിന്റെ സർവ്വകാര്യധുരീണതയിൽ സമംഗളം നടന്നു. ആ സമ്മേളനത്തിൽ കൃതജ്ഞതാ പ്രസംഗത്തിൽ ശ്രീ മള്ളൂർ നായരീഴവ ഐക്യത്തെപ്പററി എന്താണു പറഞ്ഞതെന്നു നോക്കുക.

മലയാളമനോരമ 129 ചിങ്ങം 15

മി മള്ളൂരിന്റെ കൃതജ്ഞതാപ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു:-

''കൃതജ്ഞതാപ്രകടനം ലഘുവാണെന്നുതോന്നുമെങ്കിലും ലഘുവല്ല. മനുഷ്യനു കൃതജ്ഞത ഇല്ല. ഇല്ലാത്തതു പറയുവാനാണ് വൈഷമ്യം. രണ്ടു പ്രധാന സത്തകൾ കൃതഘ്നതയും സ്വാർത്ഥതയുമാണ് എന്നാണ് എന്റെ അഭിപ്രായം. രാജപ്രമുഖൻ തിരുമേനി ഭൂജാതംചെയ്തു അന്നുമുതൽ ഞാൻ തിരുമേനിയുടെ സ്തുതിപാഠകനാണ്. അദ്ദേഹം ജനിച്ചപ്പോൾ ഞാനൊരു കവിയായിരുന്നു. അന്നു ഞാൻ തിരുമേനിയുടെ ജനനത്തെപ്പററി ഉണ്ടാക്കിയ ശ്ലോകമാണ് ചൊല്ലുന്നതു് (ശ്ലോകം ചൊല്ലി) മി മന്നവും ശങ്കരനും ഇവിടെ കാണിച്ച ഗോഷ്ഠിക്കുവേണ്ടി കൃതജ്ഞത പറയാൻ ഞാൻ തയ്യാറില്ല ഞാൻ തിരുമേനിയുമൊത്തു ടെന്നീസ് കളിച്ചിട്ടുണ്ട്. തിരുമേനി ദയാവാരിധിയാണ്. ജനകീയം വന്നതിൽപിന്നെ തിരുമേനിയെ വളരെ വിരളമായിട്ടേ കാണാറുള്ളു. പ്രാഭവം, പൗരുഷം, ധൈര്യം, ബുദ്ധി, പ്രതിഭ എന്നിവകളുടെ കേദാരമാണ്. അദ്ദേഹം സാർവത്രികമായ ജ്ഞാനവും താഴ്മയും ഉള്ള തിരുമേനിക്ക് ആത്മാർത്ഥമായ നന്ദി. മന്നവും ശങ്കരനും പലതും പറയുന്നതേയുള്ളു. അവർ ഹൈന്ദവസമുദായത്തിനുവേണ്ടി ഒന്നും ചെയ്തിട്ടില്ല. അതാണ് പറയാൻ വയ്യാത്തതു്. മന്നശങ്കരന്മാർ വൃദ്ധശുക്രന്മാരാണ്. അവർ രണ്ടു സംഘടനകളുടെ പ്രതിനിധികളാണെന്ന് അവർതന്നെ പറയുന്നു. ഈഴവൻ മദ്യഹാരകനും നായർ മദ്യസംഹാരകനുമാണ്. ഇവർ രണ്ടും ഇരട്ടപെററവരെപ്പോലെയാണ്. ഇവിടെയുള്ള ജാതിവ്യത്യാസം തീർന്നിട്ടില്ല. വർക്കലയുള്ള ശിവഗിരിക്ഷേത്രത്തിൽ എത്ര നായന്മാരാണ് പോകുന്നതെന്നു ഞാൻ ചോദിക്കുന്നു. പ്രവർത്തിക്കുവാനുള്ള സംഘടന ഉണ്ടാക്കിയില്ലെങ്കിൽ സംഘട്ടനം ഉണ്ടാകും. ശങ്കുപ്പിള്ളയ്ക്ക് എന്റെ നന്ദി. ശ്രീ ചട്ടമ്പിസ്വാമികൾ ജാതിമതഭേദമെന്യേയുള്ള ആളുകളുടെ മതാചാര്യനായിരുന്നു. ഇന്നിവിടെ ജാതിമതഭേദമെന്യേ പലരും സംബന്ധിച്ചിട്ടുണ്ട്. ചട്ടമ്പിസ്വാമികളുടെ സ്മാരകഗ്രന്ഥത്തിലെ ഏററവും യുക്തിയുക്തവും മികച്ചതുമായ ലേഖനം ശ്രീ. ചിത്രമെഴുത്തു കെ. എം. വർഗ്ഗീസിന്റേതാണ്. ശ്രീ ചട്ടമ്പിസ്വാമികൾ ബ്രാഹ്മണപൗരോഹിത്യ മേധാവിത്വത്തെ തല്ലിത്തകർത്തു എന്നുള്ളതു പ്രത്യേകം സ്മരിക്കണം. ശ്രീ. മാധവരാജായ്ക്കും മഹാജനങ്ങൾക്കും നന്ദി.''

ഈഴവസമുദായത്തിന്റെ ഭൗതികവും ആധ്യാത്മികവും ആയ പ്രാതിനധ്യം എസ്. എൻ. ഡി. പി. സംഘത്തിനും ശിവഗിരി തീർത്ഥാടന സംഘത്തിനും ആണല്ലോ. ആ രണ്ടു സംഘങ്ങളുടെയും സർവകാര്യധുരീണന്മാരായ ആർ. ശങ്കർ, കെ. സുകുമാരൻ തുടങ്ങിയവർ സൗഹാർദ്ദപൂർവം ശ്രീ മള്ളൂരിനെ ക്ഷണിച്ചുകൊണ്ടുപോയി അവരുടെ മഹാമഹങ്ങളിൽ അധ്യക്ഷനാക്കി സല്ക്കരിച്ചു ഏകസംഗതിയിൽനിന്നുതന്നെ അദ്ദേഹത്തിന്റെ ഈഴവസമുദായ മൈത്രിയിൽ അവർക്കുള്ള ദൃഢമായ വിശ്വാസവും കൃതജ്ഞതയും ലോകസമക്ഷം പുനഃപ്രഖ്യാപിതമായി. ശ്രീ നാരായണഗുരുസ്വാമിയെ ശ്രീ മള്ളൂരിനു നേരിട്ടു നല്ലപരിചയം ഉണ്ടായിരുന്നു. ശിവഗിരിദാം സംബന്ധിച്ചുണ്ടായ കേസിൽ ശ്രീ മള്ളൂരിനു ശ്രീ നാരായണഗുരുവിന്റെ വക്കാലത്തുണ്ടായിരുന്നു എന്നുള്ളതും ഈ പ്രകൃതത്തിൽ ഓർമ്മിക്കേണ്ടതാണ്.

അടക്കിയാൽ അടങ്ങാത്ത ജാതിവൈരവും പ്രതികാരക്ഷുത്തും കുടികൊള്ളുന്ന ദുർല്ലഭം ചില നേതൃമന്യർ ഇതൊക്കെ കണ്ടിട്ടും കേട്ടിട്ടും പൂർവ്വകഥകൾ തികട്ടിത്തികട്ടി സ്വയംസന്തൃപ്തരാകുന്നുണ്ടെങ്കിൽ

അതിൽ ആക്ക് എന്തുചേതം? "മണിനാഭൂഷിതഃ സർപ്പഃ കിമസൌനഭയംകരഃ:"

---

## മള്ളൂരിന്റെ ജീവിതവിജയവും ദിനചര്യയും

---

ഗീതയാണ് അദ്ദേഹത്തിന്റെ പ്രമാണഗ്രന്ഥം.

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേൽ
ആത്മൈവഹ്യാത്മനോബന്ധു,
രാത്മൈവരിപുരാത്മനഃ

എന്ന ഗീതാതത്വം അക്ഷരംപ്രതി അനുഷ്ഠാനത്തിൽ സാക്ഷാൽകരിച്ചിട്ടുള്ള അദ്ദേഹം നിരന്തരം നിസ്തന്ദ്രനായും വിജിഗീഷുവായും കാണപ്പെടുന്നതു സ്വാഭാവികമാണ്. പ്രസന്നത ഈ 77ലും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടില്ല. ഏതു സായംകാലത്തിലും പാർവ്വതിവിലാസത്തെ വിശാലമായമുറ്റത്തുപൌത്രരും പ്രപൌത്രരുംഒന്നിച്ചു മള്ളൂർഫുട്ബാൾകളിക്കുന്നതു ഇന്നും കാണാം. അതുകഴിഞ്ഞു് അവരുമൊന്നുചായകഴിക്കുന്നതും അവരെ കഥപറഞ്ഞു കേൾപ്പിക്കുന്നതും കാണാം. അദ്ദേഹത്തിന്റെ തിളങ്ങുന്ന ദന്തങ്ങൾ ഒന്നും കൃത്രിമദന്തങ്ങൾ അല്ല. അതുമുപ്പത്തിരണ്ടും യഥാസ്ഥാനം നില്പുണ്ടു്. മദ്യം കഞ്ചാവു കറപ്പു പൊടി മുറുക്കാൻ(പോലും)ഇതൊന്നും അദ്ദേഹം തൊടുകയില്ല. ഒരു നേരം സുഖമായി ഭക്ഷണം കഴിക്കണം. മത്സ്യമാണ് പ്രധാനമായ ഉപദംശം. കാലത്തും വൈകിട്ടും ലഘുഭക്ഷണമേ ഉള്ളു. രാത്രിസുഖനിദ്ര നിയമേന എട്ടരയ്ക്കുതന്നെ തുടങ്ങും. നാലിനു് ഉണരും. പാലിൽ പഞ്ചസാരപോലെ ഈശ്വരകൃപയിൽ അലിഞ്ഞുചേർന്നിരിക്കുന്ന ഈ കുടുംബത്തെപ്പററി പല ലഘുചിത്രങ്ങളും പത്രപംക്തികളിൽ പ്രസിദ്ധംചെയ്തുകണ്ടിട്ടുണ്ടു്. ഒടുവിൽകണ്ടതു് ചുവടെ ചേർക്കുന്നു.

---

# മള്ളൂർ ഗോവിന്ദപ്പിള്ള

---

## എല്ലാംകൊണ്ടും ഏററവും ഭാഗ്യവാനായ തിരുവിതാംകൂർകാരൻ— ഒരു ലഘുചിത്രം

---

(N.P.)

ദേശബന്ധു, 53-5-12

എല്ലാംകൊണ്ടും ഏററവും ഭാഗ്യവാനായ ഒരു തിരുവിതാംകൂർകാരന്റെ പേർ പറയുവാൻ ഈ രാജ്യത്തോടൊരു ആഹ്വാനമുണ്ടായാൽ നാമെല്ലാം ആരുടെ പേരാണുപറയുക. നമുക്കൊരു കെ. പി. എസ്. മേനോനുണ്ടു്, എൻ. ആർ. പിള്ളയുണ്ടു്, കെ. എം. പണിക്കരുണ്ടു്, ജോൺ മത്തായിയുണ്ടു്, അതൊക്കെ ശരിയാണ്. പക്ഷേ അവരുടെ പേർ ആദ്യം നമ്മുടെനാവിൽ ഉദിക്കുകയില്ല. നാമെല്ലാം ആ ധനസമ്പന്നനും, ബുദ്ധിസമ്പന്നനും, സന്താനസമ്പന്നനും, ജ്ഞാനസമ്പന്നനുമായ മള്ളൂരിന്റെ പേർതന്നെയായിരിക്കും പറയുക; ഏതു മാനദണ്ഡം വച്ചുനോക്കിയാലും ആ അൽഭുതമനുഷ്യൻ ഒരു മഹാഭാഗ്യവാൻ തന്നെയാണ്. 'ഒന്നായും സൌഖ്യദുഃഖങ്ങളിലനുഗുണമായേതു കാലത്തുമുൾപ്പൂവിനുള്ളാശ്വാസമായും രസമതു ജരയാൽ ഭേദിയാതുള്ളതായും—'എന്നും, 'ഭിന്നിക്കാതുള്ള പത്നീപ്രണയമധികപുണ്യത്തിനാലെ ലഭിക്കു' എന്നും പണ്ഡിതസാർവ്വഭൌമനായ ഭവഭൂതി പറഞ്ഞിട്ടുള്ള വാക്കിൽ പതിരശേഷം ഇല്ലെന്നുള്ളതിനു മള്ളൂരിന്റെ ദാമ്പത്യജീവിതംതന്നെ ഒരു ദൃഷ്ടാന്തമാണ് പുത്രപൌത്രാദികൾ, ജാമാതാക്കൾ, ബന്ധുജനങ്ങൾ ഇവരുടെ കാര്യത്തിലായാലും മള്ളൂരിനെപ്പോലെ ഈ നാട്ടിൽ മഹാഭാഗ്യവാനായി ഞാനാരെയും കാണുന്നില്ല ഇവിടെ മഹാധനികന്മാരുണ്ടു്. അവരിൽ പലൎക്കും വിദ്യാഭ്യാസവും വിവേകവും ഇല്ല. ഉന്നത പരീക്ഷാവിജയികൾ ഉണ്ടു്. എന്നാൽ അവരെ മററു ഭാഗ്യോപാധികൾ അനുഗ്രഹിച്ചിട്ടില്ല "എല്ലാംതികഞ്ഞിട്ടൊരു വസ്തുപോലും തണ്ടാർമകൻ ഹന്ത ചമച്ചതില്ല" എന്നകവി വാക്യം മള്ളൂരിന്റെ കാര്യത്തിൽ ഒരു ഭോഷ്ക്കാണ്. അതെ, ഇതാ എഴുപത്തഞ്ചാമത്തെ വയസ്സ് ഈ മഹാധന്യനെ സമീപിക്കുന്ന കാലത്തും അദ്ദേഹം ഒരു ഇരുപത്തഞ്ചുകാരന്റെ കർമ്മകുശലതയോടുകൂടി ഉല്ലാസവാനായി കഴിയുന്നു. അതൊന്നുമല്ല, ഇന്നാളൊരുദിവസം തലസ്ഥാനത്തെ ഒരു വിവാഹസദ്യയിൽ

മള്ളൂരിന്റെ അടുത്തിരുന്ന് ഉണ്ട ഞാൻ ആ ഭാഗ്യവാനെ മനസാ പൂജിക്കയായിരുന്നു. വിഭവസമൃദ്ധമായ ആ സദ്യ അദ്ദേഹത്തെപ്പോലെ ആസ്വദിച്ചു വരുന്നവിടെ കൂടിയവരിൽ ആരും കാണുകയില്ല. ഒന്നാംകളരിയിൽ ഉണ്ടില്ല എങ്കിൽ അന്നാസദ്യയിൽ മള്ളൂരില്ല എന്നപറച്ചിൽസത്യവും സാർത്ഥകവുമാണ്. വിഭവങ്ങളുടെ രസം ആസ്വദിക്കുന്ന ഒരു മഹാരസികൻ അങ്ങനെ ചെയ്യുന്നതിൽ അതിശയമുണ്ടോ? കുടുംബസുഖം സമുദായികസുഖം ഇവയൊക്കെ അദ്ദേഹം സംപൂർണ്ണമായി അനുഭവിക്കുന്നു. സംഗീതസദസ്സുകളിൽ പട്ടും പട്ടുക്കരകളും അണിഞ്ഞുവന്നിരിക്കുന്നവർ നാഗർകോവിൽ കൊച്ചുകൃഷ്ണപിള്ള ഭാഗവതർ ഭൈരവിയും ഖരഹരപ്രിയയും ആലപിച്ചു രാഗംകൊഴുപ്പിക്കുന്നതുകണ്ടുനിർവ്വികാരരായിരിക്കുമ്പോൾ മള്ളൂർ സംഗീതരസം അനുഭവിച്ചു സ്വർഗ്ഗാനുഭൂതിയടയുന്നതു കാണാം. ഏതുകാര്യത്തിലാണ് ആ ധന്യൻ ദ്വിതീയനാകുന്നത്? നാമൊക്കെ ഒരുതരം അരസികന്മാർ ആണ് മള്ളൂരിന്റെ മുമ്പിൽ. മള്ളൂരിനെ ക്ഷണിച്ചാൽ അദ്ദേഹമെത്താത്ത സമുദായസമ്മേളനങ്ങളോ, സദസ്സുകളോ, ആഘോഷങ്ങളോ ഇല്ല. ഗുസ്തിക്കും പന്തുകളിക്കും ഇതര വിനോദങ്ങൾക്കും അദ്ദേഹത്തെ മുൻപന്തിയിൽ കാണാം. ഇങ്ങനെയൊരു കലാരസികൻ മലയാളികളുടെയിടയിലുണ്ടായെന്നു സംശയമാണ്. സംഭാഷണചാതുര്യം, അതൊരു കലാവിദ്യയാണ് മള്ളൂരിനെ സംബന്ധിച്ചിടത്തോളം. മന്നത്തു പത്മനാഭപിള്ള, പാലിയത്തു ചെറിയ കുഞ്ഞുണ്ണിഅച്ചൻ ഇവരൊക്കെ അനുഗ്രഹീതരായ വാഗ്മികളാണ്. മററു പല വാചാലന്മാരെയും നാം കണ്ടിട്ടുണ്ട്. എന്നാൽ മള്ളൂരിനെപോലെ ഇത്ര മനോഹരമായി ശബ്ദാലങ്കാരങ്ങളോടെ സരസമായി പ്രസംഗിക്കുന്ന ഒരാൾ മലയാളികളുടെയിടയിലില്ല. നിങ്ങളദ്ദേഹത്തോട് അഭിമുഖസംഭാഷണത്തിലേർപ്പെട്ടിട്ടുണ്ടോ? എന്തെല്ലാം നൂതനവിവരങ്ങൾ അദ്ദേഹത്തിന്റെ സമീപത്തഞ്ചുനിമിഷം ഇരുന്നാൽ കിട്ടുമെന്നറിയാമോ? പെരുങ്കടവിള കൊലക്കേസിലെ പ്രതി കൃഷ്ണപിള്ളയുടെ കാര്യത്തിൽ തുടങ്ങുന്ന സംഭാഷണം തിരുവനന്തപുരത്തെ ലേഖം വേലാംപിള്ളയേ കടന്ന് പ്രാക്കുളം പത്മനാഭപിള്ള വഴി കോയിക്കലേത്തു മാതുപിള്ളയിൽ ചെന്നു ചട്ടമ്പിസ്വാമികളെയും നാണുഗുരുസ്വാമിയെയും താരതമ്യപ്പെടുത്തികൊണ്ട് ഈശാവാസ്യോപനിഷത്തിൽ എത്തി ഗഹനങ്ങളായവേദാന്തവിഷയപ്രതിപാദനങ്ങളിലൂടെ ഡാക്ടർ കുഞ്ഞൻപിള്ളയുടെ അസാമാന്യമായ കഴിവുകളെ പ്രതിപാദിച്ച ശേഷം അങ്ങനെ നയാഗ്രാ വെള്ളച്ചാട്ടംപോലെ വിവിധവിഷയങ്ങളിലേയ്ക്കു കടന്നുപോകുന്ന പോക്ക് എത്ര രസകരമാണെന്നറിയാമോ? ഇതിനിടെ പൊളിററിക്കൽ ഏജൻറ കോട്ടൻ, വർഗ്ഗീസ് മാപ്പിള, തണ്ടൻ പത്മനാഭപിള്ള, രാജഗോപാലാചാരി, സർ ശങ്കരൻനായർ, ഇവരെയൊക്കെ നിങ്ങൾക്കുകാണുവാൻ സാധിക്കും. അഭിമുഖ സംഭാഷണങ്ങൾ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒരു ഗംഭീരപ്രസംഗമാണ്. വിജ്ഞാനം അതിൽ നിറഞ്ഞുതുളുമ്പിക്കാണാം, ഈ അത്ഭുതമനുഷ്യന്റെ അടുത്തു ചെന്നുകൂടി അദ്ദേഹത്തിന്റെ ദൈനംദിനചര്യകളെ-സംഭാഷണത്തെഒക്കെ ഒന്നൊന്നായി രേഖപ്പെടുത്തിയെടുക്കുവാൻ കഴിവുള്ള ഒരു ബാസ്‌വെൽ മലയാളത്തിലില്ലാതെയിരിക്കുന്നതു മലയാളികൾക്കും മലയാളസാഹിത്യത്തിനും നരവംശത്തിനും നേരിട്ടിരിക്കുന്ന നഷ്ടമാണ്. ചുററും നടക്കുന്ന സംഭവപരമ്പരകളിലേക്കു നിങ്ങളുടെ ശ്രദ്ധയെ ആകർഷിച്ച് ഹാസ്യരസാത്മകമായ വശങ്ങളിലൂടെ നിങ്ങളുടെ ശ്രദ്ധയെ കേന്ദ്രീഭവിപ്പിച്ച് അതിൽ അന്തർലീനമായ രസത്തിൽ ആമഗ്നരാക്കി എത്രയും ഗഹനങ്ങളായ വിഷയങ്ങളിൽ നിങ്ങളെ കൂട്ടിച്ചുകൊണ്ടുപോകുകയാണ് കുഞ്ചൻനമ്പ്യാർസാഹിത്യത്തിന്റെ മർമ്മം. ആ കലാലോകത്തിലെ ചക്രവർത്തിയാണ് നമ്പ്യാർ. ലോകചരിത്രം മുഴുവൻ തിരിഞ്ഞുനോക്കിയാൽ ആ ശാഖയിൽ പ്രവർത്തിച്ചിട്ടുള്ള ഏകൻ നമ്പ്യാർ മാത്രമാണ് എന്നു കാണാം. ഒരു ഇംഗ്ലീഷ്കാരനോ, ജർമ്മൻകാരനോ നമ്പ്യാർസാഹിത്യം വായിക്കുവാൻ ഇടയായിരുന്നു എങ്കിൽ അവരതു് ആ ഭാഷയിൽ വിവർത്തനം ചെയ്യുമായിരുന്നു. അതുപോലെയാണ് മള്ളൂർസാഹിത്യവും എന്നു പറവാനാണ് ഞാൻ ഇവിടെ ഇത്രയും എഴുതിയത്. നമ്പ്യാർസാഹിത്യകലയുടെ മർമ്മഭാഗം മള്ളൂർസംഭാഷണങ്ങളിൽ തെളിഞ്ഞുകാണാം. ലൗകികമായ വിജ്ഞാനം വായനക്കാർക്കു ലഭിക്കുവാൻ നമ്പ്യാരെപ്പോലെ മള്ളൂരും ശ്രോതാക്കളിൽ വലിയ പ്രേരണ ചെലുത്താറുണ്ട്.

പണ്ഡിററ് ജവഹർലാലിന്റെ ജീവിതകഥാകർത്താക്കളൊരുകാര്യം ഊന്നിപ്പറയുന്നുണ്ട്. "ലോകത്തിന്റെസുന്ദരവശങ്ങളിൽ ഇത്രഅനുരക്തനായമററൊരുവ്യക്തി ഇൻഡ്യയിൽ ഇല്ല. ലളിതകലകൾ കാവ്യങ്ങൾ, നൃത്തം, മനോഹരമായ പ്രകൃതിസൗന്ദര്യം, ഉന്നതപർവ്വതങ്ങൾ, വനതലങ്ങൾ, കായൽ, നദി, തോട്, വന്യമൃഗസങ്കേതങ്ങൾ, പക്ഷികൾ, പുഷ്പ

ങ്ങൾ എന്നുവേണ്ട സൌന്ദര്യമുള്ള എന്തിലും അദ്ദേഹം സുഖവും ആനന്ദവും കാണുന്നുണ്ടു്. ഇത്തരമൊരു വീക്ഷണഗതിയാണു ചിരിക്കാത്ത ഈ മനുഷ്യനിലും കാണുന്നതു്. സുകുമാരകലകളിൽ അദ്ദേഹത്തെപ്പോലെ ഇഷ്ടപ്പെടുന്നവർ നമ്മുടെയിടയിൽ ചുരുക്കമാണു്. അതു് ഈ വാർദ്ധക്യാവസ്ഥയിലും അദ്ദേഹത്തെ യുവാവാക്കിത്തീർത്തിരിക്കുന്നു.

മള്ളൂരിനെപ്പോലെയുള്ള ഒരത്ഭുതമനുഷ്യൻ അപൂർവ്വമായേ മനുഷ്യസമുദായത്തിൽ ജനിക്കാറുള്ളു. അദ്ദേഹം ജന്മമെടുത്ത നായർസമുദായം തീർച്ചയായും സുകൃതം ചെയ്തതുതന്നെയാണു്. മറ്റൊരു സമുദായത്തിലും ഈ കേരളക്കരയിൽ ഇങ്ങനെയൊരാൾ ജനിച്ചിട്ടില്ല. പക്ഷെ, അദ്ദേഹം ജനിച്ചതു നായർസമുദായത്തിലായിപ്പോയി. ആ രത്നത്തിന്റെ വിലയറിയാൻ—അതിനെ ആരാധിക്കാൻ ആ സമുദായത്തിൽ ആരും ഇല്ല കുലംകുത്തികൾ, ദ്രോഹികൾ. അവർക്കു് അൽപ്പന്മാരായ അന്യരെ പൊക്കിക്കൊണ്ടുനടക്കാൻ കഴിയും. എന്നാൽ സ്വസമുദായത്തിൽ ഉള്ളവരെ പുച്ഛമാണു്. മള്ളൂരിൽനിന്നു് എത്രയോ താഴത്തെപ്പടിയിൽ ഉള്ളവരെ പൂജിക്കാൻ മറ്റേതോ സമുദായത്തിലുള്ളവർ തയ്യാറാണു്. എന്നാൽ ഈ രത്നത്തിനതിന്റെ വിലകൊടുക്കാൻ നായന്മാർ തയ്യാറില്ല. സ്റ്റേറ്റ്കോൺഗ്രസ്സ് കാലത്തു് ഒരുതരം പത്താംതരം നേതാക്കന്മാരുമായി ചേർന്നു മള്ളൂർ സമരത്തിനിറങ്ങിയില്ല. അദ്ദേഹം ഒരു രാജ്യസേവകനാണു്, യാഥാസ്ഥിതികനാണു്. അങ്ങനെയൊക്കെയാണു് കാൺഗ്രസ്സിലെ ഒന്നാംതരക്കാരായ പത്താംതരം നേതാക്കന്മാർ അന്നു പറഞ്ഞതു്. ഈ കോമാളികളുടെകൂടെച്ചേർന്നു് ഒരു സമരത്തിനിറങ്ങാതിരിക്കാൻ അദ്ദേഹത്തിന്റെ ബുദ്ധിയെന്നോർക്കുക—ഒരു ദീർഘവീക്ഷണശക്തി ഉള്ളതുകൊണ്ടാണിടയാകാത്തതു് ആ കാൺഗ്രസ്സിലെ പത്താംതരം നേതാക്കന്മാരുടെ ഭരണഫലം ഇന്നെങ്ങിനെയായി. അരാജകത്വം, കൈക്കൂലി, സ്വജനപക്ഷപാതം, അന്യസമുദായദ്രോഹം തുടങ്ങിയ മ്ലേച്ഛവൃത്തികൊണ്ടു കൈകഴുകുകയല്ലേ അവർ. മള്ളൂർ ഒരു ചിന്തകൻകൂടെയാണു്. ബുദ്ധിമാനും പ്രാസംഗികനും നിയമപണ്ഡിതനും ഭാഗ്യവാനും സാഹിത്യരസികനും സംഗീതാസ്വാദകനുംമാത്രമല്ല, അദ്ദേഹം മനസ്സിനെയും ആത്മാവിനേയും സ്വയം സൃക്ഷിക്കുന്ന ആൾ ആണു്. അദ്ദേഹം ചിലരെപ്പോലെ പ്രവർത്തിച്ചശേഷം ചിന്തിക്കുന്ന ആൾ അല്ല. ഗാഢമായി ചിന്തിച്ചശേഷം പ്രവൃത്തിപഥത്തിൽ ഇറങ്ങുന്ന ആൾ ആണു്. മള്ളൂർ സ്വയം ഒരു സ്വർഗ്ഗം സൃഷ്ടിച്ചു് അതിൽ ആനന്ദതുന്ദിലനായി ജീവിക്കുകയാണു്. പലരും സ്വയം ഒരു നരകം സൃഷ്ടിച്ചു് അവിടെ ദുഃഖഭരിതരായി കഴിയുന്നവരാണു്. എന്നാൽ മള്ളൂർ സ്വയം നിർമ്മിച്ച സ്വർഗ്ഗത്തിൽ ദേവേന്ദ്രപ്രഭാവനായി സസുഖം സന്തോഷവാനായി വാണരുളുന്നു.

അഭിഭാഷകലോകത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം അത്യുന്നതമാണു്. ഇൻഡ്യയിലെ ക്രിമിനൽ നിയമജ്ഞന്മാരിൽ ഒരാളല്ല ശ്രീ മള്ളൂർ. ഒന്നാമനാണു്. ബാസുവും, സേതൽവാഡും, മുൻഷിയും മള്ളൂരിന്റെ വളരെ പുറകിൽ ആണെന്നാണെന്റെ അഭിപ്രായം. അദ്ദേഹത്തിന്റെ മുൻഗാമികൾക്കും പിൻഗാമികൾക്കും മള്ളൂർ ആ വിഷയത്തിൽ കരസ്ഥമാക്കിയ സ്ഥാനത്തു് എത്തുവാൻ സാധിക്കുകയേ ഇല്ല. വക്കീലന്മാരെല്ലാം മള്ളൂരിനെക്കണ്ടു പഠിക്കണം. തന്റെ കക്ഷിക്കുവേണ്ടി രാപകൽ അദ്ധ്വാനിക്കുവാനും കേസിലെ ദീർഘവിസർഗ്ഗങ്ങൾപോലും വിട്ടുകളയാതെ പഠിക്കുവാനും ഏതു ചെറുസുഷിരത്തിൽകൂടെ കടന്നുചെന്നാലാണു് തന്റെ കക്ഷിയെ ജയിപ്പിക്കാവുന്നതെന്നു തലപുണ്ണാക്കി ആലോചിക്കുവാനും നാർട്ടനേയും പിന്നിലാക്കുന്ന നയചതുരതയോടെ ജഡ്ജിമാരുടെ ഹൃദയത്തെ തന്നിലേയ്ക്കു കൊണ്ടുവരുവാനുതകുംവിധം ആകർഷകമായി കാര്യങ്ങൾക്കു വിശദീകരണം നൽകുവാനും അത്രമാത്രം നിഷ്ണാതനായ ഒരഭിഭാഷകൻ നമ്മുടെയിടയിൽ മള്ളൂരല്ലാതെ മറ്റാരും ഇല്ല. കൽക്കട്ടായിലേയോ ബോംബെയിലേയോ അലഹബാദിലേയോ കോടതികളിൽ ആയിരിക്കേണ്ടതായിരുന്നു നമ്മുടെ മള്ളൂർ. പ്രസിദ്ധപ്പെട്ട ദാമോദരൻ കേസ് വാദം അവസാനിച്ചപ്പോൾ സ്വകാര്യമായി ഒരാളോടു ഒരു സുപ്രീംകോർട്ടു ജഡ്ജി മള്ളൂരിനെപ്പറ്റി ഏറ്റവും വിലയേറിയ ഒരഭിപ്രായം പറഞ്ഞതായി കേട്ടതു തീർച്ചയായും അവാസ്തവമായിരിക്കാൻ ഇടയില്ല. നമ്മുടെ സുപ്രസിദ്ധ ക്രിമിനൽ അഭിഭാഷകന്മാരായ മി. കെ. ജി. നായർ, എം. കെ. നമ്പ്യാർ, മഞ്ചേരി മുതലായവർക്കു് മള്ളൂരുമായി ഒരു സാമ്യവും ഇല്ല എന്നും മലയാളികൾക്കു പരക്കെയറിയാവുന്നതാണു്. സുദീർഘമായി ക്രിമിനൽ അഭിഭാഷകലോകത്തു് മള്ളൂർ ഒരു ചക്രവർത്തിയായി വാഴുകയാണു്.

വെറും നിർദ്ധനനായി ജനിച്ചു് നിർദ്ധനാവസ്ഥയിൽ വളർന്നു സ്വന്തം അവിശ്രമപരിശ്രമം കൊണ്ടു് ഉയർന്ന ഒരാളാണു് ഇദ്ദേഹം. മനമഴിഞ്ഞു സ്വസമുദായക്കാരെ സഹായിക്കുന്ന ക്രിസ്ത്യൻ സമു

ദായത്തിലോ ബ്രാഹ്മണസമുദായത്തിലോ ആണു് ജനിച്ചതെങ്കിൽ മള്ളൂരിൻെറ നില ഇതിലേറെ ശോഭനമായിരിക്കുമായിരുന്നു. അറിഞ്ഞുകൊണ്ടു് സ്വസമുദായാംഗങ്ങളെ വളരാൻ അനുവദിക്കാതെ പെരുവിരൽകൊണ്ടു് ചവുട്ടിപ്പിടിച്ചുകൊള്ളുന്ന നായരുടെയിടയിലാണു് മള്ളൂർ ജനിച്ചതും ജീവിക്കുന്നതും. എന്നാലും അദ്ദേഹം പ്രതിബന്ധങ്ങളേയും പ്രതിധ്വനികളെയും എടുത്തു മറിച്ചിട്ടു മുമ്പോട്ടു കടന്നവരികതന്നെചെയ്യും. ബുദ്ധിശക്തി, കർമ്മകുശലത, പ്രസംഗചാതുര്യം, നിയമപാണ്ഡിത്യം, ധനം എന്നല്ലാ ഒരു രാഷ്ട്രനേതാവിനുവേണ്ട എല്ലാ ഗുണങ്ങളും മള്ളൂരിനുണ്ടു്. പിന്നെ ഒരു ദിവസം ജയിലിൽ പോയില്ല എന്നൊരു കുറവുണ്ടദ്ദേഹത്തിനു്. കേരളത്തിൽ മററാരെക്കാളും മള്ളൂരിനു് രാഷ്ട്രീയരംഗത്തു് സ്ഥാനമുണ്ടായിരിക്കേണ്ടതായിരുന്നു. പക്ഷേ ദൈവപ്ലുയങ്ങനെയല്ല മണ്ടന്മാരുടേയും അസമർത്ഥന്മാരുടേയും നീതിരഹിതന്മാരുടേയും കയ്യിൽ അകപ്പെട്ടു് രാജ്യം നശിക്കണമെന്നായിരിക്കാം. മള്ളൂരാണു് ഈ രാജ്യം നയിച്ചിരുന്നതെങ്കിൽ ഇവിടെ കരിഞ്ചന്തയും കൈക്കൂലിയും നടമാടുമായിരുന്നുവോ ? കമ്മ്യൂണിററിപ്രൊജക്ടും മൈനർ ഇറിഗേഷൻ വേലകളും പരാജയപ്പെടുമായിരുന്നുവോ ? അദ്ദേഹത്തിൻെറ മഹാസാമർത്ഥ്യം ഇതേവരെ സ്റ്റേററിനു പ്രയോജനപ്പെടാത്തതിൽ എനിയ്ക്കു നന്നേ ഖേദം ഉണ്ടു. മള്ളൂർ നായർസമുദായത്തെ നയിച്ചിരുന്നു എങ്കിൽ ഇന്നതിനു വന്നിരിക്കുന്ന അധഃപതനം സംഭവിക്കുമായിരുന്നില്ല ഇന്നു ചിന്തിക്കുവാൻ കഴിവുള്ളവർ നായർ സമുദായത്തെ നയിക്കുവാനില്ല. ജി. പരമേശ്വരൻപിള്ള, പി. ജി. എൻ. ഉണ്ണിത്താൻ തുടങ്ങിയ സാധാരണന്മാർക്കു് ഈ രാജ്യത്തെ ദിവാൻപദവിവരെ എത്തുവാൻ സാധിച്ചതു് ഒരത്ഭുതമാണു്.

പട്ടം താണുപിള്ള, ററി. കെ., സി. കേശവൻ, ഏ. ജെ. ജോൺ ഇവർക്കൊക്കെ അഹോ ദുരിതം, ദുർഭാഗ്യം; ഈ രാജ്യത്തിൻെറ പ്രധാനമന്ത്രിമാരാകുവാൻ സാധിച്ചു. വിധിയുടെ മൂഢതയെപ്പററിയല്ലാതെ ആരെ കുററം പറയണം. മള്ളൂർ നിസ്സാരന്മാർക്കും അവകാശപ്പെട്ട ആ സ്ഥാനം പക്ഷേ ആഗ്രഹിക്കുന്നില്ലായിരിക്കാം.

അലഹബാദിലാണെങ്കിൽ മള്ളൂർ ഒരു തേജ്ബഹദൂർ സപ്രൂവായിരിക്കും. മദ്രാസിലാണെങ്കിൽ അദ്ദേഹം രാജഗോപാലാചാരിയെപ്പോലെ ഉയന്ന സ്ഥാനം വഹിക്കുമായിരുന്നു. എന്നാൽ ഇവിടെയോ? മൂന്നാംതരക്കാർ മുമ്പിലും ഒന്നാംതരക്കാർ പിറകിലും ആണു്''.

---

മുകളിൽ ഉദ്ധരിച്ച ലേഖനം ആദ്യം പ്രസിദ്ധം ചെയ്തതു നവശക്തിവാരികയിൽആണു്. അതെഴുതിയതു കാൺഗ്രസ് നേതാക്കന്മാരിൽ ഒരാളും കാൺഗ്രസ്സിനുവേണ്ടി പലപ്രാവശ്യം ജയിൽവാസം വരിച്ചആളും രാജ്യാഭിമാനികളിൽ അഗ്രേസരനും ഉഗ്രവിമർശകനും ഒരു ഒന്നാതരം സാഹിത്യകാരനും ആയ നവശക്തി പത്രാധിപർ ശ്രീ ബാലരാമപുരം ജി രാമൻപിള്ള തന്നെആണെന്നു സംശയിച്ചുഅദ്ദേഹത്തിനു മള്ളൂർ നന്ദിപറഞ്ഞു് ഒരു കത്തയച്ചതിനു കിട്ടിയ മറുപടി ഇങ്ങനെ ആയിരുന്നു.

---

ബാലരാമപുരം
3—4—1953.

ശ്രീമൻ,

അവിടത്തെ കരുണയോടുകൂടിയ കത്തു കിട്ടി. എൻെറ പേന അങ്ങയുടെ ഔന്നത്യത്തെ അർഹിക്കും വിധം ചിത്രീകരിക്കുവാൻ ശേഷിയുള്ളതല്ല. അത്ര മാത്രമേ അതിനുകഴിവുള്ളു. പറയേണ്ടതൊന്നും പറയേണ്ടവിധം പറഞ്ഞിട്ടില്ല. എൻെറ കഴിവിൻെറ പരിമിതിമാത്രമാണതിനുത്തരവാദി.

എൻെറ സമുദായത്തിൽ അഭിമാനിക്കാവുന്ന ഒരാൾ അങ്ങയെകവിഞ്ഞുമററാരണു് എന്നു ഞാൻ എന്നോടുതന്നെ പലപ്പോഴും ചോദിക്കാറുണ്ടു്. ഞാൻ ഭംഗിക്കുവേണ്ടി പറയുകയല്ല. അതെൻെറ സ്വഭാവവും അല്ല. അങ്ങു ദീർഘായുസ്സായിരിക്കണമെന്നു പ്രാർത്ഥിക്കാറുള്ള ഒരാളാണു് ഞാൻ. അങ്ങുമായി എനിക്കുവളരെ അടുത്ത ഒരു പരിചയം മാത്രമേയുള്ളു എങ്കിലും അങ്ങയെ എനിക്കറിയാം.

അങ്ങയുടെ ആരോഗ്യഭാഗ്യാദികൾക്കു വേണ്ടി പ്രാർത്ഥിച്ചുകൊണ്ടു്

വിധേയൻ,
ബാലരാമപുരം
ജി. രാമൻപിള്ള (ഒപ്പു്)

# അനുബന്ധം.

പല യുവസാഹിത്യകാരന്മാരും അവരുടെ കൃതികൾ ശ്രീ. മള്ളൂരിനു സമർപ്പിച്ചിട്ടുണ്ടു്. പലരുടേയും കൃതികൾക്കു് അദ്ദേഹം അവതാരിക എഴുതിയിട്ടുണ്ടു്.

## മൂന്നു സമർപ്പണങ്ങൾ

ഫലിതസാഹിത്യചക്രവർത്തിയായ ഈ. വി. എഴുതിയ ഇരവിക്കുട്ടിപ്പിള്ള എന്ന ഗദ്യനാടകം സമർപ്പിച്ചതിങ്ങനെയാണു്.

### സമർപ്പണം

സനാതനമതത്തോടുള്ള അപാരഭക്തിയിലും നായർസമുദായത്തോടുള്ള നിസ്സീമസ്നേഹത്തിലുംഅദ്വിതീയനും, ഉദാരമതിയും, മിത്രധർമ്മത്തിനും, കുടുംബജീവിതത്തിനും ആദർശപുരുഷനും, ഉൽകൃഷ്ട രാജ്യാഭിമാനിയും, സാഹിത്യരസവേദിയും, എന്റെ അഭിവന്ദ്യശ്വശുരൻ സീ. വി. രാമൻപിള്ള അവർകളുടെ സവിശേഷവാത്സല്യബഹുമാനങ്ങൾക്കു സമുചിതപാത്രമായിരുന്നതിനാൽ എന്റെ പ്രത്യേകസ്നേഹാദരങ്ങൾ സമാർജ്ജിച്ചിട്ടുള്ള മാന്യനും, സ്വാശ്രയശക്തിയുടെ പരമോദാഹരണവും, അതിബുദ്ധിമാനും അനുഗ്രഹീതവാഗ്മിയും, ഉജ്ജ്വലഗദ്യകാരനും, നാട്യകലാചതുരനും, ഈശ്വരാനുഗ്രഹസമ്പൂർണ്ണനുമായ ലാക്കാളേജ് പ്രിൻസിപ്പാൾ രാജശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ., ബി. എൽ. അവർകൾക്കു് തിരുവിതാംകൂറിന്റെ പൂർവ്വചരിത്രമാഹാത്മ്യങ്ങൾക്കുള്ള കാരണങ്ങളിൽ ചിലതിനെ വെളിപ്പെടുത്തുന്ന ഈ ഗ്രന്ഥം, സാദരം സസ്നേഹം സമർപ്പിച്ചുകൊള്ളുന്നു.

കൊല്ലം,<br>1108 ഇടവം } ഈ. വി. കൃഷ്ണപിള്ള.

---

ഗദ്യനാടകകർത്താവും, കഥാകൃത്തും ആയ ശ്രീ. എൻ. പി. ചെല്ലപ്പൻനായർ തന്റെ കല്ലൂർ എന്ന ഗ്രന്ഥം സമർപ്പിച്ചതു് ഇങ്ങനെയാണു്.

രാജശ്രീ, മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾക്കു്

---

ഉജ്ജ്വലപുരുഷരത്നമേ !

അവിടുന്നു ജനിച്ച രാജ്യത്തിനും സമുദായത്തിനും അവിടുത്തെ മാതൃഭാഷയ്ക്കും ദൈനംദിനം പ്രവൃദ്ധമായ അഭിമാനവും ഐശ്വര്യവും ചാരിതാർത്ഥ്യവും ഉളവാക്കുന്നതായ അവിടുത്തെ ജീവിതം മനുഷ്യസാധാരണമായ ആയുർദൈർഘ്യത്തിന്റെ അർദ്ധാംശത്തോടു് ഒട്ടൊട്ടു് അടുത്തുവരുന്നു. ഭാഗ്യവശാൽ ശോഭനതരവും സുദീർഘവുമായ ഒരു ജീവിതസരണിയാണു് അവിടുത്തെ ഇനിയും പ്രതീക്ഷിക്കുന്നതു്.

ഒരു പക്ഷെ, അലഘുകൃത്യഭാരങ്ങൾക്കിടയിൽ അവിടുന്നു് ഒരു പരമാർത്ഥം ശ്രദ്ധിച്ചിട്ടില്ലായിരിക്കാം. ആഗ്നേയശലാകപോലെ വിജയനഭസ്സിലേക്കു പായുന്ന അവിടുത്തെ ത്വരിതജീവിതഗതിക്കിടയിൽ ദഗ്ദ്ധപത്രരായിപ്പോയ ചില ക്ഷീണജീവികൾ ഒഴിച്ചു്, മലയാളക്കര ആകമാനം അവിടുത്തെ ആദരിക്കുന്നുണ്ടു്, അഭിമാനിക്കുന്നുണ്ടു്, അവിടുത്തേക്കു് കൂടുതൽ കൂടുതൽ വിജയം ആശംസിക്കുന്നുമുണ്ടു്. രാഷ്ട്രം, സമുദായം, സാഹിത്യം ഈ മൂന്നു മണ്ഡലങ്ങളിലും, അവിടുന്നു സമാർജ്ജിച്ചിട്ടുള്ള അനന്യലബ്ധമായ ഔന്നത്യവും, അവിടുത്തെ ജീവിതാപദാനങ്ങളെ കുറിച്ചുള്ള കഥകളും സാഹിത്യകാരന്മാരുടേയും ചരിത്രകാരന്മാരുടേയും ഗാഢചിന്തയ്ക്കും സമാരാധനത്തിനുംവിഷയമാകുന്നതാണു്.

അവിടുത്തെ നാമധേയത്തോടു് ഈ വിനീതശിഷ്യന്റെ ഈ കൃതി അനുബന്ധിക്കുന്നതിൽ തോ

ന്നു ചാരിതാർത്ഥ്യത്തെ ആദരപുരസ്സരം പ്രകടിപ്പിച്ചും അവിടുത്തേക്കു് ഉത്തരോത്തരം ഐശ്വര്യം ആശംസിച്ചും ഈ ചെറിയ നാടകം കലാകുശലനായ അവിടുത്തേക്കു് സമർപ്പിച്ചുകൊള്ളുന്നു.''

തിരുവനന്തപുരം, I—I—110 } എന്നു്, ഗ്രന്ഥകർത്താ.

---

ശ്രീ തിരുവല്ലാ ജി. രാമൻപിള്ള എന്ന പ്രശസ്ത കവി തന്റെ ''നായർ ഗീത'' എന്ന ഖണ്ഡകൃതി സമർപ്പിച്ചതിങ്ങനെയാണു്.

## സമർപ്പണം

---

സമുദായസ്നേഹം, സനാതനമത പ്രതിപത്തി, സ്വകലാകുശലത ഈ വിശിഷ്ടഗുണങ്ങൾക്കു വിളനിലവും, മഹത്വത്തിനും, മനുഷ്യജീവിതത്തിനും മഹനീയോദാഹരണവും ശാസ്ത്രാന്വേഷണബുദ്ധിയിലും സാഹിത്യപ്രതിപത്തിയിലും അദ്വിതീയനും മഹാബുദ്ധിമാനും പരമഭാഗ്യവാനും വീരധർമ്മവ്രതനുമായ രാജശ്രീ, മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ അവർകൾക്കു് പുരാതന നായർ സന്താനമാഹാത്മ്യത്തിനു് മകുടോദാഹരണങ്ങളായ ഈ വീരാരാധനഗ്രന്ഥത്തെ അനുമതിയോടുകൂടി സാദരം സമർപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം, 109 കന്നി } ജീ. രാമൻപിള്ള.

---

ശ്രീ കെ. വി. ശാസ്ത്രികൾ തന്റെ 'ചിത്തിരസ്മൃതി' എന്ന കാവ്യത്തിന്റെ പ്രസ്താവനയിൽ ശ്രീ മള്ളൂരിനെപ്പററി തനിക്കുള്ള കൃതജ്ഞത രേഖപ്പെടുത്തിയിരിക്കുന്നതിങ്ങനെയാണു്.

## ''ചിത്തിരസ്മൃതി''

---

''ഈ ഗ്രന്ഥനിർമ്മാണത്തിനു ഭാഗ്യന്തരേണ ഒരു പ്രണേതാവുമായിത്തീർന്നിട്ടുള്ളയാളും, പല നിലകളിലും സുപ്രസിദ്ധനെന്നുള്ളതിനു പുറമെ, കന്യാകുമാരി മുതൽ ഗോകർണ്ണംവരെയുള്ള മലയാളസാഹിത്യസാമ്രാജ്യത്തിൽ തെക്കു തിരുവനന്തപുരത്തും വടക്കു കോഴിക്കോട്ടുംവെച്ചും നടന്ന സാഹിത്യപരിഷത്തിൽ ഒന്നിലധികം പ്രാവശ്യം ആദ്ധ്യക്ഷം വഹിച്ചും, സ്വയം മുൻനിന്നു നടത്തിയും കേരള സാഹിത്യനഭോമണ്ഡലത്തിലും ഗണ്യമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്ന സാഹിത്യപ്രണേതാവുമായ മള്ളൂരവർകളും കൈയെഴുത്തുപ്രതി വായിച്ചുകേട്ടു് ആജ്ഞാപൂർവ്വം പല തിരുത്തലുകളും ചെയ്യിച്ചനുഗ്രഹിച്ചിട്ടുള്ളതാണു്. കൂടാതെ മഹാരാജപ്രശസ്തിപരമായി നടക്കുന്ന ഏതു സംഗതികളിലും ദേഹത്യാഗം പോലും ചെയ്യുന്ന സന്നദ്ധതയോടുകൂടി തിരുനാൾ പ്രദർശനനിർവ്വഹണത്തിന്റെ മുമതല വഹിച്ചു് ദിവാനിശം ക്ലേശിക്കുന്ന അവസരത്തിൽ ചിത്തിരസ്മൃതിക്കു് ഇത്രമാത്രം ഗഹനവും പ്രൗഢവും എന്നാൽ സരസവുമായ ഒരവതാരിക എഴുതിത്തരുന്നതിനു സസന്തോഷം ഉദ്യുക്തനായ മള്ളൂരവർകൾക്കു് ഗ്രന്ഥത്തോടു തോന്നിയ ആദരത്തിനും, ഗ്രന്ഥകാരനോടുണ്ടായ വാത്സല്യത്തിനും, ''നരഃ പ്രത്യുപകാരാർത്ഥീ വിപത്തിമഭിവാഞ്ഛതി'' എന്ന ആർഷസൂക്തിയെ ശരണീകരിച്ചു പിൻവാങ്ങുവാനേ എനിക്കു കഴിവൊള്ളു.''

---

# അവർ പറയുന്നു

---

## ശ്രീ. കെ. സി. മാമ്മൻമാപ്പിള.

(മലയാള മനോരമ പത്രാധിപർ)

---

''ഈ കഴിഞ്ഞ ഒരാഴ്ചയായി ഞാൻ മദ്രാസിൽ താമസിക്കയായിരുന്നു. ഇന്നത്തെ യോഗത്തിനു് ഇവിടെ വന്നുചേരാൻതക്കവണ്ണം മദ്രാസിൽനിന്നു പുറപ്പെടാൻ സാധിക്കാതെപോയേക്കുമെന്നു് ഒരാശങ്കയും അതുകൊണ്ടൊരു സമാധാനവും എനിക്കുണ്ടായിരുന്നു. പക്ഷേ അതു പററിയില്ല. ഇവിടെ വന്നശേഷം കുറേക്കൂടെ വിഷമം വർദ്ധിച്ചിട്ടുണ്ടു്. ഇതിനു മുമ്പേ നടന്ന യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ച മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ ചെയ്ത വാചാപ്രസംഗത്തിന്റെ ഒരു വലിയ ഭാഗം അദ്ദേഹത്തിന്റെ അയോഗ്യതകളെ തെളിയിക്കാനാണു് അദ്ദേഹം ഉപയോഗിച്ചതെങ്കിലും അതുമുഖേന അദ്ദേഹത്തിനുള്ള യോഗ്യത തെളിയുകയാണുണ്ടായതു്. അതുപോലെ എന്റെ അയോഗ്യതകളെപ്പററി ഞാൻ പറഞ്ഞുതുടങ്ങിയാൽ അതു് എന്റെ യോഗ്യത തെളിയിക്കാനുള്ള ഒരു ശ്രമമാണെന്നു നിങ്ങൾ

തെററിദ്ധരിച്ചേക്കാം. അദ്ദേഹമാകട്ടെ മലയാളഭാഷയിൽ ഗണനീയനായ ഒരു ഗദ്യകാരനും സാഹിത്യകാരനും ആണ്. അഭിഭാഷകവൃത്തിയിൽ ഇത്ര വലിയ ഔന്നത്യം പ്രാപിക്കാതെയിരുന്നുവെങ്കിൽ ഇംഗ്ലീഷ്ഭാഷയിൽ മാത്യൂ ആർണോൾഡ്, ഡോക്ടർ ജോൺസൺ മുതലായ വിമർശകന്മാർക്കുള്ള ഒരു സ്ഥാനം മലയാളഭാഷാസാഹിത്യത്തിൽ ലഭിക്കത്തക്കവണ്ണം അനേകം വിശിഷ്ടഗ്രന്ഥങ്ങൾ കൈരളിക്കു പ്രദാനംചെയ്‌വാൻ അദ്ദേഹം ശക്തനായിത്തീരുമായിരുന്നുവെന്ന് അദ്ദേഹത്തെപ്പററി അടുത്തറിഞ്ഞിട്ടുള്ള എല്ലാവർക്കും അറിയാവുന്നതാണ്. എന്നിരുന്നാലും, ജീവനാശം ഉണ്ടാകാൻതക്കവിധം കുററം ചെയ്തവരെപ്പോലും നിരപരാധികളാണെന്നു വരുത്തിക്കൂട്ടാൻ അദ്ദേഹത്തിനുള്ള പ്രസിദ്ധമായ വൈദഗ്ദ്ധ്യം പ്രസ്തുത സംഗതിയിലും അദ്ദേഹം പ്രയോഗിച്ചിരിക്കുമെന്നും ഭാഷാവിഷയകമായി അദ്ദേഹത്തിനുള്ള പാണ്ഡിത്യം നിങ്ങൾ വേണ്ടപോലെ ധരിക്കാൻ ഇടയാകാതെയിരുന്നേക്കാമെന്നും ഞാൻ വിചാരിച്ചു. വിശേഷിച്ചും അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗം സഹജമായുള്ള ഫലിതരസത്തിൽ നിമഗ്നമായിരുന്നേക്കാമെന്നും, അതിനാൽ സാഹിത്യസംബന്ധമായ വിഷയങ്ങളിൽ അദ്ദേഹം സ്പർശിക്കാതെയിരുന്നേക്കാമെന്നുംകൂടെ ഞാൻ വിചാരിക്കാതെയിരുന്നില്ല. അങ്ങിനെയായാൽ സാഹിത്യത്തെ സംബന്ധിച്ചിടത്തോളം നിങ്ങളുടെ ചിലരുടെയെങ്കിലും പരിഗണനയിൽ എനിക്കൊരു കൂട്ടുകാരനുണ്ടാകുമെന്നു ഞാൻ ആശിച്ചു അതും അസ്ഥാനത്തിലായി. എന്നാൽ അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗം അച്ചടിച്ചു കൈവശം വെച്ചിരുന്നതു യോഗാംഗങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കയും, എൻെറ കൈവശം കിട്ടിയ പ്രതി ഞാൻ തിരിച്ചും മറിച്ചും നോക്കുകയും ചില ഭാഗങ്ങൾ സ്ഥാലീപുലാകന്യായേന വായിച്ചുനോക്കുകയും ചെയ്തതിനോടുകൂടി എൻെറ ഈ ആശയും അസ്തമിച്ചു. അദ്ധ്യക്ഷൻ എന്നുള്ളതിന് ഇംഗ്ലീഷ്ഭാഷയിലെ പര്യായപദം ചെയർമാൻ — കസേരയിൽ ഇരിക്കുന്നയാൾ— എന്നു മാത്രമാണല്ലോ. ഈ ചുമല സ്വല്പനേരം ഞാൻ വഹിക്കാമെന്നല്ലാതെ അതിൽ കൂടുതലായി എന്നിൽ നിന്നും യാതൊന്നും നിങ്ങളാരും ആശിക്കരുതെന്നപേക്ഷിച്ചുകൊണ്ടും, ഇത്ര അഭിമാനകരമായ ഒരു സ്ഥാനത്തേയ്ക്കു എന്നെ ക്ഷണിച്ചതിൽ യോഗഭാരവാഹികളുടെ നേരെ എനിക്കുള്ള കൃതജ്ഞതയെ പ്രദർശിപ്പിച്ചുകൊണ്ടും അനന്തരനടപടികളിലേയ്ക്കു പ്രവേശിച്ചുകൊള്ളുന്നു."

(സമസ്തകേരള സാഹിത്യപരിഷത്തിൻെറ തൃതീയ സമ്മേളനം റിപ്പോർട്ട്. p. p. 137-38.)—കോട്ടയ്ക്കൽ

---

## ശ്രീ സി. വി. കുഞ്ഞുരാമൻ

---

ചതുർത്ഥ സാഹിത്യപരിഷത് സമ്മേളനത്തിൽ (തിരുവനന്തപുരം) മൂന്നാംദിവസത്തെ അദ്ധ്യക്ഷപദത്തിൽനിന്നുകൊണ്ടു ചെയ്ത പ്രസംഗത്തിൽ

"കേരളീയ സാഹിത്യസാമ്രാജ്യത്തിലെ അനഭിഷിക്ത ചക്രവർത്തിയായ ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യരവർകളുടെ നേതൃത്വത്തിലും, ആ മഹാകവിയോടു ദ്വിതീയ തൃതീയാക്ഷരപ്രാസങ്ങൾകൊണ്ടുള്ള ഐകരൂപ്യം പേരിലും വേണമെങ്കിൽ തത്തുല്യമായ കവിതതന്നിലും സ്വയമേവാഗതയായി ചേർന്നിരിക്കുന്ന രാജശ്രീ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ മുതലായ മഹാരഥന്മാരുടെ കാര്യദർശിത്വത്തിലും ആരംഭിക്കപ്പെട്ടിരിക്കുന്ന ഈ മഹായജ്ഞത്തിൻെറ നിർവ്വിഘ്ന പരിസമാപ്തി സന്ദേഹമില്ലാത്തതാണെങ്കിലും യജ്ഞരക്ഷയ്ക്കു ആവശ്യമുണ്ടെന്നു കണ്ടാൽ രാജാക്കന്മാരും സന്നിഹിതരായിട്ടുണ്ട്.

---

ചതുർത്ഥസമ്മേളനം റിപ്പോർട്ട് 229-ാംപുറം.

---

## ദീപിക

(കത്തോലിക്കാ ദിനപത്രം)

ഡയമൻഡ്ജൂബിലി Special-ൽ 4-ാം പുറത്തു്

---

"ദീപികയിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടകാലത്തു മള്ളൂരും ഒരു വിദ്യാർത്ഥിയായിരുന്നു. 1888 മുതൽ 1896 വരെ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള നിരന്തരമായി ദീപികയ്ക്കു "ഇന്ദ്രജിത്തു്" എന്നും മററുമുള്ള തൂലികാനാമങ്ങളിൽ സഹായം നൽകിയിരുന്നു. വലിയതോതിലല്ലെങ്കിലും യഥാശക്തി ദീപിക അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചുംപോന്നു."

എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. താൻ പത്രാധിപരായിരുന്ന കഥ ശ്രീ മള്ളൂർ 52-ൽ കോട്ടയത്തെ പ്ര

സംഗത്തിൽ പ്രസ്താവിച്ചതായി മനോരമാ റിപ്പോർട്ടിൽനിന്നു് ഇതിനുമുമ്പു് ഉദ്ധരിച്ചിട്ടുണ്ടു്.

പ്രസ്തുത Special-ൽ 20-ം, 21-ം പുറങ്ങളിൽ മള്ളൂർ 1896-ലും 1898-ലും എഴുതിയിട്ടുള്ള ചില ശ്ലോകങ്ങളുംഎടുത്തു പ്രസിദ്ധം ചെയ്തിരിക്കുന്നു.

---

## Ex-Minister "സഹോദരൻ" പത്രാധിപർ ശ്രീ. കെ. അയ്യപ്പൻ

---

ശ്രീ. മള്ളൂർ ചങ്ങനാശേരി ഹിന്ദുകോളേജിൽ വെച്ചു 1128-ൽ ചെയ്ത പ്രസംഗത്തെ ഇങ്ങനെ പരാമർശിക്കുന്നു.

### മള്ളൂരിൻെറ പ്രസംഗം

---

(കെ. അയ്യപ്പൻ)

"ചങ്ങനാശേരി, ഹിന്ദുകോളജ് ദിനയോഗത്തിൽ മള്ളൂർ ചെയ്ത പ്രസംഗത്തിൻെറ റിപ്പോർട്ടു് കേരളകൗമുദിയിൽ വായിച്ചപ്പോൾ ആ പ്രസംഗം മററു പത്രങ്ങളും പ്രസിദ്ധംചെയ്തിരുന്നെങ്കിൽ കൊള്ളാമായിരുന്നു എന്നു തോന്നി. ആ പ്രസംഗത്തിലെ ചിന്താഗതി ഇപ്പോൾ ഇവിടെ പരക്കേണ്ട ആവശ്യകതതന്നെയുണ്ടു്. ശാസ്ത്രവും യുക്തിയും അനുഭവവും ആസ്പദമാക്കിയല്ലാതെ ഒന്നും വിശ്വസിക്കരുതെന്നാണു് മള്ളൂർ വിദ്യാർത്ഥികളോടു പറഞ്ഞതു്. വിദ്യാർത്ഥികൾ മാത്രമല്ല അവരിലും മുതിർന്നവരും എന്നുതന്നെയല്ല പണ്ഡിതന്മാർക്ക് പ്രത്യേകിച്ചും ഈ ഉപദേശം ഇപ്പോൾ ആവശ്യമാണു്. അവരവരുടെ ജാതിക്കാർ അല്ലെങ്കിൽ മതക്കാർ വിശ്വസിച്ചുപോന്നതു വിശ്വസിക്കുക എന്നാണു് ഇവിടെ വിശ്വാസത്തിൻെറ പോക്കു്. ക്രിസ്ത്യാനികളുടെ അന്ധവിശ്വാസങ്ങളെ അന്ധവിശ്വാസങ്ങളായിത്തന്നെ പരസ്യംചെയ്യുന്ന ഹിന്ദുപത്രങ്ങൾക്കു ഹിന്ദുക്കളുടെ അന്ധവിശ്വാസങ്ങൾ ദിവ്യാത്ഭുതങ്ങളായിപരസ്യം ചെയ്യാൻ ഉത്സാഹമാണു്. ഏണാകുളത്തെ കാററു പരിശുദ്ധാത്മാവിൻെറ വരവാക്കിയതിനെപ്പോലെ തന്നെ ശബരിമലയിൽ ചേര വന്നതു അയ്യപ്പസ്വാമിയുടെ പ്രത്യക്ഷപ്പെടലാക്കിയതിനെയും, രാജേന്ദ്രപ്രസാദ് പുരോഹിതരുടെ പദതീർത്ഥം കുടിച്ചതിനെപ്പോലെതന്നെ കർദ്ദിനാലന്മാർ മാർപ്പാപ്പയുടെ കാലുമുത്തിയതിനെയും ഒരേ തരത്തിൽ കാണുന്ന മള്ളൂരിൻെറദർശനം ഇവിടെ പരക്കെ പകരേണ്ടതാണു്

മതം ഓരോരുത്തരുടേയും ഇഷ്ടംപോലെ അനുഷ്ഠിച്ചുകൊള്ളട്ടെ എന്നു മള്ളൂർ പറയുന്ന അഭിപ്രായം വളരെ ആദരണീയമാണു്. എന്നാൽ ക്രിസ്ത്യാനികളെല്ലാം ഹിന്ദുമതത്തിൽ ചേരട്ടെ എന്നു് അദ്ദേഹം പറയുന്നതിനു ആ അഭിപ്രായത്തോടു പൊരുത്തമുണ്ടെന്നു തോന്നുന്നില്ല. ഹിന്ദുക്കളെല്ലാം ക്രിസ്ത്യാനികളാകുന്നതിനു അദ്ദേഹത്തിനു വിരോധമില്ല. മൂന്നുശതമാനം മാത്രമുള്ള ക്രിസ്ത്യാനികളുടെ മതത്തിൽ ഹിന്ദുക്കൾ ചേരുന്നതിനെക്കാൾ, ഭൂരിപക്ഷക്കാരായ ഹിന്ദുക്കളുടെ മതത്തിൽ ക്രിസ്ത്യാനികൾ ചേരുന്നതായിരിക്കും പ്രായോഗികമെന്നാണു് അദ്ദേഹം കരുതുന്നതു. ഈ പ്രായോഗിക ചിന്ത അത്ര പ്രായോഗികമാണെന്നു തോന്നുന്നില്ല."

കേ. കൗമുദി, 29-6-28.

---

## 'മലയാളരാജ്യം'

---

### നിയമസഭാ തിരഞ്ഞെടുപ്പു്

---

ശ്രീമൂലം പ്രജാസഭയിൽ തുടർച്ചയായി വളരെ കാലം തിരുവനന്തപുരം താലൂക്കിനെ പ്രതിനിധീകരിച്ചു് ശ്രീ. മള്ളൂർ വിദ്യാഭ്യാസപരമായും സമുദായപരമായും സർക്കാർ ജീവനക്കാരുടെ അഴിമതികളെ ഉന്മൂലനം ചെയ്യുന്നതിനുവേണ്ടിയും ഊർജ്ജിതമായ പല നിവേദനങ്ങൾ നടത്തിയിട്ടുണ്ടു്. 1097 ലെ ചേർത്തല തിരഞ്ഞെടുപ്പിനുശേഷം പലതവണയും ജനങ്ങൾ അദ്ദേഹത്തെ നിയമസഭാസ്ഥാനാർത്ഥിയായി നില്പാൻ ക്ഷണിച്ചിട്ടുണ്ടു്. എന്നാൽഅദ്ദേഹം അക്കാര്യത്തിൽ വിമുഖനായിരുന്നു. ഇൻഡ്യൻ പാർലിയമെൻറിലേക്കുള്ള തിരഞ്ഞെടുപ്പിനു "മലയാളരാജ്യം" തുടങ്ങിയുള്ള പ്രധാന പത്രങ്ങൾശ്രീ മള്ളൂരിൻെറപേരാണൊന്നാമതായി നിർദ്ദേശിച്ചതു് എന്നുള്ളതു സ്മരണീയമാണു്. (1949 ഡിസംബർ 21-ാം തീയതിയിലെ മലയാളരാജ്യം എഡിറേറാറിയൽ നോക്കുക.)

---

## സംസ്ഥാനപുനർവിഭജനം
## മള്ളൂരിന്റെ വാദം

---

(പത്രറിപ്പോർട്ടുകൾ)
(കേരളകൌമുദി 27-5-52)4

"അടുത്തതായി കമ്മിഷൻ ചർച്ച നടത്തിയതു് ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ നേതൃത്വത്തിലുള്ള തിരു-കൊച്ചി പീപ്പിൾസ് ലീഗ് പ്രതിനിധികളുമായിട്ടായിരുന്നു പ്രതിനിധിസംഘത്തിലെ മററംഗങ്ങൾ ശ്രീ. സി പി ഗോപാലപ്പണിക്കരും ശ്രീ. കെ. എൻ. ഗോവിന്ദപ്പിള്ളയുമായിരുന്നു. ലീഗിൽനിന്നും സമർപ്പിച്ച മെമ്മോറാണ്ഡത്തിൽ ഉന്നയിച്ചിരുന്ന സ്റ്റാററസ്കോവിനെ മുറുകെപ്പിടിച്ചുകൊണ്ടായിരുന്നു പ്രതിനിധിസംഘം കമ്മിഷൻ ഉന്നയിച്ച ചോദ്യങ്ങൾക്കു് മറുപടി പറഞ്ഞതു്. തിരു-കൊച്ചിയിൽനിന്നും ഒരിഞ്ചു ഭൂമിപോലും വേർതിരിക്കുന്നതോടു് താൻ അനുകൂലിയല്ലെന്നും മലബാർ കൂടി ഉൾപ്പെടുത്തിയ ഒരു സംസ്ഥാനം അത്യന്താപേക്ഷിതമാണെന്നു് കാണുന്നുവെങ്കിൽ കന്യാകുമാരിമുതൽ കാസർകോടുവരെ ഉൾക്കൊള്ളുന്ന ഒരു സംസ്ഥാനത്തിന്റെ രൂപീകരണത്തോടു താൻ അനുകൂലിയാണെന്നും ശ്രീ. മള്ളൂർ പ്രസ്താവിച്ചതായറിയുന്നു"

---

(മലയാളരാജ്യം—26—5—54)

## പീപ്പിൾസ്ലീഗിന്റെ
## മെമ്മോറാണ്ഡം

---

തിരു-കൊച്ചി പീപ്പിൾസ്ലീഗിന്റെ പ്രതിനിധികളായ മെ. സി. പി, ഗോപാലപ്പണിക്കർ മള്ളൂർ ഗോവിന്ദപ്പിള്ള, കെ. എൻ. ഗോവിന്ദപ്പിള്ള എന്നിവർ കമ്മിഷനെ സന്ദർശിച്ചു് തിരു-കൊച്ചി സംസ്ഥാനം ഇതേനിലയിൽ തുടരേണ്ടതാണെന്നു് വാദിച്ചിരിക്കുന്നു. ഭാഷയുടെ അടിസ്ഥാനത്തിൽ ദക്ഷിണതിരുവിതാംകൂറിലെ താലൂക്കുകൾ മദ്രാസിൽ ലയിക്കുക എന്ന വാദം കേവലം പൊള്ളയാണെന്നും തെക്കൻതിരുവിതാംകൂറിൽ മലയാളവും തമിഴും സംസാരിക്കുന്നവർ ധാരാളം ഉണ്ടെന്നും തെക്കൻതിരുവിതാംകൂറിൽ എത്രതന്നെ പരിശ്രമിച്ചിട്ടും കമ്യൂണിസ്റ്റ്പാർട്ടിക്കു് അവിടെ വളരാൻ കഴിയാത്തതുകൊണ്ടാണു് ആ താലൂക്കുകൾ എങ്ങനെയെങ്കിലും പോകുന്നെങ്കിൽ പൊയ്ക്കൊള്ളട്ടെ എന്നു് കമ്യൂണിസ്റ്റ്കാർ വിചാരിച്ചിരിക്കുന്നതെന്നു് ശ്രീ. മള്ളൂർ സ്വതസിദ്ധമായ യുക്തിന്യായങ്ങൾ ഉന്നയിച്ചുകൊണ്ടു് സമർത്ഥിക്കുകയുണ്ടായി, തെക്കൻദിക്കിലെ പല താലൂക്കുകളിലും തമിഴ്നാടു കാൺഗ്രസ്സിനു് സ്വാധീനമില്ലെന്നു് തോവാള നിയോജകമണ്ഡലം ചൂണ്ടിക്കാണിച്ചുകൊണ്ടു് ശ്രീ. മള്ളൂർ വാദിച്ചു.

ഈ കമ്മിഷനിലെ അംഗങ്ങൾ ശ്രീ. ഫ്ാസിൽ ആലിയും എച്ച്. കൺസ്റുവും സർദാർ കെ എം. പണിക്കരുമായിരുന്നു. മി. ഫ്ാസൽആലി (ചെയർമാൻ) സുപ്രീംകോടതി ജഡ്ജി ആയിരിക്കുമ്പോൾ തന്നെ ശ്രീ. മള്ളൂരിന്റെ നിയമവൈദഗ്ദ്ധ്യത്തെപ്പററി ബഹുമാനം പ്രകടിപ്പിച്ചിട്ടുള്ള ആളാണു്. ഇപ്പോഴും പ്രാക്ടീസ് ചെയ്യുന്നുണ്ടോ എന്നു് ആദരപൂർവം മള്ളൂരിനെ കണ്ടമാത്രയിൽ അദ്ദേഹം ചോദിച്ചു. പണിക്കർ മള്ളൂരിന്റെ ഒരു സുവസ്നേഹിതനെന്നുള്ള പരിഗണനയ്ക്കുമാത്രമേ പാത്രമായുള്ളു. കൺസ്റുവും ഭവ്യമായിട്ടാണു് ശ്രീ: മള്ളൂരിനോടു് ഓരോന്നു് ചോദിച്ചു ഗ്രഹിച്ചതു്.

കേരളഭൂഷണം (മേ-27)

എന്ന പത്രത്തിൽ കണ്ട ഒരു നേരമ്പോക്കുകൂടി ഈ പ്രകൃതത്തിൽ സ്മരിക്കുന്നതു് രസാവഹമായിരിക്കും. അതിപ്രകാരമാണു്.

"തിരു-കൊച്ചി പീപ്പിൾസ്ലീഗിന്റെപ്രതിനിധികൾ ഇന്നു് മി. മള്ളൂർ ഗോവിന്ദപ്പിള്ളയുടെനേതൃത്വത്തിൽ കമ്മീഷനെ സന്ദർശിച്ചു് തങ്ങളുടെ അഭിപ്രായമടങ്ങിയ മെമ്മോറാണ്ഡം സമർപ്പിക്കുകയുണ്ടായി. തിരു-കൊച്ചിയുടെ ഇപ്പോഴത്തെ നിലയ്ക്കു് മാററം സംഭവിക്കാൻ പാടില്ലെന്നാണു് അവരുടെ നില. കമ്മിഷനെ സന്ദർശിച്ചവേളയിൽ മി. മള്ളൂരും സർദാർപണിക്കരും ചേർന്നു് ഒരു സംസ്കൃതശ്ലോകം ചൊല്ലുന്നതു് കേൾക്കുകയുണ്ടായി."

---

## മള്ളൂർ
## അൻപത്തെട്ടുകൊല്ലംമുമ്പ്

---

"മലയാളി" ദിനപത്രത്തിൽ 1946 നവംബർ 10.. ഡിസംബർ 1 ഈ തീയതികളിൽ ശ്രീ മള്ളൂരിന്റെ 1071 മീനത്തിലേയും 1072 ഇടവത്തിലേയും

രണ്ടു പ്രസംഗങ്ങളെപ്പററി ഒരു പുനഃപ്രസിദ്ധീകരണം കാണുന്നു. അതിങ്ങനെയാണ്.

അക്കാലങ്ങൾ

[മലയാളിയുടെ പഴയ ലക്കങ്ങളിൽനിന്ന്]

ഹിന്ദുമതപ്രസംഗം

ഹിന്ദുമതത്തെപ്പററി ശ്രുതി, യുക്തി, അനുഭവം ഇവകൾക്കനുസരണമായും ശ്രോതാക്കളായിരുന്ന ഇതരമതക്കാരുടെ മനസ്സിനെക്കൂടെ ആകർഷിക്കത്തക്ക വാക്സാമർത്ഥ്യത്തോടുകൂടിയും ഈ മീനമാസം 10-ാംതീയതി തിരുനക്കര കിഴക്കേനടയിൽ ആൽത്തറമേൽനിന്ന് മള്ളൂർ ഗോവിന്ദപ്പിള്ള എന്ന ഒരു യുവാവ് ഏകദേശം രണ്ടുമണിക്കൂറോളം തന്റെ സബ്രഹ്മചാരികളായ സി. എം. എസ്സ്. കോളേജിലെ എഫ്. ഏ. ക്ലാസ്സ് വിദ്യാർത്ഥികളോടൊന്നിച്ചു കെങ്കേമമായി ഒരു പ്രസംഗം നടത്തിയിരിക്കുന്നു.

1071 മീനം 21

ഹിന്ദു യുവജനസമാജം

കോട്ടയം ഡിസ്ത്രിക്ട് മലയാംപള്ളിക്കൂടത്തിൽ വച്ച് എല്ലാ ഞായറാഴ്ചയും ഇങ്ങനെ ഒരു സമാജം നടന്നുവരുന്നു.........................................
സൗകര്യമുള്ള സമയം കോട്ടയം ദിവാൻപേഷ്കാരവർകൾ മുതലായ പല മാന്യന്മാരുടെയും അഗ്രാസനാധിപത്യത്തിൽ സിക്രട്ടറി മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ നിരന്തരമായ ഉത്സാഹത്തിലാണ് ഈ സമാജം വേണ്ടുംവണ്ണം നടന്നുവരുന്നതു്. ഈ മനുഷ്യൻ സ്ഥലത്തെ പരിഷ്കാരപ്രിയന്മാരിൽ ഒന്നാമനും കോട്ടയം കാളേജിൽ സീനിയർ എഫ്. ഏ. ക്ലാസ്സിലെ ഒരു വിദ്യാർത്ഥിയുമാണ്.

1072 ഇടവം 24

## മൂന്നു നേതാക്കന്മാർ

പറയുന്നു



1. മന്നത്തു പത്മനാഭൻ

52-12-25-ൽ ശ്രീ മള്ളൂരിന് അയച്ച ഒരു എഴുത്തിന്റെ അവസാനഭാഗത്ത് ഇങ്ങനെ എഴുതിയിരിക്കുന്നു.

"അങ്ങ് പ്രായംകൊണ്ടും എന്തുകൊണ്ടും എന്റെ ജ്യേഷ്ഠസഹോദരനാണ്. നമുക്കു പുറത്തുനിന്ന്, നമ്മുടെ ഇടയിലെ ശേഷിയുള്ള യുവാക്കന്മാരെ വളത്തി എൻ. എസ്സ്. എസ്സ്. നേതൃത്വം അവരിൽ സമർപ്പിച്ച് പന്തുടർച്ച ശരിപ്പെടുത്താൻ ബാക്കിജീവിതകാലം നീക്കിവയ്ക്കാൻ അങ്ങ് ഇഷ്ടപ്പെടുന്നെങ്കിൽ അതു സമുദായത്തിന്റെ ഭാഗ്യമാണ്. ഞാൻ യാതൊരുദ്ദേശത്തോടുകൂടിയും എഴുതുന്നതല്ല. ഇങ്ങനെ എഴുതണമെന്നുതോന്നി. എഴുതി. ബാക്കി ഒക്കെ ദൈവത്തിനുവിട്ടിരിക്കയാണ്. അങ്ങയുടേയും സഹധർമ്മചാരിണിയുടേയും സർവ്വസുഖത്തിനും വേണ്ടി പ്രാർത്ഥിക്കേണ്ടതു് എന്റെയും ധർമ്മമാണല്ലോ അതും ഞാൻ ഹൃദയപൂർവ്വം ചെയ്തിരിക്കുന്നു. എഴുത്തു നീണ്ടുപോയി. ക്ഷമിക്കണം. താമസിയാതെ തമ്മിൽകാണാമെന്നു വിചാരിക്കുന്നു."

സ്വന്തം മന്നം

2. സദസ്യതിലകൻ ടി.കെ. വേലുപ്പിള്ള

50-2-27-ൽ ശ്രീ. മള്ളൂരിന് അയച്ച കത്തു ചുവടേ ചേർക്കുന്നു.

**T. K. Velu Pillai**

Trivandrum,
27-2-5).

My dear Sir,

It is rather a long time since we met. I shall see you at the end of this week or the beginning of the next.

I heard from a friend, and the next day from another, Raman Nair and M. R. Krishna Pillai that you had been to the Vakils' Assn. Room Trivandrum recently. That is a place where your voice dominated as well as in many another place for long years. Most of the old figures, are not there and many of them have gone away from our planet.

I cannot help recollecting the words of the poet.

*When I remember all the friends so linked together*
*I have seen aronnd me fall like leaves in wintry weather*
*I feel like one who tread alone some banquet hall deserted*
*Whose ligdts are fled whose garland dead and all but he departed.*

That is life.

But I am not writing to philosophise. You referred to me with sincere and obvious affection. That is only what is expected of you toward me. We have known each other for 53 years from the 1st meeting of the T. V. Sabha. You have been always good and friendly and kind to me. There is none other living who can claim to be the recipient of such uniform treatment from you. I am happy and proud of it. I am writing to you in selfish satisfaction for my own enjoyment. kindly excuse.

Yours Sincerly,

(S/d)

## 3. ശ്രീ. കുമ്പളം ശങ്കുപ്പിള്ള

(കേരള കോൺഗ്രസ്സ് പ്രസിഡണ്ട്)

1119 ചിങ്ങം 13-ാംതീയതി ശ്രീ മള്ളൂരിനയച്ച ഒരു മറുപടിക്കത്തു നോക്കുക.

പന്മന,
13-1-119.

ഓം

മഹാത്മൻ,

വാത്സല്യപൂർവ്വം അയച്ചുതന്ന ആ അനുശോചന സന്ദേശം ഈ അവസ്ഥയിൽ എന്നെ കൂടുതൽ ധൈര്യവാനാക്കുകതന്നെ ചെയ്തു. ലൗകികന്മാരെ അലട്ടുന്ന ചില പര്യായപദങ്ങളാണല്ലോ സുഖദുഃഖങ്ങൾ. വാസ്തവത്തിൽ സുഖവും ദുഃഖവും ഭാവനകൾകൊണ്ടുണ്ടാകുന്ന ചില പ്രത്യേക താല്പര്യങ്ങളുടെ പിടിത്തം മാത്രമല്ലേയുള്ളൂ. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ ഭാവനാതാല്പര്യങ്ങൾക്കധീനമായി ചിന്തിക്കാതിരിക്കാനും ത്യാഗപൂർവ്വം മറുവശം കടക്കാനും ഉള്ള അറിവു ആർജ്ജിക്കുകയല്ലാതെ മറെറന്താണ് കാര്യമായിട്ടുള്ളത്. അങ്ങേപ്പോലെയുള്ള ഗുരുക്കം ചിലരുടെ ഉപദേശങ്ങൾ എന്റെ പ്രവൃത്തിതാല്പര്യങ്ങളിൽ കൂടുതൽ സംതൃപ്തിയും സമാധാനവും തരുന്നുണ്ട്. നാം തങ്ങളിൽ മുറയ്ക്കു കാണുന്നില്ലെങ്കിലും അങ്ങയെ പരമാത്ഥമായി ഞാൻ സ്മരിക്കുന്നുമുണ്ട്, കാണുന്നുമുണ്ട്. ജീവിതനാടകത്തിലെ നിഷ്കാമപ്രേമമൂത്തിയായ അങ്ങേയ്ക്കു സർവ്വഭാവുകങ്ങളും ആശംസിച്ചുകൊണ്ട്,

സ്വന്തം,
കുമ്പളത്തു ശങ്കുപ്പിള്ള (ഒപ്പ്)

— ശുഭം —

*Printed by*
THE EDUCATIONAL SUPPLIES DEPOT, AT R. V. MEMORIAL PRESS,
TRIVANDRUM. 1.

# ശുദ്ധിപത്രം

| പുറം | അബദ്ധം | സുബദ്ധം |
|---|---|---|
| V | ഉദാഹരസ്ഥൻ | ഉദാരഹസ്തൻ |
| XI | വിജ്ഞാപാനം | വിജ്ഞാപനം |
| XVI | കുഡുംബം | കുടുംബം |

XVIII -ാം പുറം ഒടുവിൽ രണ്ടാമത്തെ വരിയിൽ "ജ്ഞാനത്തിന്റെ" എന്ന വാക്കിനെ തുടൎന്ന് "ദശാംശാംകൊണ്ടു വലിയ പേർ കേട്ടിട്ടുള്ള മദ്രാസ് ലായറന്മാരെ പലരേയും കണ്ടിട്ടുണ്ട്. അവരിൽ ചിലർ അദ്ദേഹത്തിന്റെ" എന്നുള്ള വാക്കുകൾകൂടി വായിക്കേണ്ടതാണ്.

| പുറം | അബദ്ധം | സുബദ്ധം |
|---|---|---|
| XXII | മഹൽബദ്ധശക്തി | മഹൽബുദ്ധിശക്തി |
| XXIII | നരാകസുരന്റെ | നരകാസുരൻ |
| XXXI | ഠൗൺ | ടൗൺ |
| XXXII | സാന്ദൎയ്യം | സൌന്ദൎയ്യം |
| XXXIV | ഇന്ദുകുമാരി | ഇന്ദിരാകുമാരി |

XXXIV -ാം പുറത്ത് "(ഇലക്ട്രിക്)" എന്ന വാക്കിനുശേഷം "എൻജിനീയറിംഗ് പഠിച്ചു പാസ്സായി ഹൈയർഗ്രേഡ് ഡിപ്ലോമാ സംപാദിച്ചതിന്റെ ശേഷം ലണ്ടനിൽപോയി ബി. എസ്സ്. സി." എന്നുള്ള വാക്കുകൾകൂടി ചേൎത്തു വായിക്കേണ്ടതാണ്.

| പുറം | അബദ്ധം | സുബദ്ധം |
|---|---|---|
| 16 ചുവട്ടിൽ | to | too |
| 17 | Molloor | Malloor |
| 34 | പൌരുഷജ്വാല | പൌരുഷോജ്വല |
| 42 | വ്യുഗ്പന്നൻ | വ്യുല്പന്നൻ |
| 49 | അഭിഭാക്ഷക | അഭിഭാഷക |

56 "സന്മനോഭാവത്തിനു" എന്ന വാക്കിനെ തുടൎന്ന് "യാതൊരു" എന്നുള്ള വാക്കുചേൎത്ത് വായിക്കേണ്ടതാണ്.

| പുറം | അബദ്ധം | സുബദ്ധം |
|---|---|---|
| 83 | അനുമോദനാപരമായി | അനുമോദനപരമായി |
| 89 | നൊമിനേറ്റ്ചെയ്തു | നോമിനേററുചെയ്തു |
| 89 | ഗ്രാഡുവെയിറ്റ്സ് | ഗ്രാഡുവെയററ്സ് |
| 90 | അഭിനവചാതുരി | അഭിനയചാതുരി |
| 93 | സൎബന്ധിച്ച | സംബന്ധിച്ച |

| | | |
|---|---|---|
| 93 | അയ്യായിരാ | അയ്യായിരം |
| 94 | അന്യോന്യഭവോൻമുഖ | അന്യോന്യഭാവോൻമുഖ |
| 96 | ഇതീൽ | ഇതിൽ |
| 97 | അനുഷ്ഠിച്ച | അനുഷ്ഠിച്ചു |
| 98 | ലേവനത്തിൻെറ | ലേഖനത്തിൻെറ |
| 99 | ഒരുട്ടർ | ഒരു കൂട്ടർ |
| 100 | പിന്നെ എാണ് | പിന്നെ എന്താണ് |

101-ാം പേജിൽ മുകളിൽ "6 ഭാരതി" എന്നുള്ളതിൻെറ ചുവടെ 7 ഗോവിന്ദൻ എന്നുകൂടി ചേൎത്തുവായിക്കേണ്ടതാണ്.

105-ാം പേജിൽ "ബലമായ ശുപാൎശച്ചതും" എന്നതിനു പകരം "ശുപാൎശ" എന്നുമാത്രം വായിച്ചാൽ മതി.

105-ാം പേജിൽ "നിലയിൽ ഉപദേശി" എന്ന വാക്കുകളെ തുടൎന്ന് "ച്ചതും" എന്നുകൂടി ചേൎത്തു വായിക്കണം.

107-ാം പുറത്തു 17-ാം ശ്ലോകത്തിൽ "യിടീ" എന്നതിനു പകരം "യിടി" എന്നുമതി.

107-ാം പുറത്തു 18-ാം ശ്ലോകത്തിൽ" "ദൈത്യമേ" യ്ക്കുപകരം "ദൈവമേ" എന്നു വേണം.

108 ാം പുറത്തു ചുവട്ടിൽ "ഏപ്രിൽ 23-ാംനു" എന്നതിനുശേഷം "എഴുതിയ മുഖപ്രസംഗത്തിൽ" എന്നു വായിക്കണം.

"പ്രസ്താവിച്ചിരിക്കുന്നു" എന്ന വാക്കിനുശേഷം "എഴുതിയ മുഖപ്രസംഗത്തിൽ" എന്ന വാക്കുകൾ ഉപേക്ഷിക്കണം.

| | | |
|---|---|---|
| 113 | പ്രവിപിച്ചിരുന്നതു | പ്രവചിച്ചിരുന്നതു |
| 114 | സ്ഥാപരാ ി | സ്ഥാവരാണി |
| 116 | ജീവാശ ാസം | ജീവശ്വാസം |
| 116 | even | ever |
| 123 | വലയ | വലിയ |
| 125 | സംസ്കാരലുമാണ് | സംസ്കാരവുമാണ് |
| 130 | പ്രസംഗവിതരണം | പ്രസംഗം വിതരണ |
| 132 | തഴെ | താഴെ |
| 141 | പൂവ്കകഥകൾ | പൂവ്കഥകൾ |
| 145 | അഭിമാതിക്കാവുന്ന | അഭിമാനിക്കാവുന്ന |
| 150 | ധോപാലപ്പണിക്കർ | ഗോപാലപ്പണിക്കർ |

